# ആര്യന്മാരുടെ കുടിയേററം

## (കേരളത്തിൽ)

രണ്ടാം ഭാഗം.




ഗ്രന്ഥകർത്താ:

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്.

പ്രസാധകന്മാർ:

പുസ്തകശാല, കുന്നംകുളം.

# ആര്യന്മാരുടെ കുടിയേറ്റം

## (കേരളത്തിൽ)

രണ്ടാം ഭാഗം.




ഗ്രന്ഥകർത്താ:

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്.

പ്രസാധകന്മാർ:

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

വില: 2-ക. 25-നപ.

(Malayalam)

ആര്യന്മാരുടെ കുടിയേററം കേരളത്തിൽ

രണ്ടാം ഭാഗം.

History by

**Kanippayyur Sankaran Nambudiripad.**

First published: October 1965.

Copies: 500.

Price: **Rs. 2. 25.**

Printed at:

PANCHAMGAM PRESS, KUNNAMKULAM.

Publishers:

**PANCHAMGAM BOOK-DEPOT, KUNNAMKULAM**

# വിഷയവിവരം

—:o:—

—!o:—

## ചിത്രങ്ങളുടെ ലിസ്റ്റ്

—:o:—



—:.:—

# അവതാരിക

—:o:—

ആര്യന്മാരുടെ കുടിയേറ്റം രണ്ടാം ഭാഗം ഇതാ വായനക്കാരുടെ മുമ്പിൽ അവതരിപ്പിച്ചുകൊള്ളുന്നു. ഭാർഗ്ഗവക്ഷേത്രമായ കേരളത്തിന്റെ ഉത്ഭവം മുതൽ ആര്യന്മാരുടെ അധിവാസം ദേശം—ദേശക്ഷേത്രങ്ങളുടെ ആവിർഭാവം ആദിയായി തൊഴിൽവിഭജനവും ജാതികളുടെ ഉത്ഭവവുമാകെയുള്ള വിഷയങ്ങളെയാണല്ലൊ ഒന്നാം ഭാഗത്തിൽ പത്തദ്ധ്യായങ്ങളിലായി പ്രതിപാദിച്ചിരിക്കുന്നതു്. ഈ രണ്ടാംഭാഗത്തിലാവട്ടെ തൊഴിലിന്റെ അടിസ്ഥാനതത്വം, ഓരോ തരം പ്രവൃത്തിക്കാരെയും ഏല്പിച്ചിട്ടുള്ള—അഥവാ അവർ ഏറ്റെടുത്തിട്ടുള്ള—തൊഴിലിന്റെ രീതി, ഉല്പാദനവിതരണങ്ങളിൽ അവർ അനുവർത്തിച്ചിരുന്ന വ്യവസ്ഥകൾ, ഉപഭോക്താക്കളും ഉല്പാദകന്മാരും തമ്മിലുള്ള ബന്ധങ്ങൾ എന്നു തുടങ്ങി മറ്റൊരും കണ്ടിട്ടില്ലാത്ത വിധം ഇവിടെ പ്രത്യേക രീതിയിലുണ്ടായിരുന്ന ജന്മസമ്പത്തിന്റെയും ഗ്രാമക്ഷേത്രങ്ങളുടെയും ഉത്ഭവമാകെയുള്ള വിഷയങ്ങളാണു് പതിമൂന്നദ്ധ്യായങ്ങളിലായി വിവരിച്ചിരിക്കുന്നതു്. ഇതിൽ ഒടുവിലത്തെ രണ്ടദ്ധ്യായങ്ങളൊഴികെ ബാക്കി 11 അദ്ധ്യായങ്ങളിൽ പറഞ്ഞിട്ടുള്ള സംഗതികളൊന്നും തന്നെ കേവലം ചരിത്രമായിക്കഴിഞ്ഞിട്ടില്ല. അവയിൽ പലതും ഇന്നും ആചരിച്ചുവരുന്ന നടപടികളാകുന്നു; ഈ ആചാരനടപടികളിൽ പലതും—മുക്കാലേമുണ്ടാണിയും—ചെറുപ്പത്തിൽതന്നെ എനിക്കറിവുള്ളവയുമാണു്. അക്കാലത്തെ കാരണവന്മാർ എന്റെ അപ്പൻ നമ്പൂതിരിമാരുടെ അടിയായ പ്രമാണി നായന്മാർക്കും, ദേശക്കാർക്കും, ഒട്ടേപ്പേര നായർ തറവാട്ടുകാർക്കും അറിവുള്ളതായിരുന്നു. അതൊന്നാകെ ആ നടപടികളും എഴുതുവാൻ പുറപ്പെട്ടാൽ വിസ്തൃതമാകുമെന്നു്. എന്തെന്നാൽ അ

തെല്ലാം കേവലം നിത്യകൃത്യങ്ങൾ മാത്രമായിട്ടാണു് ആചരിച്ചിരുന്നതു്. മറിച്ചു് അതു് ചരിത്രമായിത്തീൎന്നിരുന്നില്ല. "കാലത്തെഴുന്നേററു് പല്ലു തേച്ചു കുളിച്ചു, കാപ്പി കുടിച്ചു, ചെപ്പുങ്ങൾ അകയിൽ അടിച്ചു മെഴുകുകയും മുററമടിക്കുകയും ചെയ്തു, വാലിയക്കാർ വിറകു വെട്ടിക്കൊടുത്തു" എന്നാദിയായ ദിനകൃത്യങ്ങൾ ആരെങ്കിലും എഴുതിവെയ്ക്കാറുണ്ടോ? എഴുതിയിട്ടാവശ്യമുണ്ടോ? എഴുതുന്നതു് വിഡ്ഢിത്തമായി തോന്നാതിരിക്കുമോ? ഏതാണ്ടൊക്കെ ഇതുപോലെത്തന്നെ ഇതു പുസ്തകത്തിൽ ചേൎത്തിട്ടുള്ള കലയോൎമാദി വിഷയങ്ങളിൽ 90 ശതമാനവും അന്നൊക്കെ സാധാരണ നിത്യകൃത്യങ്ങളായി നിഷ്ഠയോടെ ആചരിച്ചിരുന്നവയാകുന്നു. അതിനാൽ അതൊക്കെ എഴുതേണ്ടിവരുമെന്നു വിചാരിക്കുകയോ അതിന്നുവേണ്ടി പഠിക്കുകയോ ചെയ്തിരുന്നില്ല; അതിന്നാവശ്യവുമുണ്ടായിരുന്നില്ല.

അന്നും ഇന്നുമായി കാലത്തിനു — പരിതഃസ്ഥിതിക്കു — ഇതു ഹാതിതമായ മാററങ്ങൾ വന്നിട്ടുണ്ടു്. അതിനു തെളിവായി ക്ഷേത്രപ്രവേശനത്തെ മാത്രം നോക്കിയാൽ മതി. 50_60 കൊല്ലങ്ങൾക്കു മുമ്പു് അതിനെപ്പററി വിചാരിക്കാൻപോലും കഴിഞ്ഞിരുന്നില്ല. എന്നാൽ ഇന്നത്തെ ചെറുപ്പക്കാൎക്കുതന്നെ അതിന്റെ ഗൗരവം ശരിക്കു മനസ്സിലാവാതായിട്ടുണ്ടു്. ഒരു തലമുറ കഴിയുമ്പോഴേക്കു സതി — ഉടന്തടിച്ചാട്ടം — എന്ന നടപടിപോലെ സാമാന്യജനങ്ങൾ അതിനെ വിശ്വസിക്കാതെയാകും; എന്നുകൊണ്ടു് അയിത്താചാരം ഉണ്ടായിരുന്നില്ലെന്നു വരുന്നതല്ലല്ലോ. അതുപോലെ ഇതു പുസ്തകത്തിൽ പ്പറഞ്ഞിട്ടുള്ള വിഷയങ്ങളെല്ലാം അക്കാലത്തൊക്കെ — അടുത്ത കാലം വരെ — കേവലം നിത്യകൃത്യങ്ങൾ മാത്രമായി നടന്നുവന്നിരുന്നവയാണെങ്കിലും പലതും ഇപ്പോൾ ലുപ്തപ്രായമായിരിക്കുന്നു. അചീന്ദ്രകാൎക്കും അവൎക്കും മാത്രമല്ല, കേവലം പട്ടണവാസികളായ സവൎണ്ണൎക്കുപോലും അവയെപ്പററി ശരിയായ വിവ

ത്തുന്നതാവില്ല. ഇനിയൊരു നൂറു കൊല്ലം കഴിയുമ്പോഴേക്കു എല്ലാം വൎഷം അജ്ഞാതങ്ങളായിത്തീരുകയും ചെയ്യും. അതിനാൽ ഓരോ സംഗതിക്കും ശരിയായ തെളിവു കാണിക്കണമെന്നെനിക്കു തോന്നി. തെളിവിനെപ്പററി ആലോചിച്ചപ്പോഴാണു് ഇതെല്ലാം എഴുതുന്നതിന്നു ശരിയായ അന്വേഷണം നടത്തണമെന്നു തീൎച്ചയാണായതു്. ആ വക ആചാരങ്ങളെല്ലാം അത്രത്തോളം വിരളമായിക്കഴിഞ്ഞിരിക്കുന്നുവെന്ന പരമാൎത്ഥം അപ്പോഴേ മനസ്സിലായുള്ളു.

ഇനിയെങ്കിലും ഉടനെ എഴുതിവെച്ചില്ലെങ്കിൽ ശരിയായ തെളിവു കിട്ടാതെയാവുമെന്നു മാത്രമല്ല എഴുതിയാൽ ആളുകൾ വിശ്വസിക്കാതാവുമെന്നും എനിക്കു തോന്നാതിരുന്നില്ല. എന്നാൽ ഈ വക ആചാരങ്ങളിൽ എനിക്കുള്ള അറിവും പരിചയവും മദ്ധ്യകേരളത്തിൽ പെട്ടുള്ളതാകുന്നു. തെക്കും വടക്കുമുള്ള കേരളീയരുമായി മദ്ധ്യകേരളത്തിലുള്ളവൎക്ക സാധാരണ സമ്പൎക്കം കുറവാണു്. കേരളാടിസ്ഥാനത്തിൽ ഒരു ചരിത്രമെഴുതുമ്പോൾ ശരിയായ വിവരം അറിഞ്ഞിട്ടു വേണമെന്നു പറയേണ്ടതില്ലല്ലൊ. അതിന്നു പുറമെ ഇനിയും 50_60 കൊല്ലം ഇങ്ങിനെ കഴിഞ്ഞുപോയാൽ ഈ വക ചരിത്രങ്ങൾ എഴുതാനാളുണ്ടാവില്ലെന്നു മാത്രമല്ല തെളിവുകൾ കാണിക്കുവാൻ പ്രയാസമാവുകയും ചെയ്യും. ഇത്തരം വിവരങ്ങളന്വേഷിച്ചു് ശേഖരിക്കുവാൻ വേണ്ടി കേരളത്തിലങ്ങോളമിങ്ങോളം ഒരു യാത്ര ചെയ്തതു് ഈ അവസരത്തിലാകുന്നു. *

ഇതിൽ പറഞ്ഞിട്ടുള്ള ആചാരങ്ങളുടെ യാഥാൎത്ഥ്യത്തെ സ്സംബന്ധിച്ചു് ആൎക്കെങ്കിലും സംശയമുണ്ടെങ്കിൽ കേരളം മുഴുവൻ ചുററി നടന്നു അന്വേഷിക്കണമെന്നില്ല. നമ്പൂതിരിമാരുടെ അടിയരായി പ്രവൃത്തിച്ചുവരുന്ന ശൂദ്രർ മുതലായ ഏതെങ്കിലും നായന്മാരോടോ, ഉൾനാട്ടുകളിൽ താമസിക്കുന്ന സ്ഥാനികളായ നാ

* അങ്ങിനെ നേരിട്ടു കണ്ടവരുടെയെല്ലാം പേരും മേൽവിലാസവും ഒന്നാം ഭാഗത്തിൽ അനുബന്ധമായി ചേൎത്തിട്ടുണ്ടു്.

യർ തറവാട്ടുകാരിൽ 50_60 വയസ്സു പ്രായം ചെന്നവരോടോ അന്വേഷിച്ചാൽ മതി.

അന്വേഷണം നടത്തിയാലും പ്രത്യക്ഷത്തിൽ കാണാൻ കഴിയാത്ത വിഷയങ്ങൾ ജനസമുദായത്തിന്റെയും ഗ്രാമക്ഷേത്രങ്ങളുടെയും ഉത്ഭവചരിത്രം മാത്രമാണ്. റിക്കാർട്ടോ ദൃക്സാക്ഷിയോ ഇല്ലാത്ത ചരിത്രസംഗതികൾക്ക യുക്തിയെയും ഊഹത്തെയും ആശ്രയിക്കുവാനേ തരമുള്ളുവല്ലോ; കേട്ടുകേൾവി സഹായകമായെന്നും വരും. അങ്ങിനെ ആവുന്നത്ര യുക്തിപൂർവ്വമാണ് ഞാനവയെ പ്രതിപാദിച്ചിട്ടുള്ളത്. അതെല്ലാം അങ്ങിനെത്തന്നെയായിരിക്കുമെന്നോ മറെറാരു വിധത്തിലാവുകയില്ലെന്നോ എനിക്കു യാതൊരു നിർബ്ബന്ധവുമില്ല. ഞാനിവിടെ ചെയ്യുന്നത്, കാര്യംകൊണ്ട് കാരണത്തെ കണ്ടുപിടിക്കുകയാകുന്നു. ഇവിടെയുണ്ടായിരുന്ന (ഇപ്പോഴും തിരെ നശിക്കാതെ അല്പസ്വല്പം ബാക്കിനില്ക്കുന്ന) ജനസമുദായത്തിന്റെ സ്വഭാവം നമുക്കറിയാം. മറെറാരു രാജ്യത്തും ലോകത്തും ഇങ്ങിനെ ഒരവകാശമുണ്ടായിരുന്നതായിട്ടുപോലും അറിവില്ല. ഞാനിവിടെ സങ്കല്പിച്ച കാരണംകൊണ്ടല്ലാതെ വേറെ വിധത്തിൽ അങ്ങിനെ വരുവാൻ വഴിയില്ലെന്ന എനിക്കു തോന്നുന്നു. എന്റെ ഈ നിഗമനത്തിൽ തെററുണ്ടാവാം. ഇത്തരം ചരിത്രങ്ങൾ എഴുതുമ്പോൾ തെററു വരാം; വരാതിരിക്കാനാണ് വിഷമം. അതിനാൽ വായനക്കാരിലാർക്കെങ്കിലും ഇതിൽ തെററുകളുണ്ടെന്ന തോന്നുന്നപക്ഷം അറിയാവുന്നേടത്തോളം കാരണസഹിതം എഴുതിഅയക്കുന്നത് സന്തോഷമാണ്. മാത്രമല്ല ആവശ്യമായി തോന്നുന്നപക്ഷം നേരിട്ടു കണ്ടു പറവാനും, അവയെപ്പററി ചർച്ച ചെയ്യാനും ഞാനാഗ്രഹിക്കുന്നവനാകുന്നു. അവസരത്തിൽ തെററു കണ്ടെന്നപക്ഷം അവയെ തിരുത്തുന്നതുമാണ്.

കുന്നംകുളം,
10_10_'65.

ഗ്രന്ഥകർത്താ

# ആൎയ്യന്മാരുടെകുടിയേററം

## (കേരളത്തിൽ)

—:o:—

### രണ്ടാം ഭാഗം.

### അദ്ധ്യായം 1

### കുലധൎമ്മം.

'ജാതിത്തൊഴിൽ' എന്നതിന്റെ ശരിയായ അൎത്ഥം ധൎമ്മശാസ്ത്രത്തിൽ 'കുലധൎമ്മം' എന്നാകുന്നു. ആ തൊഴിൽകൊണ്ടു് ഉപജീവനത്തിനു വക കിട്ടുകയില്ലെന്നും, അഥവാ ഉപജീവനത്തിനു ആ തൊഴിൽ ആവശ്യമില്ലെന്നും, അല്ല മുമ്പെതന്നെ വകയുണ്ടെന്നും വെയ്ക്കുക; എന്നിരുന്നാലും കുലധൎമ്മം ആചരിക്കാതിരിക്കരുതു്. അതെല്ലാം കേവലം ഉപജീവനത്തിനുള്ള മാൎഗ്ഗം മാത്രമായിട്ടല്ല, മതപരമായ ഈശ്വരഭജനമായിട്ടുകൂടിയാണു് വിധിച്ചിരിക്കുന്നതും ആചരിച്ചിരുന്നതും. പ്രവൃത്തി എന്തായാലും ഭേദമില്ല, ആ വക കുലധൎമ്മങ്ങളെ വിധിച്ചിരിക്കുന്നതു് തനിക്കുവേണ്ടി മാത്രമല്ല പൊതുവെ രാജ്യത്തിനു — ജനങ്ങൾക്കു — കൂടി വേണ്ടിയാകുന്നു. ഒരു പോലീസുകാരനു — ഉദ്യോഗസ്ഥനു — ജീവിക്കുവാൻ ശമ്പളം ആവശ്യമില്ലാത്ത നില വന്നാലും അയാൾ ഉദ്യോഗം രാജിവെച്ചൊഴിയുകയും അതു് സ്വീകരിക്കുകയും ചെയ്യുന്നതുവരെ ആ ജോലി യ

ധൎമ്മയോഗ്യം നിൎവ്വഹിക്കുകതന്നെ വേണം. അല്ലാതെ ഇഷ്ടംപോലെ ജോലിക്കു പോകാതിരുന്നാൽ തെററാണ്; ശിക്ഷാൎഹവുമാകുന്നു. ഇന്നത്തെപ്പോലെ അവരവൎക്കിഷ്ടമുള്ള—അഥവാ കഴിവുള്ള—ഓരോ തൊഴിൽ സ്വീകരിക്കുകയല്ല ഇവിടെ ചെയ്തിരുന്നതു്. ഇന്നിന്ന തൊഴിൽ ഇന്നിന്ന കുടുംബക്കാർ കുലധൎമ്മമായിച്ചെയ്യണമെന്ന ഏല്പിച്ചതാകുന്നു. അതുപോലെ തന്റെ ഇഷ്ടാനിഷ്ടമോ ആവശ്യാനാവശ്യങ്ങളോ അല്ല കുലധൎമ്മത്തിന്നടിസ്ഥാനം; അതു രാജ്യത്തിന്റെ — ജനസമുദായത്തിന്റെ — നന്മക്കുവേണ്ടിയാണു നിശ്ചയിച്ചിരിക്കുന്നതു്. അതിനാൽ ആ ധൎമ്മം അയാൾ ചെയ്തുകൊള്ളുകതന്നെ വേണം. അയാളുടെ ലാഭചേതങ്ങളോ സന്തതികളോ ഇഷ്ടാനിഷ്ടങ്ങളോ ഒന്നുംതന്നെ അതിനെ ബാധിക്കയില്ല; ബാധിക്കയുമരുതു്.

ഇവിടെ 'ധൎമ്മം' എന്ന പദത്തിന്നു കല്പിച്ചിരിക്കുന്ന അൎത്ഥം പ്രത്യേകം മനസ്സിലാക്കണം. തീയിന്റെ ധൎമ്മം ചൂടാണ്. തീയാണെങ്കിൽ ചൂടു് എന്ന ധൎമ്മമുണ്ടാവാതിരിക്കയില്ല. മധുരം ശൎക്കരയുടെ ധൎമ്മമാണല്ലോ. ശൎക്കരയാണെങ്കിൽ മധുരമില്ലാതെ വരില്ല. മധുരമില്ലെങ്കിൽ അതു് ശൎക്കരയല്ലെന്നു തീരുമാനിക്കാം. അതുപോലെയാണു് കുലധൎമ്മത്തിന്റെ അൎത്ഥം. ആ കുലത്തിൽ ജനിച്ചവനാണെങ്കിൽ ആ ധൎമ്മം—കുലധൎമ്മം—ചെയ്യാതെ ഇരിക്കരുതു്; ചെയ്യാതെ വരികയുമില്ല. എന്തു കാരണമുണ്ടായാലും തീയിൽനിന്നു ചൂടോ ശൎക്കരയിൽനിന്നു മധുരമോ വേൎപിരിയാത്തതുപോലെ അതാതു കുലത്തിൽനിന്നു് ഒരിക്കലും വേൎപിരിക്കാതെയും പിരിയാതെയും എപ്പോഴും ഒരുമിച്ചുണ്ടായിരിക്കുന്നതാണു് കുലധൎമ്മം. ഇനി വിഷയത്തിൽ പ്രവേശിക്കാം.

ഇവിടെ ഓരോ പോലീസുദ്യോഗസ്ഥന്റെ സ്ഥാനത്തു് ഓരോ കുലവും, ഉദ്യോഗകാലം ജീവപൎയ്യന്തവും—ആ വംശം നിലനില്ക്കുന്നേടത്തോളം കാലവും—ആണെന്ന വ്യത്യാസമുള്ളൂ. വാ

സ്വഭാവം ഇതാകയാൽ എന്തെങ്കിലുമൊരു കുലജാതൻ സ്വധർമ്മം അനുഷ്ഠിയ്ക്കാതിരിയ്ക്കുന്നതുപോലെത്തന്നെ പരധർമ്മത്തിൽ പ്രവേശിയ്ക്കുന്നതും തെറ്റാണല്ലൊ. ഒരു പോലീസുകാരൻ തന്റെ ഡ്യൂട്ടി ചെയ്യാതിരിയ്ക്കുന്നതുപോലെ അന്യന്റെ ജോലിയിൽ ഏർപ്പെടുന്നതും തെറ്റല്ലേ? അന്നത്തെ പോലീസ്നിയമം — വ്യവസ്ഥ — നിലനില്ക്കുന്നേടത്തോളം കാലം അതിനെ അനുസരിയ്ക്കാതിരുന്നാൽ കുറ്റമല്ലേ? അതുപോലെ ആ വ്യവസ്ഥ നിലനില്ക്കുന്ന കാലത്തോളം — അതു മാറ്റി വേറെ വ്യവസ്ഥ ചെയ്യുന്നതുവരെ — ഓരോ കുലജാതന്മാരും അവരവരുടെ ധർമ്മം അനുസരിയ്ക്കുകതന്നെ വേണം. ഒരു ചാലിയൻ പണക്കാരനായതുകൊണ്ട് നെയ്ത്തുപണി ഉപേക്ഷിച്ചാൽ ആ ദേശത്തുകാർക്ക് ആവശ്യാനുസരണം വസ്ത്രം കിട്ടാതെ ബുദ്ധിമുട്ടാകും; വസ്ത്രത്തിന്നു വില കൂടുക മുതലായ ആപത്തുകളും സംഭവിയ്ക്കുമല്ലൊ. ആ ദോഷം അയാൾക്കല്ല നാട്ടിലെല്ലാമാണ് ബാധിയ്ക്കുക. സ്വധർമ്മം അനുഷ്ഠിയ്ക്കുന്നതിൽ തന്റെ ലാഭച്ചേതങ്ങളെ ആവശ്യാനാവശ്യങ്ങളെ പരിഗണിയ്ക്കാതെ തന്റെ ധർമ്മമാണോ എന്നു മാത്രം നോക്കി അനുഷ്ഠിച്ചുകൊള്ളണമെന്നും, മറ്റൊരാളുടെ കുലധർമ്മത്തിൽ ഏർപ്പെടരുതെന്നും നിബ്ബന്ധിച്ചിരിയ്ക്കുന്നു. തന്റെ കുലധർമ്മത്തിൽ ദോഷമുണ്ടെന്നു കരുതി അതിനെ ഉപേക്ഷിയ്ക്കരുത്. തീയിൽ പുകയുണ്ടാവുന്നതുപോലെ എതു പ്രവൃത്തിയിലും അല്പസ്വല്പം ദോഷമുണ്ടായേക്കും.* ചുരുക്കിപ്പറഞ്ഞാൽ സ്വധർമ്മത്തെ അനുഷ്ഠിയ്ക്കാതിരിയ്ക്കുന്നതുപോലെത്തന്നെ പരധർമ്മസ്വീകരണത്തെയും നിഷേധിച്ചിട്ടുണ്ട്.

---

* സഹജം കർമ്മ കൌന്തേയ സദോഷമപി ന ത്യജേത്
സർവ്വാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാഃ.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ പരധർമ്മാൽ സ്വനുഷ്ഠിതാത്
സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ. —(ഗീത)

സ്വധർമ്മമെന്ന ഏർപ്പാടിലുള്ള ഗുണം അതാതു തൊഴിലിൽ അവർക്ക അഭിമാനമുണ്ടാവുമെന്നുള്ളതാകുന്നു. ഒരു വൈദ്യനാണെന്നു വിചാരിക്കുക. "അയാളുടെ ചികിത്സ മോശമാണ്"; മുറിവൈദ്യനാകുന്നു" എന്നു പറയുന്നതായാൽ അപമാനകരമായിക്കരുതുമെന്നു തീർച്ചയാണല്ലൊ. ഇത് ഒരു വ്യക്തി മാത്രമാണ് വൈദ്യനെന്നും, അയാളുടെ അച്ഛനും മകനും വൈദ്യനല്ലെന്നും വിചാരിക്കുക; എന്നാലും അയാൾക്കതിഷ്ടമാകയില്ല. പരമ്പരയായി വൈദ്യം പഠിച്ചുവരുന്ന തൈക്കാട്ട്, കുട്ടഞ്ചേരി, ഒളശ്ശ, വയസ്കര മുതലായ വൈദ്യതറവാട്ടിൽ ഏതെങ്കിലും ഒരു മെമ്പ്രാണെങ്കിൽ — അയാൾ വൈദ്യം പഠിക്കാത്തവനായാൽതന്നെ — അങ്ങിനെ പറയുന്നതിൽ ലജ്ജിക്കാതിരിക്കയില്ല. ആ തറവാടുകളിൽ ജനിച്ചവർ വൈദ്യം പഠിച്ചു അവിടത്തെ ഒരു മെമ്പറെന്ന നില കിട്ടുകയുള്ളു. അതിനാൽ വൈദ്യനല്ലെന്നു വരുന്നതു് അപമാനകരമായിക്കരുതുകയും, വൈദ്യം പഠിക്കുന്നതിൽ അയാളെ കൂടുതൽ ശ്രദ്ധാലുവാക്കുകയും ചെയ്യുന്നതാണ്. ഏതെങ്കിലും ഒരു ജാതിക്കാരെ ആക്ഷേപിച്ചാൽ ആ ജാതിക്കാർക്കെല്ലാംതന്നെ പരിഭവം ജനിക്കുന്നതു് സാധാരണയാണല്ലൊ. അതുപോലെ ഏതെങ്കിലും ഒരു ജാതിക്കാരനെ അവൻെറ ജാതിത്തൊഴിൽ — കുലധർമ്മം — കുലവിദ്യ — അറിയാത്തവനാണെന്നോ തൊഴിൽ മോശമാണെന്നോ വരുന്നത് കുറച്ചിലായും, അതു പറയുന്നതു് അപമാനകരമായും കരുതുക പതിവാണ്. അതിനാൽ ഓരോരുത്തരും തങ്ങളുടെ ജാതിത്തൊഴിലിൽ — കുലധർമ്മത്തിൽ — ജന്മനാൽതന്നെ അഭിമാനംകൊള്ളുകയും, അതിൽ പേരു കേൾക്കുവാൻ പരിശ്രമിക്കുകയും ചെയ്യാൻ ആ സമ്പ്രദായം അവനെ പ്രേരിപ്പിക്കുന്നതാണ്. ഒരു തന്ത്രിനമ്പൂതിരിക്കു തന്ത്രം അറിഞ്ഞുകൂടെന്നു പറഞ്ഞാൽ — അയാൾ തന്ത്രം പഠിച്ചിട്ടില്ലെന്നിരുന്നാൽകൂടി — അപമാനമായിത്തോന്നും. അതേസമയം അദ്ദേഹത്തിനു പൌരോഹിത്യം അഥവാ ജ്യോത്സ്യം — അ

ഭേദത്തിന്റെ കുലവിദ്യയല്ലാത്ത മറെറന്തെങ്കിലും വിദ്യ എന്നൎത്ഥം—അറിഞ്ഞുകൂടെന്നു പറഞ്ഞാൽ ഒന്നും തോന്നുകയുമില്ലല്ലൊ. ഏതു കുലജാതനായാലും അയാളുടെ കുലധൎമ്മം അറികയില്ലെന്നു വരുന്നതു് അയാൾക്കു അപമാനകരമായി തോന്നാതിരിക്കയില്ല. കുലധൎമ്മം—അഥവാ ജാതിത്തൊഴിൽ—എന്ന ഏൎപ്പാടിന്റെ ഗുണമാണിതു്. വിദ്യ പഠിക്കുന്നതും അതിൽ നൈപുണ്യം സമ്പാദിക്കുന്നതും ഈ അഭിമാനം അത്യന്തം പ്രേരകമാകുന്നു. വ്യക്തികൾക്കാണെങ്കിൽ പഠിച്ചവൎക്കു മാത്രമേ അതിൽ അഭിമാനമുണ്ടാകൂ. കുലധൎമ്മക്കാരാണെങ്കിൽ അതു പഠിക്കാത്തവൎക്കുംകൂടി പഠിച്ചിട്ടില്ലെന്നു പറയുന്നതു് അപമാനകരമായിത്തോന്നും.

ഈ വ്യവസ്ഥകളെല്ലാം എന്നേയ്ക്കും പററിയതാണെന്നോ അഥവാ ഇന്നേയ്ക്കു പററിയതാണെന്നുപോലുമോ വിസ്തരിച്ചു പറകയാണു ഞാനെന്നു് ആരും ധരിക്കരുതു്. അതു മൂഢനല്ല ഞാനെന്നു്—ആത്മപ്രശംസയായി വ്യാഖ്യാനിച്ചാലും ശരി—ഞാൻ പറയുകതന്നെ ചെയ്യും. പണ്ടത്തെ—ആൎയ്യന്മാർ ഇവിടെ കേരളം മുഴുവൻ വ്യാപിച്ചു് ഒരു ക്ഷേമരാഷ്ട്രമായി പരിലസിച്ചിരുന്ന കാലത്തെ—ഇവിടുത്തെ ദേശീയജീവിതത്തിന്റെ വ്യവസ്ഥ ഈവിധത്തിലായിരുന്നുവെന്നും, ആ കാലത്തെ പരിതസ്ഥിതിയിൽ ഇത്രയും നല്ലതായ ഒരേൎപ്പാടു വേറെയൊന്നുമുണ്ടായിരുന്നതായി തോന്നുന്നില്ലെന്നുമാണു പറയുന്നതു്. പൊതുക്ഷേമത്തിനുവേണ്ടി ജനങ്ങൾ സംഘടിക്കുകയും, പല ത്യാഗങ്ങളും ചെയ്യുകയും പതിവാണു്. കൂടാതെ കഴികയുമില്ല. ഇന്നും നാം അത്തരം പല ത്യാഗങ്ങളും അനുഭവിച്ചാണിരിക്കുന്നതും. എന്നാൽ രാജ്യത്തെ മുഴുവൻ ഒരു കുടുംബമെന്നപോലെ കണക്കാക്കി ഇണക്കിന ഒരു ഉല്പാദന–വിതരണ സമ്പ്രദായം മറെറാരിടത്തും ഏൎപ്പെടുത്തിയിരുന്നതായി അറിവില്ല. അക്കാലത്തെ ഏൎപ്പാടുകളെ മാത്രമല്ല പരിതസ്ഥിതിയെയുംകൂ

ടി മനസ്സിലാക്കിയ അതിൻെറ മെച്ചം (അത്ഭുതാവഹമായ ഗുണം) അറിയാൻ കഴിയൂ.

കേരളത്തിൽ ശൂദ്രൻ മുതൽ പുലയർ പറയർ അടക്കമുള്ള വംശക്കാൎക്കെല്ലാം പ്രത്യേകം ഓരോ തൊഴിലുണ്ടു്. അതിനു ഇന്നു പറഞ്ഞുവരുന്ന ഭാഷ 'ജാതിത്തൊഴിലെ'ന്നാണു്. ആ ഭാഷതന്നെ തെററിദ്ധാരണകൊണ്ടുണ്ടായതും തെററിദ്ധാരണയെ നിലനിൎത്തുന്നതുമാകുന്നു. എന്തെന്നാൽ ഓരോ കുടുംബക്കാൎക്കും പാരമ്പൎയ്യമായി ചെയ്യുന്നതിനു പ്രത്യേകം ഓരോ തൊഴിൽ കൊടുത്തിരിക്കുകയാണല്ലൊ * കാലാന്തരത്തിൽ അതെല്ലാം ജാതികളായിപ്പരിണമിച്ചു. അതിനാൽ പറയുകയാണെങ്കിൽതന്നെ 'ജാതിത്തൊഴിൽ' എന്നല്ല പറയേണ്ടതു് 'തൊഴിൽജാതി' എന്നാകുന്നു. അന്നു തൊഴിലിന്നു ഭേദമുള്ളൂ. ഇന്നത്തെപ്പോലെ ജാതിഭേദമില്ലല്ലോ. അന്നു് ഓരോ തൊഴിലും ചെയ്തിരുന്നതു് ഓരോ ജാതിക്കാരല്ല, ഓരോ വംശക്കാരാകുന്നു. അതുകൊണ്ടു് 'തൊഴിൽജാതി' എന്നല്ല പറയേണ്ടതു്, 'വംശത്തൊഴിൽ' എന്നാകുന്നു. 'വംശത്തൊഴിൽ' എന്നതിൻെറ ശരിയായ അൎത്ഥം 'കുലധൎമ്മം' എന്നാണല്ലൊ. ഇനി ഈ പ്രകൃതത്തിൽ പറയാൻപോകുന്നതും 'കുലധൎമ്മം' എന്ന വാക്കായിരിക്കും എന്നു വായനക്കാരെ ഓൎമ്മപ്പെടുത്തട്ടെ.

ഓരോ വംശക്കാരുടെയും കുലധൎമ്മം വിവരിക്കുന്നതിനു മുമ്പായി മറെറാരു കാൎയ്യംകൂടി വായനക്കാർ അറിഞ്ഞിരിക്കേണ്ടതുണ്ടു്. ആൎയ്യന്മാർ ഇവിടെ വന്ന കാലത്തു് അവരും അവരുടെ രക്ഷയ്ക്കായി കൂടെ കൊണ്ടുവന്ന നാഗന്മാരും, പുലയർ പറയർ ആദിയായ ആദിവാസികളും മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നും, തൊഴിലനുസരിച്ചാണു പുള്ളുവരടക്കമുള്ള ജാതികൾ എല്ലാമുണ്ടായതെന്നും മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ആദ്യകാലത്തു് ഇത്തരം ജാതിപ്പേരുകളൊ

* 'ആൎയ്യന്മാരുടെ കുടിയേററം കേരളത്തിൽ' ഒന്നാം ഭാഗം 10-ാം അദ്ധ്യായം നോക്കുക.

ജാതികളോ ഉണ്ടായിരിയ്ക്കയില്ല. എന്നാൽ പള്ളിച്ചാൻ, ആശുരാൻ, ചാലിയൻ മുതലായി ഇന്നു എല്ലാ ജാതികൾക്കും പ്രത്യേകം ഓരോ ജാതിപ്പേരുകൾ കാണുന്നതിന്നു കാരണമെന്താണെന്നും ആ പേരുകൾക്കും അവരുടെ പ്രവൃത്തികൾക്കും തമ്മിൽ വല്ല ബന്ധവുമുണ്ടോ? ഈ കാര്യം ചിന്തനീയമാണ്. ഞാനൂഹിയ്ക്കുന്നതിങ്ങനെയാകുന്നു.

കർത്താവ്, കയ്മൾ, കുറുപ്പ്, അച്ചൻ ആദിയായ പേരുകളെല്ലാം പണ്ടത്തെ രാജാക്കന്മാരുടെ കീഴിലുണ്ടായിരുന്ന ഓരോ ഉദ്യോഗങ്ങളുടെ പേരുകളാകുന്നു. നമ്പ്യാർ വാഴുന്നവർ മുതലായവ ജില്ലാധിപൻ (Collector) താലൂക്കധിപൻ (തഹസിൽദാർ) എന്നിങ്ങിനെയുള്ള ഭരണാധിപന്മാരുടേയും, കർത്താവ് കുറുപ്പ് എന്നിങ്ങനെയുള്ളവ ക്യാപ്റ്റൻ സുബേദാർ ജമേദാർ എന്നാദിയായ സൈന്യോദ്യോഗസ്ഥന്മാരുടേയും പേരുകളാണ്. മേനോക്കി എന്നതിന്റെ അർത്ഥം 'മേൽനോക്കി' (Supervisor) എന്നാണ്. പണ്ട് എല്ലാത്തരം ജോലികളും കുലധർമ്മമെന്ന നിലയിൽ തുടർച്ചയായി ചെയ്യാൻവേണ്ടി ചില വംശക്കാരെ ചുമതലപ്പെടുത്തുകയാണല്ലോ ചെയ്തിരുന്നത്. അക്കൂട്ടത്തിൽ മേൽപറഞ്ഞ സ്ഥാനങ്ങളെല്ലാം വഹിയ്ക്കാൻ ആവശ്യാനുസരണം ഓരോ തറവാട്ടുകാരെ ഏർപ്പെടുത്തിയതാണ്. അതാതു ജോലികൾ തുടർച്ചയായി വളരെക്കാലം ചെയ്തുവന്നപ്പോൾ ആ ജോലിപോലെത്തന്നെ ആ പേരുകളും അവരുടെ വംശപ്പേരായിത്തീർന്നു. ബ്രിട്ടീഷ്ഭരണം ഇവിടെ സ്ഥാപിയ്ക്കുകയും, അവരുടെ അധികാരമെല്ലാം എടുത്തുകളയുകയും ചെയ്തതോടെ ആ പേരുകൾ മാത്രം അവശേഷിച്ചു. നായന്മാരിൽ ഇന്നു കാണുന്നതായ സ്ഥാനപ്പേരുകളെല്ലാം ഉണ്ടായതിന്റേയും, സ്ഥാനപ്പേർ മാത്രമായിത്തീർന്നതിന്റേയും വസ്തുത ഇങ്ങിനെയാണ്. ആ പേരുകളെല്ലാം രാജകീയാധികാരം വഹിച്ചിരുന്നതിന്റെ ചിഹ്നങ്ങളാണെന്നു മാത്രമേ നിശ്ചയമുള്ളു. ആ ഓരോ പേരിന്റേയും

അൎത്ഥം—അഥവാ അവർ വഹിച്ചിരുന്ന അധികാരം—എന്തായിരുന്നുവെന്ന നിശ്ചയമുള്ളവർ പ്രായംചെന്നവരിൽതന്നെ ഇപ്പോൾ ഉണ്ടോ എന്ന സംശയമാണ്; പുതിയ തലമുറക്കാൎക്കു അത്രയും വിവരമുണ്ടാവില്ല.

അതുപോലെ ആദ്യകാലത്ത്—ആൎയ്യന്മാർ ഇവിടെ വന്നു ഓരോ തൊഴിലിന്നും പ്രത്യേകം വിശേഷകുടുംബക്കാരെ കുലധൎമ്മമായി ചെയ്യാനേൎപ്പാടാക്കിയ അവസരത്തിൽ—വെളുത്തേടൻ വെളക്കത്തല എന്നാദിയായ പേർ പറഞ്ഞുതുടങ്ങിയപ്പോൾ അതാതു ജോലിയെ സൂചിപ്പിക്കുന്ന അൎത്ഥം മാത്രമെ അവയ്ക്കുണ്ടായിരിക്കു. വെളുത്തേടൻ എന്ന പേരിന്നു ധോബി എന്നും, വെളക്കത്തലെക്കു ബാർബർ (Barber) എന്നും, ആശാരിക്കു കാർപെന്റർ (Carpenter) എന്നും, തട്ടാനു ഗോൾഡ്സ്മിത്ത് (Goldsmith) എന്നും, കരുവാനു ബ്ലെക്ക്സ്മിത്ത് (Blacksmith) എന്നും മാത്രമെ അൎത്ഥമുണ്ടായിരിക്കു; മറിച്ചു അന്നൊക്കെ അതൊന്നും ജാതിയെ സൂചിപ്പിക്കുന്ന വാക്കായിരിക്കുകയില്ല. മറെറാരു വിധം പറഞ്ഞാൽ ഇരുമ്പുപണിക്കാരൻ, മരപ്പണിക്കാരൻ, സ്വൎണ്ണപ്പണിക്കാരൻ എന്നിങ്ങനെ ആളെ വേർതിരിച്ചറിയുവാൻ വേണ്ടി അതാതു ജോലിയുടെ പേർ ചേൎത്തു പറയുകയേ ചെയ്തിരിക്കയുള്ളു. കാലക്രമത്തിൽ അവരെല്ലാം അതാതു ജോലിക്കാർ മാത്രമല്ല ജാതിക്കാരും കൂടിയായി പരിണമിച്ചപ്പോൾ ആ പേരുകൾക്കു അതാതു ജാതിക്കാർ എന്നുംകൂടി അൎത്ഥമുണ്ടായതാകുന്നു. അല്ലാതെ ആ ജാതിപ്പേരുകളെല്ലാം യാതൊരൎത്ഥവുമില്ലാത്ത ചില ശബ്ദങ്ങളായിരിക്കുകയില്ലെന്നാണ് എന്റെ വിശ്വാസം. സ്വതവെ അധികാരം പോയാൽ അതോടൊപ്പം ആ അധികാരസ്ഥന്റെ സ്ഥാനപ്പേരും (ഔദ്യോഗികനാമവും) കൂടിപ്പോകേണ്ടതായിരുന്നു. നായന്മാരിൽ അധികാരം പോയിട്ടും സ്ഥാനപ്പേരുകൾ—കൎത്തവ്യകൎമ്മം ഇല്ലാത്ത ഔദ്യോഗികനാമങ്ങൾ—മാത്രമായി നിലനില്ക്കുകയാണുണ്ടായത്. മേൽപറ

ത്ത തൊഴിലാളികളിലാണെങ്കിൽ സംഭവിച്ചത് മറിച്ചാണ്; തൊഴിലിനെ മാത്രം സൂചിപ്പിച്ചിരുന്ന പേർ ജാതി തിരിഞ്ഞപ്പോൾ ജാതിപ്പേരും കൂടിയായിത്തീർന്നതാകുന്നു. ആദ്യകാലത്ത് ഇന്നുള്ള പള്ളിച്ചാൻ, ശീതികൻ, ആശാരി മുതലായി ഓരോ പേരുകൾക്കും അതാതു പ്രവൃത്തിയെസ്സൂചിപ്പിക്കുന്ന അർത്ഥമേ ഉണ്ടായിരിക്കൂ. കാലാന്തരത്തിൽ പരിണാമം വരാത്ത വസ്തുക്കളില്ല. ഭാഷകൾക്കാവട്ടെ ആ പരിവർത്തനം ക്ഷണത്തിൽ വരുന്നതുമാകുന്നു. കാലാന്തരത്തിൽ അന്നുണ്ടായിരുന്ന അർത്ഥത്തിനു മാററം വരികയും, അന്നുണ്ടായിരുന്ന അർത്ഥം എന്തെന്നു അറിയുവാൻപോലും പ്രയാസമാവുകയും, ഇന്നു അതിൽ പലതും അർത്ഥമില്ലാത്ത — ജാതിയെ മാത്രം കുറിക്കുന്ന — ശബ്ദമായി മാറുകയും ചെയ്തു.

ഇന്നു ഈ കുലധർമ്മക്കാരല്ലാതെ മരപ്പണി, നെയ്ത്ത്, ക്ഷൌരം മുതലായത് പഠിച്ചവരും അത്തരം തൊഴില്കൊണ്ട് ജീവിക്കുന്നവരുമായ ക്രിസ്ത്യാനികളും, മുസ്ലീങ്ങളും, ഈഴവരും മററുമുണ്ടാകാം. എന്നാലും അവരെ അതാതു ജോലിക്കാരൻ എന്നല്ലാതെ ആശാരിയെന്നോ, ചാലിയനെന്നോ, വെളക്കത്തലവനെന്നോ പറയാറില്ല. അതിന്റെ കാരണം ആ വക പേരുകൾ കേവലം തൊഴിലിനെ മാത്രമല്ല ജാതിയെയും കൂടി സൂചിപ്പിക്കുന്നതായി പരിണമിച്ചതാകുന്നു. ഇനി അതിൽ ഓരോരുത്തരെയുംപററി വിവരിക്കാം.

—:0:—

## അദ്ധ്യായം 2

# നായന്മാരുടെ കുലധർമ്മം.

നായന്മാരെന്ന പേരിൽ അറിയപ്പെടുന്നവരായി എട്ടു തരക്കാരുണ്ട്. * അത് ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുററി, ആത്തു

* കിരിയം, ചാർന്നവർ മുതലായി നായന്മാരിൽ ചില വിഭാഗങ്ങളും വേറെയുമുണ്ട്. അവയെപ്പററി വഴിയെ പ്രസ്താവിക്കുന്നതാണ്.

ശാൻ, ചക്കാലൻ, ചാലിയൻ, വെളുത്തേടൻ, വെളക്കത്തല എന്നിവരാകുന്നു. ഇവരിൽ ഒടുവിലെ അഞ്ചു തരക്കാർ കേവലം തൊഴിലാളികളും, കേരളീയൎക്കെല്ലാം എന്നത്തെയെന്നപോലെ ആവശ്യമുള്ളവരുമാകുന്നു. ആദ്യത്തേതായ ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറിശ്ശി എന്നിവരുടെ നിലയ്ക്കു വ്യത്യാസമുണ്ട്. ഇവർ കേവലം തൊഴിലാളികളല്ല. ബ്രാഹ്മണരുടെ—നമ്പൂതിരിമാരുടെ—ഭൃത്യവൎഗ്ഗമാകുന്നു. ഇതിൽ ശൂദ്രന്റെയും പള്ളിച്ചാന്റെയും കുലധൎമ്മം നമ്പൂതിരിമാരുടെ ഭൃത്യപ്രവൃത്തി മാത്രമാണ്. അത്തിക്കുറിശ്ശിയുടേതാകട്ടെ ശൂദ്രരുടെ കാൎയ്യത്തിൽക്കൂടി സ്വധൎമ്മമായി ചില കൃത്യങ്ങൾ നിൎവ്വഹിയ്ക്കാനുണ്ട്. ഇനി ഇവരിൽ ഓരോരുത്തരുടെയും കുലധൎമ്മം യഥാക്രമം വിവരിയ്ക്കാം.

A ശൂദ്രൻ :—

ഒരു നമ്പൂതിരിയില്ലമാണെങ്കിൽ ശൂദ്രന്റെയും ശൂദ്രിയുടെയും സഹകരണം കൂടാതെ നിത്യജീവിതം നയിയ്ക്കാൻകൂടി പ്രയാസമാണ്. എച്ചിലെടുക്കുക, പാത്രം തേയ്ക്കുക, അകായിലും മിററവും അടിച്ചുതളിയ്ക്കുക മുതലായതിനു സ്ത്രീകളും, വിറകു വെട്ടുക മുതലായ പണിയ്ക്കു ശൂദ്രനും വേണം. അന്തൎജ്ജനങ്ങൾ പുറത്തിറങ്ങണമെങ്കിൽ ഒരു ദാസിയെ മുമ്പിൽ നടത്താതെ പാടില്ല. ഇങ്ങിനെ പലതുണ്ട്. ഇതെല്ലാം ഐഹികജീവിതത്തിലെ സമ്പ്രദായമാണ്. അതിനാൽ ദാരിദ്ര്യംകൊണ്ടും മററും അതിനു കഴിവില്ലാതെ വന്നാൽ ആ വക പണികൾ തങ്ങൾതന്നെ എടുക്കണമെന്നേ ഉള്ളൂ; അല്ലാതെ ആചാരാദി വൈദികകാൎയ്യങ്ങളിൽ ദോഷമൊന്നും വരാനില്ല. ഈ ആവശ്യങ്ങൾക്കെല്ലാം ശൂദ്രനോ ശൂദ്രിയോ തന്നെ വേണമെന്നു നിൎബ്ബന്ധമില്ല; പള്ളിച്ചാൻ അത്തിക്കുറിശ്ശി എന്നിവരെക്കൊണ്ടും നിൎവ്വഹിപ്പിയ്ക്കാവുന്നതാണ്. വൈദികകാൎയ്യങ്ങളെസ്സംബന്ധിച്ച നില അതല്ല. ജാതകൎമ്മാദി ഷോഡശസംസ്കാരങ്ങ

ളിൽ പലതിലും പുരോഹിതൻ (വാധ്യാർ) എണ്ണങ്ങരു് മുതലായ ജനങ്ങളുടെയെന്നപോലെ ഇവരുടെയും സഹകരണം കൂടിയേ കഴിയൂ. അന്തർജ്ജനം പ്രസവിച്ചാൽ 11-ാം ദിവസം കുളിച്ചു് പുണ്യാഹം തളിച്ചു ശുദ്ധമാകു. അതുവരെയുള്ള കാലങ്ങളിൽ അശുദ്ധിയുണ്ടു്. അതിന്നു 'പുണ്യാഹശുദ്ധം' എന്നു പറയുന്നു. ആ കാലങ്ങളിൽ മറ്റന്തർജ്ജനങ്ങളോ (ആരെങ്കിലും) ആ സൂതികയെത്തൊട്ടാൽ അവരും, അവർ തൊട്ടതായ ആളുകളോ മാത്രമല്ല സാധനങ്ങളും പുണ്യാഹശുദ്ധമാകും. ആ അശുദ്ധി പോകുവാനും പുണ്യാഹം ചെയ്യേണ്ടതായാകു. പുണ്യാഹം എന്നു പറയുന്നതു അഞ്ചു നമ്പൂതിരിമാർ ചേൎന്നു് വൈദികവിധിപ്രകാരമുള്ള ചടങ്ങോടുകൂടി മന്ത്രം ചൊല്ലി വെള്ളം തളിക്കുന്നതിനേയാണു്. അതിനാൽ ആ പത്തു ദിവസങ്ങളിൽ സൂതികയെ ശുശ്രൂഷിക്കുവാൻ ശൂദ്രസ്ത്രീ വേണം. അതിന്നു 'തൊട്ടിരിക്കുക' എന്നു പറയുന്നു. അവൾ സൂതികയെത്തൊട്ടാലും ഭക്ഷണം കഴിക്കുന്നതിന്നും മറ്റും വിരോധമില്ല. ആ കാലങ്ങളിൽ അവരോ വീട്ടിലേയ്ക്കു പോകാതെ ഇല്ലത്തുതന്നെ ഭക്ഷണം കഴിച്ചു താമസിക്കണമെന്നേ ഉള്ളു. വീട്ടിൽ പോയാൽ മത്സ്യമാംസങ്ങളും കഴിച്ചുവെന്നു വരും. സൂതികയെ തൊട്ടിരിക്കുമ്പോഴും അതു പാടില്ല; ഇല്ലത്തുതന്നെ താമസിക്കണമെന്ന നിശ്ചയത്തിനുള്ള കാരണമതാകുന്നു.

അന്തർജ്ജനങ്ങൾക്ക്—കന്യകമാൎക്കും—രജോദർശനമുണ്ടായാൽ നാലാം ദിവസം ശുദ്ധമാകണമെങ്കിൽ അടിയാതി വന്നു "ഉള്ളിയ വീഴ്ക" എന്ന ക്രിയ ചെയ്യേണ്ടതായാകു. അതിനു പുറമെ കുളിച്ചുവന്നാൽ അന്തർജ്ജനങ്ങൾക്ക് 'തണ്ടാഴിക്കുടിക' എന്ന ഒരു ക്രിയകൂടി ചെയ്യേണ്ടതുണ്ടു്.* പ്രസവം കഴിഞ്ഞ പത്താം ദിവസവും അടി

* 'ഉള്ളിയ വീഴ്ക', 'തണ്ടാഴിക്കുടിക' എന്നിവയുടെ ചടങ്ങുകളും എങ്ങിനെയാണെന്നു 'എന്റെ സ്മരണകൾ' 1-ാം ഭാഗം 233, 234 പേജുകളിൽ വിസ്തരിച്ചിട്ടുണ്ടു്.

യാത്തി പത്തു തവണ 'തുള്ളിയ വീഴ്ത്തണം'. ഞാനം തണ്ടാഴ്ത്തി ക്കണമെങ്കിലും ആ ക്രിയ ചെയ്യുന്നതു് അവരുടെ പ്രതിനിധിയായി അടിയാത്തിതന്നെയാണു്.

വാതിൽപുറപ്പാടിനു ക്രിയാമദ്ധ്യത്തിൽ ഉണ്ണിയേയും എടുത്തു കൊണ്ടു് ഉത്തമവൃക്ഷത്തെ—പ്ലാവു് അഥവാ തെങ്ങു്—പ്രദക്ഷിണം വെയ്ക്കുക എന്നൊരു ചടങ്ങുണ്ടു്. ആഢ്യന്മാർക്കാണെങ്കിൽ അതിന്നു പോകുമ്പോഴും അടിയാൻ മുമ്പിൽ നടന്നു അകമ്പടി സേവിയ്ക്കണം. ആർക്കുക എന്നൊരു സമ്പ്രദായമുണ്ടു്; അതു് ഏതാണ്ടു് ആർപ്പുവിളിയുടെ രൂപാന്തരമാണെന്നു വെയ്ക്കുക. അവൻ മുമ്പിൽ നടന്നു ചെയ്യേണ്ടതായ കൃത്യം അതാകുന്നു.

ചോറൂണിന്നു അടിയാത്തി നടുമിറ്റത്തു വെച്ചു് ഉണ്ണിയെ കുളിപ്പിയ്ക്കണം. ചൌളത്തിന്നു നടുമിറ്റത്തു അരി അരച്ചുകൊണ്ടണിഞ്ഞു് പറനിറപ്പു മുതലായതു് വെച്ചു് ഉണ്ണി അവണപ്പലകമേൽ കിഴക്കു തിരിഞ്ഞിരുന്നു ശിഖികൻ മുടി കളയണം. അപ്പോഴും അടിയാൻ ചിററിയ മുണ്ടിൻറെ മടിയിൽ—കോൺതലയിൽ—ആരോമം മേടിയ്ക്കണം. ശിഖികൻറെ 'മുടികളയൽ' എന്ന ഈ ക്രിയ കഴിഞ്ഞാൽ അടിയാത്തി വാൽക്കിണ്ടിയോടുകൂടി അതിൻറെ ചടങ്ങുപ്രകാരം വെള്ളം തളിയ്ക്കണം. അതിനു ശേഷം ശൂദ്രൻ ഉണ്ണിയെ ചുമലിൽ എടുത്തു് 'ആർക്കുക'യും ചെയ്തുകൊണ്ടു് കുളക്കടവിലേയ്ക്കു കൊണ്ടുപോവുകയും വേണം. ഉപനയനം, ഗോദാനം, സമാവർത്തനം എന്നീ ക്രിയകൾക്കും അടിയാത്തി ഇങ്ങനെ വെള്ളം തളിയ്ക്കേണ്ടതുണ്ടു്.

ആയിനിയൂണു കഴിഞ്ഞു് വിവാഹത്തിനു വധൂഗൃഹത്തിലേയ്ക്കു പോകുമ്പോഴും പുല്ലു്, ചമത, നൂലു്, മന്ത്രകോടി എന്നിതെല്ലാം കൂടിയ കെട്ടു് അടിയാൻ എടുത്തു് അകമ്പടിയായി മുമ്പിൽ നടക്കേണ്ടതാകുന്നു. ആർപ്പുവിളിയ്ക്കുകയും വേണം. പുറത്തിറങ്ങുമ്പോഴും

വിളക്ക്, അഷ്ടമംഗല്യം, പൂൎണ്ണകുംഭം എന്നിവയൊടുകൂടി അടിയാത്തികൾ എതിരേല്ക്കുകയും വേണം. 'എതിരേല്ക്ക' എന്നുവെച്ചാൽ അവർ 'ശകുനമായി എതിരെ വരിക' എന്നൎത്ഥമാകുന്നു.

വധൂഗൃഹത്തിൽ ചെന്നു നടുമിറ്റത്തുവെച്ച് മന്ത്രകോടി ഉടുക്കുന്നതിനു മുമ്പായി അവരുടെ അടിയാത്തി വന്നു 'പാനക്കടം ഉഴിയുക' എന്നൊരു ചടങ്ങുണ്ട്. ഒരു കുടത്തിൽ കുറെ മഞ്ഞൾപ്പൊടിയിട്ട വെള്ളം നിറച്ച് അതിന്റെ മുകളിൽ ഒരു നാളികേരവും, അതിന്മേൽ ഒരു കത്തിച്ച തിരിയും വെച്ചതിനെയാണ് 'പാനക്കടം' എന്നു പറയുന്നത്. അടിയാത്തി അതെടുത്ത് വരനെ മൂന്നു തവണ ഉഴിയുകയാണ് ക്രിയ. 'പാനക്കടം ഉഴിയുക' എന്നു പറയുന്നതു് അതിനെയാകുന്നു. താലി കെട്ടിച്ച വധുവിനെ ഹോമസ്ഥലത്തേക്കു കൊണ്ടുവന്നാൽ അടിയാൻ വന്നു 'ആയിരത്തിരി ഉഴിയുക' എന്ന ചടങ്ങു നിവൃത്തിക്കണം. അതിനുള്ള തിരികൾ അതിന്റെ ചടങ്ങുപ്രകാരം അന്തൎജ്ജനങ്ങൾ മുൻകൂട്ടിത്തയ്യാറാക്കി എണ്ണയിൽ നനച്ച് ഒരു ഉരുളിയിലോ കിണ്ണത്തിലോ വെച്ചിരിക്കും. അതു് കൊളുത്തിക്കൊടുത്താൽ അവൻ അതെടുത്ത് വധൂവരന്മാരെ ഒന്നായി മൂന്നു പ്രാവശ്യം ഉഴിയണം. 'ആയിരത്തിരി ഉഴിയുക' എന്നതു് ഇതാകുന്നു. വിവാഹം കഴിഞ്ഞ് വരഗൃഹത്തിലേക്കു പുറപ്പെടുമ്പോൾ അവരുടെ അടിയാത്തികളും, വരഗൃഹത്തിലേക്കു—കുടിവെപ്പിനു പ്രവേശിക്കുമ്പോൾ അവിടുത്തെ അടിയാത്തികളും മുൻപറഞ്ഞപ്രകാരം എതിരേല്ക്കണമെന്നാകുന്നു. ഇതിന്റെ വാമൊഴി 'എതിർക്കുക' എന്നാണ്.

ഇല്ലങ്ങളിൽ മരിച്ചാൽ നിലത്തിറക്കിയ സ്ഥലത്ത് ശവത്തോളം ദീൎഘത്തിലും വിസ്താരത്തിലുമായി നെല്ലുകൊണ്ട് ചുറവും തെതിരിട്ട തലയുടെ ഭാഗത്ത് ഒരു കെടാവിളക്കും വെച്ചിരിക്കും. പിന്നെ പത്തു ദിവസം—പുല കഴിയുന്നതുവരെ—നിത്യം മൂന്നു നേരവും അടിയാത്തി കുളിച്ച് ഈറനോടെ വന്നു അതിനകത്ത് തുണി

കൊണ്ടു തേയ്ക്കണം. തൊല്ലുകൊണ്ടു അതിരിട്ടതിന്റെ മദ്ധ്യത്തിലായി ഒരു പലകയും ഇണിക്കഷണവും വെച്ചിരിക്കും. അതിന്മേൽ ഒരു കിണ്ണവും കമിഴ്ത്തിയിരിക്കും. ഈ കിണ്ണത്തിലാണു കുളിപ്പുവതിനോടാം വെള്ളം കൊണ്ടുവരേണ്ടതു്; തേയ്ക്കിക്കഴിഞ്ഞാൽ ഇതു് പലകമേൽ കമിഴ്ത്തി വീണ്ടും കുളിപ്പിക്കുകയും വേണം. ഇതിനു 'നീഴൽ തേയ്ക്കുക' എന്നാണു ഭാഷ.

മേൽപറഞ്ഞതായ ക്രിയകളെല്ലാം അടിയാർ—അഥവാ ശൂദ്രർ—തന്നെ ചെയ്യണമെന്നായിരുന്നു നിയമം. ചുരുക്കിപ്പറഞ്ഞാൽ ശൂദ്രന്റെ കുലധർമ്മം ഇങ്ങനെയുള്ള ബ്രാഹ്മണശുശ്രൂഷയായിരുന്നു. ഇന്നും ഇതിൽ പലതും (തെറ്റുമാറിയ രൂപത്തിലാണെങ്കിലും) അടിയാരായ ശൂദ്രൻതന്നെ നടത്തിവരുന്നുണ്ടെന്നും അറിയുക. ജാതിവ്യവസ്ഥയും അയിത്തവും നിലവിൽ വന്നതിനു ശേഷവും അന്തർജ്ജനങ്ങൾ പ്രസവിച്ചു പുല പോകുന്നതുവരെ 'തൊട്ടിരിക്കുന്ന' ആ ശൂദ്രിയെ തൊട്ടാൽ സൂതികയ്ക്കു അയിത്തമില്ല; കുളിക്കുകയും വേണ്ട. ആദ്യകാലത്തു് ശൂദ്രർ തൊട്ടാൽ കുളിയുള്ള ഒരു പ്രത്യേക ജാതിയായിരുന്നില്ലെന്നും, ഈ സൂതികാശുശ്രൂഷ അടിയാത്തിതന്നെ ചെയ്യേണമെന്നും—അന്തർജ്ജനങ്ങൾക്കും മറ്റും ചെയ്യാൻ പാടില്ലെന്നുകൂടിയും—നിർബ്ബന്ധമായിരുന്നു. ഇന്നു സൂതികാകാലത്തു മാത്രം അടിയാത്തിക്കു അയിത്തമില്ലെന്നു നിശ്ചയിച്ചിരിക്കുന്നതു് അതിനു ഒന്നാന്തരം തെളിവാണു്.

B. പള്ളിച്ചാൻ:—

പള്ളിച്ചാന്മാർക്കു നിശ്ചയിച്ചിരുന്ന വംശപ്രവൃത്തി (കുലധർമ്മം) നമ്പൂതിരിമാരുടെ വാഹനം ചുമക്കുകയാകുന്നു. ഇന്നു് (അടുത്ത കാലം വരെ) നടപ്പിലുണ്ടായിരുന്ന ഒരു വാഹനം മേനാവു് ആയിരുന്നു. എന്നാൽ നമ്പൂതിരിമാരുടെ ഇടയിൽ ഇതിനു കൂടുതൽ പ്രചാരമുണ്ടായിരുന്ന ഭാഷ 'ഡോലി' എന്നാണു്. ഇതിനു സംസ്കൃ

ത്തിലുള്ള പേർ 'ആന്ദോളനം' എന്നാകുന്നു. ഈ പേർ മലയാള ഭാഷപ്രകാരം രൂപം മാറി 'അന്ദോളം' എന്നായി പ്രതിഫലിച്ചു. ഇ വൎക്കു 'അന്ദോളത്തു നായർ' എന്നൊരു പേരുകൂടിയുണ്ടു്. അന്ദോളമെടുക്കുന്ന ജോലിക്കാരായതുകൊണ്ടാവണം അവൎക്കു ആ പേർ വന്നതു്.

പല്ലക്കിനു പണ്ടു പറഞ്ഞിരുന്ന ഭാഷ 'പള്ളിമഞ്ചം' എന്നായിരുന്നു. അതു ചുമക്കുന്ന ആളും എന്ന അൎത്ഥത്തിൽനിന്നാണു ഇ വൎക്കു പള്ളിച്ചാൻ എന്ന പേരുണ്ടായതു്. വണ്ടി എന്നു മാത്രം പറഞ്ഞാൽ ഇന്നു പ്രചാരത്തിലുള്ള പോത്തിൻവണ്ടി മുതൽ തീവണ്ടി മോട്ടോർകാർ വരെ എല്ലാ വണ്ടികളെയും ഗ്രഹിക്കുന്നല്ലോ. അതുപോലെ മുൻകാലങ്ങളിൽ പല്ലക്കു എന്ന വാക്കിനു പൊതുവായി വാഹനം എന്ന അൎത്ഥമുണ്ടായിരുന്നു. പള്ളിച്ചാൻ എന്നു പറഞ്ഞാൽ പല്ലക്കു ചുമക്കുന്നവൻ എന്നു മാത്രമല്ല അൎത്ഥം; വാഹനങ്ങളും ചുമക്കുന്നവൻ എന്നു താല്പൎയ്യമുണ്ടായിരുന്നുള്ളു. അക്കാലങ്ങളിലെല്ലാം — ആര്യന്മാർ കടന്നേറിപ്പാൎത്ത ആദ്യകാലത്തു് — മനുഷ്യർ ചുമക്കുന്ന വാഹനങ്ങളല്ലാതെ മൃഗങ്ങളും വലിച്ചുകൊണ്ടുപോകുന്ന വാഹനങ്ങളുംതന്നെ (ഉണ്ടെങ്കിലും കുറവായിരുന്നതിനാൽ) അപൂൎവ്വമായിരുന്നു. രഘുവംശം 7-ാം സൎഗ്ഗത്തിൽ കാളിദാസൻ ഇന്ദുമതിയുടെ സ്വയംവരം വൎണ്ണിക്കുന്നുണ്ടല്ലോ. സ്വയംവരത്തിനായി ഇന്ദുമതി രാജവീഥിയിലെത്തി വരുന്നതു ഇത്തരം മനുഷ്യർ ചുമന്നുകൊണ്ടുനടക്കുന്ന വാഹനത്തിലിരുന്നുകൊണ്ടായിരുന്നുവെന്നാണു് അദ്ദേഹം പറയുന്നതു് * എന്നാൽ പെരുപ്പക്കാലത്തുള്ളവർ കാൽനടയായിട്ടല്ലാതെ വഴിയാത്രയ്ക്കു വാഹനം വേണമെന്നു സാധാരണക്കാർ വിചാരിക്കാറില്ല. രോഗംകൊണ്ടോ, വാൎദ്ധക്യംകൊണ്ടോ നടക്കാൻ കഴിവില്ലാത്തവർ മാത്രമേ വാഹനം കയറിയിരുന്നുള്ളു.

* മനുഷ്യവാഹ്യം ചതുരസ്രയാനം അധ്യാസ്യ കന്യാ പരിവാരശോഭി
വിവേശ മഞ്ചാന്തരരാജമാൎഗ്ഗം പതിംവരാ ക്ലുപ്തവിവാഹവേഷാ.

ഓരോ ദേശത്തും ആദ്യകാലത്ത് മുപ്പതും അതിലധികവും ഇല്ലങ്ങൾ ഉണ്ടായിരുന്നു. ആ ഇല്ലങ്ങളിലെയെല്ലാം അന്തോളമെടുക്കുന്നതു് ഉവരാണ്. അന്തോളം ചുമക്കുന്ന പ്രവൃത്തി മുഖ്യമായും വേണ്ടിവരുന്നതു് വിവാഹാനന്തരം വധൂഗൃഹത്തിൽനിന്നു ഗൃഹപ്രവേശത്തിനായി വധുവിനെ വരഗൃഹത്തിലേക്കു ആനയിക്കുമ്പോഴാകുന്നു.

അഗ്നിസാക്ഷിയായിട്ടാണല്ലൊ ബ്രാഹ്മണർ വിവാഹം ചെയ്യുന്നതു്; ആ ഹോമാഗ്നി എന്നെന്നും കെട്ടുപോകാതെ സൂക്ഷിക്കണം. ഔപാസനം എന്നു പറയുന്നതു് ഇതിനെയാകുന്നു. ആ അഗ്നി വരഗൃഹത്തിലേക്കു കൊണ്ടുപോകുന്നതല്ലൊ. ഈ അവസരത്തിലാണു അന്തോളത്തിന്റെ പ്രധാനമായ ആവശ്യം. വരഗൃഹത്തിലെത്തിയാൽ പള്ളിച്ചാന്മാർ ചുമന്നുകൊണ്ടുവന്ന ഡോലി മിററത്തിറക്കിവെക്കും*. വരഗൃഹത്തിലെ അന്തർജ്ജനങ്ങളും കുടിപ്പിന്നാക്കന്മാരോടുകൂടി, കുടിയെ അന്തോളത്തിൽനിന്നിറക്കി നടുമിററത്തു കൊണ്ടുപോയി ഇരുത്തും. അരിയച്ചുരുളുകൊണ്ടു ഒരു പ്രത്യേക രീതിയിൽ അണിഞ്ഞു അതിലാണു് വധുവിനെ ഇരുത്തുക. ഈ പണി അവിടത്തെ അന്തർജ്ജനങ്ങളും മുൻകൂട്ടിക്കഴിച്ചുവെക്കുകയാണു പതിവ്. കുടിയെ അവിടെ ഇരുത്തിയാൽ പള്ളിച്ചാൻ നാലുകെട്ടിനകത്തേക്കു വന്നു കുടിയുടെ പിന്നിൽ നിന്നുകൊണ്ടു അഷ്ടമംഗല്യമെടുത്തു് കുടിയെ മൂന്നു പ്രാവശ്യം ഉഴിയുകയും വേണം. ഇതിനു പറയുന്ന ഭാഷ 'അന്തോളമുഴിയുക' എന്നാകുന്നു. പള്ളിച്ചാന്നു ഇല്ലങ്ങളിൽ ചെയ്യാനുള്ള പ്രവൃത്തി ഇതാകുന്നു; അതിനെയല്ല പറയേണ്ടതു്, ഇതിനെ അന്തോളമെടുക്കാനും, അന്തോളമുഴിയാനും പള്ളിച്ചാന്മാരെ പാടുള്ളു എന്നായിരുന്നു നിയമം. അതു് അവരുടെ കുലധർമ്മമാണു്. അതു ചെയ്യാതിരിക്കുന്നതു് അ

* 'കുടിപ്പിന്നാക്കന്മാർ' എന്നു പറയപ്പെടുന്നവർ വധൂഗൃഹത്തിൽനിന്നു കുടി(വധു)യോടൊന്നിച്ചു വരുന്ന ജ്യേഷ്ഠയും ചാർച്ചക്കാരും എന്നതരം മററുമായ അന്തർജ്ജനങ്ങളാണു്.

ധൎമ്മമാണെന്നു പള്ളിച്ചന്മാൎക്കു അറിയാമായിരുന്നു. അന്തോളമെടുക്കുന്നതു് കുലധൎമ്മമായിക്കരുതിയിരുന്നു എന്നുള്ളതിനു ഒരു തെളിവു കാണിക്കാം.

ജാതിവ്യവസ്ഥയും ജാതിയും ഉണ്ടായതിനുശേഷവും പള്ളിച്ചന്മാരെക്കൊണ്ടു വിവാഹാനന്തരമുള്ള ഗൃഹപ്രവേശത്തിനു പോകുമ്പോഴും ഡോലി എടുപ്പിച്ചിരുന്നുള്ളു. മഹോപാസനാഗ്നി വരഗൃഹത്തിലേയ്ക്കു കൊണ്ടുപോകുമ്പോഴും അയിത്തമാവാതെ സൂക്ഷിക്കണമല്ലോ. ശുദ്ധമായ നമ്പൂതിരി വാഹനത്തിലിരിക്കുമ്പോഴും സാധാരണ നായന്മാർ അതു് തൊട്ടാൽ അദ്ദേഹം അയിത്തമാകും. എന്നാൽ പള്ളിച്ചാൻനായരാണു് അതെടുക്കുന്നതെങ്കിൽ അയിത്തമാവില്ലെന്നാണു് നിശ്ചയം. വഴിയാത്രയിൽ അശുദ്ധമാവാതെ കഴിപ്പാനും പള്ളിച്ചാൻ അന്തോളമെടുത്താൽ മതി. പള്ളിച്ചന്മാൎക്കു അന്തോളമെടുക്കുക തന്നെയായിരുന്നു പ്രവൃത്തിയെന്നും അവർതന്നെ എടുക്കണമെന്നല്ലേ ഇതു് വ്യക്തമാക്കുന്നതു്. ഞാനിങ്ങിനെ പറയുമ്പോഴും നായന്മാരിൽ പലൎക്കും എന്റെ പേരിൽ പരിഭവമുണ്ടാവാം. എന്നാൽ അതാവശ്യമില്ലാത്തതാണു്. സംഗതി യഥാൎത്ഥമല്ലേ എന്നേ അന്വേഷിക്കാവൂ. വിഷുവിനു കാരണവരുടെ കയ്യുകൊണ്ടുതന്നെ കൈനീട്ടം വാങ്ങണമെന്നു എല്ലാവരും ആഗ്രഹിക്കാറില്ലേ? ഓണത്തിനു ഓണപ്പുടവയുടെ കാൎയ്യവും അങ്ങിനെയല്ലേ പതിവു്? വാങ്ങുവാൻ അനന്തരവന്മാർ ആഗ്രഹിക്കുന്നതുപോലെത്തന്നെ താനാണു കൊടുക്കേണ്ടതു് എന്നു കാരണവന്മാരും വിചാരിക്കാറുണ്ടു്.

നായന്മാൎക്കു തളിക്കാൻ അത്തിക്കുറ്റി വേണമെന്നല്ലേ നിശ്ചയം? വെള്ളം തളിക്കുക എന്നു മാത്രമല്ല കാൎയ്യം, 'അത്തിക്കുറ്റി തളിക്കുക' എന്നാകുന്നു. ചാത്തം വെക്കാൻ എളേതല്ലേ പതിവു്? അല്ലാതെ മററാരെക്കൊണ്ടെങ്കിലും ആ കൎമ്മം നിൎവ്വഹിപ്പിക്കാറില്ലല്ലോ. ചാത്തം വെക്കാനും ബലിയിടുവിക്കാനും ശുദ്ധനോ

അഥവാ നമ്പീശനോ ആയാൽ മതിയല്ലോ? ആ കൎമ്മമെല്ലാം പഠിച്ചവർ വേറെയില്ലാത്തതുകൊണ്ടോ പഠിപ്പാൻ കഴിയാത്തതുകൊണ്ടോ മാത്രവുമല്ല എളേതിനെ വരുത്തുന്നതു്. അതിനു എളേതുതന്നെ വേണമെന്നും, എളേതിന്നേ അധികാരമുള്ളുവെന്നും വെച്ചിട്ടല്ലേ അങ്ങിനെ ചെയ്യുന്നതു്? അതുപോലെ അതാതു കുലധൎമ്മക്കാർതന്നെ അതാതു പ്രവൃത്തികൾ ചെയ്യണമെന്നായിരുന്നു നിശ്ചയം. അതാതു പ്രവൃത്തികൾ നടക്കുകയോ അതാതു സാധനങ്ങൾ കിട്ടുകയോ മാത്രമായാൽ പോരാ, അതാതിന്നധികാരപ്പെട്ടവർതന്നെ ചെയ്യുകയും, അവരുണ്ടാക്കിയ സാധനങ്ങളുപയോഗിക്കുകയും ചെയ്യേ മതിയാകൂ.

ഈ വക കാൎയ്യങ്ങളിൽ നമ്പൂതിരിമാർ കല്പിച്ചിരുന്ന പ്രാധാന്യവും ഗൌരവവും മററും അബ്രാഹ്മണൎക്ക്—ചെറുപ്പക്കാരായ നമ്പൂതിരിമാൎക്കും—എത്രയാണെന്നു അറിവുണ്ടാകയില്ല. അത്തരക്കാൎക്കുകൂടി മനസ്സിലാവണമെന്നു—അനുഭവമാകണമെന്നു—കരുതിയാണ് ഇങ്ങിനെയുള്ള ഉദാഹരണങ്ങൾ ഇവിടെ കാണിക്കുന്നതെന്നും പ്രസ്താവിക്കട്ടെ. അതുപോലെ അന്തോളമെടുപ്പിക്കുന്ന കാൎയ്യത്തിൽ നമ്പൂതിരിമാൎക്ക മാത്രമല്ല; അതെടുക്കുന്നതു് തങ്ങളുടെ കുലധൎമ്മവും വംശത്തൊഴിലും അഭിമാനവുമായിട്ടേ പള്ളിച്ചാന്മാരും കരുതിയിരുന്നുള്ളു. അക്കാലത്തൊക്കെ അന്തോളമെടുക്കാൻ പരിചയമില്ലാത്ത പള്ളിച്ചാന്മാരും ഉണ്ടായിരുന്നില്ല.

എന്റെ ചെറുപ്പകാലം ആയപ്പോഴയ്ക്കുതന്നെ അന്തോളമെടുക്കാൻ പരിചയമുള്ള പള്ളിച്ചാന്മാർ കാണിപ്പയ്യൂർ ദേശത്തു (മിക്ക ദേശങ്ങളിലും) ഇല്ലാതായിക്കഴിഞ്ഞിരുന്നു. അടുത്ത ദേശങ്ങളിൽ ഇല്ലങ്ങൾ കുറവാകയാൽ ദൂരത്തുള്ള ഇല്ലങ്ങളിൽനിന്നു വിവാഹം ചെയ്യേണ്ടിവരുന്നതും, ദൂരയാത്രയ്ക്കു റോഡുകളും കാളവണ്ടികളും പ്രചാരത്തിൽ വന്നതും, ദൂരയാത്രയ്ക്കു മേനാവു അത്ര പററിയതല്ലാതിരിക്കുന്നതും മററും കാരണമായി വാഹനം ചുമക്കുവാൻ പള്ളിച്ചാന്മാരെ

അധികമാരും വിളിയ്ക്കാതെയായി. മാത്രമല്ല അയിത്തമാവാതെ വഴിയാത്ര സാധ്യമല്ലെന്നു വന്നതും പള്ളിച്ചാന്മാരെക്കൊണ്ടു മഞ്ചലെടുപ്പിയ്ക്കുന്ന സമ്പ്രദായം ചുരുങ്ങിവരാൻ കാരണമായിട്ടുണ്ടാവും. എന്നിരുന്നാലും വിവാഹാവസരത്തിൽ ഗൃഹപ്രവേശത്തിനു അടിയാളെന്ന നിലയിൽ ഒരു പള്ളിച്ചാനെയെങ്കിലും ക്ഷണിച്ചു കൊണ്ടുവരികയും, അവൎക്കു ചില അവകാശങ്ങൾ കൊടുക്കുകയും ചെയ്യുന്നവർ പലരുമുണ്ടായിരുന്നു. വധുവിനെ കൊണ്ടുവരുന്നതു് വണ്ടിയിലാണെങ്കിൽ അകമ്പടിക്കാരുടെ കൂട്ടത്തിൽ ഈ പള്ളിച്ചാന്മാരും ഉണ്ടായിരിയ്ക്കുക പതിവാണു്. അന്നൊക്കെ വണ്ടി എന്നു പറഞ്ഞാൽ കാളവണ്ടിയാണു്. വണ്ടിക്കാരൻ തെളിയ്ക്കാനിരിയ്ക്കുന്ന സ്ഥാനത്തും, തോണിയിലാണെങ്കിൽ തോണിക്കാരന്റെ അടുത്തും ഈ പള്ളിച്ചാന്മാരെ ഇരുത്തുക പതിവായിരുന്നു. വാഹനത്തിന്റെ ചുമതല പള്ളിച്ചാനാണെന്നാണു് ഇതിന്റെ സാരം.

എന്റെ വലിയ ജ്യേഷ്ഠന്റെ വേളി കഴിഞ്ഞു ഗൃഹപ്രവേശത്തിനു വധുവിനെ കൊണ്ടുവന്നതു് ഇല്ലത്തുണ്ടായിരുന്ന പഴയ ഡോലി നന്നാക്കിയിട്ടായിരുന്നു. അകവൂർമനയ്ക്കൽ നിന്നാണു വേളി; അവിടെനിന്നു ഇല്ലത്തേയ്ക്കു അമ്പതിലധികം നാഴിക ദൂരമുണ്ടതാനും. ഉദ്ദേശം രണ്ടു നാഴിക സമീപം വരെ വധുവിനെ കാളവണ്ടിയിൽ കൊണ്ടുവന്ന ശേഷം അവിടെനിന്നു ഡോലിയിൽക്കയറ്റി ചിള്ളർപണിയ്ക്കന്മാർ വാദ്യഘോഷം മുതലായതു സഹിതം ഘോഷയാത്രയായിട്ടാണു ഇല്ലത്തേയ്ക്കാനയിച്ചതു്. അവസരത്തിൽ അതെടുക്കാൻ പരിചയമുള്ള പള്ളിച്ചാന്മാർ അന്നുണ്ടായിരുന്നില്ല. ഇല്ലത്തെ മഞ്ചൽക്കാർ പരിചയമുള്ളവരായിരുന്നുവെങ്കിലും അവർ ക്രിസ്ത്യാനികളായിരുന്നതിനാൽ അവരെക്കൊണ്ടെടുപ്പിച്ചില്ല. അതിന്നധികാരികൾ പള്ളിച്ചാന്മാരാകയാലും ശരിയായ പൂൎവ്വാചാരം അവരെക്കൊണ്ടെടുപ്പിക്കുന്നതാകയാലും അവരെക്കൊണ്ടു എടുപ്പിച്ചുള്ളു. മറ്റാരേയും തൊടുവിച്ചില്ല.

C. അന്തിക്കവുള്ളി:—

ഇവൎക്കു ചടങ്ങുഗ്രന്ഥങ്ങളിൽ കാണുന്ന പേര് (ശി)ചിതികൻ എന്നാകുന്നു. പ്രഥമ ശ്രവണത്തിൽ അതു സംസ്കൃതപദമാകുമെന്നു തോന്നും; സംസ്കൃതനിഘണ്ടുവിൽ അങ്ങിനെ ഒരു പദം കാണുന്നുമില്ല. കുറച്ചു പരിഹാസസ്വഭാവത്തിൽ ഇവരെപ്പററി 'ചട്ടിലോൻ' എന്നൊരു ഭാഷയും ചില നാട്ടിൻപുറങ്ങളിൽ പ്രചാരത്തിലുണ്ട്.

ഇവൎക്കുള്ള—അല്ലെങ്കിൽ ഉണ്ടായിരുന്ന—കൎമ്മം ഇല്ലങ്ങളിൽ മരണമുണ്ടായതു മുതൽ പതിനൊന്നാം ദിവസം പിണ്ഡം കഴിയുന്നതു വരെയുള്ള കാലങ്ങളിലാകുന്നു. നായന്മാർ 'പതിനാറു' എന്നു പറയുന്നതുപോലെ നമ്പൂതിരിമാർ ശേഷക്രിയയ്ക്കു പറയുന്ന ഭാഷ 'പിണ്ഡം' എന്നാണ്. ശവം എടുക്കുന്നതിനു മുളകൊണ്ടു കോണിയുണ്ടാക്കുക മുതൽ അവരുടെ പ്രവൃത്തി തുടങ്ങുന്നു.

നമ്പൂതിരിമാർ മൃതദേഹത്തെ തീയിലിട്ടു ദഹിപ്പിക്കുകയാണല്ലോ പതിവ്. അതിന്റെ വൈദികമായ താല്പൎയ്യം ഹോമം ചെയ്യലാകുന്നു ശവത്തെ ഹോമിക്കുവാനുള്ള ദ്രവ്യം—ഹവിസ്സ്—ആയി കല്പിക്കുകയാണ്. ശവം ശ്മശാനസ്ഥലത്തു കൊണ്ടുവെച്ചാൽ അവിടെ വൈദികവിധിപ്രകാരമുള്ള ഒരു ഹോമത്തിന്റെ ക്രിയകളെല്ലാം ചെയ്യുന്നു അതിന്നു വേണ്ടതായ ദൎഭപ്പുല്ല്, ചമത, സ്രുവം, മലരി മുതലായതെല്ലാം തയ്യാറാക്കേണ്ടതു് അന്തിക്കവുള്ളിയുടെ പണിയാകുന്നു. ആ ഹോമത്തിന്നു മെത്തന്നി വേണം; അതും കൊണ്ടുവരേണ്ടതു് ഈ ശിതികനാകുന്നു. ഹോമത്തിലെ ഹവിസ്സായി മൃതദേഹത്തെ ഹോമാഗ്നിയിൽ അൎപ്പിക്കുന്നു (ഹോമിക്കുന്നു) എന്നാണ് ദഹിപ്പിക്കുന്നതിന്റെ താല്പൎയ്യം. സംസ്കാരം കഴിഞ്ഞാൽ ആ ഹോമാവശിഷ്ടങ്ങൾ—അവിടെ കിടക്കുന്ന പുല്ല്, പൂവ് മുതലായതു്—വാരിക്കളഞ്ഞു ശുദ്ധി വരുത്തുന്നതും അന്തിക്കവുള്ളി തന്നെയാണ്.

സംസ്കാരം കഴിഞ്ഞാൽ പിന്നെ ആദ്യം ചെയ്യുന്നുള്ള ക്രിയ ക്ഷൌരമാകുന്നു. അതു് ശീതികൻ ചെയ്യേണ്ടതാണു്. പറനിറപ്പു്, വെളക്ക മുതലായതു് വെച്ചു് അതിന്റെ മുമ്പിലിരുന്നാണു ക്ഷൌരം ചെയ്യുക പതിവു്. അതു് അവന്റെ അവകാശമാകുന്നു. പക്ഷെ അവന്നു ക്ഷൌരം ചെയ്തിട്ടുള്ള പരിചയം അധികമൊന്നുമുണ്ടാവാത്തതുകൊണ്ടും, അപ്പോഴത്തെ അന്തരീക്ഷം ഉദ്വേഗകമാകയാലും ശാസ്ത്രസമ്മതിക്കുവേണ്ടി ഒരു രോമം മാത്രം ശീതികനെക്കൊണ്ടു മുറിപ്പിക്കുകയേ സാധാരണ ചെയ്യാറുള്ളു. പിന്നെ ഒരു കൊല്ലക്കാലം ദീക്ഷിക്കുക പതിവായിരുന്നതിനാൽ മുടി കളയാതെ വളർത്തണമല്ലോ. അതിനാൽ അതിന്നു ശേഷം ചിലർ വെളക്കത്തലവനെ വരുത്തി മുടി കളയാറുമില്ലെന്നില്ല.

ശവത്തെയും, രജസ്വലയേയും, സൂതികയേയും തൊട്ടാൽ പുണ്യാഹശുദ്ധമുണ്ടു്. മരണം കഴിഞ്ഞാൽ പിന്നെ പതിമൂന്നാം ദിവസം പിണ്ഡം കഴിഞ്ഞു കുളിച്ചു പുണ്യാഹം തളിച്ചു ശുദ്ധമാകുന്നതു വരെ മക്കൾക്കും അവർ തൊട്ട സാധനങ്ങൾക്കും പുണ്യാഹശുദ്ധമുണ്ടു്. ആ കാലങ്ങളിൽ അവരെയോ അവർ തൊട്ട സാധനങ്ങളെയോ മററാർക്കും തൊടരുതു്. തൊട്ടാൽ അവരും പുണ്യാഹശുദ്ധമാകും. എന്നാൽ അന്തിക്കുറുശ്ശിക്കു മാത്രം അതെല്ലാം തൊട്ടാൽ പുണ്യാഹശുദ്ധമില്ല; ശുദ്ധമാകുന്നതിന്നു കുളിച്ചാൽ മാത്രം മതി. അതിനാൽ സംസ്കാരം മുതൽ പിണ്ഡം കഴിയുന്നതു വരെയുള്ള ക്രിയകൾക്കു വേണ്ടതായ സഹകരണം കഴിഞ്ഞാൽ അവന്നു കുളിക്കുകയേ വേണ്ടു; ശൂദ്രൻ മുതൽ മററു നായന്മാർ തൊട്ടുപോയാൽ പുണ്യാഹം തളിച്ചു ശുദ്ധമാകൂ എന്നും അറിയുക.

സംസ്കാരം കഴിഞ്ഞാൽ പിന്നെ പുലക്കാർ കുളത്തിൽ പോയി കുളിച്ചു 'ഉദകക്രിയ' * ചെയ്യുന്നു. അതിന്നു ദർഭപ്പുല്ലു്, ചെറുള,

* ഉദകക്രിയ എന്നു പറയുന്നതു് കടവിൽതന്നെ വെച്ചു ചെയ്യുന്ന ഒരു ചെറിയ ബലിയാകുന്നു.

മഞ്ഞളം, എള്ള്, ഓരോ ഉരുള മണ്ണ് എന്നിവയും—ഒന്നല്ലം പൊന്നും തൊടാനുള്ളതും—തയ്യാറാക്കുന്നത് ശീതികന്റെ ചുമതലയാകുന്നു; അതു് അവന്റെ കുലധൎമ്മമായിട്ടാണു കരുതിവന്നിരുന്നതു്.

നമ്പൂതിരിമാർ നായന്മാരെത്തൊട്ടാൽ കുളിയ്ക്കണമെന്നു—ഇപ്പോഴും പറയുന്നപക്ഷം കുളിച്ചിരുന്നുവെന്നു്—എല്ലാവൎക്കുമറിയാം. അതിനാൽ എന്തെങ്കിലും ഒരു സാധനം ശൂദ്രന്റെ കയ്യിൽ കൊടുക്കുകയോ കയ്യിൽനിന്നു വാങ്ങുകയോ ചെയ്താൽ കുളിയ്ക്കണമല്ലോ. എന്നാൽ അങ്ങിനെയല്ല തമ്മിൽ തൊടാതെ സാധനം കയ്യിൽ ഇട്ടുകൊടുക്കുകയോ വാങ്ങുകയോ ചെയ്യുന്നതും പാടില്ലെന്നും, ചെയ്താൽ ശുദ്ധം മാറുമെന്നും, അതിനാൽ കുളിയ്ക്കണമെന്നുമായിരുന്നു നിയമവും നടവടിയും. എന്നാൽ മരിച്ച പുലയിൽ കുളക്കടവിൽ വെച്ചു് 'ഉദകക്രിയ' ചെയ്യുമ്പോഴും ശീതികനു അയിത്തമില്ല. രണ്ടു കയ്യും ചേൎത്തു കുടന്നയിൽ നിറയെ വെള്ളമെടുത്തു് മന്ത്രം ചൊല്ലി പരേതന്നായിക്കൊണ്ടു് അൎപ്പിയ്ക്കുകയാണു ക്രിയ. അങ്ങിനെ അൎപ്പിയ്ക്കുന്നതിനു ആ കുടന്നയിൽ എള്ളു്, ചെറൂള, മഞ്ഞളം എന്നിവ ഇട്ടിട്ടു വേണം. ഈ മൂന്നു സാധനങ്ങളും ആ കുടന്നയിൽ ഇട്ടുകൊടുക്കുവാൻ അന്തിക്കുറിശ്ശിയ്ക്കു് അവകാശവും അധികാരവുമുള്ളൂ. സാധാരണ എന്തെങ്കിലും സാധനം അന്തിക്കുറിശ്ശി കയ്യിലിട്ടുതന്നാൽ കുളിയ്ക്കണമെന്നിരിയ്ക്കെ മന്ത്രപൂൎവ്വം ചെയ്യേണ്ടതായ ശേഷക്രിയയ്ക്കാണെങ്കിൽ അവൻതന്നെ കയ്യിലിട്ടുതരണമെന്നാണു വിധി; അതിന്നയിത്തമില്ലതാനും! ഈ ശേഷക്രിയാസമ്പ്രദായം ഏൎപ്പെടുത്തിയ കാലത്തു് അന്തിക്കുറിശ്ശി തൊട്ടാൽകുളിയ്ക്കുള്ള ഒരു പ്രത്യേക ജാതിയായിരുന്നില്ലെന്നും, പ്രത്യേക ജാതിയായിത്തീൎന്നതു അതിനു ശേഷമാണെന്നും, ഈ ചടങ്ങു് നിൎവ്വഹിയ്ക്കാനുള്ള അധികാരവും അവകാശവും നിൎബ്ബന്ധപൂൎവ്വം അന്തിക്കുറിശ്ശിയ്ക്കുമാത്രമായിരുന്നതിനാൽ അതു അതേ നിലയിൽ തുടൎന്നുവരുന്നതാണെന്നുമുള്ള കാൎയ്യത്തിൽ സംശയമില്ല.

ഉദകക്രിയ കഴിഞ്ഞാൽ ആ അവശിഷ്ടങ്ങളെല്ലാം കളഞ്ഞു കടവു വൃത്തിയാക്കേണ്ടതും ശീതികനാകുന്നു. പിന്നെ നടുമുറ്റത്തു് പട്ട നാട്ടി ബലി തുടങ്ങുകയായി. അതിനു പറയുന്ന ഭാഷ 'കൊട്ടു ബലി' എന്നാകുന്നു. അതിനു കരിമ്പനയുടെ ഒരു കുരുത്തോല നാട്ടണം. അതു കൊണ്ടുവരുന്നതും ശീതികനാണു്. അന്നു മുതൽ പത്തു ദിവസം നടുമിറ്റത്തു് ബലിയിടണം. അതിനുള്ള എള്ളു്, ദർഭപ്പുല്ലു്, ചെറൂള മുതലായതു് കൊണ്ടുവരുന്നതും, ബലി കഴിഞ്ഞാൽ അതിന്റെ അവശിഷ്ടങ്ങൾ കളഞ്ഞു വൃത്തിയാക്കുന്നതും അവന്റെ കൃത്യമാണു്. ഇങ്ങിനെ പതിനൊന്നു ദിവസം തുടർച്ചയായി ഉദകക്രിയയും കൊട്ടുബലിയും ചെയ്യണം. അതിന്നെല്ലാം മുൻപറഞ്ഞ പ്രകാരം പ്രവർത്തിക്കേണ്ടതായ ചുമതലയും അവകാശവും ശീതികന്റേതാണു്.

പുലയിൽ എന്തെങ്കിലുമൊരു നല്ല ദിവസം നോക്കി സഞ്ചയനം കഴിക്കണം. സഞ്ചയനമെന്നു പറയുന്നതു് ശ്മശാനത്തിൽനിന്നു അസ്ഥികളെ പെറുക്കി ഒരു പാത്രത്തിലാക്കി വൈദികവിധിപ്രകാരം ഉത്തരവൃക്ഷത്തിന്റെ കടയ്ക്കൽ സ്ഥാപിക്കുന്നതിനെയാണു്. അവസരത്തിലും ശീതികനു ചില കർത്തവ്യങ്ങളുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ മരിച്ചതിനു ശേഷം പിണ്ഡം കഴിയുന്നതു വരെ ചെയ്യാനുള്ള ശേഷക്രിയകളിൽ പലതിലും ഇവരുടെ സഹകരണം ആവശ്യമാണു്. മാത്രമല്ല ശീതികനു മാത്രമേ അതിന്നവകാശവും അധികാരവുമുള്ളു എന്നുകൂടിപ്പറയട്ടെ. അതു് അടുത്ത കാലം വരെ അവർ അഭിമാനമായും കുലധർമ്മമായുമാണു് കരുതിവന്നിരുന്നതും.

ഇവർക്കുള്ളതായ മറ്റൊരു പ്രവൃത്തി ഉണ്ണികളുടെ മുടി കളയലാകുന്നു. ഷോഡശസംസ്കാരങ്ങളിൽ ഒന്നായ ചൌളം എന്ന സംസ്കാരം കഴിയുന്നതുവരെ ഉണ്ണികളുടെ (പെൺകുട്ടികളുടെയും) മുടി

കത്തിരകൊണ്ടു് നാവുകീറിക്കളയുകയേ ചെയ്യൂ. ഈ സംസ്കാരം ഉപനയനത്തിന്നു മുമ്പു കഴിയ്ക്കണം. അതിന്നു ശേഷം സമാവൎത്തനം കഴിയോളം മുടി വടിയ്ക്കുകയാണു പതിവു്. ഈ കാലങ്ങളിൽ (ഇതു് നാലഞ്ചു കൊല്ലങ്ങളോളം വരും) ഉണ്ണികളുടെ ക്ഷൌരം ചെയ്യേണ്ടതു് മേൽപറഞ്ഞ അത്തിക്കുറുശ്ശിയാകുന്നു. അതിന്റെ വിധവും പറയാം. ചൌളത്തിന്നു വടക്കിനിയിൽവെച്ചു് ആചാൎയ്യൻ ചെയ്യേണ്ടതായ വൈദികക്രിയ കഴിഞ്ഞാൽ നടുമിററത്തു് ഉണ്ണി കിഴക്കോട്ടു തിരിഞ്ഞു അവണപ്പലകമേൽ ഇരിയ്ക്കണം. ശിതികൻ ഉണ്ണിയുടെ മുമ്പിലും അടിയാൻ—ശൂദ്രൻ—അവന്റെ വലത്തുവശത്തും പടിഞ്ഞാട്ടു തിരിഞ്ഞു് നില്ക്കും. പിന്നെ ശിതികൻ ആലിലയും മാവിലയും കൂട്ടി ചുരുട്ടിക്കെട്ടിയതുകൊണ്ടു് വെള്ളത്തിൽ മുക്കി ഉണ്ണിയുടെ തലയിൽ മൂന്നു തവണ തളിയ്ക്കുകയും, കത്തിയെടുത്തു് തലയിൽനിന്നു രണ്ടു പ്രാവശ്യം കുറച്ചു രോമം മുറിയ്ക്കുകയും ചെയ്യണം. ഓരോ തവണത്തെ രോമവും അടിയാൻ ചിററിയ മുണ്ടിന്റെ മടി കാട്ടി വാങ്ങുകയും വേണം. അതിന്നു ശേഷം കത്തികൊണ്ടു് കൈകളുടെയും കാലുകളുടെയും പതിപ്പത്തു നഖങ്ങളിൽ തൊടുവിയ്ക്കും. ഒടുവിലും മുൻപറഞ്ഞപ്രകാരം വെള്ളം തളിയ്ക്കേണ്ടതാകുന്നു. ചൌളത്തിന്നു ശിതികൻ നിൎവ്വഹിയ്ക്കേണ്ടതായ വൈദികച്ചടങ്ങു് ഇതാണു്. പിന്നെ പുറത്തു പോയി ഉണ്ണിയുടെ മുടി ക്ഷൌരം ചെയ്യുകയും വേണം.

ഇതേ ചടങ്ങുതന്നെ ഉപനയനത്തിന്നും, ഗോദാനത്തിന്നും, സമാവൎത്തനത്തിന്നും, മൂന്നു വ്രതങ്ങൾക്കും ശിതികൻ ചെയ്യേണ്ടതാകുന്നു. ഗോദാനം, സമാവൎത്തനം എന്നിവയ്ക്കു മേൽചുണ്ടു്, താടി, രണ്ടു കക്ഷങ്ങൾ, മാറു്, നാഭി, രണ്ടു ഉടകം എന്നിവിടങ്ങളിലും കൂടി കത്തി തൊടുവിയ്ക്കണം. വ്രതങ്ങൾക്കാവട്ടെ തലയിലെ രോമം മുറിയ്ക്കുക മാത്രമേ വേണ്ടതുള്ളു. ഇതിന്നു പുറമെ ഗണഹോമം, യാഗങ്ങൾ, സന്യാസം എന്നിവയ്ക്കെല്ലാം ആരംഭത്തിൽ ക

ൎമ്മാംഗമായി മുൻപറഞ്ഞപ്രകാരം ക്ഷൌരം ചെയ്യേണ്ടതുണ്ടു്. അതെല്ലാം അത്തിക്കുറുശ്ശിയുടെ കുലധൎമ്മമാകുന്നു.

വടക്കിനിയിൽ ഔപാസനമുള്ളതുകൊണ്ടു് * പെണ്ണുങ്ങളെ — ഋതുസ്ത്രീകളെ — കടത്താറില്ല. അവിടെ അടിച്ചുതളിയ്ക്കുക, മെഴുകുക, പാത്രം കഴിഞ്ഞാൽ എച്ചിലെടുത്തു തളിച്ചു മെഴുകുക മുതലായ പ്രവൃത്തികളെല്ലാം അന്തൎജ്ജനങ്ങളേ ചെയ്യാറുള്ളു. ഹോമം മുതലായ വൈദികകൎമ്മങ്ങൾ ചെയ്യുന്ന സ്ഥലത്തേയ്ക്കു നായന്മാരെ കടത്തുകയോ മന്ത്രങ്ങൾ അവരെ കേൾപ്പിയ്ക്കുകയോ ചെയ്യാറുമില്ല. എന്നാൽ ഷോഡശസംസ്കാരങ്ങളിൽ മുന്നെണ്ണമായ ചൌളം, ഗോദാനം, സമാവൎത്തനം എന്നിവയുടെ ഹോമത്തിന്നിടയ്ക്കു ശിതികൻ — അത്തിക്കുറുശ്ശി — വടക്കിനിയിലേയ്ക്കു വരികയും, ഒരു മന്ത്രം അവനെ ചൊല്ലിക്കേൾപ്പിയ്ക്കുകയും വേണം. ആദ്യകാലത്തു് അവർ നായന്മാരായിരുന്നില്ലെന്നും, ഈ ആചാരം അന്നു തുടങ്ങിയതാണെന്നും, അവർ അയിത്തക്കാരായെങ്കിലും ആ വൈദികകൎമ്മങ്ങളിൽ അയിത്തമാചരിയ്ക്കാതെ പഴയപടി നടന്നുവരികയാണെന്നും കൂടി ഇതു തെളിയിക്കുന്നുണ്ടല്ലോ.

ഈ കാൎയ്യത്തിൽ ദേശഭേദമനുസരിച്ചു് ഇപ്പോൾ ഒരു വ്യത്യാസം കണ്ടുവരുന്നുണ്ടെന്നുള്ളതും ഇവിടെ വ്യക്തമാക്കട്ടെ. മേൽപറഞ്ഞതെല്ലാം മദ്ധ്യകേരളത്തിലെ സ്ഥിതിയാണു്. ഇവിടങ്ങളിൽ അത്തിക്കുറുശ്ശിയും മാരാരും ഒന്നല്ല; രണ്ടുകൂട്ടരാകുന്നു. മാരാർക്കു പ്രവൃത്തി അമ്പലത്തിൽ മാത്രമാണു്; അടിയന്തരം അമ്പലവാസികളുടെ കൂട്ടത്തിലുമാകുന്നു. സദ്യയ്ക്കും മറ്റും അവരൊന്നിച്ചാണു് ഇല വെയ്ക്കുക പതിവു്. എന്നാൽ തെക്കൻകേരളത്തിലും വടക്കൻപ്ര

* ഔപാസനം എന്നു പറയുന്നതു ഗൃഹസ്ഥന്മാർ നിത്യവും ഹോമം ചെയ്യുവാനുള്ള അഗ്നിയാകുന്നു. വിവാഹം അഗ്നിസാക്ഷിയായി ഹോമസഹിതമാണല്ലോ ചെയ്യുക പതിവു്; അഗ്നി കെട്ടുപോകാതെ സൂക്ഷിയ്ക്കുന്നു. അതാണു ഔപാസനാഗ്നി.

ദേശങ്ങളിലും വ്യത്യാസമുണ്ട്; അവിടങ്ങളിൽ മാരാരും അത്തിക്കുറുശ്ശിയും വേറെയല്ല; ഒന്നുതന്നെയാകുന്നു. ശേഷക്രിയകളിൽ അത്തിക്കുറുശ്ശി ചെയ്യുന്നതും, അമ്പലങ്ങളിൽ മാരാർ ചെയ്യുന്നതുമായ—രണ്ടു തരം—പ്രവൃത്തികളും ഒരേ കൂട്ടരാണു ചെയ്യുന്നതു്. അവരെപ്പറയുന്ന ഭാഷ 'മാരാർ' എന്നാണ്; അവരുടെ പദവിയാകട്ടെ നായന്മാരുടേതാണെന്നും, അമ്പലവാസികളുടേതല്ലെന്നും അറിയണം.

ഈ പുസ്തകത്തിലേയ്ക്കു വിവരം ശേഖരിയ്ക്കാൻ വേണ്ടി ഒരു പ്രസിദ്ധ തന്ത്രിയായ പറമ്പൂരില്ലത്തു പോയി, അവിടത്തെ കാരണവനായ നാരായണ ഭട്ടതിരിപ്പാടവർകളെ കാണുകയുണ്ടായി. ആ ഇല്ലം തിരുവല്ലയ്ക്കു സമീപമാകുന്നു. പുന്നമ്പിയ്ക്കു സമീപം ഒരമ്പലത്തിലെ കലശത്തിനു ഒരിയ്ക്കൽ അദ്ദേഹത്തെ ക്ഷണിച്ചപ്രകാരം പോവുകയുണ്ടായെന്നും, അവിടെ മാരാന്മാർ അമ്പലവാസികളുടെ കൂട്ടത്തിൽ എല വെച്ചതു കണ്ടിട്ടുള്ളതായിയെന്നും, അതിനെപ്പററി അന്വേഷിച്ചപ്പോഴാണ് പരേതപ്രവൃത്തിയ്ക്കും അമ്പലത്തിലെ ജോലിയ്ക്കും—അത്തിക്കുറുശ്ശിയും മാരാരും—ചില പ്രദേശങ്ങളിൽ രണ്ടു വംശക്കാരായിട്ടുള്ള കഥ മനസ്സിലായതെന്നും പറകയുണ്ടായി. തെക്കോട്ടും വടക്കോട്ടും എവിടം മുതൽക്കാണു രണ്ടു പ്രവൃത്തികളും ഒരേ കൂട്ടരായിരിയ്ക്കുന്നതെന്നു കൃത്യമായി അറിയാൻ കഴിഞ്ഞില്ല; അന്വേഷിച്ചിട്ടുമില്ല. ഫറൂക്ക മുതൽ വടക്കോട്ടും, വൈക്കം മുതൽ തെക്കോട്ടും അങ്ങിനെയാണെന്നു തീർച്ചയായിട്ടുണ്ട്. അത്രയേ ഇപ്പോൾ പറയാൻ കഴിയൂ.

“പാണി, കോണി, തിരുമിററം, നടുമിററം” എന്നീ നാലും തെക്കും വടക്കും കേരളത്തിൽ ഒരേ വംശക്കാർക്കാണെന്നും, മദ്ധ്യകേരളത്തിലാകട്ടെ പാണിയും തിരുമിററവും മാരാർക്കു, കോണിയും നടുമിററവും അത്തിക്കുറുശ്ശിക്കുമാണെന്നും ചെറുപ്പത്തിൽ ഞാൻ ഒരു ചൊല്ലു കേട്ടിട്ടുണ്ട്. അതിന്റെ താല്പര്യം മനസ്സിലായതു് ഇപ്പോൾ

മാത്രമാകുന്നു. 'പാണി' എന്നതു കലശത്തിനും മററും മാരാർ കൊട്ടുന്നതായ ഒരു തരം വാദ്യമാണ്. 'തിരുമിററം' എന്നതു നടയ്ക്കൽ നിന്നു എടുക്കു മുതലായതു കൊട്ടുന്നതിനെ സൂചിപ്പിക്കുന്നു. അതു രണ്ടും മാത്രമേ മാരാരുടെ പ്രവൃത്തിയാകുന്നുള്ളൂ. 'കോണി' എന്നതു ശവം എടുക്കുവാനുള്ള കോണിതന്നെ. 'നടമിററം' എന്നതിന്റെ അർത്ഥം "നമ്പൂതിരിമാരുടെ ശേഷക്രിയയ്ക്കു നടമിററത്തു ചാണകവെള്ളം തളിക്കുക" എന്നാകുന്നു. ഏതു കാലം മുതൽക്കാണിതിനെ വ്യത്യസ്തപ്പെടുത്തിയതെന്നും, അതിനുള്ള കാരണമെന്തെന്നും പറയുവാനും അറിയാനും ഇപ്പോൾ പ്രയാസമായിരിക്കുന്നു. ഇതത്ര പ്രധാനമല്ലാത്തതിനാലും, അറിഞ്ഞിട്ട് ഇനി വലിയ പ്രയോജനമില്ലാത്തതുകൊണ്ടും അതിന്നായി ശ്രമിച്ചിട്ടില്ല.

ഇവിടെ മറെറാരു സംഗതികൂടി പറയട്ടെ. "തെക്കും വടക്കുമുള്ള മാരാന്മാരുമായി ഇവിടത്തെ (മദ്ധ്യകേരളത്തിലെ) മാരാന്മാർ കൂടിക്കൊള്ളാറില്ല *" എന്നു ഞാൻ ചെറുപ്പത്തിലേ കാരണവന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. എന്തോ ഒരു തള്ള് എന്നല്ലാതെ അതിന്നു ഒരു കാരണമുണ്ടെന്നു ഇതുവരെ ഞാൻ മനസ്സിലാക്കിയിരുന്നില്ല; ആലോചിച്ചുനോക്കുകയും ഉണ്ടായിട്ടില്ല. അതിന്റെ കാരണം മനസ്സിലായതു ഇപ്പോൾ മാത്രമാകുന്നു. മദ്ധ്യകേരളത്തിലെ മാരാന്മാർ അമ്പലവാസികളും, തെക്കും വടക്കുമുള്ള മാരാന്മാർ അത്തിക്കുറുശ്ശിനായന്മാരും ആണെന്നു മുമ്പു പറഞ്ഞുവല്ലോ. അത്തിക്കുറുശ്ശിയാണെങ്കിലാവട്ടെ നായരാണെന്നു മാത്രമല്ല, അതിൽ മൂന്നാം ക്ലാസ്സുമാകുന്നു. എന്നുവെച്ചാൽ അത്തിക്കുറുശ്ശിയുടെ ആഭിജാത്യം ശൂദ്രന്റെയും പള്ളിച്ചാന്റെയും താഴെയാണെന്നു താല്പര്യം. അതിനാൽ ഇ മാരാന്മാർ അവരോടൊരുമിച്ചു കൂടിക്കൊള്ളുക എന്നുവെച്ചാൽ 'അ

* കൂടിക്കൊള്ളുക എന്നതിന്റെ അർത്ഥം "ഒരു പൂരത്തിനു ഒരേ വരിയിൽ ഒരുമിച്ചു എടകലർന്നു (വടക്കരും തെക്കരും) നിന്നു കൊട്ടുക" എന്നാണ്.

ബലവാസികളും അന്തിക്കുറുസ്സിയും—ഒരുമിച്ചു് ഒരേ പന്തിയിൽ ഇരുന്നു് ഉണ്ണു കഴിക്കുന്നതുപോലെ—കൂട്ടിക്കൊള്ളുക എന്ന അൎത്ഥമായല്ലാ. ഇവർ തമ്മിൽ കൂട്ടിക്കൊള്ളാതിരിക്കുവാനുള്ള കാരണമതാണു്.

ഈ പ്രവൃത്തികളെല്ലാം അന്തിക്കുറുസ്സിതന്നെ ചെയ്തുകൊണ്ടിരിക്കണമെന്നും, അതാണു കുലധൎമ്മമെന്നും, അതു് മറ്റുള്ളവരെക്കൊണ്ടു ചെയ്യിക്കുകയോ സ്വയം ചെയ്യാതിരിക്കുകയോ ഒന്നായാലും അധൎമ്മമാണെന്നും, അവർ ആത്മാൎത്ഥമായി വിശ്വസിച്ചിരുന്നു; ഈ തൊഴിൽ അഭിമാനകരം മാത്രമല്ല ഈശ്വരപ്രീതികരവുമായിട്ടാണു് വിശ്വസിച്ചിരുന്നതു്. ഇങ്ങിനെ അവർ ഈ പ്രവൃത്തി കുലധൎമ്മമായി കരുതിയിരുന്നതിനാൽ മാത്രമാണു് ഇന്നുവരെ മുടങ്ങാതെ അവരെ കിട്ടിക്കൊണ്ടിരിക്കുന്നതും അവരെക്കൊണ്ടുതന്നെ ആ വക കാൎയ്യങ്ങൾ നിൎവ്വഹിക്കുവാനും കഴിഞ്ഞതു്.

D. ചക്കാലന്:—

ഇവരുടെ കുലത്തൊഴിൽ എള്ളു് കൊപ്ര മുതലായവ ചക്കിലിട്ടാട്ടി എണ്ണയുണ്ടാക്കിക്കൊടുക്കുകയാകുന്നു. എന്റെ ചെറുപ്പത്തിൽ ഇവരെപ്പറ്റി പറഞ്ഞിരുന്ന ഭാഷ 'ചക്കാന്മാർ' എന്നു മാത്രമാണു്. 'ചക്കാലന്മാർ' എന്നും പറയുന്നതു കേട്ടിട്ടുണ്ടു്. വടക്കൻ ദിക്കിൽ (കണ്ണൂർ മുതലായ പ്രദേശങ്ങളിൽ) ഇവരെപ്പറയുന്ന ഭാഷ 'വാണിയൻ' എന്നാണത്രെ. ആ കാലമായപ്പോഴേക്കുതന്നെ കാണിപ്പയ്യൂരും അടുത്ത പ്രദേശങ്ങളിലും ഇവരുടെ കുടുംബങ്ങളില്ലാതായിക്കഴിഞ്ഞിരുന്നു. സാക്ഷാൽ ഇരയരാതൃത്തച്ചൻ ചക്കാലനായതും ഒരു നമ്പൂതിരിയുടെ മകനായിരുന്നുവെന്നു പ്രസിദ്ധമാണല്ലോ. ചക്കാന്മാർ എന്നൊരു വൎഗ്ഗമുണ്ടായിത്തീൎന്നതു് അദ്ദേഹത്തെപ്പറ്റിയുള്ള കഥകളിൽ നിന്നാണു്. "താന്റെ ചക്കിൽ എത്ര ആളും" എന്നു ഒരു നമ്പൂതിരി ചോദിച്ചതായും, "നാലും ആറും ആ

ട്ടമെ"ന്നു എഴുത്തച്ഛൻ ഒരുപടി പറഞ്ഞതായും പ്രസിദ്ധമാണല്ലൊ. * അന്വേഷിച്ചപ്രകാരം കോഴിക്കോട്ടുനിന്നു വടക്കുള്ള പ്രദേശങ്ങളിൽ ചക്കാന്മാർ ധാരാളമുണ്ടെന്നും, അവരിൽ പലരും തങ്ങളുടെ കുലധർമ്മമായ 'എണ്ണയാട്ടു'കൊണ്ടുതന്നെയാണ്" ഇപ്പോഴും ജീവിക്കുന്നതെന്നും മനസ്സിലായി. ഇവരെ പരിഹാസമായ ഭാഷയിൽ 'വട്ടേക്കാടൻ' എന്നു വിളിക്കുന്ന പതിവുമുണ്ടത്രെ.

പണ്ടുകാലത്തു് അമ്പലങ്ങളിലും മറ്റും ദേവന്മാർക്ക് വിളക്കു വെക്കുവാനും, ഇല്ലങ്ങളിൽ തേച്ചുകുളിക്കുവാൻപോലും ചക്കാന്മാർ ആട്ടിയ എണ്ണയും വെളിച്ചെണ്ണയും മാത്രമെ ഉപയോഗിച്ചിരുന്നുള്ളു. എന്നു മാത്രമല്ല ചക്കാൻ മാത്രമെ അക്കാലത്തു എണ്ണയാട്ടിയിരുന്നുള്ളുവെന്നും അറിയണം. ഇങ്ങിനെ ചക്കാട്ടുന്നവർക്കു എന്നെന്നും ജോലിയുണ്ടാവത്തക്ക തരത്തിലും എണ്ണയുടെ ആവശ്യം യഥായോഗ്യം ലഭിക്കത്തക്ക വിധത്തിലുമാണ് ഈ ചക്കാന്മാരുടെ കുടുംബങ്ങളെ ഓരോ ദേശത്തും നിശ്ചയിച്ചിരുന്നതു്. അന്നു മില്ലുകളൊ യന്ത്രങ്ങളൊ ഉണ്ടായിരുന്നില്ല; എല്ലാ നാടുകളിലും മരച്ചക്കിൽതന്നെയാണ് എണ്ണയാട്ടിയിരുന്നതു്. അന്നൊക്കെ തങ്ങളുടെ കുലധർമ്മമാണ് (കടമയാണ്) എന്ന വിശ്വാസത്തോടെ ലാഭചേതം നോക്കാതെ തന്റെ പ്രവൃത്തിയെടുക്കുകയെ ജനങ്ങൾ ചെയ്തിരുന്നുള്ളു. അല്ലാതെ ലാഭം നോക്കി എന്തെങ്കിലും മറ്റു പ്രവൃത്തികളും സ്വീകരിച്ചിരുന്നില്ല. "സ്വധർമ്മെ നിധനം ശ്രേയഃ" എന്നാണല്ലൊ എല്ലാവരും പ്രമാണമാക്കിയിരുന്നതു്. ഇതിനാൽ ആദ്യകാലങ്ങളിൽ ചക്കാന്മാർ ആട്ടിയ എണ്ണയല്ലാതെ ആർക്കും കിട്ടിയിരുന്നേ ഇല്ല.

യന്ത്രച്ചക്കുകളൊ അവയിൽ ആട്ടിയ എണ്ണയൊ ഇന്നത്തെപ്പോലെ പ്രചാരത്തിൽ വന്നിരുന്നില്ലെങ്കിലും എന്റെ ജനനത്തി

* "നാലും ആറും ആടുക"ന്നു പറഞ്ഞതിന്റെ അർത്ഥം നാലു വേദവും ആറു ശാസ്ത്രവും അറിയണമെന്നാണെന്നും ധരിക്കുക.

ന്നു മുമ്പുതന്നെ പല പ്രദേശങ്ങളിലും ഈ ചക്കാന്മാരുടെ എണ്ണയാട്ടുവ്യവസായം ഒരുവിധം നശിച്ചുകഴിഞ്ഞിരുന്നു. എങ്കിലും വൈദികകൎമ്മങ്ങളിൽ അതാതിന്നു ചുമതലപ്പെട്ടവർ ഉണ്ടാക്കിയതെ പാടുള്ളു എന്ന തത്വം പാലിച്ചിരുന്നതുകൊണ്ടു് അമ്പലത്തിലും മററു ദേവാലയങ്ങളിലും വിളക്കു വെയ്ക്കുന്നതും, ചാത്തത്തിന്നും മററും ക്രിയാംഗമായിട്ടുള്ള അഭ്യംഗസ്നാനത്തിന്നും, ചാത്തമൂട്ടുമ്പോഴുള്ള ബലിക്കും, ദീക്ഷ-ബ്രഹ്മചാരികളുടെ ആവശ്യത്തിന്നും, പ്രസവമടുത്താൽ എണ്ണ ഉഴിയുന്നതിന്നും, * പ്രസവിച്ചു് പതിനൊന്നാം ദിവസമുള്ള എണ്ണവീത്തിന്നും മററുമുള്ള എണ്ണ-വെളിച്ചെണ്ണകൾ ചക്കാലത്തുന്നായർ ആട്ടിയതുതന്നെ വേണമെന്നുണ്ടായിരുന്നു. ശിവരാത്രിക്കു ശിവന്റെയും, അഷ്ടമിരോഹിണിക്കു വിഷ്ണുവിന്റെയും, വൃശ്ചികത്തിലെ കാൎത്തികക്കു ഭഗവതിയുടേയും, ഷഷ്ഠിക്കു അഥവാ തൈപ്പൂയത്തിന്നു സുബ്രഹ്മണ്യന്റെയും മററും ക്ഷേത്രങ്ങളിൽ വിശേഷപൂജ മുതലായതു് നടത്താറുണ്ടല്ലൊ. ആ ദിവസത്തിന്നു മുമ്പായി അമ്പലങ്ങളിലെ ശ്രീകോവിലിന്റെയും മണ്ഡപത്തിന്റെയും മററും കരിങ്കൽത്തറകൾ, തൂണുകൾ മുതലായതെല്ലാം തേച്ചു വൃത്തിയാക്കി എണ്ണ പുരട്ടാറുണ്ടു്. ഈ ആവശ്യത്തിന്നുള്ള എണ്ണ ചക്കാന്മാരിൽനിന്നു ഏതാണ്ടു് മാററവെയ്ക്കുന്ന രീതിയിൽ പ്രത്യേകം ചടങ്ങോടുകൂടിയാണത്രെ വാങ്ങുക പതിവു്. അതിന്നു അവൎക്കു് അവകാശങ്ങളും കൊടുക്കുക പതിവായിരുന്നു. ഇതെല്ലാം എ

* പ്രസവവേദന ഇളകിയാൽ അതു് അപായം കൂടാതെ കഴിയുവാൻ വേണ്ടി എണ്ണ മന്ത്രം ജപിച്ചു് ഊതിക്കൊടുക്കുന്ന അഥവാ ഊതിച്ചു കൊണ്ടുപോകുന്ന ഒരു പതിവുണ്ടായിരുന്നു. അങ്ങിനെ കണിപ്പണിക്കർ ദേശക്കാരിൽ പലരും എണ്ണ കൊണ്ടുവരുന്നതും കാരണവന്മാർ ഊതിക്കൊടുക്കുന്നതും ഞാൻ കണ്ടിട്ടുണ്ടു്; ചിലപ്പോഴെല്ലാം ഞാൻ ഊതിക്കൊടുത്തിട്ടുമുണ്ടു്. കറുകയുടെ മൂന്നു കൊഴയെടുത്തു് അതിന്റെ തലകൊണ്ടു് എണ്ണ തൊട്ടു് മന്ത്രം ജപിക്കുകയാണു പതിവു്.

ന്റെ കാരണവന്മാർ പറഞ്ഞുകേട്ടിട്ടുള്ളതാണ്. എന്നാൽ എനിക്കോർമ്മവെച്ച കാലമായപ്പോഴെയ്ക്കുതന്നെ ചക്കാന്മാരില്ലാതായതിനാൽ കേവലം വിളക്കെണ്ണ മാത്രമല്ല തേച്ചുകുളി, അമ്പലങ്ങളിലും ഇല്ലത്തെ തേവാരസ്ഥലത്തും വെളക്കുവെപ്പ്, ഭക്ഷണാവശ്യങ്ങൾക്കുള്ള വെളിച്ചെണ്ണ മുതലായ മിക്ക ആവശ്യങ്ങൾക്കും അങ്ങാടിയെണ്ണ ധാരാളമായി ഉപയോഗിച്ചുതുടങ്ങിയിരുന്നു. വലിയ മതഭക്തന്മാരായ അപൂർവ്വം ചില പഴമക്കാർ മാത്രം അമ്പലത്തിലും തേവാരസ്ഥലത്തും വിളക്കുവെപ്പിനു ചക്കാന്മാരിൽനിന്നു എണ്ണ വരുത്തിയിരുന്നതായും ഓർമ്മ തോന്നുന്നുണ്ട്. അവരുംകൂടി ഭക്ഷണാവശ്യങ്ങൾക്ക് അങ്ങാടിവെളിച്ചെണ്ണയെ ഉപയോഗിച്ചിരുന്നുള്ളു. ഇവിടെ 'അങ്ങാടിയെണ്ണ' എന്നു പറഞ്ഞതിനു അന്നുണ്ടായിരുന്ന തല്ലരും അങ്ങാടികളിൽനിന്നു മാപ്പിളമാരും, ക്രിസ്ത്യാനികളും ഉണ്ടാക്കിയ എണ്ണ എന്നാകുന്നു.

ആ കാലത്ത് രണ്ടു സംഗതികളിൽ മാത്രമേ എണ്ണയുടെ കാര്യത്തിൽ നിഷ്കർഷയുണ്ടായിരുന്നുള്ളു. അവയിലൊന്നു ദീക്ഷക്കാരുടെയും ബ്രഹ്മചാരികളുടെയും ഭക്ഷണാവശ്യങ്ങൾക്കുള്ള വെളിച്ചെണ്ണയുടെ കാര്യവും, മറ്റൊന്ന് ചാത്തത്തിനുള്ള ബലിയെണ്ണയുടെ കാര്യവുമാണ്. അച്ഛൻ അമ്മ മുതലായവരുടെ ചാത്തദിവസം ബലിയിടുമ്പോൾ ഓരോരുത്തർക്കും നാലഞ്ചു തുള്ളി വീതം എള്ളെണ്ണ വേണം. ബലിയെണ്ണ എന്നു പറഞ്ഞതതിനെയാകുന്നു. ദീക്ഷ-ബ്രഹ്മചാരികൾക്കുള്ള വെളിച്ചെണ്ണയ്ക്കു അന്നുണ്ടായിരുന്ന ഭാഷ 'ശുദ്ധവെളിച്ചെണ്ണ' എന്നുമാണ്.

ഏറിവന്നാൽ ഒരില്ലത്ത് കൊല്ലത്തിൽ പത്തിരുപതു ചാത്തത്തിലധികമുണ്ടാവില്ല. ഓരോ ചാത്തത്തിനും പത്തുപതിനഞ്ചു തുള്ളി എണ്ണയെ വേണ്ടു. അതിനാൽ സാധാരണ കാലങ്ങളിലെല്ലാം ചാത്തദിവസം കുറച്ചുഎള്ളെടുത്ത് അരച്ച് കൈകൊണ്ടു ഞെക്കിപ്പിഴിഞ്ഞു് അഞ്ചാറു തുള്ളിയുണ്ടാക്കുകയേ ചെയ്തിരുന്നുള്ളു

ദീക്ഷയുള്ളപ്പോഴും ഒരു കൊല്ലം നിത്യം ബലിയിടണമല്ലോ. അങ്ങിനെയുള്ള സന്ദൎഭങ്ങളിൽ മാത്രമാണു പ്രത്യേകം ബലിയെണ്ണയുണ്ടാക്കി ശേഖരിച്ചിരുന്നതു്. അതിനു എള്ളു വാങ്ങി കഴുകി വൃത്തിയാക്കിയ ശേഷം നായന്മാരെക്കൊണ്ടു് (മാപ്പിളമാരും മററും തൊടാതെ) ആട്ടിച്ചു വരുത്തുകയും ചെയ്തിരുന്നു. എന്റെ അച്ഛന്റെയും (കൊ. വ. 1085) അമ്മയുടെയും (1093) ദീക്ഷയിൽ ചെയ്തതങ്ങിനെയാണു്. ശുദ്ധവെളിച്ചെണ്ണയുണ്ടാക്കുന്നതും ഇങ്ങിനെത്തന്നെയാകുന്നു. നാളികേരം ഇല്ലത്തുതന്നെ വെട്ടിയുണക്കി കൊപ്രയാക്കി വാലിയക്കാരെക്കൊണ്ടു് ആട്ടിച്ചു വരുത്തും; മുൻകൂട്ടി ചക്ക ഴുച്ചു വൃത്തിയാക്കിയേ ആട്ടാവൂ എന്നും നിൎബ്ബന്ധമുണ്ടു്. ചിലപ്പോഴെല്ലാം അങ്ങിനെ ശുദ്ധവെളിച്ചെണ്ണയുണ്ടാക്കാൻ താമസം വരാറുണ്ടു്. എന്നാൽ നല്ല പഴുത്ത നാളികേരം ചിരകി പാൽ പിഴിഞ്ഞെടുത്തു് അടുപ്പത്തു വെച്ചു് പാൽ വററുന്നതുവരെ വേവിച്ചാൽ മതി; നല്ല വെളിച്ചെണ്ണ കിട്ടും. അതിനു 'വെന്തവെളിച്ചെണ്ണ' എന്നു പറയുന്നു. ഒട്ടു വന്നാൽ അങ്ങിനെയും ചെയ്യാറുണ്ടു്. എന്തായാലും ദീക്ഷക്കാരും ബ്രഹ്മചാരികളും ശുദ്ധവെളിച്ചെണ്ണയല്ലാതെ ഉപയോഗിച്ചിരുന്നില്ല.

എന്റെ ചെറുപ്പത്തിൽ കണ്ടിരുന്നതായ ഒരു കാൎയ്യം ഇവിടെ പറയട്ടെ. രണ്ടു ടിന്നുകളും കൂട്ടിക്കെട്ടി രണ്ടിലും എണ്ണ നിറച്ചു ആ രണ്ടു ടിന്നും ഒരു പലകയോടു ചേൎത്തു കെട്ടി അതു് തലയിൽ ചുമന്നുകൊണ്ടു് ഒരു ചക്കാലത്തുനായർ ശുദ്ധയെണ്ണയെന്നും, ശുദ്ധവെളിച്ചെണ്ണയെന്നും പറഞ്ഞു് ഇല്ലത്തോറും നടന്നുവിററിരുന്നു. ഇതു് കണ്ടതായി ഒരു നേരിയ ഓൎമ്മയേ എനിക്കുള്ളൂ. എന്റെ ഉപനയനം കഴിഞ്ഞപ്പോഴെയ്ക്കുതന്നെ അവനെ കാണാതായിട്ടുണ്ടു്. അവൻ സ്വയം ആട്ടുന്നതല്ലെന്നും അങ്ങാടിയിൽനിന്നു വാങ്ങിക്കൊണ്ടുവന്ന ശുദ്ധയെണ്ണയാണെന്നു വ്യാജം പറഞ്ഞു വില്ക്കുന്നതാണെന്നും മററും കാരണവന്മാർ പറഞ്ഞിരുന്നതായും തോന്നുന്നുണ്ടു്.

ടെ വെളിച്ചെണ്ണ ഉപയോഗിപ്പിക്കണമെന്നും അതിനു തങ്ങളെ സഹായിക്കണമെന്നും അവർ സാമൂതിരിയോടപേക്ഷിച്ചു. വൈദികന്മാർ നിശ്ചയിച്ച നമ്പൂതിരിമാർ സ്വീകരിക്കുകയുള്ളു. അന്നത്തെ ശുകപുരം ഗ്രാമക്കാരുടെ വൈദികന്മാർ 'നസ്സ്യവും' 'നരിയനു'മായിരുന്നു. സാമൂതിരി മാപ്പിളമാരുടെ ആവശ്യം ഈ വൈദികന്മാരോടു പറഞ്ഞു. പക്ഷെ അവർ ചക്കാന്മാരാട്ടിയ എണ്ണയല്ലാതെ മറേറതു് (മാപ്പിളമാരുടെ എണ്ണ) ഉപയോഗിക്കാൻ സാദ്ധ്യമല്ലെന്നു മറുപടി പറഞ്ഞുവത്രെ. ആ കാരണത്താൽ സാമൂതിരി ശക്തി ഉപയോഗിച്ചു വൈദികന്മാരെ മാററുകയും, ആ സ്ഥാനം ചെറുമുക്കിന്നും ചെല്ലൂടിന്നും കൊടുക്കുകയും ചെയ്തു. അന്നു മുതല്ക്കാണു ഇവർ ശുകപുരത്തു ഗ്രാമക്കാരുടെ വൈദികന്മാരായതു്. ഇവിടെ കാര്യമെന്തെന്നാൽ മാപ്പിളമാരുടെ എണ്ണ സ്വീകരിപ്പിക്കാൻ സാമൂതിരിക്കു വൈദികന്മാരെ മാറേണ്ടിവന്നുവെന്നുള്ളതാകുന്നു. അന്നുവരെയും ചക്കാന്മാരാട്ടിയ എണ്ണയല്ലാതെ നമ്പൂതിരിമാർ ഉപയോഗിച്ചിരുന്നില്ലെന്നു ഇതുകൊണ്ടു തെളിയുന്നുണ്ടല്ലൊ. അക്കാലം മുതല്ക്കാണു 'ശുദ്ധവെളിച്ചെണ്ണ'യുടെയും മാററം ആരംഭം.

വടകരനിന്നു ഏതാണ്ടു മൂന്നു നാഴിക വടക്കുകിഴക്കായിട്ടു ഓർക്കാട്ടേരി എന്നൊരു ദേശമുണ്ടു്. ആ ദേശത്തുള്ള ഏറാമല അംശത്തിൽ 'വാരിക്കോളി'ക്കുറുപ്പന്മാരുടെ വകയായ 'ഏടമന' ക്ഷേത്രത്തിലേയ്ക്കുള്ള എണ്ണ ഇന്നും സ്ഥിരമായി കൊണ്ടുവരുന്നതു് ചക്കാന്മാർ തന്നെയാണു്. അതു് അവരുടെ കുലധർമ്മമായി അവർ ചെയ്തുവരുന്നു; അതിനു ചില അവകാശങ്ങളും കൊടുത്തുവരുന്നുണ്ടു്. * എണ്ണ കൊണ്ടുവരേണ്ടതു് ചക്കാന്മാർ തന്നെയാണെന്നതിനു മറെറാരു തെളിവാണിതു്.

---

* ഓർക്കാട്ടേരിയുള്ള കുനി പുരുഷോത്തമൻ നമ്പൂതിരിയിൽനിന്നാണു് ഈ വസ്തുത എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞതു്.

## E. അന്തൂരാന്മാർ :—

ഇവരുടെ കുലധർമ്മം മൺപാത്രനിർമ്മാണമാകുന്നു. അത്തിക്കുറുശ്ശിയെ 'പട്ടിലോൻ' എന്നും മറ്റും പരിഹാസസ്വരത്തിൽ പറയുന്ന സമ്പ്രദായം നാട്ടിൻപുറങ്ങളിലുള്ളതുപോലെ ഇവരെപ്പറ്റി 'കലംകൊട്ടികൾ' എന്നൊരു ഭാഷയും നടപ്പുണ്ടായിരുന്നു. കോഴിക്കോട്ടും അവിടെനിന്നു വടക്കോട്ടുള്ള പ്രദേശങ്ങളിൽ ഇവരെപ്പറ്റിയുന്ന ഭാഷ 'കുശവൻനായർ' എന്നാകുന്നു. മൺപാത്രങ്ങൾ മാത്രമല്ല മണ്ണുകൊണ്ടുള്ള എല്ലാ പണികളും ഇവരുടെ പ്രവൃത്തിയിൽ പെട്ടവയാണ്; "മൺപണി കുലധർമ്മമായി സ്വീകരിച്ചിട്ടുള്ളവരാകുന്നു ഈ അന്തൂരാന്മാർ" എന്നാണു പറയേണ്ടതു്. ആര്യന്മാർ കുടിയേറിപ്പാർത്ത ആദ്യകാലങ്ങളിലെല്ലാം എല്ലാ വീടുകളിലും നിത്യം ഭക്ഷണസാധനങ്ങൾ പാകം ചെയ്തിരുന്നതു് മൺപാത്രങ്ങളിലായിരിക്കും. അടുത്ത കാലം വരെയും എടത്തരക്കാരുടെ ഭവനങ്ങളിൽ പോലും ഭക്ഷണം പാകംചെയ്തിരുന്നതു് മൺകലങ്ങളിലായിരുന്നു. എന്റെ അച്ഛന്റെ ചെറുപ്പകാലത്തു് ഇല്ലത്തു് ചോറു വെക്കുവാൻ ഉപയോഗിച്ചിരുന്നതു് മൺകലമായിരുന്നുവെന്നും, കലം പൊട്ടിപ്പോകാതിരിപ്പാൻ വേണ്ടി ചട്ടകം മരംകൊണ്ടുള്ളതായിരുന്നുവെന്നും മറ്റും അച്ഛൻ പറഞ്ഞുകേട്ടിട്ടുണ്ടു്. അച്ഛന്റെ ജനനം കൊ. വ. 014 (A. D. 1839)ലാണെന്നും പറയട്ടെ. മാത്രമല്ല ചോറു കലത്തിൽ വെച്ചാൽ ചെമ്പിൽ വെച്ചതിനേക്കാൾ അധികം നന്നാവുമെന്നു പ്രസിദ്ധവുമാണു്. അതിനു പുറമെ ലോഹപ്പാത്രങ്ങൾ സുലഭമല്ലാത്ത കാലമായിരുന്നതിനാൽ അന്നൊക്കെ മൺപാത്രങ്ങളിൽ ഭക്ഷണം പാകം ചെയ്യുന്നതു് ആരും ഒരു പോരായ്മയായിക്കരുതിയിരുന്നില്ല.

ഈ അന്തൂരാന്മാരിൽ ചിലർ മൺപാത്രങ്ങൾ മാത്രമല്ല പുര മേയുവാനുള്ള ഓടും നിർമ്മിച്ചിരുന്നു. അതിനാലായിരിക്കണം, അവരെ

'ഓടന്മാർ' എന്നുകൂടി പറഞ്ഞിരുന്നു. ഉദ്ദേശം രണ്ടു ഇഞ്ച് വീതിയും മുക്കാൽ ഇഞ്ച് കനവും എട്ടു ഇഞ്ച് നീളവുമുള്ള ഒരു തരം ഓടായിരുന്നു അതു്. അതിന്നു ക്ലാരോട്, മേലോട്, ചില്ലോട് എന്നും മററും ഓരോ പ്രദേശങ്ങളിൽ ഓരോ പേർ പറഞ്ഞിരുന്നു. എനിയ്ക്കോർമ്മ വെച്ച കാലത്തു് എന്റെ ഇല്ലവും പരദേവതയായ ഭഗവതിയുടെ ക്ഷേത്രവും ഇത്തരം ഓടുകൊണ്ടു മേഞ്ഞതായിരുന്നു. ഇന്നും ക്ലാരോടു മേഞ്ഞ പഴയ അമ്പലങ്ങൾ തീരെ ഇല്ലാതായിട്ടില്ല. എന്റെ ചെറുപ്പക്കാലത്തുപോലും ആന്തൂരാന്മാർ ദുർല്ലഭമായിട്ടെങ്കിലും ഈ പ്രവൃത്തിയിൽ ഏർപ്പെട്ടവരായിട്ടുണ്ടായിരുന്നു.

ഈ വക കാര്യങ്ങളിൽ മനുഷ്യരുടെ ജീവിതാവശ്യങ്ങളെക്കാൾ പ്രാധാന്യം അന്നൊക്കെ വൈദികകാര്യങ്ങൾക്കായിരുന്നു. ശവസംസ്കാരം കഴിഞ്ഞാൽ പിന്നെ 'സഞ്ചയനം' എന്ന ഒരു കർമ്മമുണ്ടല്ലോ. അതിന്നു എന്തെങ്കിലും കുംഭകാരൻ ഉണ്ടാക്കിയ പാത്രക്കലമായാൽ പോരെന്നും, ആന്തൂരാൻ ഉണ്ടാക്കിയതുതന്നെയാവണമെന്നും നിർബ്ബന്ധമുണ്ടായിരുന്നു. എന്റെ കാരണവന്മാർ ഇങ്ങിനെ ചെയ്തിരുന്നതായി എനിയ്ക്കറിയാം. കാണിപ്പയ്യൂർ ദേശത്തു എന്റെ ചെറുപ്പക്കാലത്തുതന്നെ ആന്തൂരാന്മാർ ഇല്ലാതായിക്കഴിഞ്ഞിരുന്നു. ഇല്ലത്തുനിന്നു തെക്കു പത്തു നാഴികയോളം ദൂരത്തായി മുല്ലശ്ശേരി അംശത്തിൽ തങ്ങൾക്ക കരുവന്തല എന്ന ഒരു ദേശവും, ഇല്ലവും, സ്വത്തുക്കളും, ഊരാണ്മക്ഷേത്രം, പരദേവത, അടിയാർ മുതലായതുമുണ്ട്. അക്കൂട്ടത്തിൽ അവിടെ ആന്തൂരാന്മാരുടെ വീടുകളുമുണ്ട്. എന്റെ ചെറുപ്പത്തിൽ നടത്തേണ്ടിവന്ന ചില സഞ്ചയനങ്ങൾക്ക പാത്രക്കലം കുംഭകാരനുണ്ടാക്കിയതായാൽ പോരെന്നു വെച്ച് അങ്ങോട്ടു ആളെ അയച്ചു അവിടെയുള്ള ആന്തൂരാനുണ്ടാക്കിയത് കൊണ്ടുവരികയുണ്ടായി. അന്നു അവർ കുലധർമ്മമായ മൺപണി ഉപേക്ഷിച്ചുകഴിഞ്ഞിരുന്നില്ല. ഇപ്പോഴും അവർ കുറച്ചു നിവൃത്തിക്കാരും കൂടി ആയതിനാലും, മൺപാത്രനിർമ്മാണം കൊണ്ടു

ഉപജീവനം കഴിയ്ക്കുവാൻ പ്രയാസമാകയാലും ആ ജോലി ഉപേക്ഷിച്ചിരിയ്ക്കുകയാണ്.

ഇങ്ങിനെ സഞ്ചയനത്തിന്നു മാത്രമല്ല അമ്പലങ്ങളിലെ കലശങ്ങൾക്കു വേണ്ടതായ കലശപ്പാനികളും, ഉത്സവങ്ങൾക്കും മററും ആവശ്യമായ മുളപ്പാനികളും, അഗ്നിയ്ക്കു പടുക്കാനുള്ള ഇഷ്ടികകളും, കൌഷീതകന്മാരുടെ വിവാഹത്തിന്നു വേണ്ടതായ കലം, ഉപനയനം സമാവർത്തനം മുതലായവയിലെ ഹോമത്തിന്നാവശ്യമായ പച്ചപ്പൈരാണികളും എന്നിവയെല്ലാം ആന്ത്രന്മാർ ഉണ്ടാക്കിയതുതന്നെ വേണമെന്നായിരുന്നു നിയമം. ഉപനയനം, സമാവർത്തനം, യാഗം ആദിയായ കർമ്മങ്ങൾക്കു വേണ്ടതായ ഹോമകുണ്ഡം ഉണ്ടാക്കേണ്ടതും ആന്ത്രന്റെ ചുമതലയാണ്.

ചെറുതിരുത്തിയിൽനിന്നു രണ്ടു നാഴികയോളം തെക്കു-കിഴക്കുള്ള 'പാഞ്ഞാൾ' എന്ന ദേശത്തു 'മുട്ടത്തുകാട്ടിൽ മാമണ്ണി'ന്റെ ഇല്ലത്തു' നീലകണ്ഠൻ നമ്പൂതിരി കൊ. വ. 1078-ൽ അഗ്നി കഴിച്ചു. അഗ്നി എന്നതു 'അതിരാത്രം' എന്നുള്ള ഒരു യാഗത്തിന്നു നമ്പൂതിരിമാർ മലയാളത്തിൽ പറഞ്ഞുവരുന്ന ഭാഷയാകുന്നു. ആ യാഗശാലയിൽ അതിന്റെ ശാസ്ത്രവിധിപ്രകാരം നിലത്തു വിരിയ്ക്കുവാനും പടുക്കുവാനും മററുമായി ആയിരം ഇഷ്ടിക വേണം. അതിന്റെ വലുപ്പം മുതലായതിന്നും വിധിയുണ്ടു്. ചെമ്പു് പിച്ചള മുതലായവകൊണ്ടുണ്ടാക്കിയ പാത്രങ്ങൾ ചുരുങ്ങിയ വിലയ്ക്കു സുലഭമായി കിട്ടിത്തുടങ്ങിയിരുന്നതിനാലും, കമ്പനിയോട്ടുകൾ—ടൈൽ വർക്കിലുണ്ടാക്കിയവ—ധാരാളമായി പ്രചാരത്തിൽ വന്നിരുന്നതിനാലും ഈ പ്രദേശത്തുള്ള ആന്ത്രന്മാർക്കു ജോലിയില്ലാതാവുകയും, അവർ ആ മൺപാനികൾ ഉപേക്ഷിച്ചു് മററു ജോലികളിൽ ഏർപ്പെടുകയും ചെയ്തുകഴിഞ്ഞിരുന്നു. അതിനാൽ ആ കാലമായപ്പോഴയ്ക്കുതന്നെ ചിലരെല്ലാം മേൽപറഞ്ഞ

ഇഷ്ടികകൾ ടൈൽ വർക്ക്സുകളിൽ ഓർഡർ കൊടുത്തു വാങ്ങാൻ ഇടയായിട്ടുണ്ടായിരുന്നു. കമ്പനിയിഷ്ടികയായാൽ പോരെന്നും, ആൎയ്യന്മാരുണ്ടാക്കിയതുതന്നെ വേണമെന്നുള്ള ആഗ്രഹത്താൽ അദ്ദേഹം അവരെ പ്രത്യേകം വരുത്തി അവരെക്കൊണ്ടുതന്നെ അതിന്നു വേണ്ടതായ ഇഷ്ടികകൾ ഉണ്ടാക്കിച്ചു. പക്ഷെ അവർ ആ ൺപണി വശമില്ലാത്തവരായിരുന്നതിനാൽ അവ വേണ്ടത്ര ഉറപ്പില്ലാത്തവയാകയും, യാഗം കഴിയുന്നതിന്നു മുമ്പ് പലതും പൊട്ടിയും ഉടഞ്ഞും യാഗശാല വൃത്തികേടാവുകയുമുണ്ടായി. ആ ഏൎപ്പാട് അതു അവസാനത്തേതാകുന്നു. അതിന്നു ശേഷം ഇഷ്ടികകൾക്ക കമ്പനികളിൽ ഓർഡർ കൊടുക്കുകയല്ലാതെ ആൎയ്യന്മാരെ അന്വേഷിച്ചതായി അറിവില്ല. എന്നാൽ ഇന്നുവരെയും—ഇന്നു കൂടിയും—വൈദികകാൎയ്യങ്ങൾക്കെങ്കിലുമുള്ള മൺപാത്രങ്ങൾ ആൎയ്യന്മാരുണ്ടാക്കിയതാവാൻ വൈദികകാൎയ്യങ്ങളിൽ താല്പൎയ്യം ജാസ്തിയുള്ളവർ പ്രത്യേകം ശ്രദ്ധിച്ചിരുന്നുവെന്നും, അതിന്നു തീരെ സാധ്യമല്ലാതായതുകൊണ്ടാണു മററു കുലധൎമ്മക്കാരുടെ ഉല്പന്നങ്ങളെന്ന പോലെ ഈ കാൎയ്യംകൂടി ഉപേക്ഷിക്കേണ്ടിവന്നതെന്നും വ്യക്തമാണ്.

മേൽപറഞ്ഞ കലശം ഉത്സവം മുതലായതിന്നാവശ്യമായ മൺപാത്രങ്ങൾ ഇന്നും ചില ദിക്കുകളിൽ ആൎയ്യന്മാർതന്നെ കൊണ്ടുവരുന്നതായി അറിയാൻ കഴിഞ്ഞു. കൊച്ചി ദേവസ്വം ബോർഡിന്റെ കീഴിലുള്ളതും ഷൊർണ്ണൂരിന്ന് എട്ടു നാഴിക കിഴക്കുതെക്കായി സ്ഥിതിചെയ്യുന്നതുമായ പഴയന്നൂരമ്പലത്തിൽ ഉത്സവത്തിന്നു ആവശ്യമായ മുളമ്പാനി മുതലായതു കൊണ്ടുവരേണ്ടതു ഇവരാകുന്നു. അതിന്നായി അവർക്ക ദേവസ്വത്തിൽനിന്നും സ്വത്തു ചാർത്തിക്കൊടുത്തതായി ദേവസ്വം കണക്കിൽ കാണുന്നുണ്ട്. കുന്നംകുളത്തുനിന്നു നാലു നാഴിക തെക്കുകിഴക്കായി അരിയന്നൂർ എന്നൊരു ക്ഷേത്രമുണ്ട്. അവിടെയും ഉത്സവത്തിന്നു വേണ്ടതായ മുളമ്പാനി മുതലായതു കൊണ്ടുവരേണ്ടതു ആൎയ്യന്മാരാണ്. ഇന്നും ഒരു ചട

ങ്ങളെന്ന നിലയിൽ ഒരു കുലം കൊണ്ടുവരികയും അവർക്കു ചില അവകാശങ്ങൾ ദേവസ്വത്തിൽനിന്നു കൊടുക്കുകയും ചെയ്യുന്നു. പളമ്പിനിന്നു ഉദ്ദേശം രണ്ടു നാഴിക പടിഞ്ഞാറായി മാതപ്പുഴയുടെ തെക്കേക്കരയിൽ കണ്ണന്നൂർ ദേശത്തു സ്ഥിതിചെയ്യുന്ന കണ്ണന്നൂരമ്പലത്തിൽ ഇന്നും ആന്തുരാന്മാർ തന്നെയാണു ഉത്സവത്തിനു് മുമ്പറിയും കലശപ്പാനിയും കൊണ്ടുവരുന്നതു്; അതിനുള്ള അവകാശമായി നെല്ലു്, എണ്ണ മുതലായതു് കൊടുത്തുവരുന്നു. ഈ വിവരം അറിവു തന്നതു് കണ്ണന്നൂർ ദേവസ്വം മാനേജരാകുന്നു. പണ്ടു് ആന്തുരാന്മാർ തന്നെയാണു് മൺപാത്രങ്ങൾ നിർമ്മിച്ചിരുന്നതു് എന്നതിനു ഒന്നാന്തരം തെളിവുകളാണു് മേൽകാണിച്ചതെല്ലാം.

പണ്ടത്തെ കൊച്ചി സ്റ്റേറ്റിലും തെക്കോട്ടു കന്യാകുമാരി വരെയും ആന്തുരാന്മാരിൽ അവരുടെ കുലധർമ്മമായ മൺപാത്രനിർമ്മാണം നടത്തിവരുന്നവരെ ഇപ്പോൾ അധികമൊന്നും കാണാതായിട്ടുണ്ടു്. കോഴിക്കോട്ടുനിന്നു വടക്കുള്ള കേരളത്തിലാകട്ടെ പല പ്രദേശങ്ങളിലും ഇവർ ധാരാളമുണ്ടു്. ഈ പ്രവൃത്തികൊണ്ടുതന്നെ അവർ ഇപ്പോൾ ജീവിച്ചുവരികയും ചെയ്യുന്നുണ്ടു്. കൊയിലാണ്ടിയ്ക്കു സമീപം പന്തലായിനി അംശത്തിൽ മൂടകന്നം ദേശത്തു് ഇവരുടെ ഒരു സമൂഹം തന്നെ ഉണ്ടു്. അവർ അവിടെ മൺപാത്രനിർമ്മാണവും വ്യാപാരവും വൻതോതിൽ നടത്തുന്നുണ്ടെന്നും, അവർക്കു ഗവൺമെന്റിൽനിന്നു ചില പ്രോത്സാഹനങ്ങൾ ചെയ്തുകൊടുക്കുന്നുണ്ടെന്നും അറിയുന്നു. അവരുടെ ഇടയിൽ വലിയ പണക്കാരും ഉണ്ടു്.

മുൻപറഞ്ഞ വൈദികക്രിയകൾക്കു ആന്തുരാന്മാരുണ്ടാക്കിയ മൺപാത്രങ്ങൾ വേണമെന്നും, അതു് ആവശ്യാനുസരണം കിട്ടാതായതുകൊണ്ടാണു് അങ്ങാടികളിൽനിന്നു വാങ്ങുന്ന സാധനങ്ങൾ ഉപയോഗിച്ചുവരുന്നതെന്നുമുള്ള വിവരം അറിയുന്നവർ ഇന്നു വൈദികന്മാരിൽതന്നെ വളരെ കുറച്ചു ഉണ്ടാകൂ എന്നായിട്ടുണ്ടു്.

F. ചാലിയന്മാർ :—

ചാലിയന്മാരുടെ കുലധൎമ്മം—വംശത്തൊഴിൽ—നൂൽ നൂല്ക്കയും വസ്ത്രം നെയ്യുകയുമാണെന്ന എല്ലാവരും അറിഞ്ഞിരിക്കും. ആദ്യകാലത്താകെ കേരളത്തിൽ അവരിൽനിന്നല്ലാതെ കേരളീയൎക്കാവശ്യമായ നൂലും വസ്ത്രവും കിട്ടുവാനില്ലാതിരുന്നതിനാൽ ആരുണ്ടാക്കിയതാണെന്ന ചോദ്യമേ ഉത്ഭവിച്ചിരുന്നില്ല. ചാലിയന്മാരില്ലാതെ നൂലും വസ്ത്രവും ഉണ്ടാക്കാൻ പാടില്ല; അവൎക്ക അതുണ്ടാക്കാതിരിപ്പാനും പാടില്ല; ഉപഭോക്താക്കൾക്ക അവരിൽ നിന്നല്ലാതെ അതുകളെ വരുത്തുവാൻ പാടില്ല. എന്നാൽ എനിക്കോൎമ്മവെച്ച കാലമായപ്പോഴേക്കുതന്നെ മട്ടാകെ മാറിയിരുന്നു. ചാലിയരുണ്ടാക്കിയ വസ്ത്രംതന്നെ വേണമെന്ന നിൎബ്ബന്ധം വൈദികകാൎയ്യങ്ങൾക്ക മാത്രമായിട്ടാണ കണ്ടിരുന്നത്; പഴമക്കാൎക്കപോലും അത്രയെ ആഗ്രഹമുണ്ടായിരുന്നുള്ളു.

മുമ്പു പറഞ്ഞതുപോലെ നമ്പൂതിരിമാൎക്ക മതത്തോട ബന്ധപ്പെടുത്താത്തതായ ആചാരങ്ങൾ ഇല്ലല്ലൊ. പൂണുനൂല്, അരഞ്ഞാൺചരട്—അരയിൽ കെട്ടാനുള്ള ചരടിന്ന അന്നത്തെ ഭാഷ അങ്ങിനെയായിരുന്നു—അന്തൎജ്ജനങ്ങൾ കഴുത്തിൽ താലി കെട്ടുന്ന ചരട്—ഇത് പൂണുനൂലുപോലെ മൂന്നിഴ നൂലെടുത്ത് പ്രത്യേകമായ ഒരു സമ്പ്രദായത്തിൽ പിരിക്കണം. അതിന്ന പൂണുനൂൽചരട എന്ന ഭാഷ പറയുന്നു—എന്നിവക്കും ചാത്തത്തിന്റെ ബലിക്കും, ഇതിനൊ പലതിനും നൂല വേണമല്ലൊ. അരയിൽ കെട്ടുന്നതിന്ന പ്രത്യേക രീതിയിൽ എഴു മടക്കിപ്പിരിച്ചത ഉപയോഗിച്ചിരുന്നുള്ളു. അതിനാൽ അതിന്ന 'എഴുമടക്കിച്ചരട' എന്നുകൂടി ഒരു ഭാഷയുണ്ടായിരുന്നു.

വസ്ത്രത്തിന്റെ ആവശ്യവും വെറും നാണം മറയ്ക്കുക മാത്രമല്ല, അതിലൊട്ടും കുറയാത്ത ആവശ്യങ്ങൾ വൈദികകാൎയ്യങ്ങൾക്കുണ്ട്. വിവാഹത്തിന്ന മന്ത്രകോടി, ചാത്തത്തിന്ന ദക്ഷിണക്കുള്ള വസ്ത്രം, തേവാരത്തിലുള്ള സാളഗ്രാമം ശിവലിംഗം ദേവവിഗ്ര

ഹാരങ്ങൾ മുതലായവയ്ക്കു പീഠം വിരിക്കുവാനുള്ള തുണി, ദേവാരത്തിനും ഉപനയനം സമാവൎത്തനം മുതലായ ഷോഡശക്രിയകൾക്കും മററും തററുടുക്കുവാനുള്ള വസ്ത്രം, ശവം മൂടുവാനുള്ള പുടപ്പട, പൂരത്തിന്നു കോലത്തിന്മേൽ അലങ്കരിക്കുന്നതിന്നും ഭഗവതിപ്പാട്ടിന്നും വേണ്ടതായ തിരുവുടയാട (കൂറകൾ) എന്നിങ്ങനെ പല വൈദികകാൎയ്യങ്ങളിലും വസ്ത്രങ്ങൾ ആവശ്യമുണ്ടല്ലോ. അതിന്നു പുറമെ അമ്പലങ്ങളിലെ കലശം ഉത്സവം മുതലായ പല താന്ത്രികകൎമ്മങ്ങൾക്കും വളരെ വസ്ത്രങ്ങൾ വേണം. ഉണ്ണികളുടെ മുടി വടിക്കുവാൻ അത്തിക്കുറുപ്പ് (മാരാൻ) വേണമെന്നു നിശ്ചയിച്ചിരിക്കുന്നതു അമ്പട്ടനായാൽ ശോഭം പോരാത്തതുകൊണ്ടല്ലല്ലൊ; അത്തിക്കുറുപ്പിനെക്കൊണ്ടേ ചെയ്യിക്കാവു എന്നു വെച്ചിട്ടല്ലേ? അതുപോലെ മേൽ പറഞ്ഞ വൈദിക-താന്ത്രിക കൎമ്മങ്ങൾക്കാവശ്യമായ വസ്ത്രങ്ങൾ എല്ലാം ചാലിയൻ നിൎമ്മിച്ചുതരേണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നു. ആ ആവശ്യങ്ങൾക്കുള്ള വസ്ത്രങ്ങൾ വെറും വിലകൊടുത്തു വാങ്ങിയാൽ മാത്രം പോരാ; അതിന്നു നിശ്ചയിച്ചിട്ടുള്ള ചടങ്ങനുസരിച്ച് വാങ്ങേണ്ടതാകുന്നു. അമ്പലത്തിലേക്കുള്ളതാണെങ്കിൽ നടയിലും ഇല്ലത്തേക്കുള്ളതാണെങ്കിൽ പൂമുഖത്തും വെച്ചാണു ആ ചടങ്ങു നിൎവ്വഹിക്കേണ്ടതു. അതിങ്ങനെയാകുന്നു.

നിലത്തു അരി അരച്ചതുകൊണ്ടണിഞ്ഞതു വിളക്കും പറനിറപ്പും വെക്കുക.* വിളക്കത്തു ഒരു നാക്കിലയും വെക്കണം. ചാലിയൻ കുളിച്ചു കുറിയിട്ടു വന്നു കുറച്ചു അക്ഷതമെടുത്തു അവനു ചൊല്ലുവാനുള്ള ഏതോ ഒരു ഉപാസനാമന്ത്രം ഭക്തിയോടെ ചൊല്ലി ആ നാക്കിലയിലിടും. പിന്നെ വസ്ത്രത്തെയെടുത്തു വെക്കും; മന്ത്രം ചൊല്ലിയിട്ടാണു ആ നാക്കിലയിൽ വെക്കുക. അതിന്നു ശേഷം എല്ലാം കൂടി മൂന്നു പ്രദക്ഷിണം വെച്ചു പോകുന്നു. അതിന്നു ശേഷമെ ഉടമസ്ഥൻ

* പറനിറപ്പ് എന്നു പറയുന്നതു പറയിലും ഇടങ്ങഴിയിലും നെല്ലും നാഴിയിൽ അരിയും നിറച്ചു വെക്കുന്നതിന്നാകുന്നു.

അതെടുക്കകയുമുള്ളു. വിലയ്ക്കു പുറമെ ആ പാനിറപ്പു അവന്റെ അവകാശവുമാകുന്നു.

ഇതൊന്നും ഞാൻ നേരിട്ടു കണ്ടിട്ടില്ല; കാരണവന്മാർ പറഞ്ഞു കേട്ടിട്ടേ ഉള്ളു; അതു് പരമാൎത്ഥവുമാണു്. എന്റെ ചെറുപ്പകാലമായപ്പോഴെയ്ക്കും കാണിപ്പയ്യൂർ ദേശത്തും പരിസരങ്ങളിലും ചാലിയന്മാരിൽനിന്നു വസ്ത്രങ്ങൾ കിട്ടാതായിക്കഴിഞ്ഞിരുന്നു. അതിന്നുള്ള പ്രധാന കാരണം പാണ്ടിപ്പട്ടന്മാരുടെ ഇണിച്ചരക്കുകളാകുന്നു. ചാലിയന്നുണ്ടാക്കിയ വസ്ത്രമേ ഉപയോഗിയ്ക്കാവൂ എന്നും ചാലിയൻ നെയ്യുതല്ലാത്തതിനാൽ പാണ്ടിച്ചരക്കുകൾ പടിയ്ക്കുകളുകൾത്തന്നെയെന്നും മററും ആദ്യകാലത്തു് നമ്പൂതിരിമാൎക്കു ബലമായ അഭിപ്രായമുണ്ടായിരുന്നതാണു്. അതു കാരണം ആ കാലങ്ങളിൽ ചരക്കുകൾ വില്ക്കുവാൻ പട്ടന്മാൎക്കു കുറച്ചൊക്കെ വിഷമം നേരിട്ടിട്ടുണ്ടു്. ചാലിയൻ നെയ്യു വസ്ത്രങ്ങൾ കിട്ടാതെ വിഷമിച്ചുതുടങ്ങിയതു മുതൽക്കാണു് പാണ്ടിച്ചരക്കുകൾ വാങ്ങിത്തുടങ്ങിയതു്. വീട്ടിൽ ചോറില്ലെന്നും, നിഷിദ്ധമാണെങ്കിലും ഹോട്ടലിൽ നല്ല ഭക്ഷണം കിട്ടുമെന്നും വന്നാൽ അവിടെപ്പോയി ഊണു കഴിയ്ക്കാതെ ആരെങ്കിലും പട്ടിണികിടക്കാനുണ്ടാവുമോ? അതുപോലെ ഇണിക്കാരമുള്ള അത്തരം ദേശത്തുള്ളവർ പഴമക്കാരുടെ എതിൎപ്പിനെ കണക്കാക്കാതെ വീട്ടാവശ്യത്തിന്നുള്ള വസ്ത്രങ്ങൾ പാണ്ടിപ്പട്ടന്മാരുടെ കൈയിൽനിന്നു വാങ്ങാൻ തുടങ്ങി, അപ്പോഴും വൈദികകാൎയ്യങ്ങൾക്കൊന്നും അവയുപയോഗിച്ചിരുന്നില്ല. വൈദികകാൎയ്യങ്ങൾക്കു അവയാൽ പോരെന്നു അവൎക്കു സമ്മതവുമായിരുന്നു.

എന്റെ ചെറുപ്പക്കാലമായപ്പോഴെയ്ക്കു നിത്യാവശ്യങ്ങൾക്കു പാണ്ടിച്ചരക്കുകൾ വാങ്ങുന്നതിൽ പഴമക്കാൎക്കുപോലും എതിൎപ്പില്ലാതായിക്കഴിഞ്ഞിരുന്നു മാത്രമല്ല വൈദികകാൎയ്യങ്ങൾക്കുപോലും അതുപയോഗിയ്ക്കുന്നവർ അപൂൎവ്വമായിരുന്നില്ല. എന്നാൽ പഴമക്കാരായ നമ്പൂതിരിമാർ വൈദികാവശ്യങ്ങൾക്കായി ചാലിയന്മാരിൽ

നിന്ന മുൻകൂട്ടി വാങ്ങി ശേഖരിക്കുകയാണു ചെയ്തിരുന്നതു്. വൈദികകാര്യങ്ങൾക്കെങ്കിലും ചാലിയനുണ്ടാക്കിയ നൂലും വസ്ത്രവുമെ ഉപയോഗിയ്ക്കാവൂ എന്ന എന്റെ കാരണവന്മാർക്കെല്ലാം (അച്ഛൻ, വലിയച്ഛൻ, അഫൻ എന്നിവർക്കു) നിർബ്ബന്ധമായിരുന്നു. അതിനാൽ ചാലിയൻ വരുന്നതു് കാത്തിരിക്കുകയും വന്നാൽ പൂണൂൽ, പൂണൂൽചരടു് എന്നിവയ്ക്കാവശ്യമായ നൂലും, വൈദികകാര്യങ്ങൾക്കുളെ കൊല്ലത്തേയ്ക്കു വേണ്ടതായ വസ്ത്രങ്ങളും അവരിൽനിന്ന വാങ്ങി ശേഖരിക്കുകയും പതിവാണു്. അക്കാലത്തുപോലും ചാലിയത്തുണിയാണു വേണ്ടതെന്ന കാര്യത്തിൽ ആർക്കും സംശയമുണ്ടായിരുന്നില്ല. പക്ഷെ അതു കിട്ടുവാനുള്ള പ്രയാസവും, മററു തുണികൾ യഥേഷ്ടം കിട്ടുവാനുള്ള സൌകര്യവും ക്രമേണ കൂടിക്കൂടി വന്നു. അതനുസരിച്ച ചാലിയത്തുണികളുടെ നിർബ്ബന്ധം കുറഞ്ഞുവരികയും ചെയ്തു. ചാലിയന്മാരില്ലാതായതിനാൽ പ്രായംചെന്ന പല നമ്പൂതിരിമാരും പൂണൂലിനും പൂണൂൽചരടിനും സ്വന്തമായി തക്ലികൊണ്ടു് നൂലുണ്ടാക്കിയിരുന്നതായറിയാം. നൂൽ നൂല്ക്കുവാൻ ബ്രാഹ്മണർക്കധികാരമില്ലെങ്കിലും അങ്ങാടിയിൽനിന്ന വാങ്ങുന്ന നൂലുകൊണ്ടു പൂണൂലു പിരിക്കുന്നതിനേക്കാൾ നല്ലതു് അവനവൻ നൂററുണ്ടാക്കുന്ന നൂലാണെന്ന വിശ്വാസമാണതിന്ന കാരണം.

കൊച്ചി ദേവസ്വം ബോർഡിന്റെ കീഴിലുള്ള പഴയന്നൂർ ക്ഷേത്രത്തിൽ കൊല്ലന്തോറുമുള്ള ഉത്സവത്തിന്ന വൈദികക്രിയകൾക്കുള്ള വസ്ത്രങ്ങൾ കൊണ്ടുവരുന്നതു് ചാലിയന്മാരാകുന്നു. ഇന്നും ഈ നടപടി നടന്നുവരുന്നുണ്ടെന്നും അറിയുക. ദേവസ്വം ആവശ്യങ്ങൾക്കുള്ള വസ്ത്രങ്ങൾ കൊണ്ടുവരുന്നതിന്ന പ്രത്യേകം ചില ചാലിയക്കുടുംബക്കാരെ ഏല്പിച്ചിരിക്കുകയാണെന്നും, അവർക്ക അതിന്നുവേണ്ടി ദേവസ്വത്തിൽനിന്ന ഭൂമി ചാർത്തിക്കൊടുത്തിട്ടുണ്ടെന്നും ലാണ്ടു് റവന്യൂ റെക്കോർഡിൽ കാണുന്നുണ്ടു്. മുൻകാലങ്ങളിൽ ചാലിയൻ ഉണ്ടാക്കിയ തുണികൾ മാത്രമേ ഏതാവശ്യങ്ങൾ

ക്കും ഉപയോഗിച്ചിരുന്നുള്ളുവെന്നും മററു തുണികൾ നിഷേധിയ്ക്കപ്പെടുകയാണ് ചെയ്തിരുന്നതെന്നും പഴയന്നൂരമ്പലത്തിലെ ഈ നടവടികൊണ്ടു വ്യക്തമാകുന്നുണ്ടല്ലോ.

G- വെളുത്തേടത്ത്-വെളക്കത്തല നായന്മാർ :—

ഈ വിഷയത്തെപ്പററി പ്രസ്താവിയ്ക്കുന്നതിനു മുമ്പായി ഇന്നത്തെ നടവടിപ്രകാരം — ആചാരമനുസരിച്ച് — വെളുത്തേടത്തു-വെളക്കത്തല നായന്മാൎക്കുള്ള ആഭിജാത്യനിലയെപ്പററി കുറച്ചൊന്നു വിവരിയ്ക്കേണ്ടിയിരിയ്ക്കുന്നു. ഇവർ നായന്മാരിൽ ഒരു വിധം താണ വൎഗ്ഗമാണ്. ഇവൎക്കു ഇല്ലങ്ങളിൽ മുററം വരെയും അമ്പലങ്ങളിൽ നാലമ്പലത്തിനു പുറത്തുള്ള വലിയ ബലിക്കല്ലു വരെയും വരാനല്ലാതെ അകായിലേയ്ക്കു കടക്കുവാനോ നാലമ്പലത്തിലേയ്ക്കു കയറുവാനോ അധികാരമില്ല; സവൎണ്ണർ ഉപയോഗിയ്ക്കുന്ന കുളം കിണറുകൾ തൊട്ടുവാനും പാടില്ല. അവരുണ്ടാക്കുന്ന ഗവ്യങ്ങൾ (പാലു മോരു നെയ്യ് എന്നിവ) അമ്പലങ്ങളിലും ഇല്ലങ്ങളിലും ഉപയോഗിയ്ക്കുകയും ചെയ്തിരുന്നില്ല.

വെളുത്തേടത്ത് നായർ :—

ഇവർ വസ്ത്രം അലക്കുകയാണു കുലത്തൊഴിലെന്നു എല്ലാവൎക്കുമറിയാം. സവൎണ്ണരുടെയെല്ലാം വസ്ത്രങ്ങൾ അവർ അലക്കിക്കൊടുക്കാറുണ്ട്. എന്നാൽ കേവലം മുഷിഞ്ഞ തുണികൾ അലക്കിക്കൊടുക്കുക മാത്രമല്ല അവരുടെ കുലത്തൊഴിലെന്നും വൈദികമായ പല കാൎയ്യങ്ങളിലും അവരുടെ സഹായം ആവശ്യമായിട്ടുണ്ടെന്നും അധികമാളുകൾ ധരിച്ചിരിയ്ക്കയില്ല. തുണികൾ അലക്കുവാൻ മാത്രമേ വെളുത്തേടനെക്കൊണ്ടാവശ്യമുള്ളൂ എന്നു വിചാരിയ്ക്കുന്ന പക്ഷം തന്നത്താനെ അലക്കുവാൻ കഴിവുള്ളവൎക്കും മുഷിഞ്ഞ തുണികൾ മതിയെന്നുള്ളവൎക്കും വെളുത്തേടനെക്കൊണ്ടാവശ്യമില്ലെന്നു സമ്മതിയ്ക്കേണ്ടിവരുമല്ലോ. മണ്ണാത്തികൾ, വസ്ത്രം അലക്കുന്ന അല

ഷ്കകന്മാരികളും ധാരാളമില്ലേ? എന്നാൽ ഹോമാദികളുമായ പല കർമ്മങ്ങളും ചെയ്യുമ്പോൾ ഉടുക്കുന്നതിന്ന അലക്കിയ വസ്ത്രം വേണമെന്ന നിർബ്ബന്ധമുണ്ട്. അതെല്ലാം വെളുത്തേടൻ അലക്കിയതാവണമെന്നും നിർബ്ബന്ധമാകുന്നു.

ആദിമകാലത്തിൽ ഇന്ന ഇവർ വളരെ താന്ന വർഗ്ഗത്തിൽ പെടുന്നു. എന്നിരുന്നാലും അവർ അലക്കിക്കൊടുക്കുന്ന വസ്ത്രങ്ങൾക്ക അശുദ്ധിയുമില്ല. വെളുത്തേടൻ മുതൽ മേൽപ്പോട്ടുള്ള എല്ലാ ജാതിക്കാർക്കും അതു തൊടാം. അമ്പലത്തിലെ പൂജ, ഇല്ലത്തെ തേവാരം, മുതലായ വൈദികകർമ്മങ്ങൾ അതു ഉടുത്തുകൊണ്ട ചെയ്യുന്നതിന്ന വിരോധമില്ല. എന്നാൽ അതുതന്നെ മേത്സ്ഥൻ ഉടുക്കുകയോ തൊടുകയോ ചെയ്താൽ മട്ടാകെ മാറുന്നു. പിന്നെ ഏതു ജാതിക്കാർ തൊടുന്നുവോ ആ ജാതിക്കാരുടെ ശുദ്ധം അതിന്ന ബാധിക്കും. എമ്പ്രാൻ തൊട്ടാൽ എമ്പ്രാൻശുദ്ധമാകും; പട്ടർ തൊട്ടാൽ എട്ടശ്ശുദ്ധ(പട്ടർശുദ്ധ)മാകും; അമ്പലവാസി തൊട്ടാൽ അമ്പലവാസിശ്ശുദ്ധമായിത്തീരുന്നു. പിന്നെ ആരെങ്കിലും മുക്കി ഉണക്കിയാൽ ആ ആളുടെ ശുദ്ധമേ അതിന്നുണ്ടാകൂ. അമ്പലവാസി മുക്കി ഉണക്കിയാൽ അമ്പലവാസിശ്ശുദ്ധമേയാകൂ; നമ്പൂതിരി ഉണക്കിയാലേ നമ്പൂതിരിശ്ശുദ്ധമാകൂ. എന്നാൽ വീണ്ടും വെളുത്തേടൻ മുക്കി ഉണക്കിയാലാകട്ടെ—അവൻ അലക്കി എന്നാണതിന്റെ അർത്ഥം—ആദ്യം പറഞ്ഞതുപോലെ പൂജ മുതലായ തേവാരങ്ങൾക്കുകൂടി അതു ഉപയോഗിക്കുകയും ചെയ്യാം. 'വെളുത്തേടൻ അലക്കിയതു' എന്ന പറയുന്നതിന്റെ സാരം 'അവൻ മുക്കി ഉണക്കിയതു' എന്നാണെന്ന കാര്യവും ഓർക്കേണ്ടതാണ്.

അപ്പോൾ വന്നുകൂടിയ താല്പര്യമെന്താണ്? അശുദ്ധമായ വസ്ത്രം ശുദ്ധമാവാൻ വെളുത്തേടൻ അലക്കിയാൽ—മുക്കി ഉണക്കിയാൽ—മതി. മാത്രമല്ല അവൻതന്നെ അലക്കിയ ശുദ്ധമാകൂ എന്നും, മറ്റു നായന്മാരോ അമ്പലവാസികളോ മുതലായ ഉയർന്ന ജാ

തിക്കാരോ ആയാൽ അവരവരുടെ ശുദ്ധമേ അതിന്നുണ്ടാകൂ എന്നും, ബ്രാഹ്മണൎക്കും വൈദികകൎമ്മങ്ങൾക്കും അമ്പലങ്ങളിലും ഉപയോഗിപ്പാൻ തക്ക പരിശുദ്ധി അതിന്നാവില്ലെന്നും സ്പഷ്ടമായല്ലോ.

ആരെങ്കിലും അലക്കിയതോ കേവലം വെളുത്തതോ (ചളിയില്ലാത്തതോ) ആയാൽ മാത്രം പോരെന്നും, വെളുത്തേടൻ അലക്കിയ വസ്ത്രം തന്നെ വേണമെന്നും നിൎബ്ബന്ധമുള്ള ചില വൈദികകാൎയ്യങ്ങളെ വായനക്കാരുടെ അറിവിന്നായി താഴെ കാണിക്കാം.

പൂരത്തിന്ന് ആറാപ്പുറത്തെഴുന്നള്ളിക്കുന്ന കോലത്തിന്മേൽ അലങ്കരിക്കാനും കല്ലറെക്കവപ്പുറമാരെ കളമെഴുത്തോടുകൂടി നടത്തുന്ന ഭഗവതിപ്പാട്ട് വേട്ടേക്കരൻപാട്ട് മുതലായതിന്ന് കളത്തിന്റെ മുമ്പിൽ അലങ്കരിച്ചുവെക്കാനും ഉള്ള തിരുടാടകൾ, അത്തരം പാട്ടുകൾക്ക് വിതാനിക്കുവാനുള്ള തുണികൾ, വെളിച്ചപ്പാടിന്നും കാരോപ്പണിക്കും ഉടുക്കുവാനുള്ള വസ്ത്രങ്ങൾ മുതലായവയുടെ സ്വഭാവം നോക്കുക. അതെല്ലാം കേവലം ചളിയാവാത്തതോ, ആരെങ്കിലും മുക്കി ഉണക്കിയതോ ആയാൽ പോരെന്നും, വെളുത്തേടനലക്കിയത്—മുക്കി ഉണക്കിയത്—തന്നെ വേണമെന്നും നിൎബ്ബന്ധമാണല്ലോ. ഇത്തരം ആവശ്യങ്ങൾക്ക് വെളുത്തേടൻ അലക്കിക്കൊണ്ടുവരുന്ന തുണികൾക്ക് 'മാററ്' എന്നൊരു സാങ്കേതികഭാഷയും പ്രചാരത്തിലുണ്ട്. ആദ്യകാലത്ത് (ഈ വക വംശത്തൊഴിലുകൾ ഏൎപ്പെടുത്തിയ കാലത്ത്) ജാതിഭേദമോ അയിത്തമോ ഉണ്ടായിരുന്നില്ലെന്നും, അതെല്ലാമുണ്ടായത് പിന്നീടാണെന്നും, അപ്പോഴും ആ വക പ്രവൃത്തികൾ അതാതു വംശക്കാർ തന്നെ ചെയ്യേ മതിയാകൂ എന്നും, അതിനാലാണ മേൽപറഞ്ഞതായ കാൎയ്യങ്ങളിൽ—അവർ നിൎവ്വഹിക്കേണ്ടതായ കാൎയ്യങ്ങളിൽ—മാത്രം അവൎക്കയിത്തമില്ലാതായിരിക്കുന്നതെന്നും സ്പഷ്ടമല്ലേ?

ശൂദ്രൻ പള്ളിച്ചാൻ ആദിയായ വംശത്തൊഴിലാളികൾ തന്നെ സഹകരിക്കണമെന്ന നിൎബ്ബന്ധമുള്ള പല വൈദികകൎമ്മങ്ങ

ളേയും ഇതിനു മുമ്പ് ഞാൻ പറഞ്ഞുകഴിഞ്ഞു. അതുപോലെത്തന്നെ ഇനി ചിലതെല്ലാം പറയാനുണ്ട്. അതെല്ലാം വാസ്തവത്തിൽ അങ്ങിനെ നിൎബ്ബന്ധമുള്ളതാണൊ എന്ന കാൎയ്യം പ്രായംചെന്ന നമ്പൂതിരിമാരെപ്പോലെ മറ്റുള്ളവൎക്ക ബോധ്യം വന്നില്ലെന്നു വരാം. പുതിയ തലമുറക്കാരായ നമ്പൂതിരിമാരിൽതന്നെ പലരും അതിന്റെ യഥാൎത്ഥ്യം അറിയാൻ കഴിയാത്തവരായിട്ടുണ്ടാവണം. കല്പച്ചരിതങ്ങൾ നിൎമ്മിക്കുന്നതു ഒരു തൊഴിലെന്നോണം സ്വീകരിച്ചിട്ടുള്ള തെക്കൻ ഇളകുളം വടക്കൻ ഇളകുളം മുതലായ അപൂൎവ്വം ചില നായർപ്രമാണികൾ അതിന്റെയെല്ലാം കാരണമറിയാതെ ഓരോ വങ്കത്തരങ്ങൾ എഴുതിത്തള്ളാനിട വരും. അങ്ങിനെ അവൎക്ക വിസ്മൃതിത്തം പറ്റിപ്പോകാതിരിപ്പാൻ വേണ്ടിയാണ വെളുത്തേടത്തു നായൎക്കുള്ള ഇത്തരം (അവൎക്കുകൂടി മനസ്സിലാകുന്ന) ചില കൎത്തവ്യങ്ങളെ പ്രത്യേകമായെടുത്ത് ഇവിടെ വിവരിച്ചത്.

വെളുത്തേടത്തു നായർ അലക്കിയ വസ്ത്രം ഉടുത്തുകൊണ്ടു മാത്രം നിൎവ്വഹിക്കേണ്ടതായ വൈദികകൎമ്മങ്ങൾ ഇനിയും വളരെയുണ്ട്. അവയിൽ പ്രധാനങ്ങളായവയുടെ ഒരു ലിസ്റ്റും താഴെ ചേൎക്കുന്നു.

(1) വിവാഹത്തിനു മുമ്പുള്ള ആയിനിയൂണിനു ഉടുക്കുവാനും (2) വരൻ വധൂഗൃഹത്തിലേക്കു ചെല്ലുമ്പോൾ ചുമലിലിടുവാനും (3) വധു മന്ത്രകോടി ഉടുക്കുന്നതു വരെ ഉടുക്കാനും (4) കൂടാനും (5) സേകദിവസം രണ്ടു ചേൎക്കും ഉടുക്കാനും (6) സേകം കഴിഞ്ഞു കുളിച്ചാൽ ഉടുക്കാനും (7) ആഗ്രയണത്തിനും (8) വൈശ്രാവം (വൈശ്യം) തുടങ്ങുന്ന ദിവസവും (9) വാതിൽപുറപ്പാടിനു ചുമലിലിടാനും (10) സമാവൎത്തനം കഴിഞ്ഞ ദിവസവും (11) ആധാനം യാഗം അഗ്നി ഈ വക കൎമ്മങ്ങൾക്കെല്ലാം ഉടുക്കാനും (12) അഷ്ടമംഗല്യത്തിൽ വെയ്ക്കാനും അലക്കിയ വസ്ത്രം ഉപയോഗിക്കണമെന്നു നിൎബ്ബന്ധമാണ്. അതെല്ലാം വെളുത്തേടത്തു നായർ അല

ക്കിയതുതന്നെ വേണ്ടതാകുന്നു. കൂടാതെ അന്തർജ്ജനങ്ങൾക്കു അലക്കിയതുടുക്കേണ്ടതായ ദിവസങ്ങളും, അലക്കിയതുടുത്തു ചെയ്യേണ്ടതായ കർമ്മങ്ങളും വളരെയുണ്ടു്.

കഴകപ്രവൃത്തിയെന്നു പറഞ്ഞാൽ അമ്പലങ്ങളിലേയ്ക്കു പൂവു്, മാല, ഓണക്കല്ലരി മുതലായതെത്തിച്ചുകൊടുക്കുക, അമ്പലം അടിച്ചു തളിയ്ക്കുക മുതലായ പ്രവൃത്തിയാണെങ്കിലും, അതുമാത്രമല്ല അതെല്ലാം അമ്പലവാസികൾ ചെയ്യുക എന്നുംകൂടി അർത്ഥമുണ്ടല്ലോ. അതുപോലെ 'അലക്കിയതു്' എന്നു മാത്രം പറഞ്ഞാലും 'വെളുത്തേടൻ അലക്കിയ മുണ്ടു്' എന്നാണർത്ഥം. അല്ലാതെ വെളുത്ത വസ്ത്രം എന്നോ, മണ്ണാത്തി, അലക്കുകമ്പനി മുതലായവരലക്കിയതെന്നോ അല്ല.

വെളുക്കത്തല നായർ :—

ഇവരുടെ കുലധർമ്മം — വംശത്തൊഴിൽ — സവർണ്ണർക്കെല്ലാം ക്ഷൌരം ചെയ്തുകൊടുക്കുകയാണല്ലോ. നമ്പൂതിരിമാരുടെ പല പ്രധാന കർമ്മങ്ങളിലും കർമ്മാംഗമായി ക്ഷൌരം ചെയ്യണമെന്നുണ്ടു്. എന്നു വെച്ചാൽ ആ ക്ഷൌരം ആ കർമ്മത്തിന്റെ ഒരു ഭാഗമാണെന്നും, ക്ഷൌരവും കൂടി ചെയ്തേ ആ കർമ്മം പൂർത്തിയാകൂ എന്നും താല്പര്യം. അങ്ങിനെയുള്ള കർമ്മാംഗങ്ങളായ ക്ഷൌരങ്ങൾക്കെല്ലാം വിളക്കു് നിറപറ മുതലായതു വെച്ചു് അവയുടെ മുമ്പിൽ കിഴക്കു തിരിഞ്ഞു് — ഉച്ചയ്ക്കു ശേഷമാണെങ്കിൽ പടിഞ്ഞാട്ടു തിരിഞ്ഞു് — ഇരുന്നിട്ടു വേണം ക്ഷൌരം ചെയ്യാൻ. താഴെപ്പറയുന്നതെല്ലാം അത്തരം വ്രതാംഗങ്ങളായ ക്ഷൌരങ്ങളിൽ ചിലതാകുന്നു.

(1) വിവാഹത്തിന്റെ ആയിനിയ്യൂണദിവസം (2) അച്ഛൻ അമ്മ മുതലായവരുടെ സംവത്സരദീക്ഷയും (3) ഗർഭദീക്ഷയും അവസാനിയ്ക്കുന്ന ദിവസം (4) സമാവർത്തനം കഴിഞ്ഞതിനു ശേഷം ആദ്യത്തെ ക്ഷൌരം; ഇതെല്ലാം കർമ്മാംഗമായ ക്ഷൌരങ്ങളാണു്.

ഈ ക്ഷൌരാന്തരങ്ങൾക്കെല്ലാം വെളുക്കത്തല നായർ തന്നെ വേണ്ടതാകുന്നു. അല്ലാതെ ബാർബർഷാപ്പിൽ പോയി ആയതും ചെയ്യിച്ചുകൂടില്ലെന്നും, അമ്പട്ടനായാൽ പോരെന്നും പറയേണ്ടതില്ലല്ലൊ.

ക്ഷൌരപ്രവൃത്തി കുലധൎമ്മമായി—വംശത്തൊഴിലായി—ചെയ്യുവാൻ ഇവരെ ഏല്പിക്കുകയും ഇവർ ഏറ്റെടുക്കുകയും ചെയ്ത കാലത്ത് ഇവരും ഇന്നത്തെപ്പോലെ പ്രത്യേക ജാതിക്കാരോ തൊട്ടാൽ കുളിയുള്ളവരൊ ആയിരുന്നില്ല. അതെല്ലാം പിന്നീട് കാലാന്തരത്തിൽ വന്നുചേൎന്ന മാറ്റങ്ങളാകുന്നു.

ഇന്നു ക്രിയാംഗമായി ക്ഷൌരം ചെയ്താലും അതു കഴിഞ്ഞാൽ കുളിക്കേണമെന്നതു ശരിതന്നെ. പക്ഷെ അതിന്റെ കാരണം വെളുക്കത്തല നായരെ തൊട്ടതല്ല, ക്ഷൌരം എന്ന കൎമ്മമാകുന്നു. എന്തെന്നാൽ ക്ഷൌരം ചെയ്താൽ കുളിക്കണമെന്നാണ വിധി. ആ കാൎയ്യത്തിൽ അതു ചെയ്തതാരാണെന്ന ചോദ്യമില്ല. ബ്രഹ്മചാരികളേയും—ഉപനയിച്ച ഉണ്ണികളേയും—സന്യാസിമാരേയും ക്ഷൌരം ചെയ്യാൻ അത്തിക്കുറുശ്ശിയാണല്ലൊ. എന്നിരുന്നാലും അതു കഴിഞ്ഞാൽ അവൎക്കു കുളി നിൎബ്ബന്ധമാണ്. കുളക്കടവിൽ വെച്ച് മന്ത്രപൂൎവ്വമായ ഉദകക്രിയ — ശേഷക്രിയ — ചെയ്യുമ്പോഴും എള്ള്, ചെറുള, ദൎഭ എന്നിവ കയ്യിലിട്ടുതരുവാൻ അത്തിക്കുറുശ്ശിയാണല്ലൊ. അതിന്നു വിരോധമോ അയിത്തമോ ഇല്ലാതിരിക്കെ, ക്ഷൌരം ചെയ്താൽ കുളിക്കണമെന്നുള്ള നിയമം ജാതിപ്പകുപ്പുള്ളതല്ലെന്നും, ക്ഷൌരത്തിന്നുള്ളതാണെന്നും തീൎച്ചയാണല്ലൊ. വെളുത്തേടനും, വെളുക്കത്തലവനും ഇന്നു അയിത്തം കല്പിക്കുന്നു. വെളുത്തേടനലക്കിയ വസ്ത്രം ശുദ്ധമാകയുമുള്ളു; മാത്രമല്ല കൎമ്മാംഗമായി ഉടുക്കാനുള്ള വസ്ത്രങ്ങൾ വെളുത്തേടൻ അലക്കിയതാവണമെന്ന നിൎബ്ബന്ധമാണല്ലൊ; അപ്പോൾ കൎമ്മാംഗമായ ക്ഷൌരത്തിനു വെളുക്കത്തലവൻ തൊട്ടാൽ അയിത്തമുണ്ടാവില്ല. അതിനാൽ വെളുക്കത്തല നായൎക്കും ആദ്യകാലത്ത്—ആ പ്രവൃത്തി ഏറ്റെടുത്ത കാലത്ത്—ജാ

തിരായ അയിത്തമോ ഉണ്ടായിരുന്നില്ലെന്നും, അതെല്ലാം പിന്നീടു കാലംകൊണ്ടുണ്ടായിത്തീൎന്നതാണെന്നും തീൎച്ചയാണു്.

അതിനു പുറമെ മദ്ധ്യകേരളത്തിൽ സവൎണ്ണസ്ത്രീകളുടെ പ്രസവമെടുത്താൽ മിഡ്‌വൈഫിന്റെ ജോലിയും ഇവരുടെ സ്ത്രീകൾക്കുണ്ടു്. മറെറല്ലാ ജോലിക്കാരെപ്പോലെത്തന്നെ ഇവരും ഈ ജോലി പാരമ്പൎയ്യമായി പ്രതിഫലിച്ചു നടത്തിവരികയാണു പതിവു്. കുട്ടിയെ കുളിപ്പിച്ചു പൊക്കിൾക്കൊടി മുറിക്കുകയും, മറുപിള്ള വീണില്ലെങ്കിൽ എടുക്കുകയും ചെയ്യുന്നതുവരെ അവരുടെ പ്രവൃത്തി—കലയത്നം—ആകുന്നു. അവൎക്ക അതിനു വെറും കൂലി മാത്രമല്ല ചില അവകാശങ്ങളുമുണ്ടു്. പ്രസവവേദന തുടങ്ങിയാൽ അവരെ കൂട്ടിക്കൊണ്ടുവരാൻ ഒററം മാത്രം പോരാ രണ്ടു വാലിയക്കാർ ഒരുമിച്ചു പോകണം; പോകുമ്പോൾ അവൎക്കു് തനാംമുണ്ടു വേണം; അരയിൽ ഓരോ പിശാങ്കത്തി തിരുകിയിരിക്കുകയും വേണം. നാട്ടുനടപ്പു് അങ്ങിനെയാകുന്നു.

എന്നാൽ ഈ മിഡ്‌വൈഫിന്റെ ജോലി വെളക്കത്തലവരം നിൎവ്വഹിക്കുന്ന സമ്പ്രദായം മദ്ധ്യകേരളത്തിൽ മാത്രമേ കാണുന്നുള്ളു. തെക്കൻപ്രദേശങ്ങളിലൊക്കെ ഈ ജോലി നിൎവ്വഹിക്കുന്നതു അതിൽ പരിചയമുള്ള ശൂദ്രസ്ത്രീകളാണു്. വടക്കാകട്ടെ 'മലച്ചി'(മലയസ്ത്രീ)കളുമാകുന്നു. ഈ പ്രസവപരിചരണത്തിനു വെളക്കത്തലവളായിട്ടുള്ള സമ്പ്രദായം മദ്ധ്യകേരളത്തിൽ മാത്രമേ ഉള്ളുവെന്ന പരമാൎത്ഥം ഇതുവരെ ഞാൻ അറിഞ്ഞിരുന്നില്ല. ഈ പുസ്തകമെഴുതാൻ വേണ്ടി ചില വിവരങ്ങൾ ശേഖരിക്കുവാൻ അന്വേഷിച്ചപ്പോൾ മാത്രമേ അതെനിക്കു മനസ്സിലായുള്ളു. തെക്കിന്റെയും വടക്കിന്റെയും ഈ അതിൎത്തി ഏതെന്നു കൃത്യമായി പ്പറയുവാൻ സാധ്യമല്ല; അതുകൊണ്ടാവശ്യമില്ലാത്തതിനാൽ കൃത്യമായി അന്വേഷിച്ചിട്ടുമില്ല. വൈക്കത്തുനിന്നു തെക്കോട്ടെല്ലാം നായർസ്ത്രീകളും, കോഴിക്കോട്ടുനിന്നു വടക്കോട്ടു് മലച്ചികളുമാണെന്നേ ഇപ്പോൾ പറയാൻ കഴിയൂ.

വെളുക്കത്തോളമാവട്ടെ ശൂദ്രസ്ത്രീയാവട്ടെ തൊട്ടാൽ ശുദ്ധം വരുന്നതുകൊണ്ടു പ്രസവം കഴിഞ്ഞാൽ ആ സൂതികയെ അപ്പോഠം തന്നെ കുളിപ്പിയ്ക്കണമെന്നും, കുളിച്ചല്ലാതെ യാതൊന്നും കഴിയ്ക്കാൻ പാടില്ലെന്നും പറയേണ്ടതില്ലല്ലൊ. എന്നാൽ മച്ചപ്പികൾക്കു തൊട്ടാൽക്കുളി മാത്രമല്ല തീണ്ടലും കൂടിയുണ്ടു്. അതിനാൽ അവർ പ്രസവമുറിയിലേയ്ക്കു വരുമ്പോൾ മറ്റുള്ളവരെല്ലാം ദൂരെ ഒഴിഞ്ഞു മാറുകയാണു് പതിവെന്നും ധരിയ്ക്കുക.

—:0:—

അദ്ധ്യായം 3

# അമ്പലവാസികളുടെ കുലധൎമ്മം

ദേശക്ഷേത്രത്തിന്റെ ഉത്ഭവത്തെപ്പറ്റി മുമ്പു പ്രസ്താവിച്ചുവല്ലൊ. ഇങ്ങിനെ ദേശക്ഷേത്രങ്ങളുണ്ടായിത്തുടങ്ങിയപ്പോൾ അവിടങ്ങളിലെ പ്രവൃത്തികൾക്കു ചില ജോലിക്കാരെ നിയമിയ്ക്കേണ്ടിവന്നു. ശാന്തിയ്ക്കു (അഭിഷേകം പൂജ മുതലായതിന്നു) നമ്പൂതിരിമാരാണല്ലൊ. സമയനിഷ്ഠ കൂടാതെ യഥാകാലം ആ വക കൃത്യങ്ങൾ നടക്കണമെങ്കിൽ അതിന്നു വേണ്ടതെല്ലാം ഒരുക്കിക്കൊടുക്കുവാൻ പ്രത്യേകം ചിലരെ നിയമിയ്ക്കാതെ പാടില്ലെന്നു വ്യക്തമായി. മാത്രമല്ല പൂവു നന്നാക്കുക, മാല കെട്ടുക, പൂജകൊട്ടു്* മുതലായതിന്നു പരിശീലനം സിദ്ധിച്ച ആളല്ലെങ്കിൽ ശരിയാവുകയുമില്ല. ഓരോ ദേശത്തും നാലും അഞ്ചും (അതിലധികവും) ഇല്ലങ്ങളുണ്ടു്. ഓരോ ഇല്ലക്കാൎക്കും അടിയാരായ ശൂദ്രവീട്ടുകാർ ഒന്നും രണ്ടും വീതവുമുണ്ടു്. അതിനാൽ അവരിൽനിന്നു ആവശ്യാനുസരണം ചില കുടുംബക്കാരെ

* അമ്പലങ്ങളിലെ ദീപാരാധനയ്ക്കു മുമ്പും പ്രസന്നപൂജയുടെ സമയത്തും നട അടച്ചാൽ പിന്നെ തുറക്കുന്നതു വരെ ഇടയ്ക്കു ചെണ്ട മുതലായതു് കൊട്ടണം. പൂജകൊട്ടു് എന്നു പറയുന്നതു അതിനെയാകുന്നു.

ഏറ്റെടുത്ത് ക്ഷേത്രപ്രവൃത്തികളെ സ്സംബന്ധിച്ച പ്രത്യേക പരിശീലനവും കൊടുത്തു്, അമ്പലങ്ങളിലെ പ്രത്യേക ജോലിക്കാരായി നിയമിച്ചു. ഇന്ന കഴകക്കാരെന്നു പറയുന്ന (വാരിയരും, മാരാരും) അമ്പലവാസികളുണ്ടായതു് അങ്ങിനെയാകുന്നു.

ചില ദിക്കിൽ വാരിയരേയും, മററു ചിലേടത്തു് മാരാരേയും പറയുന്ന ഭാഷ 'പൊതുവാൾ' എന്നാണു്. ഈ വിധം രണ്ടു ജോലിക്കാരേയും ഒരേ ഭാഷയിൽ വ്യവഹരിക്കുന്നതുകൊണ്ടു അവരെ വേർതിരിച്ചറിയാൻ വേണ്ടി വാരിയരുടെ ജോലി നോക്കുന്നവരെ 'മലപ്പൊതുവാൾ' എന്നും, മററവരെ 'ചെണ്ടപ്പൊതുവാൾ' എന്നും പറയുന്നു. ഇങ്ങിനെ പേരുകൊണ്ടു മാത്രമേ ഇവർ തമ്മിൽ വ്യത്യാസമുള്ളു. ജോലിയും ജോലിസ്ഥലവുമെല്ലാം ഒന്നുതന്നെയാണു്. അങ്ങിനെ മററു ജോലിക്കാരെപ്പോലെത്തന്നെ അമ്പലങ്ങളിലെ കഴകപ്രവൃത്തിക്കാൎക്കും ആൎയ്യർ നാഗന്മാരെത്തന്നെയാണു പരിശീലനം കൊടുത്തു നിയമിച്ചതു്. അന്നൊക്കെ പ്രവൃത്തിഭേദമല്ലാതെ അവൎക്കൊന്നും ജാതിവ്യത്യാസമോ ആഭിജാത്യഭേദമോ ഒന്നുമുണ്ടായിരുന്നില്ല. അതെല്ലാം പിന്നീടുണ്ടായതാകുന്നു എന്നു വീണ്ടും ഓൎമ്മപ്പെടുത്തട്ടെ. *

ആദ്യകാലത്തു വാരിയർ മാരാർ എന്നിങ്ങിനെ രണ്ടു തരം പ്രവൃത്തിക്കാരെ മാത്രമേ കഴകക്കാരായി നിയമിച്ചിരുന്നുള്ളു. ഇന്ന അമ്പലങ്ങളിലെ കഴകപ്രവൃത്തിക്കാരായിട്ടുതന്നെ ഷാരടി, നമ്പീശൻ, മൂത്തതു് എന്നിവരും, ചാക്യാർ, നമ്പിടി, നമ്പ്യാർ മുതലായി അമ്പലത്തിൽ ജോലിയില്ലെങ്കിലും അമ്പലവാസികളുടെ ശ്രേ

* ഭാഷാസാഹിത്യചരിത്രകാരനായ ആർ. നാരായണപ്പണിക്കർ ഇതിനെപ്പററി രേഖപ്പെടുത്തിയിട്ടുള്ളതു് ഇങ്ങിനെയാണു്. "നാഗന്മാരുടെ ഇടയിൽ ജാതിവ്യത്യാസം ആരംഭിച്ചിട്ടില്ലായിരുന്നു.....ക്ഷേത്രപരിചരണവും ചെയ്തു ജീവിക്കുവാൻ തുടങ്ങിയ നാഗന്മാർ അമ്പലവാസികളായിത്തീൎന്നു." ഭാഷാസാഹിത്യചരിത്രം ഒന്നാം ഭാഗം മൂന്നാം പതിപ്പു് — പേജ്: 33, 34.

യിടയിൽ കടന്നുകൂടിവരുന്നവരുമായി പല വർഗ്ഗക്കാരെ കാണാനുണ്ട്. ഇവരൊന്നും ആദ്യകാലത്തുള്ളവരല്ല. കാലാന്തരത്തിൽ കാരണവശാൽ ഉണ്ടായതും ഉണ്ടാക്കിയതും ഉണ്ടാക്കപ്പെട്ടുവന്നതുമാകുന്നു. അവരെപ്പററി വഴിയെ പ്രസ്താവിക്കുന്നതാണ്. ഇത്തരം കഴകപ്രവൃത്തികൾക്ക് അമ്പലവാസികൾ തന്നെ വേണമെന്നും മററു വംശത്തൊഴിലാളികളായാൽ പോരെന്നും എല്ലാവർക്കും ഇന്നും സമ്മതമാണല്ലോ.

നായന്മാരും നായർസ്ത്രീകളും പണ്ടുതന്നെ അമ്പലങ്ങളിലെ സോപാനം വരെ വരാറുണ്ട്. ഇന്നാണെങ്കിൽ ഈഴവർ പാണന്മാർ മുതലായ അവർണ്ണർക്കും അവിടം വരെ പോകാറായിരിക്കുന്നു. നായന്മാരിൽ മാത്രമല്ല അവരിലും ചെണ്ട, കൊമ്പു, കുഴൽ ആദിയായ വാദ്യങ്ങൾ മുഴക്കുന്നതിൽ പരിശീലനം നേടിയ സമർത്ഥന്മാർ അപൂർവ്വമല്ല. അതിനു പുറമെ എടയ്ക്ക, തിമില, ചാണി മുതലായതു കൊട്ടുന്നതിനും മാല കെട്ടുക മുതലായ പ്രവൃത്തികളിൽ പരിശീലനം നേടുന്നതിനും പ്രയാസവുമില്ല. അവരിൽനിന്നെല്ലാം അങ്ങനെ പരിശീലനം നേടിയവരെ അമ്പലങ്ങളിലെ കഴകപ്രവൃത്തികൾക്കു നിയമിക്കുവാൻ പാടുണ്ടോ?

മൺപാത്രങ്ങൾ അന്നന്നുണ്ടാക്കിയതും എണ്ണ ചക്കിലാട്ടിയതും വസ്ത്രങ്ങൾ ചാലിയൻ നെയ്തതും മാത്രമേ പാടു ഉപയോഗിച്ചിരുന്നുള്ളുവെന്നും, കാലാന്തരത്തിൽ അതുകൾ സുലഭമായി ആവശ്യാനുസരണം കിട്ടാതായപ്പോൾ വൈദികകാര്യങ്ങൾക്കെങ്കിലും അവരുണ്ടാക്കിയതു കിട്ടുവാനായി പലരും ക്ലേശിച്ചിരുന്നുവെന്നും, തീരെ കിട്ടാതായതുകൊണ്ടാണ് ഇന്നത്തെപ്പോലെ ആരുണ്ടാക്കിയതാണെന്നന്വേഷിക്കാതെ എവിടെ നിന്നെങ്കിലും വാങ്ങുന്ന സമ്പ്രദായം നടപ്പിൽ വന്നതെന്നും മററും ഞാൻ മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. "ആരുണ്ടാക്കിയതായാലും വേണ്ടില്ല സാധനത്തിനു സാധനം കിട്ടിയാൽ മതി"യെന്നായിരുന്നില്ല അന്നത്തെ നില. ഈ സ

മ്പ്രദായം നടപ്പാവാൻ കാരണമതാകുന്നു. ഈ വക സാധനങ്ങൾ അതാതു വംശത്തൊഴിലാളികളുണ്ടാക്കിയതാവേണമെന്നു നിൎബ്ബന്ധമില്ലെങ്കിൽ — അഥവാ ഉണ്ടായിരുന്നില്ലെങ്കിൽ — ദേവാലയങ്ങളിലെ കഴകപ്രവൃത്തികൾക്കു അവിടങ്ങളിലെ വംശത്തൊഴിലാളികളായ അമ്പലവാസികൾ വേണമെന്നു നിൎബ്ബന്ധിക്കുന്നതിനെന്താണൎത്ഥം? നായന്മാർ, പാണന്മാർ, ഈഴവന്മാർ മുതലായവരെക്കൊണ്ടും ആ വക പ്രവൃത്തികൾ നിൎവ്വഹിപ്പിച്ചുകൂടെ? ഇന്നത്തെ തലമുറക്കാൎക്ക (പ്രത്യേകിച്ചു സ്കൂളും, വീടും, പിന്നെ ജോലി ചെയ്യുന്ന ആഫീസും മാത്രമല്ലാതെ കേരളീയരേയോ കേരളീയത്വത്തേയോ കുറിച്ചു് യാതൊരറിവും സമ്പൎക്കവുമില്ലാത്ത ചെറുപ്പക്കാൎക്കു) ഞാനിങ്ങനെയെല്ലാം പറഞ്ഞതിൽ വിശ്വാസമുണ്ടായില്ലെന്നു വരാം. ഈ വിഷയം ഇവിടെ ഇത്രയും വിസ്തരിച്ചതു് ആ കാരണത്താലാകുന്നു.

ഇങ്ങിനെ ക്ഷേത്രത്തിലേക്കു ആവശ്യമുള്ള ജോലിക്കാരെ അടിയാരിൽനിന്നു (അഥവാ നാഗന്മാരിൽനിന്നു) എടുത്തു് പരിശീലനം കൊടുത്തു് അമ്പലവാസികളായി നിയമിച്ചുവെന്നു പറഞ്ഞുവല്ലൊ. ഈ നാഗന്മാരെല്ലാം മാംസഭോജികളാണുതാനും. പക്ഷെ അമ്പലവാസികളാവട്ടെ മാംസം കഴിക്കാത്തവരാണല്ലൊ. ഇതെങ്ങിനെ സംഭവിച്ചു? എന്നൊരു ചോദ്യത്തിന്നവകാശമുണ്ടു്. പണ്ടു് ഇവരും മാംസഭോജികളായിരുന്നുവെന്നും പിന്നീടു് കാലാന്തരത്തിൽ (വളരെ നൂററാണ്ടുകൾക്കു മുമ്പാവണമതു്) അതുപേക്ഷിച്ചതാണെന്നും ഞാൻ ചെറുപ്പത്തിലെ കേട്ടിട്ടുണ്ടു്. അന്നത്തെ കാരണവന്മാരെല്ലാം അതു് വിശ്വസിക്കയും ചെയ്തിരുന്നു. അതിന്നു അവരിൽനിന്നു കേട്ടിട്ടുള്ള കാരണവും പറയാം. മത്സ്യമാംസങ്ങൾ കഴിച്ചാൽ അന്നും പിറേറദിവസവും അമ്പലത്തിലെ കഴകപ്രവൃത്തിക്കു പോകരുതെന്നു നിയമമുണ്ടായിരുന്നു. ഇതൊരു സാധാരണ സമ്പ്രദായമായിരുന്നു. അന്തൎജ്ജനങ്ങൾ പ്രസവിച്ചാൽ പത്തു ദിവസം തൊട്ടിരിക്കുന്ന സ്ത്രീയെ മത്സ്യമാംസാദികൾ കഴിച്ചേയ്ക്കുമെ

ന്ന കാരണത്താൽ വീട്ടിലേക്കു പറഞ്ഞയച്ചിരുന്നില്ലല്ലൊ. ശബരി
മലയ്ക്കു കെട്ടു കെട്ടുന്നതിന്നും പഴനിയ്ക്കു കാവടി എടുക്കുന്നതിന്നും മു
മ്പു നോൽമ്പു മുതലായതിന്റെ താല്പര്യവും ഇതുതന്നെയാണ്.
അമ്പലം പണിയുന്ന കാലത്ത് ആശാരിമാർ പ്രത്യേകം ഒരു വ്ര
തം എടുക്കേണ്ടതുണ്ടെന്നും, ആ കാലത്ത് മത്സ്യമാംസങ്ങൾ ഉപയോ
ഗിക്കരുതെന്നുമാണ് നിയമം. (ഇതിനെപ്പററി വിശദമായി അടു
ത്ത അദ്ധ്യായത്തിൽതന്നെ വിവരിക്കുന്നതാകുന്നു.) ആലോചിച്ചു
നോക്കിയാൽ ഇതുപോലെ ഇനിയും പലതും കണ്ടെത്താനുണ്ടാകും.

അപ്പോൾ പൊതുവെ ഭവനത്തിലെ ഭക്ഷണത്തിന്ന മാംസം
പാകം ചെയ്യുന്നപക്ഷം ഒരാൾക്കെങ്കിലും അതു കൂടാതെ പ്രത്യേ
കമായി തയ്യാറാക്കാതെ പററില്ലല്ലൊ. വലിയ പണക്കാരല്ലാ
ത്ത അമ്പലവാസികൾ അമ്പലത്തിലെ പാത്രങ്ങൾ തങ്ങളുടെ
ആവശ്യത്തിന്നുപയോഗിക്കുക അപൂർവ്വമല്ല. മാംസം പാകം ചെ
യ്വാൻ ആ പാത്രങ്ങൾ ഉപയോഗിക്കരുതെന്നു മാത്രമല്ല മാംസം എ
ളക്കുന്ന ചട്ടുകംകൊണ്ട് (അത് തേച്ചു വൃത്തിയാക്കിയാലും ശരി)
അമ്പലത്തിലെ പാത്രത്തിൽ പാകം ചെയ്യുന്ന സാധനത്തെ എള
ക്കാൻ പാടില്ല. ഇതിന്ന മറെറാരു ഉദാഹരണം കാണിക്കാം. ഇല്ല
ങ്ങളിൽ ഒരാൾ ഉണ്ണുന്ന കിണ്ണത്തിൽ — അത് തേച്ചുമോറി വൃത്തി
യാക്കിയാലും — മറെറാരാൾ ഉണ്ണുക പതിവില്ല. അതുകാരണം
സംഗതിവശാൽ ഉദ്ദേശമായി എട്ടുപത്തു ദിവസം ഇല്ലത്തില്ലാതെ
എവിടെയെങ്കിലും യാത്ര പോയ ശേഷം തിരികെ വരുമ്പോൾ ആ
ഓട്ടുകിണ്ണം മററാരും ഉപയോഗിക്കായ്കയാൽ കറുത്തു ക്ലാവു പി
ടിച്ചിരിക്കുമല്ലൊ. പിന്നീട് തേച്ചു വൃത്തിയാക്കിയതു പോരാ
ഞ്ഞാൽ അതിലുണ്ണുമ്പോൾ ഛർദ്ദിച്ചതായറിവുണ്ട്. ആരും മരിച്ചിട്ടാ
മററാളുടെ കിണ്ണം മററൊരാൾക്ക ഉണ്ണുവാനുപയോഗിക്കുന്നെ
ങ്കിൽ അത് പ്രത്യേകമായി ശുദ്ധി വരുത്തിയെ പാടുള്ളു. അതി
നെ ശുദ്ധി വരുത്തേണ്ടത് മൂശാരിയാണ്. എന്തെങ്കിലും ഓട്ടുപാത്ര

ങ്ങളും ഇങ്ങിനെ ശുദ്ധിവരുത്തേണ്ടതായി വന്നാൽ മൂശാരിയുടെ കഴിയിലെല്ലാമിടുകയോ അവനെ വരുത്തുകയോ തന്നെ പതിവു്. മൂശാരി കറച്ചു മൂശപ്പാടിയെടുത്തു് ആ പാത്രത്തിലിട്ടാണു് പാത്രം ശുദ്ധിവരുത്തുക. അതുപോലെത്തന്നെ മാംസം പാകംചെയ്യുന്ന അടുപ്പു് പ്രത്യേകം തളിച്ചു ശുദ്ധിവരുത്തിയ ശേഷമല്ലാതെ അമ്പലത്തിലെ പാത്രം ആ അടുപ്പത്തു് വെയ്ക്കുന്നതു്. പിന്നെ അമ്പലത്തിലേക്കു കൊണ്ടുപോകേണ്ടതായ ഉണക്കല്ലരി മലര മുതലായി വിറകു് ചാണകമൊക്കെയുള്ള സാധനങ്ങൾക്കൊന്നിനും മാംസത്തിന്റെ സ്പർശമുണ്ടാവരുതെന്നു മാത്രമല്ല മാംസം ഭക്ഷിച്ചിട്ടില്ലെങ്കിലും തൊട്ടാൽ കുളിച്ചല്ലാതെ ആ വക സാധനങ്ങൾ തൊട്ടുവാനും പാടില്ലല്ലൊ. ഇങ്ങിനെ നിത്യജീവിതത്തിലുള്ള അസൗകര്യങ്ങളും ബുദ്ധിമുട്ടുകളും കാരണമായി മാംസഭോജനം കുറഞ്ഞുവരികയും അങ്ങിനെ കാലാന്തരത്തിൽ തീരെ ഭക്ഷിക്കാതാവുകയുമാണു ചെയ്തതു്. ഇനി മറെറാരു കാരണംകൂടി പ്പറയാം.

സ്ഥാനികളായ പല നായർതറവാടുകളിലും നമ്പൂതിരിമാർ മാത്രമേ സംബന്ധം പാടുള്ളുവെന്ന നിർബ്ബന്ധമുണ്ടായിരുന്നുവല്ലൊ; ഇപ്പോഴും തീരെ മാറിപ്പോയിട്ടുമില്ല. അത്തരം തറവാട്ടുകാരെല്ലാം മത്സ്യമാംസങ്ങൾ വർജ്ജിച്ചവരും, നമ്പൂതിരിമാരെപ്പോലെ തനി സസ്യഭോജികളുമാണല്ലൊ. ആഭിജാത്യംകൊണ്ടോ ജാതിശ്രേഷ്ഠത മൂലമോ മററു നായന്മാരേക്കാൾ യാതൊരു മാഹാത്മ്യവും ഇവർക്കില്ലെന്ന പരക്കെ സ്സമ്മതമാണ്. മററു നായന്മാർക്കെല്ലാം മാംസം ഉപയോഗിക്കാമെങ്കിൽ ഇത്തരക്കാർ മാത്രം അതു വർജ്ജിക്കുന്നതിന്റെ കാരണമെന്താണ്? മാംസം ഭക്ഷിച്ചതുകൊണ്ടു ഇവർക്ക് മാത്രം പ്രത്യേകമായ ഒരു കുറവും ഭ്രഷ്ടും വരാനില്ലെന്നും തീർച്ചയാണ്. അതു നമ്പൂതിരിമാരെ വശീകരിക്കാനുള്ള കളമൊരുക്കലും, അവരെ ആകർഷിക്കാനും പ്രീതിപ്പിക്കാനുമുള്ള പ്രയോഗവും മാത്രമാകുന്നു. അതുപോലെ വാരിയർ പൊതുവാൾ മുതലായ അമ്പലവാസികൾ മാം

സം വൎജ്ജിച്ചതിന്റെ മറെറാരു ആവശ്യവും അതുതന്നെയാണു്. മത്സ്യമാംസങ്ങറം ഭക്ഷിയ്ക്കുന്നതുകൊണ്ടു് അമ്പലങ്ങളിൽ കഴകപ്രവൃത്തിയ്ക്കു തടസ്സമോ, നമ്പൂതിരിമാരെ പ്രീണിപ്പിയ്ക്കേണ്ടതായ പ്രത്യേകാവശ്യമോ ഇവൎക്കു് ഇല്ലാതിരുന്നുവെങ്കിൽ ഈ അമ്പലവാസികളേയും ഇന്നു സാധാരണ നായന്മാരെപ്പോലെ മാംസഭോജികളായിട്ടു കാണുമായിരുന്നുള്ളു.

“നായന്മാൎക്കു വിവാഹമെന്നു മേൽപ്പറഞ്ഞിട്ടില്ലാതിരിയ്ക്കെ ഈ അമ്പലവാസികറക്കു് അങ്ങിനെ ഒന്നു കാണുന്നില്ലല്ലൊ. നായന്മാരിൽ നിന്നുയൎത്തിയതാണെങ്കിൽ അവരെപ്പോലെത്തന്നെ കെട്ടുകല്യാണം മാത്രമായി അവസാനിയ്ക്കേണ്ടതല്ലെ”? എന്നൊരു ചോദ്യം വരുന്നുണ്ടു്. അതിനുള്ള ഉത്തരവും പറയാം.

അപ്രകൃതമാണെന്നു തോന്നിയേയ്ക്കാമെങ്കിലും ഈ സംഗതി മനസ്സിലാക്കാൻ ഒരു വിവരം ആദ്യംതന്നെ പറയേണ്ടിയിരിയ്ക്കുന്നു. അതിതാണു്. തൃശ്ശൂർ തെക്കേമഠം നടുവിൽമഠം മുതലായ മഠങ്ങളിലെല്ലാം സന്യസിയ്ക്കുന്നവർ നമ്പൂതിരിമാരാണെങ്കിലും അവരുടെ ശിഷ്യന്മാരായി കൊണ്ടുനടക്കുന്നതെല്ലാം പട്ടന്മാരെയാകുന്നു; നമ്പൂതിരിമാരെയല്ല. അതിനു തക്കതായ കാരണമുണ്ടു്. അവരുടെ ഭിക്ഷയ്ക്കു—അവരുടെ ഭക്ഷണത്തിനു ഭിക്ഷ എന്നാണു പറയുക—വിളമ്പുവാനും കഴിയ്ക്കുമ്പോൾ വീശുവാനും മററും ബ്രഹ്മചാരിയോ ഗൃഹസ്ഥനോ ആവണമെന്നാണു നിയമം. ബ്രാഹ്മണൎക്കു് (1) ബ്രഹ്മചൎയ്യം (2) ഗാൎഹസ്ഥ്യം (3) വാനപ്രസ്ഥം (4) സന്യാസം എന്നിങ്ങിനെ നാലാശ്രമങ്ങളാണുള്ളതു്. അതിലേതിലെങ്കിലും ഒന്നിൽ വൎത്തിയ്ക്കുന്ന ഒരാശ്രമി കഴിയ്ക്കുമ്പോൾ വീശിയാലല്ലാതെ സന്യാസിയ്ക്കു ഭക്ഷണം കഴിയ്ക്കാൻ പാടില്ല. നമ്പൂതിരിമാരാണെങ്കിൽ പന്ത്രണ്ടാം വയസ്സിൽ ബ്രഹ്മചൎയ്യം അവസാനിപ്പിച്ചു് സമാവൎത്തനം കഴിയ്ക്കുന്നു. പിന്നെ വിവാഹം കഴിഞ്ഞു ഗൃഹസ്ഥനാകയുമുള്ളു.

അതിന്നിടയ്ക്കുള്ള കാലം നമ്പൂതിരിമാർ അനാശ്രമികൾ—ആശ്രമമില്ലാത്തവർ—ആയിട്ടാണ വൎത്തിക്കുന്നതു്. അത്തരക്കാരെ 'സ്നാതകന്മാർ' എന്ന പറയുന്നു. നമ്പൂതിരിമാരിൽ ഇളമുറക്കാർ വിവാഹം ചെയ്തു ഗൃഹസ്ഥാശ്രമം സ്വീകരിക്കാറില്ലാത്തതിനാൽ അവരെല്ലാം സ്നാതകന്മാരായിത്തന്നെ—അനാശ്രമികളായിത്തന്നെ—മരിക്കയേ ചെയ്യുന്നുള്ളു. ഗൃഹസ്ഥാശ്രമിയായ ജ്യേഷ്ഠപുത്രനാണെങ്കിൽ ഇല്ലത്തുതന്നെ താമസിക്കേണ്ടവനും താമസിക്കുന്നവനുമാണ താനും. അതിനാൽ ആശ്രമികളായ നമ്പൂതിരിമാരെ കിട്ടാൻ വിഷമമായി.

പട്ടന്മാർക്കാണെങ്കിൽ ഇങ്ങിനെ സമാവൎത്തനം കഴിഞ്ഞു്—ബ്രഹ്മചര്യം അവസാനിപ്പിച്ചു്—ഗാൎഹസ്ഥ്യം സ്വീകരിക്കാതെ ഒരു കാലമില്ല. വിവാഹത്തോടുകൂടി മാത്രമെ അവരുടെ ബ്രഹ്മചര്യം അവസാനിപ്പിക്കുന്നുള്ളു. അതിനാൽ പട്ടന്മാരിൽ ബ്രഹ്മചാരികളൊ ഗൃഹസ്ഥന്മാരോ അല്ലാതെ ആരുമുണ്ടാവില്ല. തെക്കെമഠം നടുവിൽമഠം മുതലായ സ്വാമിയാന്മാർ ശിഷ്യന്മാരായി പട്ടന്മാരെ മാത്രം—അഥവാ ഒരു പട്ടരെയെങ്കിലും—നിശ്ചയിക്കുന്നതിന്റെ കാരണമതാണു്. ഇനി പ്രകൃതം തുടരട്ടെ.

പൂണൂലും സന്ധ്യാവന്ദനാവുമുള്ളവൎക്കെല്ലാം [illegible] ചെയ്യേണ്ടതായ വൈദികകൎമ്മങ്ങൾക്കധികാരിയാവാൻ ഉപനയനം കഴിച്ചു് പൂണൂലിടണമല്ലൊ. അതു രണ്ടുമില്ലാത്തവൎക്കാണെങ്കിൽ ആ സ്ഥാനത്തു കാതു കുത്തുകയും, കുടി കളയുകയും (ഷോഡശസംസ്കാരങ്ങളിലൊന്നായ ചൌളം എന്ന സംസ്കാരം കഴിക്കുകയും) ആകുന്നു. അമ്പലവാസികളിൽ പുരുഷന്മാരെല്ലാം അതു രണ്ടും കഴിഞ്ഞതിന്നു ശേഷമല്ലാതെ കഴകപ്രവൃത്തിക്കു പോകാറില്ല. അതിന്നു മുമ്പു് പൂവു്, ഉണക്കല്ലരി, മലര് മുതലായതൊന്നും തൊടുകയും ചെയ്യുന്നില്ല. അതുപോലെ സ്ത്രീകളാണെങ്കിൽ കഴകപ്രവൃത്തിക്കു കന്യ

കയോ വിവാഹിതയോ ആവണം. ഈ രണ്ടിനത്തിലും പെടാത്ത സ്ത്രീകളുണ്ടോ എന്നു ചോദിച്ചേക്കും. എന്നാൽ നായർസ്ത്രീകളെല്ലാം ചെറുപ്പത്തിൽ കന്യക തന്നെയാണു്. പക്ഷേ വിവാഹമില്ലാത്തതിനാൽ പ്രായമാകുന്നതോടെ അവർ ദാസിയായി മാറുകയാണു ചെയ്യുന്നതു്. വിവാഹിതകളാകാതെ കന്യകയായിരുന്നുകൊണ്ടുതന്നെ പുരുഷസമാഗമം ചെയ്യുന്നവർ ദാസികളായിത്തീരുന്നതാകുന്നു. *

കഴകപ്രവൃത്തി ചെയ്യാൻ ദാസികൾക്കൎഹതയില്ല. അതിനാൽ അമ്പലവാസിസ്ത്രീകളെ ദാസികളാക്കാതെ വിവാഹിതകളാക്കിയേ കഴിയൂ എന്നു വന്നു. അവർ യോജിച്ച വിധത്തിൽ ഒരു വിവാഹക്രിയയും ചടങ്ങും നിശ്ചയിച്ചു് വിവാഹിതകളാക്കിവരുന്നതിന്റെ കാരണം അതാകുന്നു.

വിവാഹം കഴിഞ്ഞാൽ ആ പുരുഷൻ അയാളുടെ പാട്ടിനു പോകുന്നു; പിന്നീടു് ഇഷ്ടംപോലെ ഏതെങ്കിലും ഒരു പുരുഷനെ ഭൎത്താവായി സ്വീകരിക്കുകയും ചെയ്യുന്നു. ഇതെന്തൊരു വിവാഹമാണു്? എങ്ങിനെ വിവാഹമാകും? എന്നിങ്ങിനെ ചിലർ ചോദിച്ചേക്കും. അതു വിവരമില്ലാതെ ചെയ്യുന്ന ചോദ്യമാണു്. സന്താനോല്പാദനവും വംശവൎദ്ധനവും നാലു വിധത്തിലുണ്ടു്. ഇതു ഔരസന്മാരായിട്ടല്ല ക്ഷേത്രജന്മാരായിട്ടാണെന്നേ ഉള്ളൂ. അതും ശാസ്ത്രസമ്മതമുള്ളതാണു്. ഈ സംഗതിയും നായന്മാരുടെ പൂൎവ്വചരിത്രം രണ്ടാം ഭാഗം രണ്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ നിൎത്തുന്നു.

—:o:—

* ഈ വിഷയം നായന്മാരുടെ പൂൎവ്വചരിത്രം 2-ാം ഭാഗം 2-മദ്ധ്യായത്തിൽ വിശദീകരിച്ചിട്ടുള്ളതിനാൽ അധികവിവരം അറിയേണ്ടവർ അതു നോക്കുക.

## അദ്ധ്യായം 4

# ഐങ്കമ്മാളരുടെ കുലധർമ്മം

ആശാരി, മൂശാരി, തട്ടാൻ, കരുവാൻ എന്നിവരെയെല്ലാം ചേർത്തുകൊണ്ട് ‘നാൽഗിങ്ങാരണ’ എന്നൊരു ഭാഷ മദ്ധ്യകേരളത്തിൽ നടപ്പുണ്ട്. ജാതിവ്യവസ്ഥയും മററും നടപ്പായതിനു ശേഷവും ഈ നാലു തരക്കാരും അന്യോന്യം കൂടിക്കഴിഞ്ഞിരുന്നു. വിവാഹം, മരണം മുതലായ അടിയന്തരങ്ങളിൽ ഇവരെല്ലാം അന്യോന്യം ക്ഷണിയ്ക്കുകയും, സ്ത്രീകളൊക്കെ എല്ലാവരും സഹകരിയ്ക്കുകയും, യഥാന്യായം പങ്കുകൊള്ളുകയും പതിവുണ്ടെന്നർത്ഥം.

ഇവരിൽ കൊല്ലന്മാരെയും കൂടി ചേർത്തുകൊണ്ട് ‘ഐങ്കമ്മാളർ’ എന്നൊരു ഭാഷയും ഇവിടങ്ങളിൽ നടപ്പിലുണ്ട്. ഈ ഭാഷകൾക്ക തെക്കോട്ടും വടക്കോട്ടും എത്രത്തോളം പ്രചാരമുണ്ടെന്നു നിശ്ചയമില്ല. (തെക്കൻ ദിക്കിൽ കരുവാനെ കൊല്ലൻ എന്നും കൊല്ലനെ തോൽകൊല്ലൻ എന്നും പറഞ്ഞുവരുന്നു.) സംസ്കൃതത്തിലുള്ള ‘കർമ്മാര’ശബ്ദമാണ് ഭാഷയിലായപ്പോൾ ‘കമ്മാള’രായിപ്പരിണമിച്ചത്. സംസ്കൃതത്തിൽ ര, ല, ള എന്നീ അക്ഷരങ്ങൾ മാറി പ്രയോഗിയ്ക്കാമെന്നു വിധിയുണ്ട്; പ്രയോഗിയ്ക്കാറുമുണ്ട്. ‘കർമ്മാര’ശബ്ദം ‘കമ്മാള’രായിപ്പരിണമിച്ചതു് അങ്ങിനെയാകുന്നു. ഈ ശബ്ദത്തിന്റെ അർത്ഥമാകട്ടെ “ഒരു തൊഴിൽകൊണ്ടു ജീവിയ്ക്കുന്നവൻ” എന്നാണുതാനും. അയിത്തത്തെപ്പററി അവിടെ ഒന്നും പറഞ്ഞിട്ടുമില്ല. ആശാരി, മൂശാരി, കരുവാൻ, തട്ടാൻ, കൊല്ലൻ എന്നിവർ അതാതു തൊഴിൽകൊണ്ടു മാത്രം ജീവിയ്ക്കുന്നവരും, മറെറാരു തൊഴിലിൽ ഏർപ്പെടാത്തവരുമാകയാൽ അവരെല്ലാം ശരിയായ കമ്മാളരാകുന്നു. മാത്രമല്ല നായന്മാരിൽ ശൂദ്രൻ, അത്തിക്കുറുശ്ശി, പള്ളിച്ചാൻ ഒഴികെ ബാക്കി എല്ലാവരും, അമ്പലവാസികളും മേൽപറഞ്ഞ അർത്ഥത്തിൽ കമ്മാളരാകുന്നു. എന്തെന്നാൽ അടുത്ത കാലം വരെ ഇവരെല്ലാം ഉപ

ജീവനം കഴിച്ചിരുന്നതു് അവരവൎക്കു വിധിച്ചിട്ടുള്ള വംശത്തൊഴിൽ കൊണ്ടുതന്നെയാണല്ലൊ.

ഇനി പെരുങ്കമ്മാളരിൽ ഓരോരുത്തരുടെയും കുലധൎമ്മം എന്താണെന്നു പറയാം. ആശാരിമാരുടെ (തെക്കൻ ദിക്കുകളിൽ പണിക്കൻ) കുലധൎമ്മം മരപ്പണിയാണെന്നറിയാത്തവർ ഉണ്ടാകയില്ല. ദേവാലയനിൎമ്മാണം മാത്രമല്ല, മനുഷ്യാലയനിൎമ്മാണവും ഇവരെക്കൊണ്ടു ചെയ്യിക്കാവൂ എന്നായിരുന്നു നിയമം. പണ്ടു് ഇവരെക്കൊണ്ടല്ലാതെ ആ കാൎയ്യം സാധിച്ചിരുന്നില്ല. ആദ്യകാലങ്ങളിൽ മരം വെട്ടുക മുതൽ വെള്ള കളഞ്ഞു ഈൎന്നു ഉരുപ്പടിയാക്കി ജാല, കട്ടിള മുതലായ സകല മരപ്പണികളും ആശാരിമാരാണു് ചെയ്തിരുന്നതു്. കേരളീയൎക്കു് ഇവരെക്കൊണ്ടല്ലാതെ മരപ്പണികൾ ചെയ്യിക്കാൻ അവകാശമില്ലാത്തതുപോലെ തന്നെ ഇവൎക്കു കാരണം കൂടാതെ മറ്റൊരു പണി സ്വീകരിക്കുവാനോ കുലധൎമ്മമായ മരപ്പണി ചെയ്യാതിരിക്കുവാനോ അധികാരവുമില്ല. മററു വംശക്കാർ ആശാരിപ്പണിയിൽ അധികമൊന്നും ഏൎപ്പെട്ടിട്ടില്ല. അതുകൊണ്ടു് മരപ്പണികളെല്ലാം ഇന്നും ആശാരിമാർതന്നെയാണു് നിൎവ്വഹിച്ചു വരുന്നതു്. അതിനാൽ ആശാരിയുണ്ടാക്കിയതു തന്നെ വേണമെന്നു നിൎബ്ബന്ധമുള്ള മരസ്സാമാനങ്ങൾക്കു വേണ്ടി (ആന്തൂരാൻ, ചക്കാൻ, ചാലിയൻ മുതലായ മററു വംശത്തൊഴിലാളികളുടെ ഉല്പന്നങ്ങൾക്കെന്നപോലെ) പ്രത്യേകം കരുതലെടുക്കേണ്ട ആവശ്യം ഇതുവരെ വന്നിട്ടില്ല. ദേവാലയനിൎമ്മാണം, മനുഷ്യാലയനിൎമ്മാണം മുതലായവക്കു പുറമെ ഹോമങ്ങൾക്കു വേണ്ടതായ സ്രുവം ജുഹു എന്നിവ, ഹോമം പൂജ മുതലായ കൎമ്മങ്ങൾ ചെയ്യുമ്പോൾ ഇരിക്കുവാനുള്ള ആവണപ്പലക, കലശത്തിനു വേണ്ടതായ പാലികകൾ, യാഗത്തിനു തീയുണ്ടാക്കുവാനുള്ള അരണി, ആടിനെക്കെട്ടുവാനുള്ള യൂപം, അമ്പലങ്ങളിലെ ഉത്സവത്തിനുള്ള ധ്വജം, അതിന്റെ മുകളിൽ സ്ഥാപിക്കുവാനുള്ള വാഹനം എന്നിങ്ങിനെ പലതും ആ

ശാരിമാർ ഉണ്ടാക്കിയതാവണമെന്നു നിൎവ്വിവാദമാണ്. ഇതെല്ലാം ഇന്നും ആശാരിമാർ തന്നെയാണ് ഉണ്ടാക്കിവരുന്നതു്. അമ്പലങ്ങളിലെയും മററും കണക്കുകൾ പരിശോധിച്ചാൽ ഈ പ്രവൃത്തികൾക്ക വേണ്ടി അവൎക്കു ദേവസ്വങ്ങളിൽനിന്നു് അവകാശം കൊടുത്തതായി കാണാൻ കഴിയും. *

അമ്പലത്തിന്റെ കേടുപാടുകൾ തീൎക്കുന്നതിനും, ജീൎണ്ണോദ്ധാരണം ചെയ്യുന്നതിനും ദേശത്തെ ആശാരിയായാൽ മാത്രം പോരാ, അമ്പലം പൊളിപ്പാൻ നിശ്ചയിച്ചതിന്റെ നാല്പത്തൊന്നു ദിവസം മുമ്പു മുതൽ ഒരു വ്രതം ആചരിക്കുകയും കൂടി വേണ്ടതായിരുന്നു; രണ്ടു നേരവും കുളിച്ച് അമ്പലത്തിൽ തൊഴുതേ ഭക്ഷണം കഴിക്കാവൂ, മദ്യവും മത്സ്യമാംസങ്ങളും കഴിക്കരുതു്, ബ്രഹ്മചര്യം അനുഷ്ഠിക്കണം. നാല്പത്തൊന്നാം ദിവസം അമ്പലനടയിൽ വെച്ച് തന്ത്രി അവനെ ഒരു കലശം പൂജിച്ച് ആടുകയും, മന്ത്രശുദ്ധി വരുത്തിയ ഒരു പൂണുനൂൽ (യജ്ഞസൂത്രം) അവന്റെ കഴുത്തിലിടുകയും വേണം. ഉളിയും മുഴക്കോലും കയ്യിൽ പിടിച്ചുകൊണ്ടേ അവൻ അമ്പലത്തിൽ കടക്കാവൂ. നടയിൽകൂടെ കടക്കരുതു്; നിരൃതി (തെക്കപടിഞ്ഞാറെ) മൂലയിലെ ഭിത്തി പൊളിച്ച് അതിൽകൂടെ കടക്കേണ്ടതാകുന്നു. കടന്നാൽ അന്നുതന്നെ പൊളിക്കേണ്ടതെല്ലാം പൊളിക്കണമെന്നാണു നിശ്ചയം. പക്ഷെ അതിന്നു സാധിച്ചില്ലെന്നു വന്നേക്കുമെന്നതിനാൽ അവൻ ഉളിയും മുഴക്കോലും കൂട്ടിപ്പിടിച്ചിട്ടു് മുഴക്കോലുകൊണ്ടു കഴുക്കോലുകളെല്ലാം തൊടുന്നു; പിന്നെ പൊളിച്ചു പണിയുകയും ചെയ്യുന്നു. അതിന്നു ശേഷം അമ്പലം പണി കഴിയുന്നതു വരെ അവൻ മുൻപറഞ്ഞ പ്രകാരം വ്രതത്തിന്നു ഭംഗം വരുത്താതെ അനുഷ്ഠിച്ചുകൊണ്ടിരിക്കുകയും വേണം. പണി തുടങ്ങി

* കല്ലൂന്നുവേലത്തിലും തൊട്ടു സമീപമുള്ള അയ്യൻകാവു ക്ഷേത്രത്തിലും കൊടിമരം കെട്ടിയതിന്നു ആശാരിക്കു കൊല്ലംതോറും അവകാശം കൊടുത്തുവരുന്നതായി കാണുന്നതു് ഇതിന്നുദാഹരണമാകുന്നു.

യാൽ പിന്നെ അതു കഴിയുന്നതു വരെ അമ്പലം അവന്റെ അധീനത്തിലാണിരിക്കുന്നതു്. അതുകൊണ്ടു് പണി കഴിഞ്ഞാൽ 'പ്രാസാദം ഏറ്റുവാങ്ങുക' എന്നൊരു വൈദികച്ചടങ്ങുണ്ടു്. അതിനു ശേഷം ശുദ്ധി മുതലായ താന്ത്രികകർമ്മങ്ങൾ ചെയ്യേണ്ടതുമാകുന്നു.

മൂശാരി, കരുവാൻ, തട്ടാൻ, കൊല്ലൻ എന്നിവരുടെ പ്രവൃത്തിയും ഏതാണ്ടൊക്കെ ആശാരിമാരുടേതുപോലെത്തന്നെയാകുന്നു. കുടുംബാവശ്യങ്ങൾക്ക പൊതുവായും, വൈദികകാര്യങ്ങൾക്ക പ്രത്യേകിച്ചും അതാതു തൊഴിലാളികൾ ഉണ്ടാക്കിയതു മാത്രമേ ഉപയോഗിക്കാവൂ എന്ന കാര്യത്തിൽ ആർക്കും സംശയമുണ്ടായിരുന്നില്ലല്ലോ. കാലംകൊണ്ടു ജനങ്ങൾക്ക വൈദികകാര്യങ്ങളിൽ വന്നുചേർന്നതും ചേർന്നുകൊണ്ടിരിക്കുന്നതുമായ അശ്രദ്ധ കാരണം ഇപ്പോൾ അതിലൊക്കെ കുറെ ശൈഥില്യം വന്നിട്ടുണ്ടു്.

മൂശാരിയുടെ കുലധർമ്മം ഓടു്—ലോഹം—കൊണ്ടു പാത്രം മുതലായവ വാർത്തുണ്ടാക്കുകയാകുന്നു. ഓടു് ഉരുക്കാനുള്ള പാത്രത്തിന്റെ പേർ 'മൂശ' എന്നാണു്. ഓടു് ഉരുക്കി 'വാർപ്പുപണി നടത്തുന്നവൻ' എന്ന അർത്ഥത്തിൽ 'മൂശാരി' എന്ന പേർ അതിൽനിന്നു വന്നതാവണം. കിണ്ടികൾ, ചന്ദനാരം, ശംഖുകാല്, പൂപ്പാലിക, ജലപാത്രം, ധൂപക്കുറ്റി, കൊടിവിളക്ക, മണി, ദീപാരാധനത്തട്ടു്, കർപ്പൂരത്തള, നിലവിളക്കു്, പൂജയ്ക്കു നിവേദ്യം വെയ്ക്കാനും ചാത്തത്തിനു കവ്യം വെയ്ക്കാനുമുള്ള ഉരുളികൾ, അവലു വേന ചട്ടുകങ്ങൾ, വിവാഹാവസരത്തിൽ വധുവിനുള്ള വാൽക്കണ്ണാടി എന്നിവയെല്ലാം മൂശാരിയെക്കൊണ്ടു തന്നെ തയ്യാറാക്കിക്കേണ്ടതാകുന്നു. വിവാഹത്തിനു വധുവിനെ കെട്ടിക്കാനുള്ള താലി (പൊഴുതാലി എന്നാണതിനു ഭാഷ), ചോറൂണിനു ഉണ്ണിക്കുള്ള വള തള, സമാവർത്തനദിവസം ഇടുവിക്കുന്നുള്ള മോതിരം മുതലായി വൈദികകാര്യങ്ങളോടനുബന്ധിച്ചു വേണ്ടതായ പണ്ടങ്ങളും, അമ്പലങ്ങളിൽ ദേവന്മാരെ അണിയിക്കാനുള്ള മാല കിരീടം കുണ്ഡലം

മുതലായ തിരുവാഭരണങ്ങളും തട്ടാൻതന്നെ കൊണ്ടുവരേണ്ടതാണ്; അതാണ് അവന്റെ കുലധർമ്മം. അതിനു പുറമെ ലൌകികമായി അന്തർജ്ജനങ്ങൾക്കും മററും വേണ്ടതായ പണ്ടങ്ങൾ പണിയേണ്ടതും (ഇന്നു പണിയുന്നതും) ഇവർതന്നെയാകുന്നു.

ഇരുമ്പും ഉരുക്കും തീയ്യിലിട്ടു ഉരുക്കിപ്പഴുപ്പിച്ച് കല്ലുകളിലായി മുറിക്കുക മുതൽ ഇരുമ്പുവാൾ, കത്തൂട്ട്, മഴു, പിശാങ്കത്തി ആദിയായ ആയുധങ്ങളുണ്ടാക്കുന്നതു വരെയുള്ള എല്ലാ ജോലികളും ചെയ്യേണ്ടതു് ഇരുമ്പുപണിക്കാരന്റെ (കരുവാന്റെ) ചുമതലയായിരുന്നു. എന്റെ ചെറുപ്പത്തിലുണ്ടായ ഒരനുഭവം കൂടി ഇവിടെ പറയട്ടെ.

എന്റെ ഇല്ലം എനിക്കോർമ്മവെച്ച കാലത്ത് കൂരോട് മേഞ്ഞതായിരുന്നുവെന്നു മുമ്പു പറഞ്ഞുവല്ലോ. കൊ. വ. 1090-ൽ ആ ഓടെല്ലാം മാററി ശീമോട്—കമ്പനിയോട്—മേഞ്ഞു. കൂരോട് മേയുന്നതിനു ഉദ്ദേശം മൂന്നിഞ്ചുകലത്തിൽ—അരുവും അടുപ്പിച്ച്—പട്ടിക തറയ്ക്കണം. കമ്പനിയോടിന്നതാവശ്യമില്ലല്ലോ. അതിനാൽ ആദ്യമായി ആ പട്ടികകളെല്ലാം പറിച്ച് കമ്പനിയോടിന്നു യോജിച്ച അകലത്തിൽ തറയ്ക്കേണ്ടിവന്നു. ആദ്യം ഇല്ലം പണിയുമ്പോൾ പട്ടിക തറയ്ക്കാൻ ഉപയോഗിച്ചിരുന്ന ആണിയുടെ സ്വരൂപം അപ്പോഴാണ് അറിഞ്ഞതു്. ഏകദേശം കാലിഞ്ചോളം സമചതുരത്തിലാണു അതിന്റെ ആകൃതി. മൂന്നിഞ്ചോളം നീളമുണ്ട്. ക്രമത്താലെ തലയ്ക്കു വണ്ണം കുറഞ്ഞും തല കൂർത്തും ഇരിയ്ക്കും. മുകളിൽ കുടയുടെ സ്ഥാനത്തു് എടത്തോട്ടും വലത്തോട്ടും അര ഇഞ്ചോളം തിരിച്ചുനില്ക്കുന്ന ഓരോ കൊമ്പുകളുമുണ്ട്. പട്ടികയും കഴുക്കോൽപ്പുറവും പ്രത്യേകം അതാതിടത്തു് ഉളികൊണ്ടു തുളച്ചല്ലാതെ അതു് തറയ്ക്കാൻ സാധ്യമല്ല. ഇരുമ്പു ഏകദേശം ചേനയുടെ ആകൃതിയിൽ ഓരോ കട്ടിയായിട്ടാണ് വാങ്ങാൻ കിട്ടിയിരുന്നതെന്നും, അതു കൊണ്ടുവന്നു കരുവാന്മാർ വളരെ പണിപ്പെട്ടിട്ടാണു അത്തരം ആണികൾ ഉണ്ടാക്കിയിരുന്നതെന്നും കാരണവന്മാർ പറയുക

യുണ്ടായി. ഇന്നത്തെ കമ്പിയാണികളൊന്നും അന്നുണ്ടായിരുന്നില്ല. എന്റെ ആ ഇല്ലം പണിചെയ്തതു് കൊ. വ. 1030_ലാണെന്നും ഈ അവസരത്തിൽ പറയട്ടെ. ഇന്നും (1140_ലെയും) 110 കൊല്ലമായെന്നർത്ഥം. ഇതുപോലെ ഏടുകഴകൾ (പണ്ടത്തെ വിജാഗിരികൾ), വാതില്പൂട്ടുകൾ, കെട്ടാനുള്ള വളകൾ, ഓടാമ്പലുകൾ, പൂട്ടുകൾ മുതലായവയെല്ലാം ഉണ്ടാക്കിയിരുന്നതു് ഇവരാകുന്നു.

ഇനിയും വൈദികകാര്യങ്ങൾക്ക വേണ്ടതായ ഉപന്യസാധനങ്ങൾ ഉണ്ടാക്കുന്നതു് കമ്മാളർ തന്നെയാണു്. ഔപാസനത്തിന്റെ ആവശ്യത്തിനുള്ള കൊടിൽ, തീച്ചട്ടകം, ഉത്താണിക്കോലു്, പുല്ലും ചമതയും മുറിക്കുവാനുള്ള പിശാങ്കത്തി എന്നിവയെല്ലാം അവയിൽ ചിലതാകുന്നു. ഇവയെല്ലാം കൊണ്ടുവരുന്നതു് തന്റെ കുലധർമ്മമായിട്ടാണു് കമ്മാളർ കരുതിവന്നിരുന്നതു്.

കൊല്ലന്മാർ തോൽപ്പണിക്കാരാണെന്നു പറയേണ്ടതില്ലല്ലൊ. ഉണ്ണികളുടെ ഷോഡശസംസ്കാരങ്ങളിൽ ഒന്നായ സമാവർത്തനത്തിന്നു തോൽച്ചെരിപ്പു വേണം. നമ്പൂതിരിമാരിൽ ഒരു വിഭാഗക്കാരായ "ബൌധായനന്മാരു"ടെ വിവാഹത്തിന്നു കാളത്തോൽ ആവശ്യമുണ്ടു്; സീമന്തം എന്ന ഗർഭസംസ്കാരത്തിന്നു ചെറിയ വീണയുടെയും ആവശ്യമുണ്ടു്. അതു തോൽകൊണ്ടു പൊതിഞ്ഞുണ്ടാക്കേണ്ടതാണു്. അമ്പലങ്ങളിലെ വാദ്യത്തിന്നു ചെണ്ട, മദ്ദളം, പറ, ഇടയ്ക്ക, തിമില മുതലായതെല്ലാം കൂടാതെ കഴികയുമില്ല. അതെല്ലാം അവർതന്നെ കൊണ്ടുവരണമെന്നു നിർബ്ബന്ധമുണ്ടായിരുന്നു. ചെരിപ്പുകൾ ഉണ്ടാക്കി വില്ക്കുന്ന കൃസ്ത്യാനികളുടെ കടകൾ അപൂർവ്വമായി ചിലേടങ്ങളിൽ എന്റെ ചെറുപ്പത്തിൽ കണ്ടിരുന്നു. അവിടങ്ങളിലും ചെരിപ്പുണ്ടാക്കുന്നതു കൊല്ലന്മാർ തന്നെയായിരുന്നുവെന്നും ഓർക്കണം.

എല്ലാ വംശത്തൊഴിലാളികളുടെ ഉല്പന്നങ്ങളും പ്രത്യേകമായ അടിയന്തരങ്ങൾക്ക വേണ്ടിയാകുമ്പോൾ, ചാലിയൻ വസ്ത്രം കൊ

ണ്ടുവന്ന വെക്കുന്നതിനെപ്പററി പ്പറഞ്ഞതുപോലെ പറനിറപ്പു വിളക്ക മുതലായതു് വെച്ചു് ചില പ്രത്യേക ചടങ്ങോടുകൂടി സമൎപ്പിക്കുകയാണു് പതിവെന്നും അറിയണം.

തുണികൾ ശുദ്ധമാവാൻ വെളുത്തേടൻ തന്നെ അലക്കണമെന്ന നിശ്ചയിച്ചിരിക്കുന്നതുപോലെ കമ്മാളർതന്നെ ചെയ്യേണ്ടതായ പ്രവൃത്തികൾ പലതുണ്ടു്. ജാതിവ്യവസ്ഥകൾ നിലവിൽ വന്നതിന്ന ശേഷവും ആ വക പ്രവൃത്തികൾ അവരെക്കൊണ്ടു മാത്രമെ ചെയ്യിച്ചിരുന്നുള്ളു. അതിന്ന ആയിത്തമൊ തീണ്ടലൊ കല്പിച്ചിരുന്നുമില്ല. ഉദാഹരണത്തിന്നായി ചിലതു താഴെ കാണിക്കാം.

ഉരുളി, ചട്ടകം, കിണ്ടി മുതലായ ഓട്ടുപാത്രങ്ങൾ എച്ചിലായാൽ പിന്നെ ചാത്തം പൂജ മുതലായതിന്നുപയോഗിക്കുവാൻ ശുദ്ധി വരുത്തണം. ഓരോ ഉണ്ണുന്ന കിണ്ണം—പണ്ടൊക്കെ ഓട്ടുകിണ്ണങ്ങളെ ഉണ്ടായിരുന്നുള്ളു—മററവൎക്കുപയോഗിക്കാനും ശുദ്ധി വരുത്താതെ പാടില്ല. അതെല്ലാം ശുദ്ധി വരുത്തുന്നതിന്റെ ഭാഷ 'മൂശപ്പൊടിയിടുക' എന്നാകുന്നു. അങ്ങിനെ വേണ്ടിവന്നാൽ മൂശാരിയുടെ വീട്ടിലേക്കു കൊടുത്തയക്കുകയാണു പതിവു്. അവൻ ചെയ്യേണ്ടതായ കൃത്യം അവന്നറിയാം; കൊണ്ടുപോയ ആളുടെ കയ്യിൽ തന്നെ അതു ഉടനെ മൂശപ്പൊടിയിട്ടു് ശുദ്ധമാക്കിക്കൊടുത്തയക്കുകയും പതിവാണു്. മൂശപ്പൊടി കുറച്ചു എടുത്തു് ആ ഓട്ടുപാത്രത്തിലിട്ടൊന്നുരസി കൊടുത്തയക്കുകയാണവൻ ചെയ്യുക; അപ്പോൾ ശുദ്ധമായി. 'മൂശപ്പൊടിയിടുക' എന്ന പറയുന്നതു അതിനെയാകുന്നു. അതിന്റെ സാരമെന്തെന്നാൽ "ആ പാത്രം വീണ്ടും ഉരുക്കി വാൎത്തു" എന്നാകുന്നു.

മൺപാത്രങ്ങൾ എച്ചിലായാൽ പിന്നെ ശുദ്ധമാക്കാൻ ചൂളയിൽ വെക്കണം. ചെറിയ പാത്രങ്ങളാണെങ്കിൽ കുശവന്മാർ കൊടുക്കും. മാങ്ങ ഉപ്പിലിടുന്ന നല്ല മൺഭരണികളും, എണ്ണ വെളിച്ചെ

ണ്ണു മുതലായതു സൂക്ഷിയ്ക്കുവാനുള്ള മൺഭരണികളും കളയാൻ മനസ്സു വരില്ലല്ലോ. അത്തരം വില കൂടിയ മൺപാത്രങ്ങൾ അശുദ്ധമായാൽ ആശാരൻ്റെ വീട്ടിലെയ്ക്കാണയയ്ക്കുക. അതു ശുദ്ധമാക്കേണ്ടതെങ്ങിനെയെന്നവന്നറിയാം. അവൻ ചെയ്യാറു് ആ പാത്രം അവൻ്റെ അടുപ്പിലെ തീയിൽ തൊട്ടുവിയ്ക്കുകയാകുന്നു. അതിൻ്റെ അർത്ഥം വീണ്ടും പണി ചെയ്തു ചൂളയിൽ വെച്ചു പുതിയ പാത്രമാക്കി എന്നാണു്. അപ്പോൾ അതിന്നു അശുദ്ധിയുമില്ലാതാവുമല്ലോ.

മരിക കയ്യില് മുതലായ മരപ്പാത്രങ്ങൾ എച്ചിലായാലും കുടത്തത്തിന്നും മറ്റുമുപയോഗിയ്ക്കാൻ ശുദ്ധി വരുത്തിയെ പാടുള്ളൂ. ആ പണിയ്ക്കു പറഞ്ഞിരുന്ന ഭാഷ 'പുതുക്കു'കയെന്നാകുന്നു. അതിന്നു ആശാരിപ്പുരയിലെയ്ക്കാണ കൊടുത്തയയ്ക്കുക. അവൻ ചെയ്യുന്നതാകട്ടെ ഉളികൊണ്ടു ആ സാധനത്തിന്മേൽ ഒന്നു ചുരണ്ടി കൊടുത്തയയ്ക്കുകയുമാകുന്നു. അതിൻ്റെ അർത്ഥം അവൻ പുതിയ മരിക—കയ്യില്—ഉണ്ടാക്കിയെന്നാണു്. പുതിയതിന്നു അശുദ്ധിയുമില്ലല്ലോ.

—:0:—

അദ്ധ്യായം 5

# മററു നാഗന്മാരുടെ കുലധർമ്മം

തൊഴിലിനേയും തൊഴിലാളിയേയും സംബന്ധിച്ചു് ഇതുവരെ പ്പറഞ്ഞ വ്യവസ്ഥകളെല്ലാം വ്യക്തവും സുഗ്രഹവുമാകുന്നു. മാത്രമല്ല കേരളത്തിലെല്ലാം ഒരുപോലെയുമാണു്; അവരുടെ ജോലിയിൽ കാലപ്പോ പ്രാദേശികങ്ങളായ വ്യത്യാസങ്ങളോ ഇല്ല. ഇനി പറയുവാൻ പോകുന്ന നാലു തരക്കാരുടെ നില അങ്ങിനെയല്ല; കുറച്ചൊക്കെ വ്യത്യാസം കാണുന്നുണ്ടു്. ഈ വക ചരിത്രങ്ങൾക്കു ദൃക്സാക്ഷികളോ രേഖകളോ ഇല്ലല്ലോ. ഇന്നു കാണുന്നതായ ആ

ചാരങ്ങളും, നടപടികളും പാരമ്പര്യമായി പ്പറഞ്ഞുവരുന്ന വിവരങ്ങളും, ഐതിഹ്യങ്ങളും മററുമേ നമുക്കുള്ളു. അവയെയെല്ലാം പരിശോധിച്ചും വിശകലനം ചെയ്തും അന്യോന്യം വിരോധം കൂടാത്ത വിധത്തിൽ ഊഹിച്ച് യുക്തിയുക്തമായി എഴുതുവാനല്ലേ കഴിയൂ? അങ്ങിനെ ഇതുവരെ പ്പറഞ്ഞതെല്ലാം ശരിയാണെന്ന എനിക്കു വിശ്വാസമുണ്ട്. ഇതിൽ കൂടുതൽ പ്രബലങ്ങളായ തെളിവുകൊണ്ടു നിഷേധിക്കപ്പെടുന്നതുവരെ അവയെ വിശ്വസിക്കാതിരിക്കുവാൻ നിവൃത്തിയില്ല. ഇനി വിവരിക്കപ്പെടേണ്ടവരായ താഴെ പറയുന്ന നാലു തരക്കാരെ സ്സംബന്ധിച്ചേടത്തോളം സങ്കീർണ്ണമായിട്ടല്ലാതെ അത്ര വ്യക്തമായ വ്യവസ്ഥകൾ കാണുന്നില്ല. ഇവരിൽ ഓരോരുത്തരുടേയും കുലധർമ്മം ഒരേ പ്രവൃത്തിയായിട്ടല്ല, ഒന്നിലധികം ജോലിയിൽ ഇവർ ഏർപ്പെട്ടുവരുന്നുണ്ട്; പ്രാദേശികമായും ചില വ്യത്യാസങ്ങൾ കാണുന്നു. കേവലം കൈത്തൊഴിലാണെന്ന പറയാൻ തരമില്ലാത്ത വിധത്തിൽ ബുദ്ധിപരമായ ചില പ്രവൃത്തിയിലും അവരിൽ ചിലർ ഏർപ്പെട്ടുവരുന്നുണ്ട്. ഇവരിൽ ഓരോരുത്തരെപ്പററിയും അന്വേഷണത്തിൽനിന്ന അറിവായേടത്തോളം വിവരങ്ങൾ താഴെ പ്രസ്താവിക്കുന്നു.

മണ്ണാന്മാർ :—

ഇവരുടെ പ്രധാനമായ കുലധർമ്മം അലക്കലാണെന്ന കാര്യത്തിൽ സംശയമില്ല. മരണം, പ്രസവം, ആർത്തവം എന്നീ മൂന്നു അശുദ്ധി പോകുന്നതിനും 'മാററുടുത്തു കുളിച്ചേ' തീരൂ. ഇവിടെ 'മാററ്' എന്നു പറയുന്നതിൻെറ അർത്ഥം 'മണ്ണാത്തി അലക്കിക്കൊണ്ടുവരുന്ന വസ്ത്രം' എന്നാണ്. ആ കാലങ്ങളിൽ നമ്മൾ ഉപയോഗിച്ചിരുന്ന വസ്ത്രങ്ങൾ ശുദ്ധമാകാൻ മണ്ണാത്തി—മണ്ണാനായാലും മതി—അലക്കുകയും വേണം. 'മാററുടുത്തു കുളിക്കുക' എന്നുവെച്ചാൽ മാററുടുത്തുകൊണ്ടു കുളിക്കണമെന്നല്ല അർത്ഥം; മാററുടുക്കുകയും, പി

ന്ന അതു ഉടുത്തു് കുളിക്കുകയും വേണമെന്നാകുന്നു. ഈ ചടങ്ങു ചെയ്യേണ്ടതു് അശുദ്ധി പോകുന്ന ദിവസത്തിലാണു്; മരണവും പ്രസവവുമുണ്ടായാൽ പത്താം ദിവസത്തിലും, ആർത്തവദർശനമുണ്ടായാൽ നാലാം ദിവസത്തിലുമാണു് അശുദ്ധി പോവുകയെന്നും അറിയുക. അലക്കാനായി മരണമുണ്ടായതിൽനിന്നു വാങ്ങിക്കൊണ്ടുവന്ന തുണികളിൽ കുറെയെണ്ണം മണ്ണാത്തി കൊണ്ടുവരും. പടിക്കൽ ഒരു വിളക്കു് പറനിറച്ചു് മുതലായതും, ഒരു കുടത്തിൽ സ്വല്പം വെണ്ണീറിട്ട കുറെ വെള്ളവും കൊണ്ടുവന്നു വെച്ചിരിക്കും. മണ്ണാത്തി കൊണ്ടുവന്ന തുണികളിൽനിന്നു ഒന്നെടുത്തിട്ടു തരുന്നു. അതെടുത്തു് നമ്മളുടെ കയ്യിലുള്ളതെല്ലാം അവൾക്കു കൊടുക്കുന്നു. അപ്പോൾ നമ്മളുടെ അശുദ്ധി പോയി. നമ്മൾ കൊടുത്തതെല്ലാം ആ വെള്ളത്തിൽ മുക്കിപ്പിഴിഞ്ഞു് തിരികെ തരുന്നു. അപ്പോൾ അതുകളും ശുദ്ധമായി. അങ്ങിനെ മുക്കിപ്പിഴിഞ്ഞു തരുന്നതിന്റെ അർത്ഥം അവൾ അലക്കിത്തന്നുവെന്നാണു്. അതു വാങ്ങിയുടുത്തു് അവളുടെയും തന്നതെല്ലാം തിരികെ അവൾക്കുതന്നെ കൊടുത്തു് കുളിക്കയും ചെയ്യുന്നു. 'മാററുടുത്തു കുളിക്കുക' എന്നു പറയുന്നതിതിനെയാകുന്നു. ഈ സമ്പ്രദായം സവർണ്ണഹിന്ദുക്കൾക്കെല്ലാം ഒന്നായുള്ളതെന്നും അറിയുക.

അലക്കുകാരായി വെളുത്തേടന്മാരുള്ളപ്പോൾ പിന്നെ ഇങ്ങനെ മലക്കുകാരെ എന്തിനുണ്ടാക്കി? അല്ലെങ്കിൽ എങ്ങിനെയുണ്ടായി? വെളുത്തേടന്മാർ അവർക്കു് അലക്കുകയില്ല. പ്രായേണ എല്ലായിടത്തും അത്തരക്കാരുടെ—ഈഴവരുടെയും—അലക്കുപണി നിർവ്വഹിക്കുന്നതു് മണ്ണാന്മാരാകുന്നു. ജാതികൾക്കു പുറമെ ഉച്ചനീചങ്ങളും അയിത്തവും നിലവിൽ വന്നപ്പോൾ അവരുടെ അലക്കുപണിക്കു വെളുത്തേടനായാൽ പററില്ലെന്നു വെച്ചു പ്രത്യേകം ഒരു തരം അലക്കുപണിക്കാരെ സൃഷ്ടിക്കേണ്ടി വരികയും, അപ്പോൾ ആ പണി ഇവരെ ഏല്പിക്കുകയും ചെയ്തതാണൊ? എന്നാൽ തന്നെ മാററു കൊണ്ടുവരാൻ മണ്ണാന്മാരെ ഏല്പിച്ചതിന്റെ ശേഷം അവർക്കു

ടെ അലക്കപ്പണി ഇവരെ ഏല്പിച്ചതാണോ? അവൎണ്ണരുടെ അലക്കപ്പണിക്കു ഇവരെ സൃഷ്ടിച്ചതിനു ശേഷം മാററുടുത്തു കുളിയുണ്ടാവുകയാണോ ചെയ്തതു്? ഈ കാൎയ്യം തീൎത്തുപറവാൻ പ്രയാസമാണു്.

എന്നാൽ ഇവിടെ ഒരു കാൎയ്യം വായനക്കാരെ അറിയിച്ചുകൊള്ളട്ടെ. വൈദികകൎമ്മങ്ങൾക്കെല്ലാം അതാതു ജോലിക്കാർ തന്നെ വേണമെന്നു നിൎബ്ബന്ധമാണല്ലൊ. അതുപോലെ മരണം, പ്രസവം, ആൎത്തവം എന്നീ മൂന്നശുദ്ധി പോകുന്നതിനും, വെളുത്തേടത്തു വെളുത്തേടൻ അലക്കിയതോ ആയ വസ്ത്രമായാൽ പോര, മണ്ണാത്തി അലക്കിയതു് — മാററു് — തന്നെ വേണമെന്നു നിശ്ചയമാകുന്നു. ഇതു രണ്ടു വിധത്തിലേ വരാൻ തരമുള്ളു. ഒന്നുകിൽ മണ്ണാൻ തീണ്ടലുള്ള ജാതിയാണെങ്കിലും അവന്റെ പ്രവൃത്തിക്കു അശുദ്ധിയില്ലെന്നു—ശുദ്ധിയുണ്ടെന്നു—നിശ്ചയിച്ചു. അല്ലെങ്കിൽ അവന്റെ ജോലി അലക്കലെന്നു മാത്രമല്ലാതെ അവനു ജാതിയിൽ താഴ്മയോ തീണ്ടലൊ ഉണ്ടായിരുന്നില്ല. അങ്ങിനെയുള്ള കാലത്താണു അവന്നു അലക്കപ്പണി നിശ്ചയിച്ചതും, ഈ മാററു കൊണ്ടുവരുന്ന സമ്പ്രദായം ഏൎപ്പെടുത്തിയതും. കാലാന്തരത്തിൽ—പരിണാമവശാൽ—അവർ താണ ജാതിയും തീണ്ടലുള്ളവരുമായിത്തീൎന്നു. എങ്കിലും അവന്റെ പ്രവൃത്തിയിൽ ആ താഴ്മ വകവെയ്ക്കാതെ അതേപടി തുടൎന്നുവരികയും ചെയ്യുന്നു. ഇതിൽ സംഭാവ്യതയ്ക്കു യോജിച്ചതു ആദ്യത്തേതാവില്ലെന്നും, രണ്ടാമത്തേതേ ആവൂ എന്നുമാണു ഞാനൂഹിക്കുന്നതു്. സ്വതവേ അയിത്തക്കാരനായിരിക്കെ അവന്റെ പ്രവൃത്തിക്കു മാത്രം അയിത്തമില്ലെന്നു വെയ്ക്കാനല്ല വഴി. അയിത്തക്കാരനല്ലാതിരിക്കയാണു ആ ജോലിയും നടപടിയും ആരംഭിച്ചതെന്നും, പിന്നീടു് സംഗതിവശാൽ ജാതിക്കു താഴ്മ വന്നുവെങ്കിലും ആ താഴ്മ പ്രവൃത്തിയിലേക്കു ബാധിപ്പിച്ചില്ലെന്നും, ഇപ്പോഴും അതേ വിധത്തിൽ തുടൎന്നുവരാൻ കാരണമതാണെന്നുമുള്ളതു തൎക്കമററ സംഗതിയാണു്.

മാററു കൊണ്ടുവരലിനും അലക്കിനും പുറമെ ഇവർ വൈദ്യവും മന്ത്രവാദവും നടത്തിവരുന്നുണ്ടു്. തിരുവനന്തപുരം മുതൽ നീലേശ്വരം വരെയുള്ള പ്രദേശങ്ങളിലെ മണ്ണാന്മാരിലെല്ലാം തന്നെ ഇതുവും പ്രവൃത്തികളിൽ വ്യത്യാസമില്ല. ഇതിന്നു പുറമെയാണു് മണ്ണാന്മാർ ഓരോ പ്രദേശങ്ങളിൽ ഭിന്നങ്ങളായ ഓരോ ജോലികളിൽ ഏർപ്പെട്ടുകാണുന്നതു്. വൈക്കം മുതൽ തെക്കോട്ടു് തിരുവല്ല വരെയുള്ള—ഏററുമാനൂർ, കുമാരനെല്ലൂർ, കാടമുറി, ചങ്ങനാശ്ശേരി, പെരുന്ന—പ്രദേശങ്ങളിൽ തെങ്ങു കയറുന്നതു് ഇവരാകുന്നു. വടക്കെ മലബാറിലെ കൊയിലാണ്ടി മുതലായ ചില പ്രദേശങ്ങളിൽ ഇവർ കല്ലുപണിയും കാണുന്നുണ്ടു്. മാതമംഗലം (പയ്യന്നൂരിനിന്നു 10_12 നാഴിക കിഴക്കുവടക്കു) മുതൽ നീലേശ്വരം വരെയുള്ള ദിക്കുകളിൽ ഇവർ തെയ്യം കെട്ടി കർക്കടമാസത്തിലും ഓണക്കാലത്തും ആടാറുണ്ടത്രെ. വടകര മുതലായ ചില സ്ഥലത്തെ മണ്ണാന്മാർ കൊട, കൊട്ട മുതലായതുണ്ടാക്കുന്ന പ്രവൃത്തിയും എടുത്തു വരുന്നു.

പാണന്മാർ :—

കേരളത്തിൽ പാണന്മാർ എന്നൊരു ജാതിക്കാരുണ്ടല്ലോ. ഇവരുടെ വംശത്തൊഴിൽ പാട്ടു പാടുകയാകുന്നു. "പാടാൻ പറഞ്ഞാൽ പാട്ടിയും പാടില്ല" എന്ന പഴമൊഴി പ്രസിദ്ധമാണല്ലോ. ഇതുകൊണ്ടു് അവർക്കു് പാട്ടു് പ്രധാനമാണെന്നു തെളിയുന്നതു്. 'പാണൻ' എന്ന പദത്തിന്നു 'പാട്ടുകാരൻ' എന്നാണർത്ഥമെന്നു ചരിത്രകാരന്മാർ പറയുന്നു. *

പണ്ടുകാലത്തു് ഇവർ നിർവ്വഹിച്ചിരുന്ന കുലധർമ്മം പ്രഭാതഗാനമാണത്രെ. ദേവക്ഷേത്രങ്ങളുടെ നടയിൽ ചെന്നു് നിത്യവും

* ഇതേ അർത്ഥം തന്നെയാണു് ഇളംകുളം കുഞ്ഞൻപിള്ള "കേരളം അഞ്ചും ആറും നൂററാണ്ടുകളിൽ" എന്ന പുസ്തകത്തിലെ 40_ാം പേജിൽ കൊടുത്തിട്ടുള്ളതു്.

പ്രഭാതത്തിൽ കീൎത്തനങ്ങഠം പാടുകയാണു് ഇവരുടെ പ്രവൃത്തിയെന്നും, ആണും പെണ്ണും—പാണനും പാട്ടിയും—ഒരുമിച്ചാണു അതു് നിൎവ്വഹിയ്ക്കാറെന്നും, ചില പ്രത്യേക ദിവസങ്ങളിൽ ഇല്ലങ്ങളുടെ പടിയ്ക്കൽ വെച്ചും പാടാറുണ്ടെന്നും മററും കാരണവന്മാർ പറഞ്ഞു കേട്ടതായി ഓൎമ്മ തോന്നുന്നുണ്ടു്. എന്നാൽ ഇപ്പോഠം അങ്ങിനെയെന്തെങ്കിലും ചെയ്യുന്നതായി അറിവില്ല; ചെയ്യിരുന്നതിന്റെ ലക്ഷണവും കാണുന്നില്ല. അങ്ങിനെ സ്ഥിരമായ ഒരു ജോലി ഇവൎക്കുണ്ടായിരുന്നുവെങ്കിൽ എവിടെയെങ്കിലും ഒരു സ്ഥലത്തു് എന്തെങ്കിലും ഒരു പാണനിൽ അതിന്റെ വല്ല ചിഹ്നങ്ങളും കാണേണ്ടിയിരുന്നു. എന്നാൽ അങ്ങിനെയൊന്നും കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. പക്ഷെ, അതുകൊണ്ടു മാത്രം അതു അവാസ്തവമാണെന്നു വിശ്വസിയ്ക്കാനും വയ്യ. കേരളത്തിൽ മുമ്പുണ്ടായിരുന്ന എന്തെല്ലാം നടവടികഠം തേഞ്ഞുമാഞ്ഞു പോയിട്ടില്ല! അതുപോലെ വല്ല ഭക്തിലും മൂലയിലും ആ നടവടി ഇപ്പോഴില്ലെന്നു ആരു കണ്ടു!

ഇപ്പോഠം അവർ ചെയ്തുവരുന്നതായ കൃത്യം കൊല്ലംതോറും മിഥുനമാസാവസാനത്തിലും കൎക്കടമാസം 1-ാംതീയ്യതി മുമ്പായും ചിങ്ങമാസത്തിൽ ഓണത്തോടടുത്ത കാലത്തും പടിയ്ക്കൽ വന്നു പാടുകയാണു്. അതും നിൎവ്വഹിയ്ക്കുന്നതു് പാണനും പാട്ടിയും ഒരുമിച്ചാകുന്നു. കൎക്കടസംക്രാന്തിയ്ക്കു 'ചേട്ടയെക്കളയുക' (ചേട്ടാഭഗവതിയെക്കളയുക) എന്നും, കൎക്കടം ഒന്നാം തിയ്യതി മുതൽ ഏഴു ദിവസം 'ശീപോതിയ്ക്കു (ശ്രീഭഗവതിയ്ക്കു) വെയ്ക്കുക' എന്നും, ഒരു നടവടി ഇല്ലങ്ങളിലും മററു സവൎണ്ണഹിന്ദുക്കളുടെ വീടുകളിലുമുണ്ടു്* എന്നതുപോലെ മിഥുനം ഒടുവിലെ പാട്ടിനു 'ചേട്ടാഭഗവതിയെക്കളയുക' എന്നും കൎക്കടം ആദ്യമുള്ളതിനു 'ശീകിലുണൎത്തുക' എന്നും പറഞ്ഞുവരുന്നു. ചിങ്ങത്തിലേതിനു പറയുന്ന ഭാഷ 'ഓണ

* എന്റെ സ്മരണകഠം രണ്ടാം ഭാഗം 14-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്.

പ്പാട്ട്' എന്നും 'കുറത്തിക്കളി' എന്നുമത്രെ. പാടുന്നത് പാട്ടിയാകുന്നു. പാണന്മാരുടെ എന്നപ്പോലുള്ള ഒരു വാദ്യം കോലുകൊണ്ട് കൊട്ടുകയും ഏററുപാടുകയും ചെയ്യുന്നു. കൊല്ലത്തിൽ മൂന്നു പ്രാവശ്യമുള്ള ഈ പാട്ട് ആദ്യം അതാതു ദേശത്തെ ഇല്ലങ്ങളിലും പിന്നെ ക്രമത്താലെ മററു സവർണ്ണഹിന്ദുക്കളുടെ വീടുകളിലുമായിട്ടാണ് നിർവ്വഹിക്കുന്നത്. 'ചോതെക്കളയുന്ന' പാട്ട് കർക്കടസംക്രാന്തിക്കു മുമ്പ് എല്ലാ പടിക്കലും നിർവ്വഹിക്കത്തക്കവണ്ണം മുൻകൂട്ടി ആരംഭിക്കുന്നു. ഇതിലൊന്നത്തേത് കർക്കടം ഒന്നാം തിയ്യതിക്കുള്ളിൽ അവസാനിപ്പിക്കുകയും ചെയ്യും. മിഥുനത്തിലെ പാട്ടു മാത്രം പകലെയാണ്; മററു രണ്ടും പ്രദോഷത്തിലുമാകുന്നു.

വടക്കെ മലബാറിലെ കോയിലാണ്ടി—പന്തലായിനി—മുതൽ തെക്കോട്ടു തിരുവനന്തപുരം വരെയുള്ള ദിക്കുകളിൽ നാമമാത്രമായിട്ടെങ്കിലും ഇന്നു ഇവർ ഈ പ്രവൃത്തി നടത്തിവരുന്നുണ്ട്. വടകര മുതൽ വടക്കോട്ടു ഇവർക്കു മന്ത്രവാദമാണു പ്രധാനം; അപൂർവ്വം ചില ദിക്കിൽ പാട്ടും ഉണ്ടെന്നേയുള്ളു. തോറം കെട്ടുന്ന പ്രവൃത്തിയും അവിടങ്ങളിൽ ഇവർക്കുണ്ട്. നീലേശ്വരം മുതൽ ഏറനാട്ട് ഒറ്റപ്പാലം വരെയുള്ള പ്രദേശങ്ങളിലാകട്ടെ കൊട കെട്ടുന്നതും, കൊട്ട വട്ടി മുതലായ സാധനങ്ങൾ ഉണ്ടാക്കുന്നതും പാണന്മാരുടെ പ്രവൃത്തിയായിക്കാണുന്നു. തലശ്ശേരി മുതലായ അപൂർവ്വം ചില പ്രദേശങ്ങളിൽ ഇവർ വൈദ്യന്മാരായും പ്രവർത്തിക്കുന്നുണ്ട്.

കണിശന്മാർ :—

ഇവരെ കണിയാൻ, കണിശൻ, പണിക്കർ, കണിയാർപണിക്കർ എന്നെല്ലാം ദേശഭേദമനുസരിച്ചു ഓരോ വിധത്തിൽ പറഞ്ഞുവരുന്നുണ്ട്. ഇവരുടെ കുലധർമ്മം ജോത്സ്യമാണെന്നു അറിയാത്തവർ കേരളത്തിൽ അധികമുണ്ടാവില്ല; അതോടുകൂടി മന്ത്രവാദവും ഇവർ നടത്തിവരുന്നു.

പൊതുവെ പറയുകയാണെങ്കിൽ ബുദ്ധിപരമായ (Mental) പ്രവൃത്തികൾക്ക ആൎയ്യന്മാരെയും, കൃഷി കൈത്തൊഴിൽ ആദിയായി ദേഹംകൊണ്ടും കൈവിരുതുകൊണ്ടും നിൎവ്വഹിക്കേണ്ടതായ കാൎയ്യങ്ങൾക്കെല്ലാം—അതായത് ശാരീരികമായ (Physical) പ്രവൎത്തികൾക്ക—നാഗന്മാരെയും ആദിവാസികളെയുമാണ് ആദ്യകാലത്ത് ഏൎപ്പെടുത്തിയിരുന്നത്. ആന്നൂരാൻ, ചാലിയൻ, ചക്കാൻ എന്നു തുടങ്ങി ആശാരി, മൂശാരി, കരുവാൻ, തട്ടാൻ എന്നീ നാഗന്മാരും, കൃഷിപ്പണിക്കാരായ പറയർ പുലയർ തുടങ്ങിയുള്ള ആദിവാസികളുമാണത്; പ്രധാനമായും ബുദ്ധികൊണ്ടു പ്രവൎത്തിക്കേണ്ടതായ വൈദികം, തന്ത്രം, മാന്ത്രികം, വൈദ്യം മുതലായ കാൎയ്യങ്ങൾക്ക ആൎയ്യന്മാരെയും ഏൎപ്പെടുത്തി. അങ്ങിനെ അതാതാളുകളുടെ കഴിവനുസരിച്ച എല്ലാവരും ആത്മാൎത്ഥതയോടുകൂടി കേരളത്തിന്റെ ക്ഷേമത്തിന്നായി ഒത്തൊരുമിച്ച പ്രവൎത്തിക്കുകയും, ഓരോ തരം വംശക്കാരും അതാതു പ്രവൃത്തികളിൽ (ശാരീരികമായും മാനസികമായും) സാമൎത്ഥ്യം നേടുകയും ചെയ്തു. നാഗന്മാർ ദേഹപ്രവൎത്തികൾക്കല്ലാതെ ബുദ്ധിപ്രവൎത്തികൾക്ക അത്ര പററിയവരല്ലെന്നുള്ളതുകൊണ്ടാണ് ആൎയ്യന്മാർ അത്തരം പ്രവൎത്തികൾ അവൎക്ക കൊടുക്കാതിരുന്നത്. എന്നാൽ മേൽപറഞ്ഞ കണിശന്മാരുടെ ജ്യോതിഷവും മന്ത്രവാദവും (മണ്ണാൻ, പാണൻ, പുള്ളുവർ എന്നിവൎക്ക പ്രാദേശികങ്ങളായിക്കണ്ടുവരുന്ന വൈദ്യവും മന്ത്രവാദവും) ഈ തത്വത്തിന്ന വിരുദ്ധമായിട്ടാണ കാണുന്നത്. ജ്യോതിഷം എല്ലാവൎക്കും ആവശ്യമുള്ള ഒരു വിഷയമാണ്. അത് വേണ്ടുംപോലെ ഉപയോഗിക്കണമെങ്കിൽ ബുദ്ധിപരമായി നല്ല കഴിവുള്ളവൎക്കല്ലാതെ സാധിക്കുകയില്ല. പരമാൎത്ഥമിങ്ങിനെയാണെങ്കിലും ഈ ജ്യോതിഷം കുലധൎമ്മമായി പ്രവൎത്തിച്ചുവരുന്നത് ഈ കണിശന്മാരാകുന്നു. മററെല്ലാത്തരം പ്രവൎത്തികൾക്കും അതാതു കുലധൎമ്മക്കാർ തന്നെ വേണമെന്ന നിൎബ്ബന്ധമുണ്ടായിരുന്നു. അമ്പലങ്ങളിലെ കഴകപ്രവ

ത്തിന്നു വാരിയരും, വാദ്യത്തിന്നു മാരാരും, ശാന്തിക്കു ബ്രാഹ്മണരും തന്നെ വേണം. നടമിററത്തെ ക്രിയകൾക്ക ശൂദ്രൻ, അപരക്രിയകൾക്ക അത്തിക്കുറിശ്ശി, അമ്പലം പണിയുവാൻ ആശാരി എന്നിങ്ങനെ അതാതു പ്രവൃത്തികൾക്ക അതാതു കുലധൎമ്മക്കാർ (ജാതിക്കാർ) തന്നെ വേണമെന്നും, പകരത്തിന്നു മററാളുകളായാൽ പോരെന്നും നിർബ്ബന്ധമാണല്ലൊ. അതുപോലെ മണ്ണാത്തിയുടെ മാററിന്റെ കാൎയ്യത്തിൽ മാത്രമെ സാൎവ്വത്രികമായ നിർബ്ബന്ധം കാണുന്നുള്ളു. കണിയന്റെ ജോത്സ്യത്തിന്ന് (മന്ത്രികത്തിന്നും) കേരളത്തിൽ മുഴുവൻ പ്രചാരമുണ്ട്; എന്നുവെച്ചാൽ പ്രാദേശികമായ വ്യത്യാസമില്ലെന്നർത്ഥം. അതിന്നുതന്നെ നമ്പൂതിരിമാരിലും മേല്പെട്ട സവൎണ്ണരുടെ ഇടയിലും പ്രചാരം കുറവാണ്. എങ്കിലും വിഷു, വിഷുഫലം മുതലായതു എഴുതിക്കൊണ്ടുവരികയും, ചില അവകാശങ്ങളെല്ലാം അവൎക്ക കൊടുക്കുകയും ചെയ്യുന്ന സമ്പ്രദായം അടുത്ത കാലം വരെ ഉണ്ടായിരുന്നു; ഇപ്പോഴും തീരെ ഇല്ലാതായിട്ടില്ല. ഇവരുടെ മന്ത്രികത്തിന്നാകട്ടെ നമ്പൂതിരിമാരുടെ ഇടയിൽ പ്രചാരം തീരെ ഇല്ലെന്ന പറയാം.

വെളുത്തേടൻ വെളക്കത്തല മുതൽ ആശാരി മൂശാരി ഇടങ്ങ്യുള്ള എല്ലാത്തരം കുലധൎമ്മക്കാരും അവരവരുടെ കുലത്തൊഴിലിൽ (ശാരീരികമായതെന്നുകൂടി പ്പറയട്ടെ) സാമൎത്ഥ്യമുള്ളവരായിരുന്നു. ഇന്നും അവരെല്ലാം സമൎത്ഥന്മാരാണ്. അത്തരം ഓരോ തൊഴിലുകളിലും അതാതു വംശത്തൊഴിലാളികളെക്കാൾ സമൎത്ഥന്മാരായ ജോലിക്കാർ വേറെയുണ്ടാവില്ല. തെപ്പണിക്കു ആശാരിയെപ്പോലെ പററിയവർ വേറെയില്ല. കരുവാൻ, തട്ടാൻ, കൊല്ലൻ എന്നിവരുടെ കഥയും ഇതുപോലെത്തന്നെ. ഇതു വളരെ പുതിയ വ്യവസായങ്ങളും, തൊഴിൽശാലകളും, മിഷ്യനറികളും നാട്ടിൽ പരന്നിട്ടുകൂടി ഇന്നത്തെ നില അതാണ്. അത്തരം പണിക്കാരെ കിട്ടാത്തതുകൊണ്ടുള്ള വിഷമമെ ഇന്നുള്ളു. എന്നാൽ ജോത്സ്യത്തെസ്സംബന്ധി

ച്ചുള്ള നില അതല്ല. മററുള്ള തൊഴിലാളികൾ അവരവരുടെ തൊഴിലുകളിൽ സമ്പാദിക്കുന്ന സാമൎത്ഥ്യവും വൈദഗ്ദ്ധ്യവും പോലെ കണിശന്മാരുടെ തൊഴിലിൽ അവൎക്ക സമ്പാദിക്കുവാൻ കഴിഞ്ഞിട്ടില്ല; കഴിഞ്ഞിരുന്നുമില്ല. മണ്ണാൻ, പാണൻ, പുള്ളുവൻ എന്നിവരുടെ ബുദ്ധിപ്രവൃത്തികളല്ലായ — പ്രാദേശികങ്ങളല്ലെങ്കിലും — വൈദ്യം, മാന്ത്രികം മുതലായവകളുടെ സ്ഥിതിയും ഇതിൽ നിന്ന ഭിന്നമല്ല. കൈത്തൊഴിൽ മുതലായ ശാരീരപ്രവൃത്തികൾക്കല്ലാതെ ബുദ്ധിപരമായ ജോലികൾക്ക നാഗന്മാരെക്കൊണ്ട് — അനാൎയ്യന്മാരെക്കൊണ്ട് — കഴിഞ്ഞിരുന്നില്ല എന്നാണ് ഇതെല്ലാം തെളിയിക്കുന്നത്.

കണിശന്മാർ പ്രധാന കുലധൎമ്മമായി നടത്തിവരുന്ന ജോത്സ്യത്തിനും മന്ത്രവാദത്തിനും പുറമെ വടക്കെ പയ്യന്നൂരും, തെക്കെ കുമാരനെല്ലൂർ, ഏററുമാനൂർ, ചെങ്ങന്നൂർ എന്നീ ഭാഗങ്ങളിലും കൊടകെട്ടുന്ന പ്രവൃത്തിയും നടത്തിവരുന്നുണ്ട്. ഇവൎക്ക ബുദ്ധിപരമായ ജോത്സ്യവും മററ പ്രവൃത്തികളും കൊടുക്കുവാൻ കാരണമെന്താണ്? ഒരു പ്രവൃത്തി മാത്രമായിട്ടല്ലാതെ പ്രാദേശികങ്ങളായി പല പ്രവൃത്തികളിലും ഇവർ ഏൎപ്പെട്ടിരുന്നതെന്തുകൊണ്ടാണ്? ഈ വക ചോദ്യങ്ങൾക്കൊന്നും ശരിയായ സമാധാനം കണ്ടെത്താൻ കഴിഞ്ഞിട്ടില്ലെന്നും ഈ സന്ദൎഭത്തിൽ പ്രസ്താവിക്കട്ടെ.

പുള്ളുവന്മാർ :—

പുള്ളുവന്മാർ എന്നറിയപ്പെടുന്ന ഒരു ചെറിയ വൎഗ്ഗക്കാർ കേരളത്തിലുണ്ടല്ലോ; ഇപ്പോൾ ഇവരും തീണ്ടൽക്കാരാകുന്നു. ആകൃതി നിറം എന്നിവയെ അടിസ്ഥാനമാക്കി പ്രതിപാദിച്ചാൽ ഇവർ കമ്മാളവൎഗ്ഗത്തിൽ പെട്ടവരായിരിക്കുമെന്ന തോന്നുകയുള്ളു. ഇവൎക്കുള്ള ജാതിത്തൊഴിൽ പാമ്പിന പാടുകയാണ്. ഇവരുടെ സ്ത്രീകളെ പുള്ളുവത്തിമാർ എന്ന പറയുന്നു. പാട്ടിന്റെ സഹായാൎത്ഥം

പുരുഷന്മാർ ഉപയോഗിക്കുന്ന ഉപകരണം ഒരു തരം ഫിഡിലാകുന്നു. അവർ അതിന്നു പറയുന്ന ഭാഷ വീണയെന്നാണ്. പുള്ളുവത്തികളുടെ പാട്ടിനുള്ള ഉപകരണമാകട്ടെ പ്രത്യേക രീതിയിൽ തോലുകൊണ്ടു വായയും മറവും കെട്ടി തയ്യാറാക്കുന്ന ഒരു വലിയ മൺകുടമാകുന്നു. അവർ അതിന്നു പറയുന്ന പേർ പുള്ളുവക്കുടം എന്നാണ്. പുള്ളുവന്മാരുടെ വീണയിൽനിന്നു ശബ്ദം പുറപ്പെടുവിക്കുന്നതു ഫിഡിലിൽനിന്നു ബോവർകൊണ്ടെന്നപോലെ ഒരു ആയുധം കൊണ്ടു തന്നേയാകുന്നു; പുള്ളുവത്തികൾ അതിന്നു പ്രത്യേകമായി ഉണ്ടാക്കുന്ന ഒരു കോലുമുണ്ട്. ഇവർ ആണും പെണ്ണും കൂടിയും, ഒററയ്ക്കായും അവരുടെ ഉപകരണവുമെടുത്ത് വീടുതോറും നടന്നു പാടിക്കൊണ്ടു ധർമ്മം വാങ്ങിക്കുന്നതു അപൂർവ്വമല്ല.

ഇവക്ക് ജാതിത്തൊഴിലായി — ജാതിധർമ്മമായി — പണ്ടു നിശ്ചയിച്ചിട്ടുള്ളതു പാമ്പിന്നു പാടുകയാകുന്നു. പാമ്പിന്നു പാട്ടു വളരെ പ്രിയമാണെന്നും, നല്ല ശ്രുതിമധുരമായ പാട്ടു കേട്ടാൽ പാമ്പുകൾ മടകളിൽ (അളകളിൽ) നിന്നും കാടുകളിൽനിന്നും സമീപത്തേക്കു ഇഴഞ്ഞുവരുമെന്നും പ്രസിദ്ധിയുണ്ട്. ചില പാമ്പാട്ടികൾ ഒരു തരം കുഴലൂതിക്കൊണ്ടു പാമ്പിൽനിന്നു പാമ്പിനെ പ്പിടിച്ചതായും എനിക്കറിയാം. എന്നാൽ അവർ പിടിച്ചത് കുഴലിന്റെ മധുരശബ്ദം കേട്ടു വന്നവതന്നേയാണോ, അതിൽ വല്ല വ്യാജവുമുണ്ടോ എന്ന കാര്യം നിശ്ചയമില്ലെന്നും ഇവിടെ രേഖപ്പെടുത്തട്ടെ.

ഇതിന്നു പുറമെ സർപ്പപ്രീതിക്കു വേണ്ടി കഴിവുള്ളവരെല്ലാം 'പാമ്പിൻ തുള്ളൽ' എന്നും 'പാമ്പിന്നു കളം കഴിക്കുക' എന്നും അറിയപ്പെടുന്ന മറെറാരു വഴിപാടു നടത്തിവരുന്നു. മദ്ധ്യകേരളത്തിൽ മുഴുവനും വടക്കൻപ്രദേശങ്ങളിലും പണ്ടു ഇതിന്നു പ്രചാരമുണ്ടായിരുന്നതായി അറിയാം. അതിന്റെ സമ്പ്രദായത്തിൽ അല്പസ്വല്പം വ്യത്യാസത്തോടെ തെക്കൻ പ്രദേശങ്ങളിലും നടപ്പിലുണ്ടായിരു

ന്നതായിട്ടാണു കേട്ടിട്ടുള്ളതു്. ഈ വഴിപാടു് നടത്തിയിരുന്ന കാലം കന്നിമാസത്തിലെ ആയില്യം മുതൽ വിഷു വരെയാണത്രെ. അതു് നടത്തേണ്ടതു് രാത്രിയിലാകുന്നു. അതിനു ചില കളമെഴുത്തും പാട്ടും മറവുമൊക്കെയുണ്ടു്. അതിന്റെ പ്രധാന പുരോഹിതന്മാർ അഥവാ ആചാര്യന്മാർ പുള്ളുവരാകുന്നു. അവരില്ലാതെ അതു നടത്താൻ കഴികയില്ലെന്നു മാത്രമല്ല അവർക്കല്ലാതെ മററാർക്കും അതിനു അധികാരമൊ വശതയൊ ഒട്ടില്ലതാനും. ഈ 'പാമ്പിൻതുള്ളലിനു' ദിവസം നിശ്ചയിക്കുന്നതു തന്നെ അവരാകുന്നു. ഈ വഴിപാടു നിശ്ചയിച്ചാൽ സ്ത്രീകളും പുരുഷന്മാരുമായി പുള്ളുവന്മാർ വളരെ എത്തിച്ചേരാറുണ്ടു്; വന്നവരെയെല്ലാം സ്വീകരിക്കുകയല്ലാതെ മടക്കി അയക്കാറില്ല. അവർക്കെല്ലാം നല്ല സ്വീകരണവും സദ്യയും മററും കൊടുക്കണം. ഈ പാമ്പിൻതുള്ളലിനു അതാതു വീട്ടിലെ കന്യകയും വിവാഹിതയും ആയ രണ്ടു സ്ത്രീകൾ തുള്ളുകയും വേണം

ഈ വഴിപാടു ലോപം കൂടാതെ നടത്തുകയാണെങ്കിൽ ഏഴു ദിവസം നീണ്ടുനില്ക്കും. ചുരുക്കത്തിലാണെങ്കിൽ മൂന്നു രാത്രികൊണ്ടു് അവസാനിപ്പിക്കാറും ഉണ്ടത്രെ. ഇതു് നടത്തുന്നതു് മുഖ്യമായും നായന്മാരാകുന്നു. അവരിൽ ഇതിനു വലിയ പ്രശസ്തിയും പ്രാധാന്യവുമുണ്ടു്. കഴിവനുസരിച്ചു് ഇതു് കൊല്ലംതോറും നടത്തിയിരുന്നവരുമില്ലെന്നില്ല. മൂന്നു കൊല്ലം കൂടുമ്പോൾ ഒരിക്കലെങ്കിലും കഴിക്കാത്തവർ വളരെ കുറച്ചേ ഉണ്ടായിരുന്നുള്ളുവെന്നും കേട്ടിട്ടുണ്ടു്. ഈഴവന്മാരുടെ ഇടയിലും ഇതിനു പ്രചാരമുണ്ടു്. നമ്പൂതിരിമാരുടെ ഇടയിൽ സാമാന്യമായി പറഞ്ഞാൽ ഈ വഴിപാടു നടപ്പില്ല; എന്നാൽ ചിലർ അപൂർവ്വമായി നടത്തുന്നുമുണ്ടു്. മുപ്പത്തിരണ്ടു ഗ്രാമങ്ങളിൽ കരിക്കാട്ടു ഗ്രാമക്കാരും കോഴിക്കോട്ടുനിന്നു പതിനേഴു നാഴിക വടക്കു കൊയിലാണ്ടി എന്ന പ്രദേശത്തുള്ള നമ്പൂതിരിമാരും പാമ്പിൻതു

ളുൽ നടത്തിവരുന്നുണ്ടത്രെ. എന്നാൽ കൊയിലാണ്ടി പ്രദേശങ്ങളിൽ പുള്ളുവന്മാർ ഇല്ല; ഈ ആവശ്യത്തിനു വേണ്ടി അവരെ കോഴിക്കോട്ടു മുതലായ തെക്കൻ പ്രദേശങ്ങളിൽ നിന്നു കൊണ്ടുവരികയാണു ചെയ്തിരുന്നതു്. * ഇല്ലങ്ങളിലാണെങ്കിൽ അവിടത്തെ അടിയാരായ സ്ത്രീകളെയാണു ഉള്ളാൻ ഇരുത്തുക പതിവു്. പ്രായേണ എല്ലാ ഇല്ലപ്പറമ്പുകളിലും പാമ്പിൻകാവുണ്ടാകുമെങ്കിലും ഇങ്ങനെ അപൂർവ്വമായിട്ടല്ലാതെ നമ്പൂതിരിമാരിൽ അധികം പേരും ഇപ്പോഴും ഈ വഴിവാടു് നടത്താത്തവരാണു്. അവരെല്ലാം കൊല്ലത്തിലൊരിക്കൽ (മിക്കവാറും കന്നിമാസത്തിലെ ആയില്യത്തുനാൾ) 'പാമ്പിനു നേദിക്കുക' എന്ന കർമ്മം മാത്രമേ നടത്താറുള്ളു. “പാലും നൂറും കൊടുക്കുക” എന്നൊരു ഭാഷയും അതിനു നടപ്പുണ്ടു്. തെക്കൻ ദിക്കുകളിൽ അന്വേഷിച്ചതിൽ തെക്കെ അററം—കന്യാകുമാരി—വരെ ഈ പുള്ളുവന്മാരെ കാണ്മാനുണ്ടു്. എന്നാൽ അവർക്കു നമ്പൂതിരിയില്ലങ്ങളുമായിട്ടു ബന്ധമൊന്നും കാണുന്നില്ല. തിരുവല്ലയിലെ പ്രസിദ്ധ തന്ത്രിയായ പറമ്പൂർ ഭട്ടതിരിയുടെ ഇല്ലത്തു മാത്രം മാസംതോറും ആയില്യത്തുനാൾ ഇല്ലത്തു വന്നു ഇവർ പാമ്പിനു പാടാറുണ്ടെന്നും അതിനു അരി മുതലായ അവകാശം കൊടുക്കാറുണ്ടെന്നും അറിയാൻ കഴിഞ്ഞു. എന്തായാലും ഇവരുടെ കുലധർമ്മം പാമ്പിനു പാടുക തന്നെയാണു്. ഈ പുള്ളുവന്മാരുടെ കുടുംബങ്ങളും മുമ്പുതന്നെ എണ്ണത്തിൽ കുറച്ചു ഉണ്ടായിരുന്നുള്ളു. ഇവർക്കു് കാര്യമായി ജോലി കിട്ടുന്ന കാലം മുൻപറഞ്ഞ പ്രകാരം കന്നിയിലെ ആയില്യം മുതൽ വിഷു വരെയാണല്ലോ. പിന്നെ അഞ്ചാറു മാസത്തോളം അവർക്കു വലിയ ജോലിയൊന്നുമുണ്ടാവാത്തതിനാൽ അന്നത്തെ ചിലവു കഴിക്കുവാൻ ജോലിയുള്ള കാലത്തെ

* എന്റെ സുഹൃത്തായ ശ്രീ മേപ്പാട്ടു് നാരായണൻ നമ്പൂതിരിയിൽ നിന്നാണു് (കൊയിലാണ്ടി) ഈ വിവരം കിട്ടിയതു്.

വരുമാനംകൊണ്ടു നിൎവ്വഹിക്കുന്നു. പുള്ളുവരുടെ കുടുംബം ജാസ്തിയായി ഏൎപ്പെടാതിരിപ്പാൻ കാരണം അങ്ങിനെ അവൎക്ക പട്ടിണിയ്ക്കു് ഇടവരരുതെന്നുദ്ദേശമാണു്. അമ്പലങ്ങളിലെ പൂരം ഉത്സവം മുതലായതുപോലെ കൊല്ലംതോറും ഈ വഴിപാടു നടത്തുന്നതിനു നക്ഷത്രം, തിഥി, തീയതി എന്നിവയിലേതിനെയെങ്കിലും അടിസ്ഥാനത്തിൽ ഒരേ ദിവസം എല്ലാവരും നിശ്ചയിച്ചിട്ടുണ്ടാവും. അന്നു പാമ്പിൻതുള്ളൽ എന്ന വഴിപാടു കഴിക്കുകയും ചെയ്യുന്നു.

“ശിവരാത്രിയ്ക്കു ആനയേയും തന്ത്രിയേയും കിട്ടുവാൻ പ്രയാസമാണു്” എന്നൊരു ചൊല്ലുണ്ടു്. ശിവരാത്രിയുത്സവം എല്ലാ ശിവക്ഷേത്രങ്ങളിലും ഒരേ ദിവസമാകയാലാണതു്. അതുപോലെ പാമ്പിനു തുള്ളലെന്ന ഈ വഴിപാടു് പല തറവാടുകളിലും നടത്തേണ്ടതാകയാലും, അതെല്ലാം മേൽപറഞ്ഞ നാലഞ്ചു മാസങ്ങൾക്കിടയിൽ കഴിച്ചുതീരേണ്ടിവരുന്നതുകൊണ്ടും, പുള്ളുവന്മാരുടെ കുടുംബങ്ങൾ കുറവായ കാരണമായും ആ കാലത്തു ഇവൎക്ക വലിയ തിരക്കാണു്. സാധാരണ പതിവുള്ളതല്ലാതെ ചിലൎക്കു് ചിലപ്പോൾ പ്രത്യേകമായി ഈ വഴിപാടു നടത്തേണ്ടിവരാറുണ്ടു്. അപ്പോൾ കാലേക്കൂട്ടി ഇവരെ ഏല്പിച്ചില്ലെങ്കിൽ ഉദ്ദേശിച്ച സമയത്തു് നടത്താൻ കഴിയാതെ വരുന്നതും അപൂൎവ്വമായിരുന്നില്ല

വിഷു കഴിഞ്ഞാൽ—ജോലി കുറവായതിനാൽ—ഇവർ—ആണുങ്ങളും പെണ്ണുങ്ങളും—തങ്ങളുടെ വാദ്യങ്ങളെടുത്തു് വീടുതോറും ധൎമ്മം വാങ്ങാനായി പാടിക്കൊണ്ടു നടക്കാറുണ്ടു്. അങ്ങിനെ ചെല്ലുമ്പോൾ ആയില്യം കറുത്ത വാവു് മുതലായ ചില ദിവസങ്ങളിൽ പാമ്പിൻകാവുകളിൽ വെച്ചു് വഴിപാടായി ചിലർ ഇവരെക്കൊണ്ടു പാടിക്കുന്നതും അപൂൎവ്വമായിരുന്നില്ല. ആ കാലത്തു അങ്ങിനെ ഊരുചുറ്റുന്നതിന്റെ ഉദ്ദേശം അങ്ങിനെ വല്ലതും കിട്ടുമെന്നുള്ളതും കൂടിയാകുന്നു.

ഇവിടെ പ്രാദേശികങ്ങളായ വ്യത്യാസങ്ങൾ പലതും കാണിച്ചുവല്ലൊ. അതെല്ലാം എവിടം മുതൽ എവിടം വരെയാണുള്ളതെന്നു മനസ്സിലായിട്ടില്ല. അതു മനസ്സിലാക്കണമെങ്കിൽ ദേശം ദേശമായി നടന്നാന്വേഷിക്കുകതന്നെ വേണ്ടിവരുമല്ലൊ. അതിനു സാധിച്ചിട്ടില്ല. ഓരോ പ്രദേശങ്ങളിൽ ചെന്നു അവിടത്തുകാരിൽ മേൽപ്പെട്ടവരെ അന്വേഷിച്ചു കണ്ടുപിടിക്കുകയും, അവരുമായി സംസാരിക്കുകയുമാണു ചെയ്തിട്ടുള്ളതു്. അവരുടെ അഭിപ്രായപ്രകാരം മററു വല്ലവരെയും കാണണമെന്നു തോന്നിയാൽ അവരെയും കണ്ടു സംസാരിച്ചിരുന്നു. മുകളിൽ ചേർത്തതെല്ലാം അപ്രകാരം കിട്ടിയ വിവരങ്ങളാണു്. ചുരുക്കിപ്പറകയാണെങ്കിൽ ഞാനന്വേഷണം നടത്തിയ പ്രദേശങ്ങളിൽനിന്നു അറിയാൻ കഴിഞ്ഞ നടപടികൾ മാത്രമാണു് ഇവിടെ എഴുതിയിരിക്കുന്നതെന്നും, പ്രാദേശികങ്ങളായ വ്യത്യാസങ്ങൾ എവിടം മുതൽ എവിടം വരെയാണുള്ളതെന്നു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ലെന്നുമാകുന്നു.

—:o:—

അദ്ധ്യായം 6

# ആദിവാസികളുടെ കുലധർമ്മം

പുലയൻ :—

പുലം എന്ന പദത്തിനുള്ള അർത്ഥം നിലം അഥവാ വയൽ എന്നാകുന്നു. പുലയൻ എന്ന പദത്തിന്റെ ഉത്ഭവം അതിൽനിന്നാവണം. അതിന്റെ സാരം വയലിൽ—പുലത്തിൽ—പണിയെടുക്കുന്നവൻ—കൃഷിത്തൊഴിലാളി—എന്നാകുന്നു. ഇവരുടെ സ്ത്രീകളെ പുലയി എന്നും, ചില പ്രദേശങ്ങളിൽ പുലക്കള്ളി എന്നും

പറയുന്നുണ്ടു്. ആൎയ്യന്മാർ ഇവിടെ വന്ന ആദ്യകാലങ്ങളിൽ പറമ്പുകളിൽ തോട്ടമുണ്ടാക്കുന്നതിനേക്കാറം പ്രാധാന്യം—ആവശ്യം—നെൽകൃഷിയ്ക്കായിരുന്നതിനാലാവണം ഇവൎക്കു പുലയൻ എന്ന പേരുണ്ടായതു്. പറമ്പുകളിൽ തോട്ടക്കൃഷി നടത്തുന്നതിനുള്ള തൊഴിലാളികളും മററുള്ളവരായിരുന്നില്ല; ഇന്നു അല്ലാതായിട്ടുമില്ല. മുള്ള വെട്ടി വേലി കെട്ടുന്നതു് ഇവരുടെ കുലത്തൊഴിലാകയാൽ ചില പ്രദേശങ്ങളിൽ ഇവരെ മുള്ളയന്മാരെന്നും വ്യവഹരിയ്ക്കുന്നു. മററു ചില ദിക്കിൽ പുരുഷന്മാരെ ചെറുമൻ എന്നും സ്ത്രീകളെ ചെറുമി എന്നും പറയുന്നു. ഇത്രയും പറഞ്ഞതിൽനിന്നുതന്നെ ഇവരുടെ കുലവിദ്യ വയലിൽ കൃഷി ചെയ്യുകയും, അതിന്റെ രക്ഷയ്ക്കായി മുള്ള വെട്ടി വേലി കെട്ടുകയും മററുമാണെന്നു സ്പഷ്ടമായല്ലോ. 'ചെറുമക്കറം മിക്കവാറും കൃഷിവേലക്കാരും കൂലിക്കാരുമായിട്ടാണു പ്രവൃത്തി എടുത്തുവരുന്നതെന്നു്' മലബാർ ഗസററിയറിൽ പറഞ്ഞിട്ടുള്ളതു് മേൽപറഞ്ഞതിന്നു ഒരു തെളിവുകൂടിയാകുന്നു. *

പറയൻ :—

മുൻസിപ്പാലിററികളിലും മററും ചില തീരുമാനങ്ങറം കൊട്ടി അറിയിയ്ക്കുന്നതു് വായനക്കാരിൽ പലരും കണ്ടിരിയ്ക്കും. ആൎയ്യന്മാർ ഇവിടെ കുടിയേറിപ്പാൎത്ത ആദ്യകാലത്തു് (പത്രങ്ങളും ഗസററും മററുമായ പ്രസിദ്ധീകരണങ്ങളില്ലാതിരുന്ന കാലത്തു്) ഓരോ ദേശക്ഷേത്രങ്ങളിലും ഉണ്ടാകുന്ന കല്പനകളേയും മററും ദേശത്തിലെ പൊതുജനങ്ങളെ അറിയിച്ചിരുന്നതു്—പരസ്യപ്പെടുത്തിയിരുന്നതു്—ഇങ്ങിനെ കൊട്ടിനടന്നിട്ടായിരുന്നു. ഇതിന്നു സംസ്കൃതസാഹിത്യങ്ങളിൽ എത്രയെങ്കിലും തെളിവുണ്ടാകും. ശാകുന്തളം ആറാമങ്കത്തിൽ ദുഷ്യന്തൻ പറയുന്ന വാക്കുകറം ഇതിന്നുദാഹരണമാണു്. "മാതാപിതാക്കന്മാർ മുതലായ ബന്ധുക്കളില്ലാതെ കഷ്ടപ്പെ

* മലബാർ ഗസററിയർ Vol. 2 (മലയാളം) പേജ് 79.

ടുന്ന പ്രജകളെയെല്ലാം ദുഷ്യന്തൻ രക്ഷിക്കുന്നതാണെന്നു പെരുമ്പറയടിച്ചു പരസ്യം ചെയ്യുക *" എന്നാണതു്.

ഇങ്ങിനെ നടന്നു കൊട്ടുന്നതിനുള്ള വാദ്യത്തിന്റെ പേരാണു 'പറ' എന്നതു്. ഇന്നു പറയൻ എന്ന പേരിൽ അറിയപ്പെടുന്നവർ പണ്ടു് അങ്ങിനെ ദേശത്തുണ്ടാകുന്ന കല്പനകളെ അതാതവസരങ്ങളിൽ പറ കൊട്ടി അറിയിക്കുന്നതിനു—പരസ്യം ചെയ്യുന്നതിനു—നിയമിക്കപ്പെട്ട ജോലിക്കാരാകുന്നു. ഇവൎക്കു 'പറയൻ' എന്നു പേർ വന്നതും അതിനാലാണു്. അപ്പോൾ ഇവരുടെ കലാധൎമ്മം പറ കൊട്ടി പരസ്യപ്പെടുത്തുകയാകുന്നു.

ഈ പറ എന്ന വാദ്യം എന്റെ ചെറുപ്പത്തിൽ ഞാൻ കണ്ടിട്ടുണ്ടു്; ഇപ്പോൾ തീരെ കാണാതായിട്ടില്ല. അതിന്റെ ആകൃതി ഏകദേശം ഇന്നത്തെ ചെണ്ടപോലെത്തന്നെയാകുന്നു. ചെണ്ടയെക്കാൾ വണ്ണം സ്വല്പം ജാസ്തിയും നീളം—ഉയരം—സ്വല്പം കുറവുമാണെന്നുണ്ടാവുക. ചെണ്ടയ്ക്കു രണ്ടു പുറത്തേയും ശബ്ദത്തിനു വളരെ വ്യത്യാസമുണ്ടല്ലൊ. ഇതിനാണെങ്കിൽ അതു ഭേദം കാണുകയില്ല. രണ്ടു പുറത്തെ ശബ്ദത്തിനും ഏതാണ്ടൊരു സാദൃശ്യമാണുള്ളതു്. രാജാക്കന്മാരുടെ ഘോഷയാത്രയ്ക്കും മറ്റും "പെരുമ്പറയടിക്കുക" എന്നു പലരും കേട്ടിരിക്കും. മുൻപറഞ്ഞതിനെക്കാൾ വലിയ പറയാകയാലാണു് അതിനു പെരുമ്പറ എന്ന ഭാഷ വന്നതു്.

ദേശരക്ഷണം കഴിഞ്ഞു ഗ്രാമവ്യവസ്ഥയും ഗ്രാമരക്ഷണവും വന്നപ്പോൾ തങ്ങളുടെ ഗ്രാമത്തിലെ എല്ലാ ദേശങ്ങളിലും അതാതവസരങ്ങളിലുണ്ടാവുന്ന തീൎപ്പുകളെ കൊട്ടിഅറിയിക്കുവാൻ ഈ പറയന്മാരെ നിയമിച്ചിരുന്നു. ഗ്രാമത്തിൽ—ഗ്രാമക്ഷേത്രത്തിൽ—വെച്ചു് ഏതെങ്കിലും ഒരു തീൎപ്പു പാസാക്കിയാൽ ഉടനെ

* "യേന യേന വിയുജ്യന്തേ പ്രജാഃ സ്നിഗ്ദ്ധേന ബന്ധുനാ
സസ പാപാദൃതേ താസാം ദുഷ്യന്ത ഇതി ഘുഷ്യതാം."

—ശാകുന്തളം, അങ്കം 6 ശ്ലോകം 23.

അതു് ആ ഗ്രാമരക്ഷകനും നില്ക്കുന്ന ദേശത്തെ പറയനെ അറിയിക്കുന്നു. ആ പറയൻ ആ ദേശത്തു മുഴുവൻ കൊട്ടിയറിയിക്കുന്നു; അടുത്ത ദേശങ്ങളിലെ പറയന്മാരെ അറിയിക്കുകയും ചെയ്യും. അവർ അതാതു ദേശങ്ങളിലും പറ കൊട്ടി അറിയിക്കും. അങ്ങിനെ ആ ഗ്രാമത്തിലുള്ള ദേശങ്ങൾക്കു മുഴുവനും വിവരം അറിയിക്കുകയും ചെയ്യും. കേന്ദ്രഭരണം വന്നപ്പോഴും ഇങ്ങിനെതന്നെയാണു് കല്പനകൾ ദേശങ്ങളിൽ മുഴുവൻ അറിയിച്ചിരുന്നതു്; പക്ഷെ സമ്പ്രദായത്തിനു മുമ്പിലത്തേക്കാൾ കുറച്ചു വ്യത്യാസമുണ്ടു്. കല്പന പാസാക്കിയാൽ ഉടനെ ആ ദേശത്തു് പറയർ കൊട്ടിഅറിയിക്കും. അപ്പോൾതന്നെ അതിന്റെ നാലു കോപ്പികളെടുത്തു് നാലു ദിക്കിലേക്കും ഓരോ സന്ദേശവാഹകർ വശം കൊടുത്തയക്കും. അവർ അടുത്ത പ്രദേശത്തെ പറയർക്കു് എത്തിക്കുന്നു. മുൻപറഞ്ഞ പ്രകാരം തന്നെ ഉടനെ അവർ അവരവരുടെ അധികാരാതിൎത്തിയിൽ കൊട്ടിയറിയിക്കും; ഓരോരുത്തരും നന്നാലു പകൎപ്പെടുത്തു് വീണ്ടും നന്നാലാളുകൾ വശം അടുത്ത ദേശങ്ങളിലേക്കയക്കുന്നു. അപ്പോൾ ഇരുപതു ദേശങ്ങളിലെത്തിക്കഴിഞ്ഞു. അവരെല്ലാവരും ഇതുപോലെത്തന്നെ നന്നാലു കോപ്പികൾ എടുത്തു് നന്നാലാളുകൾ വശം അടുത്ത ദേശങ്ങളിലേക്കയക്കുന്നു. അപ്പോൾ എമ്പതു ദേശങ്ങളിലെത്തിക്കഴിഞ്ഞുവല്ലോ. കല്പന വന്നാൽ ഉടനെ കൊട്ടി അറിയിക്കുവാൻ പറയരും, കോപ്പികളെടുത്തു് അടുത്ത ദേശങ്ങളിലെത്തിക്കുവാൻ സന്ദേശവാഹകരും എപ്പോഴും തയ്യാറായിരിക്കും. രാജ്യത്തെ എല്ലാ ദേശങ്ങളിലും ക്ഷണത്തിൽ തീൎപ്പുകൾ എത്തിക്കുകയും, പൊതുജനങ്ങളെ അറിയിക്കുകയും ചെയ്തിരുന്നതു ഇങ്ങിനെയായിരുന്നുവെന്നു പ്രസിദ്ധമായി കേട്ടിട്ടുണ്ടു്. അനേകായിരം നാഴിക വിസ്തീൎണ്ണമുള്ള രാജ്യങ്ങളിൽ അതാതു സമയത്തു് കല്പനകൾ എത്തിക്കുവാനും ജനങ്ങളെ അറിയിക്കുവാനും അക്കാലത്തെ പരിതസ്ഥിതിയിൽ ഇതല്ലാതെ മറ്റുമില്ലല്ലോ. "രാജശാസനം പോലെ

വ്യാപിച്ചു—നൃപശാസനാവശ്യാപ്തം"—എന്നൊരു പ്രയോഗം സംസ്കൃതസാഹിത്യത്തിൽ എവിടെയോ കണ്ടതായി സ്വപ്നംപോലെ ഒരോർമ്മയുണ്ട്. അതിന്റെ അർത്ഥം മേൽപറഞ്ഞ തരത്തിലുള്ള വ്യാപിപ്പിക്കലാണെന്ന് പറഞ്ഞതായും തോന്നുന്നുണ്ട്. ഏതായാലും പറയരുടെ ജോലി രാജകല്പനകൾ പറ കൊട്ടി അറിയിക്കലാണെന്നും, അവർക്ക് പറയർ എന്ന പേരുണ്ടായതു അതിൽനിന്നാണെന്നും തീർച്ചയാണ്.

ഓരോ ദേശങ്ങളിലുള്ള ഭദ്രകാളിക്കാവുകളിൽ കൊല്ലംതോറും നടത്തിവരാറുള്ള പൂരത്തിനു ഇന്നും 'പറയവേല' എന്നു വാമൊഴിയിൽ പറയുന്ന ഒരു നടപടിയുണ്ട്. ഈ പറയരുടെ വകയാണിത്. അതിനു ഇവർ കൊട്ടുന്ന വാദ്യം പറയാകുന്നു. അതിന്റെ തലേ നാലു ദിവസം മുമ്പു മുതൽ ഇവർ പൂതം—ഭൂതം എന്നതിന്റെ വാമൊഴിയാണിതു്—കെട്ടി വീടുതോറും സഞ്ചരിക്കാറുണ്ട്. ആ വേഷം—പൂതം—ഭദ്രകാളിയുടെ പ്രതീകമാണെന്നു വിശ്വസിക്കുന്നു. മരിച്ചുപോയവരുടെ ശേഷക്രിയയ്ക്കും ഇവർക്കു ഈ പറകൊട്ട് ഇന്നും പ്രധാനമാണ്.

ചില അമ്പലങ്ങളിലെ ഉത്സവകാലത്തും, പല ദേശങ്ങളിലുള്ള ഭദ്രകാളിക്ഷേത്രങ്ങളിലെ പൂരം, വേല, താലപ്പൊലി എന്നെല്ലാം പറയുന്ന അടിയന്തരത്തിനു മുമ്പായും വീടുകളിൽ പോയി പറയെടുക്കുക എന്നൊരു വഴിപാടുണ്ട്.* അതിന്റെ മേളത്തിനു ഇത്തരം ഒരു പറയെങ്കിലുമുണ്ടാവുക പതിവാണ്. അതിനാൽ ആദ്യകാലങ്ങളിൽ ഈ പറയെടുക്കുക എന്ന വഴിപാടിനു കൊട്ടിയിരുന്ന വാദ്യം ഇത്തരം പറ മാത്രമായിരുന്നുവെന്നും, ചെണ്ട എന്ന വാദ്യമുണ്ടായതിനു ശേഷമാണ് അതു കടന്നുവന്ന് ചെണ്ടകൾ ആ സ്ഥാനം കരസ്ഥമാക്കിയതെന്നും വിചാരിക്കുവാൻ ന്യായമുണ്ട്.

* ഇതിനെപ്പറ്റി 'എന്റെ സ്മരണകൾ' ഒന്നാം ഭാഗത്തിൽ വിവരിച്ചിട്ടുണ്ട്.

അരി നെല്ല് മുതലായ ധാന്യങ്ങൾ അളക്കുന്ന അളവുപാത്രത്തിന്നും പറ എന്നു പേരുണ്ടല്ലോ. ഈ അളവുപാത്രത്തിന്റെ സാദൃശ്യമുള്ളതിനാൽ ആ വാദ്യത്തിന്നു പറ എന്ന പേർ വന്നതാണോ? അഥവാ ആ വാദ്യത്തിന്റെ ആകൃതിയുള്ളതിനാൽ പറ എന്ന പേർ അളവുപാത്രത്തിന്നുണ്ടായതാണോ? ഈ ചോദ്യത്തിന്നു ഉത്തരം പറയാൻ എളുപ്പമല്ല. "അണ്ടിയോ മൂത്തതു് മാവോ മൂത്തതു്?" എന്ന ചോദ്യംപോലെയാണിതു്. എങ്കിലും വാദ്യമാണാദ്യമുണ്ടായതെന്നും, അതിന്റെ സാദൃശ്യത്താൽ അളവുപാത്രത്തിന്നു പറ എന്ന പേരുണ്ടായതാണെന്നുമാണു എന്റെ ഊഹം.

ഇങ്ങനെ പറ കൊട്ടി അറിയിക്കുന്നതിന്നു പുറമെ മുളകൊണ്ടു് കൊട്ട, മുറം, പരമ്പു്, കുട മുതലായതു് നിർമ്മിക്കുന്നതും ഇവരുടെ കുലധർമ്മമാകുന്നു. അതിന്നു പുറമെയാണു് ചത്ത പശുക്കളെ മറ ചെയ്യുന്ന ജോലിയും ഇവർക്കു കൊടുത്തിരുന്നതു്. കാലമാററത്താൽ ആ വക ജോലിയില്ലാതാവുകയും ദാരിദ്ര്യത്തിൽ വീഴുകയും ചത്ത പശുക്കളെ മറ ചെയ്യുന്ന പണി മാത്രമായി അവശേഷിക്കുകയും ചെയ്തിരിക്കയാകുന്നു. ചത്ത പശുക്കൾ ഇവരുടെ അവകാശമാണു്. ഹിന്ദുക്കളിൽ പശുമാംസം തിന്നുന്നവരായിട്ടു ഇവർ മാത്രമേ ഉള്ളു—അഥവാ ഉണ്ടായിരുന്നുള്ളു. എന്നിരുന്നാലും ചാണകം ഇവർ തൊടുകയില്ല. വയലിലും പറമ്പിലും ഇവർ കൃഷിത്തൊഴിലാളികളായി പ്രവർത്തിക്കുമെങ്കിലും ചാണകം വളമായി ചേർക്കണമെങ്കിൽ മററാരെയെങ്കിലും വിളിക്കണം. സവർണ്ണർക്കെല്ലാം ചാണകം ശുദ്ധി വരുത്തുവാനുള്ള വസ്തുവാണു്. വീടുകളിൽ എച്ചിൽ മുതലായ അശുദ്ധി കളയാൻ ചാണകം കൂട്ടി മെഴുകണമെന്നാണല്ലോ വിധിയും നടപടിയും. ഇവരാണെങ്കിൽ അതു തൊടുവാൻപോലും കൂട്ടാക്കുകയില്ലത്രെ! *

* ചത്ത പശുക്കളെ കൊണ്ടുപോകുന്ന സമ്പ്രദായം മദ്ധ്യകേരളത്തിലെ നടപടിയാകുന്നു. തെക്കും വടക്കും പ്രദേശങ്ങളിൽ ഇതിന്നു എത്രത്തോളം പ്രചാരമുണ്ടെന്നു നിശ്ചയമില്ല; അന്വേഷിച്ചിട്ടുമില്ല.

നായാടികൾ :—

ഇവരുടെ സ്ഥിതി വളരെ ദയനീയമാണ്. ഇവൎക്ക പ്രവൃത്തിയൊന്നുമില്ല. മാത്രമല്ല സകലമാന ജനങ്ങളും ഇവരുമായി തികഞ്ഞ സഹകരണത്യാഗമാണ് അനുഷ്ഠിച്ചുവരുന്നതു്. എന്തെന്നുവെച്ചാൽ വയലിലാവട്ടെ പറമ്പിലാവട്ടെ മറ്റെവിടെയെങ്കിലുമാവട്ടെ യാതൊരു പ്രവൃത്തിയും ഇവരെക്കൊണ്ടു ആരും എടുപ്പിക്കുകയില്ല; അവൎക്കുവേണ്ടി യാതൊരു പ്രവൃത്തിയും എടുക്കുകയുമില്ല. അങ്ങിനെ മററുള്ള സകലമാന ജനങ്ങളിൽനിന്നും വേർപെട്ടുകൊണ്ടു ഒററപ്പെട്ടു ജീവിക്കുന്ന ഒരു ജനസമുദായമാണവർ.

അവൎക്കുള്ള തീണ്ടൽ 120 അടിയാണത്രെ. അതിനാൽ റോഡുകളിൽക്കൂടി മാത്രമല്ല വയലുകളിൽക്കൂടി വഴി നടക്കാൻപോലും അവൎക്ക പ്രയാസമായിരുന്നു. ശരിയായ ഒരു വീടൊ വാസസ്ഥലമൊ അവൎക്കില്ല. 'നായാടികൾ' എന്നാണു ഭാഷയെങ്കിലും അവൎക്ക് ഒരു നായയോ നായാട്ടോ ഉണ്ടായിരുന്നതായി അറിവില്ല. സംസ്കൃതത്തിൽ ഇവരെപ്പറയുന്ന ഭാഷ 'ശ്വപചൻ' എന്നാണ്. അതിന്റെ അൎത്ഥം "ശ്വാക്കളുടെ (നായകളുടേയും പട്ടികളുടേയും) മാംസം വേവിച്ചു തിന്നുന്നവർ" എന്നാകുന്നു. അവർ പണ്ടുകാലത്തു് അങ്ങിനെ ശ്വാക്കളുടെ മാംസം തിന്നിരുന്നുവോ എന്നു നിശ്ചയമില്ല.

എന്തു വിധത്തിലായാലും മററു സകലമാന ജനങ്ങളും അവരുമായി അതികഠിനമായ സഹകരണത്യാഗമാണ് അനുഷ്ഠിച്ചു വരുന്നതു്. വാസ്തവത്തിൽ ഇവർ മനുഷ്യരാൽ ത്യജിക്കപ്പെട്ട ഒരു ജാതിയാകുന്നു. മുമ്പു പറഞ്ഞതുപോലെ ഇവരുടെ എതിൎപ്പ് കാരണം മെരുക്കുവാൻ ആര്യന്മാൎക്ക കഴിയാതെ ആട്ടിയോടിക്കുകയും, അങ്ങിനെ അവർ ആര്യന്മാരിൽനിന്നു വേർപെടുകന്നു കാടുകളിലേയ്ക്കു—ആര്യന്മാരില്ലാത്ത സ്ഥലങ്ങളിലേയ്ക്കെന്നൎത്ഥം—താമസം മാററുകയും ചെയ്തവരാവണം. കാലക്രമേണ ദേശവ്യവസ്ഥയുണ്ടാവുക

യും, ആൎയ്യന്മാർ കേരളം മുഴുവൻ വ്യാപിക്കുകയും, ജാതിവ്യവസ്ഥയും അയിത്തവും മററും നിലയിൽ വരികയും ചെയ്തു. ആ കാലമായപ്പോഴേക്കാണ് നായാടികൾ ആൎയ്യന്മാരുമായി അടുക്കുവാനും പരിചയപ്പെടുവാനും ഒററതിരിഞ്ഞുള്ള ജീവിതം അസാദ്ധ്യമാകയാൽ അതുപേക്ഷിച്ചു നാട്ടിലേക്കു വരുവാനും തുടങ്ങിയതു്. ഇതിനു അനേകം നൂററാണ്ടുകൾ വേണ്ടിവന്നിരിക്കും.

ആചാരവിശ്വാസപ്രകാരംതന്നെ ആദിവാസികൾക്കു 64 അടി വരെ തീണ്ടൽ നിലയിൽ വന്ന കാലത്തായിരിക്കും ഇവർ മേൽ പറഞ്ഞ പ്രകാരം ആൎയ്യന്മാരുമായി അടുക്കുവാൻ തുടങ്ങുന്നതു്; എന്നാൽ അടുക്കുവാൻ സമ്മതിക്കാതെ ആദിവാസികളെക്കാൾ ഇരട്ടി (128 അടി) ദൂരെ അകററി നിൎത്തുവാനും, സഹകരണത്യാഗം അനുഷ്ഠിക്കുവാനും ആ പൂൎവ്വവൈരം കാരണമായിട്ടുണ്ടാവാം. ആൎയ്യന്മാരാരും ഇവരെ സ്വീകരിക്കാതെ അകററി നിൎത്തിയപ്പോൾ അവരോടുള്ള ബഹുമാനാദരാദികളാൽ പ്രേരിതമായ പറയർ, പുലയർ, കുറവർ മുതലായ ആദിവാസികളും ആൎയ്യന്മാരെ അനുകരിച്ചു് ഇവരെ അകററുകയും സഹകരണത്യാഗത്തിലേൎപ്പെടുകയും ചെയ്തു. നായാടികൾക്കു ഇങ്ങിനെ ഒരു ദുസ്ഥിതിയുണ്ടാവാൻ കാരണമിങ്ങിനെയാവാമെന്നു തരമുള്ളൂ.

ഏതെങ്കിലുമൊരാചാരം ജനസമുദായത്തിൽ നടപ്പായാൽ പിന്നെ അതിനെ ജനങ്ങളെക്കൊണ്ടു് ഉപേക്ഷിപ്പിക്കുവാൻ പ്രയാസമാണു്. അവരുടെ ജീവിതത്തിലും രക്തത്തിലും അതു് ചേൎന്നിരിക്കും; പിന്നെ ആരും അതിന്റെ ഗുണങ്ങളെയോ ആവശ്യങ്ങളെയോ കുറിച്ചു് അധികമൊന്നും ചിന്തിക്കുകയില്ല. മാപ്പിളമാർ അനേകം ഹിന്ദുക്കളെ നിൎബ്ബന്ധിച്ചു മതം മാററിയിട്ടുണ്ടു്. എന്നിരുന്നാലും അവരുടെ മക്കളെല്ലാം അക്കാര്യം (തങ്ങളുടെ പിതാക്കന്മാരെ നിൎബ്ബന്ധിച്ചു് ബലം പ്രയോഗിച്ചാണു മതം മാററിയതെന്ന വസ്തുത) മറക്കുന്നു; അവരെല്ലാം തനി മാപ്പിളമാരായിത്തീരുകയും, ഹിന്ദുക്കളെ

ല്ലാം കാഫറുകളാണെന്നു വിശ്വസിക്കുകയും ചെയ്യുന്നു. മാത്രമല്ല ആവുന്നത്ര ഹിന്ദുക്കളെ മാപ്പിളമാരാക്കുകയാണു വേണ്ടതെന്ന അഭിപ്രായക്കാരാവുകയും ചെയ്യുന്നു. ഈ പരമാർത്ഥം നമുക്കൊക്കെ നിത്യപരിചയമാണല്ലോ. ഇവരെ ആര്യന്മാർ അകററിനിർത്തിയതു് ആ പൂർവ്വവൈരം കൊണ്ടായിരിക്കാമെങ്കിലും ആ അയിത്തം കുറച്ചു കാലം കൊണ്ടു് ഒരാചാരമായിത്തീർന്നു. കാലാന്തരത്തിൽ അനന്തര തലമുറക്കാർക്കു് ആ വൈരത്തിനൊന്നും കാരണമില്ല; ആ പൂർവ്വകഥ തന്നെ വിസ്മൃതമായിരിക്കും. എന്നിരുന്നാലും അതൊരാചാരമായിത്തീർന്നിരുന്നതിനാൽ ഗുണദോഷങ്ങളെയൊ, ആവശ്യാനാവശ്യങ്ങളെയൊ, കാര്യകാരണങ്ങളെയൊ ചിന്തിക്കാതെ ഇതിനെ നടത്തിവരികയും ചെയ്തു. നായാടികൾ ഇങ്ങിനെ ഒരു പരിത്യക്തവർഗ്ഗമായിത്തീരുവാൻ കാരണമിതാവാനേ തരമുള്ളു.

നായാടികളുടെ ഇപ്പോഴത്തെ നിലയും അതുതന്നെയാണു്. ജോലി കൊടുത്താൽ കൂടി അതിനു പോകാതെ പഴയ സമ്പ്രദായത്തിൽ നിലവിളിച്ചു നടക്കുവാനേ അവർ തയ്യാറുള്ളു. കുറച്ചു കൊല്ലങ്ങൾക്കു മുമ്പു് കുന്നംകുളത്തിന്നടുത്തു് ഒരു നായാടിക്കോളനിയുണ്ടാക്കി, ഇരുപതു ഇരുപത്തഞ്ചു വീടുകൾ ഗവർമ്മെണ്ടിൽനിന്നു പണിയിച്ചു് ഇവരെ കുടിയിരുത്തി; അവർക്കു ചില ജോലികൾ കൊടുക്കാനും ഏർപ്പാടാക്കി. പക്ഷെ ഒന്നും ഫലിച്ചില്ല; എല്ലാവരും അതുപേക്ഷിച്ചു് തെണ്ടിനടക്കുകയേ ചെയ്തുള്ളു.

ഇതിന്നെന്താണു കാരണം? ജോലിയൊന്നുമെടുക്കാതെ നിലവിളിച്ചു നടന്നുകൊണ്ടു ജീവിതം നയിക്കുന്ന ഒരു സമ്പ്രദായമാണു വളരെക്കാലമായി അവരനുവർത്തിച്ചുവരുന്നതു്. അതിനാൽ അതു അവരുടെ ജീവിതവുമായി ഒട്ടിച്ചേർന്നു. ഇനി അതിൽനിന്നു മറെറാരു ജീവിതസരണിയിലേക്കു തിരിച്ചുവിടുവാൻ അത്ര എളുപ്പമല്ല. അതിന്നവർ അത്ര പെട്ടെന്നൊന്നും തയ്യാറാവുകയില്ല. അതു മനുഷ്യസ്വഭാവമാകുന്നു. അതിനാലാണു നായാടികൾ എന്നൊരു

ദിവാസിയും ഈ നിലയിൽ ഇവിടെ ഉണ്ടാവാനും, നിലനിന്നു വരുവാനും, ഇപ്പോഴും മാററം വരാതെയും വളരുവാൻ കഴിയാതെയും അതേ നിലയിൽ ഇടംവരുവാനും കാരണമെന്നാണെന്റെ വിശ്വാസം.

സാധാരണ ജനങ്ങൾക്കു ഗതാഗതം ചെയ്യേണ്ടിവരുന്ന വഴികളിലോ, പ്രവേശിക്കേണ്ടിവരുന്ന സ്ഥലത്തോ അവർ നില്ക്കുകയില്ല. അങ്ങിനെ ആക്കും ചെല്ലേണ്ടതായ കാര്യമില്ലാത്ത കുന്നിൻപ്രദേശത്തും ഒഴിഞ്ഞ പറമ്പുകളിലും മറവാണു് അവർ വന്നുനിന്നു ധർമ്മം കിട്ടുവാൻ വിളിക്കുക പതിവു്. എന്റെ ചെറുപ്പത്തിൽ കണ്ടിപ്പുള്ളിർ ദേശത്തുതന്നെ അത്തരം വെളിമ്പറമ്പുകൾ—പള്ളങ്ങൾക്കും മററും മേയുവാനുള്ള സ്ഥലങ്ങൾ—കുറെയൊക്കെയുണ്ടായിരുന്നു. നായാടികളുടെ വിളി ഒരു പ്രത്യേക രീതിയിലും സ്വരത്തിലുമാണു്. അതിന്റെ അക്ഷരങ്ങൾ 'തമ്പ്ര്യോ' എന്നാകുന്നു. 'തമ്പുരാന്യോ' എന്നാവണം അതു്. എന്നെന്നും അങ്ങിനെ ദൂരത്തുനിന്നു ഉറക്കെ വിളിക്കുക കാരണം അവരുടെ ശബ്ദം എത്രയോ അധികം ദൂരത്തേക്കു കേൾക്കത്തക്കവണ്ണം വളരെ വലുതായിട്ടുണ്ടായിരുന്നു. എന്റെ ചെറുപ്പകാലത്തു് തന്നെ ഉറക്കെ കരഞ്ഞാൽ 'നായാടിയെപ്പോലെ' എന്നു പറഞ്ഞു പരിഹസിക്കാറുണ്ടു്. അപരിചിതന്മാർക്ക് അവരുടെ വിളി ആദ്യം കേൾക്കുമ്പോൾ മനസ്സിൽ ഒരു വ്യാകുലതയും ആർദ്രതയും ഉണ്ടാവും. മേല്പെട്ട വല്ലവരേയും കണ്ടാൽ ഏകാദശി എന്നാണെന്നു അവർ അന്വേഷിക്കുക പതിവാണു്. ഒരുവിധം കഴിവുള്ളവരെല്ലാം ദ്വാദശിദിവസം അവർക്കു ധർമ്മം കൊടുക്കുന്ന പതിവുണ്ടായിരുന്നു. അവർ ഏകാദശി എന്നാണു്? എന്നന്വേഷിക്കുന്നതു് ദ്വാദശി അറിയാനാണു്. എന്നാൽ ദ്വാദശി എന്നാണെന്നു ചോദിക്കുന്നതേ! അങ്ങിനെയല്ല കണ്ടിട്ടുള്ളതെന്നേ പറയാൻ കഴിയൂ. ദ്വാദശിനാൾ നായാടികൾക്കു കൊടുക്കുന്ന ധർമ്മത്തിനു ഒരു പ്രത്യേക രീതിയുണ്ടു്. കേവലം ധർമ്മം കൊടുക്കുന്ന

മട്ടല്ല; നാഴിയരി, രണ്ടു നാലു കായ, കുറച്ചു ഉപ്പു് എന്നിവയാണു ധൎമ്മം. അരി ഒരു മുണ്ടിൽ കിഴികെട്ടി കൊടുക്കണം. എല്ലാം ഉപദേശിയ്ക്കും മുണ്ടു് കൊടുത്തുവെന്നു വരില്ല. എന്നാലും ഒരു മുണ്ടിക്കഷണത്തിൽ കിഴി കെട്ടിയിട്ടാണു മിക്കവാറും—അല്ലെങ്കിൽ പലതും—കൊടുത്തിരുന്നതു്. കൊല്ലത്തിലൊരിയ്ക്കൽ—കാരണവരുടെ പിറന്നാൾക്ക—ഒരു കോടിമുണ്ടും കൊടുത്തിരുന്നു. വിവാഹം മുതലായി ദേശക്കാൎക്കു സൌകൎയ്യം സൎവ്വാണിസ്സൌകൎയ്യമുള്ള അടിയന്തരങ്ങളിൽ നായാടികൾക്കും ചോറു കൊടുക്കാറുണ്ടു്. ചോറു കഴിയാവുമെന്നു തോന്നിയാലും അവൎക്കുള്ളതു നീക്കിവെച്ചു് ബാക്കിയേ സൎവ്വാണിസ്സൌകൎയ്യവും ചിലവാക്കാറുള്ളൂ. ദേശക്കാൎക്കു സൌകൎയ്യമില്ലാത്ത ചെറിയ അടിയന്തരങ്ങളിലും നായാടികളുണ്ടെങ്കിൽ അവൎക്കു ചോറു കൊടുക്കണമെന്നുള്ളതു ഒരു മൎയ്യാദയായി കരുതിയിരുന്നു.

ഇപ്പോൾ ഈ നായാടിമാൎക്കു റോഡുകളിലും അങ്ങാടികളിലും മററും യഥേഷ്ടം സഞ്ചരിയ്ക്കാറായിട്ടുണ്ടു്. എന്നാലും തെണ്ടിനടക്കുവാനല്ലാതെ എവിടെയെങ്കിലും സ്ഥിരമായി താമസിയ്ക്കാനും പ്രവൃത്തിയെടുത്തു ജീവിയ്ക്കുവാനും ഇവരിൽ അധികമാരും ആരംഭിച്ചിട്ടില്ല; ഇഷ്ടപ്പെടുന്നുമില്ല.

തൃശ്ശൂരിനു തെക്കോട്ടു് നായാടികളും കൌഷീതകന്മാരുമില്ല* എന്നൊരു ചൊല്ലു് ഞാൻ ചെറുപ്പത്തിൽ കേട്ടിട്ടുണ്ടു്. അങ്ങിനെ കേട്ടിട്ടുള്ളതു മാത്രമല്ലാതെ ആ കേൾവി ശരിയാണോ എന്നും, വടക്കോട്ടു എതുവരെയുണ്ടെന്നും അറിഞ്ഞിരുന്നുമില്ല. ഈ പുസ്തകത്തിലേയ്ക്കു വേണ്ടതായ വിവരങ്ങൾ ശേഖരിയ്ക്കാനായി കേരളത്തിൽ മുഴുവൻ ഞാനൊരു അന്വേഷണയാത്ര നടത്തുകയുണ്ടായി. ആ സമയത്തും പറയർ പുലയർക്കുള്ള ദേശക്കാരെ—കരക്കാരെ—യല്ലാതെ നായാടികളെസ്സംബന്ധിച്ച കാൎയ്യം അന്വേഷ

* കൌഷീതകന്മാർ എന്നു പറയുന്നതു് നമ്പൂതിരിമാരിൽ ഗോത്രം, സൂത്രം, വേദം മുതലായി ചില വിഭാഗങ്ങളുള്ളതിൽ ഒന്നു മാത്രമാകുന്നു.

നാവിഷയമാക്കിയിരുന്നില്ല. മററു വർഗ്ഗക്കാരെപ്പററിയെല്ലാം എഴുതിക്കഴിഞ്ഞപ്പോഴാണു് ഇവരെക്കുറിച്ചു ഒന്നും പറയാതെ വിട്ടുകളഞ്ഞാൽ പോരെന്നു തോന്നിയതു്. നായാടികളെപ്പററി അപ്പോഴെ ജിജ്ഞാസയുണ്ടായുള്ളു. അതിനു ശേഷം ചില സ്നേഹിതന്മാൎക്കു എഴുതുകയും, അവർ മുഖേന കുറച്ചൊക്കെ വിവരം കിട്ടുകയും ചെയ്തു.

തൃശ്ശൂർനിന്നു തെക്കോട്ടു നായാടികളില്ലെന്നു കേൾവി എന്താണൊക്കെ ശ്രുതിയാണു്. കോഴിക്കോട്ടുനിന്നു വടക്കോട്ടും ഇവരില്ല. ഇത്രയും പ്രദേശത്തു്—തൃശ്ശൂർനിന്നു കോഴിക്കോട്ടുവരെയുള്ള കേരളത്തിൽ—കടൽക്കര മുതൽ പാലക്കാട്ടു വരെ കിഴക്കോട്ടു മിക്ക സ്ഥലങ്ങളിലും ഇവരെ കാണാം. ജാതിപ്പുഴ്ക്കിപ്പുറത്തുള്ളവരിൽ പലരും ക്രിസ്ത്യാനികളായും, വടക്കുദേശത്തുകാർ മുസ്ലിങ്ങളായും മതം മാറുകയാൽ ഇപ്പോൾ ഇവരുടെ ജനസംഖ്യ വളരെ കുറഞ്ഞിട്ടുണ്ടു്. പണ്ടു നായാടികൾ ഉണ്ടായിരുന്നുവെന്നും പ്രാദേശികരും അവൎക്കു ധനം കൊടുക്കുന്ന ഒരു നടപടി ഉണ്ടായിരുന്നുവെന്നും ആ പ്രദേശത്തുകാരനായ നാരണിയാട്ടില്ലത്തു് ദാമോദരൻ നമ്പൂതിരിയിൽനിന്നു അറിയാൻ കഴിഞ്ഞു. വടക്കെ മലബാറിലെ നാട്ടിൻപ്രദേശങ്ങളിൽ 'നായാടി' എന്ന വർഗ്ഗംതന്നെ ഇല്ലത്രെ. കിഴക്കൻ മലകളിലും അടിവാരങ്ങളിലും മൃഗങ്ങളെ വേട്ടയാടിക്കൊണ്ടു ജീവിക്കുന്ന ഒരു അപരിഷ്കൃത വർഗ്ഗമുണ്ടു്. അവരായിരിക്കാം നായാടിമാർ എന്നുകൂടി കൊയിലാണ്ടി സ്വദേശിയായ മേപ്പാട്ടു് നാരായണൻ നമ്പൂതിരി അഭിപ്രായപ്പെട്ടിരിക്കുന്നു. തൃശ്ശൂരും ആമ്പല്ലൂർ വരെയും നായാടിമാരെ കാണുന്നുണ്ടു്. അവിടെനിന്നു തെക്കുള്ളവരെ 'ഉള്ളാടൻ' എന്ന പേരിലാണു അറിയപ്പെടുന്നതെന്നു ഇസ്ലിമെ നായാടിമാരുടെ തലവന്മാരായ ചില മൂപ്പന്മാരോടു് അന്വേഷിച്ചപ്പോൾ പറയുകയുണ്ടായി. ഏററുമാനൂർ തിരുവല്ല മുതലായ തെക്കൻപ്രദേശങ്ങളിൽ ഉള്ളാടൻ കാട്ടാളൻ എന്നീ പേരുകളിൽ അറിയപ്പെട

ന്നവരെയാണു് 'നായാടി'കളെന്നു വ്യവഹരിച്ചുവരുന്നതെന്നും, നാട്ടകത്തോട്ടു ഇവരാണെന്നും തിരുവല്ലയിലുള്ള പ്രസിദ്ധ തന്ത്രി പി. സി. നാരായണൻ ഭട്ടതിരി എഴുതിയിരിക്കുന്നു. ആമ്പല്ലൂരെന്ന പ്രദേശം തൃശ്ശൂർനിന്നു എട്ടുപത്തു നാഴിക മാത്രം തെക്കു മാറിയിട്ടാകുന്നു. അവിടെനിന്നു തെക്കോട്ടെല്ലാം നായാടികളെ പറയുന്ന ഭാഷ 'ഉള്ളാടൻ' എന്നാകയാലായിരിക്കാം തൃശ്ശൂർനിന്നു തെക്കോട്ടു് നായാടികളില്ലെന്ന ധാരണ വന്നതു്.

—:0:—

## അദ്ധ്യായം 7

# നമ്പൂതിരിമാരുടെ കുലധർമ്മം

നമ്പൂതിരിമാരെപ്പറ്റി കേരളീയർക്കു്—തമിഴ്-കന്നഡപ്രദേശത്തുകാർക്കു—പ്രത്യേകമായി പരിചയപ്പെടുത്തേണ്ടതില്ല; അവരെപ്പറ്റി സാമാന്യമായി അവർക്കെല്ലാം അറിയാം. എന്നാൽ അവർക്കു വിധിച്ചിട്ടുള്ള പ്രവൃത്തിയെക്കുറിച്ചു്—അവർ അനുഷ്ഠിക്കേണ്ടതായ കുലധർമ്മത്തെപ്പറ്റി—അധികം പേരും വേണ്ടതുപോലെ മനസ്സിലാക്കാത്തവരാകുന്നു. നമ്പൂതിരിമാരിൽ തന്നെ അതിന്റെ യഥാർത്ഥ സ്വഭാവം അറിഞ്ഞവർ ഇന്നു വളരെ ദുർല്ലഭമാണു്; എന്നുവെച്ചാൽ ഇല്ലെന്നു പറയത്തക്കവണ്ണം കുറച്ചു ഉള്ളൂ. അതിനാൽ നമ്പൂതിരിമാരെ ചുമതലപ്പെടുത്തിയിട്ടുള്ള കുലധർമ്മത്തെ—വർണ്ണധർമ്മത്തെ—സംബന്ധിച്ചുള്ള വിധിയാണു ഇനി ഞാനിവിടെ ചുരുക്കിപ്പറയുന്നതു്.

പച്ചഭാഷയിൽ പറഞ്ഞാൽ നമ്പൂതിരിമാർക്കു് വിധിച്ചിട്ടുള്ള കുലധർമ്മം ഈശ്വരഭജനവും, ഭജിക്കുന്നവരെ സഹായിക്കുകയുമാകുന്നു. അതായതു് സന്ധ്യാവന്ദനാദി നിത്യകർമ്മങ്ങളും, ജാതകർമ്മാദി ഷോഡശസംസ്കാരങ്ങളും, യാഗാദി സൽക്കർമ്മങ്ങളുമാകുന്നു. അവയിൽനി

ന്നില്ലം പ്രത്യക്ഷത്തിൽ എന്തെങ്കിലും ഉല്പന്നങ്ങളോ മററു വൎത്തമാനങ്ങളോ ഉണ്ടാവില്ലെന്ന എല്ലാവൎക്കുമറിയാവുന്നതിനാൽ അതെല്ലാം മതപരങ്ങളായ ഈശ്വരഭജനങ്ങളാണെന്ന എല്ലാവരും സമ്മതിയ്ക്കും. ഈശ്വരഭജനം തന്നെ തങ്ങൾക്ക മാത്രം വേണ്ടിയല്ല; ലോകത്തിന്ന വേണ്ടിയുമാകുന്നു, അല്ലാതെ സ്വന്തം ഉപജീവനത്തിന്നോ കുടുംബം പുലൎത്താനോ അല്ല; ധനസമ്പാദനത്തിന്നുമല്ല. ഒരു ഉദാഹരണംകൊണ്ടു ഇതു് ഒന്ന വ്യക്തമാക്കേണ്ടിയിരിയ്ക്കുന്നു.

ശബരിമല, തിരുവനന്തപുരം, ഗുരുവായൂർ മുതലായ എന്തെങ്കിലും ഒരു ക്ഷേത്രത്തോടു് കേരളത്തെ ഉപമിയ്ക്കാം. പ്രകൃതത്തിലേയ്ക്ക ശബരിമല ക്ഷേത്രത്തെ എടുക്കുക. ശബരിമല ക്ഷേത്രത്തിലെ മേശാന്തിയുടെ സ്ഥാനമാണ കേരളമാകുന്ന പുണ്യക്ഷേത്രത്തിലെ നമ്പൂതിരിമാൎക്കുള്ളതു്. കേരള ക്ഷേത്രം വളരെ വലുതാകയാൽ മേശാന്തിമാർ വളരെ വേണ്ടിവന്നു. അതിനാൽ നമ്പൂതിരിമാരെ ഒട്ടുമുഴുവൻ തന്നെ ഇവിടത്തെ മേശാന്തിമാരായി നിശ്ചയിച്ചിരിയ്ക്കയാകുന്നു. മലയിലെ മേശാന്തിയുടെ ജോലി അയ്യപ്പസ്വാമിയ്ക്ക അഭിഷേകം പൂജ മുതലായതു ചെയ്യുകയാണു്; അല്ലാതെ അതു എന്തെങ്കിലും ധനാൎജ്ജനത്തിന്നുള്ള വ്യവസായമല്ല; പ്രൊഡക്ഷൻ ഒന്നുമില്ലെന്നൎത്ഥം. അതു തന്റെ മാത്രം ഗുണത്തിന്നല്ല, ഭക്തന്മാരെയെല്ലാം — ലോകത്തിന്റെ തന്നെ — ക്ഷേമത്തിന്നാണതാനം. അതുപോലെത്തന്നെ കേരള ക്ഷേത്രത്തിലെ മേശാന്തിമാരായ നമ്പൂതിരിമാർ ചെയ്യുന്നതായ പൂജയാണെങ്കിൽ ഈശ്വരഭജനം, ഷോഡശസംസ്കാരങ്ങൾ, യാഗം മുതലായ സൽക്കൎമ്മങ്ങളാണു്. അതും അവരുടെ സ്വന്തം ക്ഷേമത്തിന്നോ സമ്പാദ്യത്തിന്നോ മാത്രമല്ല; മറിച്ചു് ലോകക്ഷേമത്തിന്ന വേണ്ടിയാകുന്നു. മലയിലെ മേശാന്തി അയ്യപ്പസ്വാമിയെ പൂജിയ്ക്കുന്നതു് ഭക്തന്മാരുടെ ക്ഷേമത്തിന്നാകുന്നു; അല്ലാതെ അതു അദ്ദേഹത്തിന്റെ പ്രത്യേക കാൎയ്യമല്ല; പൂജിച്ചില്ലെന്ന വെച്ചു് അദ്ദേഹത്തിന്ന പ്രത്യേകിച്ചു് ദോഷമൊന്നും

ഷ്ടവുമില്ല. അതുപോലെ നമ്പൂതിരിമാരുടെ മേൽപറഞ്ഞ കർമ്മങ്ങളും ലോകക്ഷേമത്തിന്നായിട്ടാകുന്നു; അല്ലാതെ അവരുടെ മാത്രം ക്ഷേമത്തെ ഉദ്ദേശിച്ചല്ല.

മറെറാരു വിധം പറഞ്ഞാൽ കേരള ക്ഷേത്രത്തിലെ മേശാന്തിമാരായ നമ്പൂതിരിമാരിൽ നിന്നുണ്ടാകുന്ന പ്രൊഡക്ഷൻ—പ്രവൃത്തിയുടെ ഫലം—ആ കർമ്മങ്ങളെക്കൊണ്ടു സിദ്ധിയ്ക്കുമെന്നു വിശ്വസിയ്ക്കുന്ന പുണ്യമാകുന്നു. ആ വക പ്രവൃത്തികൾ ഇന്നും അവർ മാത്രമേ ചെയ്യുന്നുള്ളു, അവരെക്കൊണ്ടു മാത്രമേ അന്യന്മാർ ചെയ്യിയ്ക്കാറുമുള്ളു; അതിന്റെ കാരണം നമ്പൂതിരിമാർക്കു അതിന്നധികാരമുള്ളുവെന്നും, അവരെക്കൊണ്ടു ചെയ്യിച്ചു ഫലമുണ്ടാകൂ എന്നും ഉള്ള വിശ്വാസത്താലാണല്ലോ. അമ്പലവാസികൾ, ശൂദ്രന്മാർ മുതലായവർ ആ പ്രവൃത്തികൾ പഠിയ്ക്കാതെയും പ്രവൃത്തിയ്ക്കാതെയുമിരിയ്ക്കുന്നതു് അവർക്കു വശമല്ലാത്തതുകൊണ്ടോ, അതിന്നു കഴിവില്ലാത്തതിനാലോ, പഠിപ്പിയ്ക്കാൻ ആളില്ലാത്തതിനാലോ അല്ല; പിന്നെയോ, തങ്ങൾക്ക അതിന്നു അധികാരമില്ലെന്നും, അതിനാൽ അങ്ങിനെ ചെയ്യുന്നപക്ഷം പുണ്യത്തിന്നു പകരം പാപമേ ഉണ്ടാകൂ എന്നുമുള്ള വിശ്വാസത്താലാണല്ലോ. ഈ നിയമം കേവലം വൈദികകാര്യങ്ങളെയോ നമ്പൂതിരിമാരെയോ സംബന്ധിച്ചു മാത്രമല്ല ഉണ്ടായിരുന്നതു്, മറെറല്ലാ വംശത്തൊഴിലാളികളെ സ്സംബന്ധിച്ചുമുള്ള നിയമമായിരുന്നു.

ഇനി ഇതിനെത്തന്നെ ഫലിതരൂപത്തിൽ പറയുന്നപക്ഷം മററു വംശത്തൊഴിലാളികളെപ്പോലെത്തന്നെ നമ്പൂതിരിമാരുടെ കുലധർമ്മം ഈശ്വരസേവയും അതിന്റെ പ്രൊഡക്ഷൻ പുണ്യവുമാകുന്നു; അവരായാൽ മാത്രമേ പുണ്യമാകുന്ന ഉല്പന്നമുണ്ടാകയുള്ളു. മററാർക്കും അതിന്നു അധികാരമില്ലെന്നതൊ ഇരിയ്ക്കട്ടെ, അവർ അതെല്ലാം പഠിച്ചു പ്രവൃത്തിച്ചാലും ആ പ്രൊഡക്ഷൻ ഉണ്ടാകയില്ല. അതിന്നു പുറമെ 'പാപ'മെന്ന അനർത്ഥകരമായ ഉല്പന്നം ഉണ്ടാവു

ന്നതുമാകുന്നു. ഇന്നും ഹിന്ദുക്കളെല്ലാം സാമാന്യമായി വിശ്വസിക്കുക മാത്രമല്ല അനുസരിച്ചുവരുന്നതും ഇതിനെത്തന്നെയല്ലെ?

ബ്രാഹ്മണർ സന്ധ്യാവന്ദനാദി കൎമ്മങ്ങൾ എങ്ങിനെ മോക്ഷം ലഭിക്കുവാൻ കാരണമാകുന്നുവോ അതുപോലെത്തന്നെ അബ്രാഹ്മണർ അവരുടെ സ്വധൎമ്മം യഥാവിധി ചെയ്യുന്നതു അവൎക്കും മുക്തിക്കു കാരണമാകുന്നു. തങ്ങളുടെ കുലധൎമ്മം മോക്ഷസാധകമല്ലെന്നും, വെറും ഉപജീവനാൎത്ഥമുള്ള പ്രവൃത്തി മാത്രമാണെന്നുമുള്ള ധാരണ തെറ്റാകുന്നു. പ്രവൃത്തിയെന്തായാലും ശരി ഓരോരുത്തരും അവരവരുടെ കുലധൎമ്മം ഈശ്വരാൎപ്പണമായി ചെയ്താൽ അതെല്ലാം മോക്ഷസാധകമാണ്. ബ്രാഹ്മണർ ചെയ്യുന്ന സന്ധ്യാവന്ദനാദി കൎമ്മങ്ങളും ഈശ്വരാൎപ്പണമായിട്ടല്ലാതെ ധനസമ്പാദനത്തിന്നോ അന്യരെ ബോധിപ്പിക്കുവാനോ മറ്റൊ ആയി ചെയ്താൽ മോക്ഷസാധനമാകയുമില്ല. "സ്വന്തം — തങ്ങൾക്ക വിധിച്ച — കൎമ്മം ഈശ്വരാൎപ്പണമായി ചെയ്താൽ മുക്തി സിദ്ധിക്കും.1" "അവരവൎക്ക വിധിച്ചിട്ടുള്ള കൎമ്മങ്ങൾ താല്പൎയ്യത്തോടെ ചെയ്യുന്നവൻ മുക്തിയെ പ്രാപിക്കും 2 എന്നെല്ലാം ഗീതയിൽ പറയുന്നതിന്റെ താല്പൎയ്യമതാണ്.

കൎമ്മയോഗത്തിന്റെ കാമ്പ് സ്വന്തം സുഖത്തിന്നല്ലാതെ (ഫലേച്ഛ കൂടാതെ) പരോപകാരാൎത്ഥം കൎമ്മം ചെയ്യുകയാകുന്നു. അതു ഈശ്വരാൎപ്പണമായി ചെയ്താൽ കൎമ്മയോഗമായി. മുക്തിക്കുള്ള മാൎഗ്ഗവും അതുതന്നെയാണ്. മുമ്പൊക്കെ — എന്റെ ചെറുപ്പക്കാലത്തു പോലും — നൂറു ശതമാനം തൊഴിലാളികളെന്ന പറയട്ടെ — അവരുടെ കുലധൎമ്മം ചെയ്തിരുന്നതു ഈശ്വരാൎപ്പണമായിട്ടായിരുന്നു; ധനാൎജ്ജനത്തെ മാത്രം ഉദ്ദേശിച്ചായിരുന്നില്ല. ഇതിന്നു ചില തെളിവുകൾ കാണിക്കാം.

---

1 സ്വകൎമ്മണാ തമഭ്യൎച്ച്യ സിദ്ധിം വിന്ദതി മാനവഃ— (ഗീത).

2 സ്വേ സ്വേ കൎമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ —(ഗീത).

ആശാരിമാർ പണിയാരംഭിച്ചാൽ ആദ്യംതന്നെ ആ മരം ഒന്നു തൊട്ടു തലയിൽ വെയ്ക്കും. പിന്നെ അതിൽനിന്നു ഒരു പൂളു—ചെറിയ മരക്കഷണം—ചെത്തിയെടുത്തു് ഗണപതിയ്ക്കു്—ഇഷ്ടദേവതയ്ക്കു്—എന്നു സങ്കല്പിച്ചു് മുമ്പിൽ വെച്ചു് ഭക്തിയോടെ തൊഴുതേ പണി ആരംഭിക്കൂ. കാലത്തു കുളിയും ജപവും കഴിച്ചു ഭസ്മം കുറിയിട്ടേ വീട്ടിൽനിന്നു പണിസ്ഥലത്തേക്കു പുറപ്പെടുകയുമുള്ളു. കംസകാരൻ പണിയാരംഭിച്ചാൽ ആദ്യം ഒരു ഉരുള മണ്ണുരുട്ടി മുമ്പിൽ വെച്ചു് ഗണപതിയെ ഭക്തിയോടെ പ്രാൎത്ഥിച്ചല്ലാതെ പണി ആരംഭിക്കാറില്ല. വെളക്കത്തല നായർ ക്ഷൌരം ചെയ്യാനാരംഭിച്ചാൽ ആദ്യമായി തല തൊട്ടു തന്റെ തലയിൽ വെച്ചുവെന്നു് ഇന്നും നാട്ടിൻപുറങ്ങളിൽ കൂടി കണ്ടുവരുന്നുണ്ടു്. എല്ലാ തൊഴിലാളികളും ഇങ്ങിനെ ഈശപ്രാൎത്ഥനയോടുകൂടിയേ പണികൾ ആരംഭിച്ചിരുന്നുള്ളു. അവരുടെയെല്ലാം തൊഴിലുകൾ ഉപജീവനമാൎഗ്ഗമാണെങ്കിലും അതു തങ്ങളുടെ കുലധൎമ്മമെന്നും, അതിനാൽ ഉപജീവനത്തിനു വേറെ വകയുണ്ടെന്നു വന്നാൽ കൂടി തങ്ങളുടെ കുലം—വംശം—നിലനില്ക്കുന്നേടത്തോളം കാലം അതു ചെയ്യാതിരിക്കാൻ പാടില്ലെന്നും എല്ലാവരും വിശ്വസിച്ചിരുന്നു. സാക്ഷാൽ ഭഗവാൻ ശങ്കരാചാൎയ്യരവർകൾ സ്വന്തം കയ്യുകൊണ്ടു ഒരു മാല കെട്ടി ഏതെങ്കിലും ഒരു അമ്പലത്തിൽ കൊണ്ടുപോയി കൊടുത്തല്ലാതെ ജലപാനം കഴിച്ചിരുന്നില്ലെന്നു പ്രസിദ്ധമാണു്. എന്തിനധികം പഴയ കാലത്തേക്കു പോകുന്നു! തറ്റൂർ വാരിയം പണ്ടു് സാമൂതിരിപ്പാട്ടിലെ ഒരു ഇടപ്രഭുവായിരുന്നു. ഇന്നു അവർ ഒന്നാന്തരം ജന്മികളുമാണു്. അവിടത്തെ വാരസ്യാന്മാരിൽ പലരും തന്നെ കാലത്തു കുളിച്ചു് ഒരു മാല സ്വന്തം കയ്യുകൊണ്ടു കെട്ടി അമ്പലത്തിൽ കൊടുത്തതിനു ശേഷമല്ലാതെ ഒന്നും കഴിക്കുകയില്ല. വംശത്തൊഴിലാളികൾ കേവലം ഉപജീവനമാൎഗ്ഗമായിട്ടു മാത്രമല്ല ആ പ്രവൃത്തി ചെയ്തിരുന്നതെന്നും,

കുലധൎമ്മമാണെന്നുകൂടി വിശ്വസിച്ചിരുന്നുവെന്നല്ലേ ഇത് തെളിയിക്കുന്നതു്?

ഫലേച്ഛ കൂടാതെ—ഇന്ന ഫലം കിട്ടണമെന്നാശിക്കാതെ—തൻെറ ധൎമ്മമാണെന്ന വിശ്വാസത്തോടെ ഈശ്വരാൎപ്പണമായി ചെയ്യുന്ന എല്ലാ കൎമ്മവും മോക്ഷസാധനമാകുന്നു. കൎമ്മയോഗത്തിൻെറ തത്വമതാണ്. എന്നിരുന്നാലും അതു രണ്ടു തരത്തിലാണെന്നു പറയാം. അവയിലൊന്നു ലോകയാത്രയ്ക്കുകൂടി വേണ്ടിയുള്ളതും, മററൊന്നു ഈശ്വരപ്രസാദത്തിന്നു—മോക്ഷത്തിന്നു—മാത്രം വേണ്ടിയുള്ളതുമാകുന്നു. മററു ചിലരെ ബാധിക്കാതിരിക്കുന്നേടത്തോളം തൻെറ സ്വാതന്ത്ര്യ—സുഖ-സൌകൎയ്യാദികളെ അനുഭവിക്കുവാൻ എല്ലാവൎക്കും അവകാശമുണ്ട്. ജനങ്ങളും തമ്മിലുള്ള പെരുമാററത്തിൽ ഈ അവകാശം നഷ്ടപ്പെടാതെ എല്ലാവൎക്കും അനുഭവിക്കാറാക്കുക—ബലവാന്മാരിൽനിന്നു ദുൎബ്ബലന്മാൎക്കു ബുദ്ധിമുട്ടിന്നിട വരാതെ രക്ഷിക്കുക—യാണല്ലോ ഇന്നത്തെ ഗവൎമ്മേണ്ടിൻെറ പ്രഥമവും പ്രധാനവുമായ കൎത്തവ്യം. പണ്ടത്തെ ധൎമ്മശാസ്ത്രങ്ങളിൽ കാണുന്ന 'ലോകയാത്ര' എന്ന പദത്തിൻെറ താല്പൎയ്യവും ഏതാണ്ടൊക്കെ ഇതുതന്നെയാണെന്നു പറയാം. ആൎയ്യന്മാർ ഇവിടെ ഏൎപ്പെടുത്തിയിരുന്ന എല്ലാ പ്രവൎത്തികളും കൎമ്മയോഗാനുസൃതങ്ങളാകുന്നു. അവയിൽ അബ്രാഹ്മണരുടേതെല്ലാം തന്നെ ലോകയാത്രയ്ക്കുകൂടി വേണ്ടിയുള്ളവയും, ബ്രാഹ്മണരുടേതാകട്ടെ ഈശ്വരപ്രസാദത്തിന്നു—മോക്ഷത്തിന്നു—മാത്രമുള്ളവയുമാകുന്നു. ഈ രണ്ടു തരം കൎമ്മങ്ങളെയും വായനക്കാൎക്കു മനസ്സിലാവുന്നതിന്നു കുറച്ചൊന്നു വിവരിക്കേണ്ടിയിരിക്കുന്നു. അതിൽ ആദ്യമായി അബ്രാഹ്മണരുടെ സ്വധൎമ്മത്തെ എടുക്കട്ടെ.

ആന്തൂരാൻ ചക്കാൻ മുതൽ പറയർ പുലയരേക്കുമുള്ള സകലരുടെയും കുലധൎമ്മം പ്രാധാന്യമുള്ളവയാണല്ലോ. അതെല്ലാം തന്നെ ലോകയാത്രയ്ക്കു — ജനങ്ങളുടെ ജീവിതനിൎവ്വാഹ

ത്തിന്ന്—ആവശ്യവുമാണ്. ഈ ലോകശബ്ദത്തിൽ അവരും കൂടി ഉൾപ്പെടുമല്ലോ. അതിനാൽ അവരുടെയെല്ലാം ഉല്പന്നങ്ങൾ മററുള്ളവരെപ്പോലെ അവൎക്കും ആവശ്യമാണെന്നതിന്നു പുറമെ അതിന്റെ വില അവരുടെ ഉപജീവനവുമാകുന്നു. ഇങ്ങിനെ അബ്രാഹ്മണരായ കുലധൎമ്മക്കാരുടെയെല്ലാം പ്രവൃത്തികൾ ലോകയാത്രയ്ക്കും—ജീവിതനിർവ്വഹണത്തിന്നും—കൂടി ഉപകരിക്കുമെന്നു പറഞ്ഞതിന്റെ അൎത്ഥമതാണ്. അങ്ങിനെ ഓരോ വംശക്കാരും—ഇന്നത്തെ ഭാഷയിൽ ജാതിക്കാരും—അവരവൎക്കു വിധിച്ചിട്ടുള്ള പ്രവൃത്തികളെ—കുലധൎമ്മങ്ങളെ—പ്രത്യേകമായ ഫലത്തെയും ലാഭത്തെയും ഇച്ഛിക്കാതെ തങ്ങളുടെ 'ധൎമ്മമാണ്' എന്നുള്ള വിശ്വാസത്തോടെ ഈശ്വരാൎപ്പണമായി ചെയ്യുന്നതു ശരിയായ കൎമ്മയോഗമാകുന്നു; അതു മോക്ഷസാധകവുമാകുന്നു. ആ പ്രവൃത്തി സ്വാൎത്ഥത്തിന്നാണോ—സ്വന്തം ലാഭത്തെ ഉദ്ദേശിച്ചാണോ—എന്നും, ലോകയാത്രയ്ക്കാവശ്യമല്ലേ എന്നും മാത്രമേ ചോദ്യമുള്ളു. ഒരു ദേശത്തെ ചക്കാൻ എണ്ണയാട്ടുവ്യവസായത്തിൽ ഏൎപ്പെടാതിരുന്നാൽ ആ ദേശക്കാൎക്കു എണ്ണ കിട്ടാതെ ബുദ്ധിമുട്ടു വരും. അതു ലോകയാത്രയ്ക്കു — ആ ദേശത്തുകാരുടെ ജീവിതത്തിന്നു — തടസ്സമാകുമല്ലോ. മററൊരു തൊഴിലിലേൎപ്പെട്ടാൽ കൂടുതൽ ലാഭം കിട്ടുമെന്നിരുന്നാലും—തൊഴിലെടുക്കാതെ ജീവിക്കുവാനുള്ള കഴിവ് അയാൾക്കുണ്ടെന്നു വന്നാലും—അതുപേക്ഷിക്കാതെ സ്വധൎമ്മമാണെന്ന നിലയിൽ വിശ്വാസത്തോടെ ഈശ്വരാൎപ്പണമായി ചെയ്താൽ അതു ശരിയായ കൎമ്മയോഗമായി. ലോകയാത്രയ്ക്കു വേണ്ടി ഏൎപ്പെടുത്തിയ കുലധൎമ്മമാണെങ്കിൽ അതു കശാപ്പായാലും ശരി, മാംസവിക്രയമായാലും വേണ്ടില്ല, തോട്ടിപ്പണിയായാലും തരക്കേടില്ല; തന്റെ കുലധൎമ്മമെന്ന നിലയിൽ മുൻപറഞ്ഞ വിശ്വാസത്തോടെ ചെയ്താൽ കൎമ്മയോഗമായി; അവിടെ പ്രവൃത്തിയേതാണെന്ന ചോദ്യമില്ല. ലോകയാത്രയ്ക്കു വേണ്ടിയുള്ളതല്ലേ? ശാസ്ത്രം വിധിച്ച കൎമ്മമല്ലേ?

എന്നു മാത്രമേ നോക്കേണ്ടതുള്ളു. കൎമ്മയോഗത്തിന്റെ എസെൻസ് പ്രവൃത്തി 'എന്താണെ'ന്നല്ല, 'എന്തിന്നാണെ'ന്നാകുന്നു. ലോകയാത്രക്കു വേണ്ടി ചെയ്യുന്ന — മനുഷ്യരുടെ ജീവിതത്തിന്നാവശ്യമുള്ള — ഏതു തരം പ്രവൃത്തിയും കൎമ്മയോഗത്തിൽ പെടും. അതു ചെയ്യുന്നതിന്റെ ഉദ്ദേശം സ്വന്തം ലാഭമോ ഉദരപൂരണമോ ആവരുതെന്നും, ഫലേച്ഛ കൂടാതെ—പരപ്രേരണയോ പരപ്രീതിപോലുമോ കൂടാതെ—സ്വധൎമ്മമെന്ന നിലയിൽ ഈശ്വരാൎപ്പണമായിട്ടാവണമെന്നുമേയുള്ളു.

വായനക്കാൎക്കു മുഷിപ്പുണ്ടായിത്തോന്നിയേക്കാമെങ്കിലും ക്ഷമാപണം ചെയ്തുകൊണ്ടു കുറച്ചുകൂടി വിവരിക്കട്ടെ. സാമാന്യമായിപ്പറഞ്ഞാൽ പ്രവൃത്തിയുടെ—കൎമ്മത്തിന്റെ—ഫലം കൊണ്ടല്ല ഗുണദോഷങ്ങളെ നിൎണ്ണയിക്കുന്നതു്; ഉദ്ദേശംകൊണ്ടാകുന്നു. ഒരേ പ്രവൃത്തിതന്നെ ഉദ്ദേശത്തിന്റെ ഭേദംകൊണ്ടു നന്മയായും തിന്മയായും വരും. ഒരാൾ ഒരു കരടിയെ വെടി വെച്ചുവെന്നിരിക്കട്ടെ. അതു ചെന്നു കൊണ്ടതു മറെറാരാളുടെ മേലാണു്; അയാൾ മരിക്കുകയും ചെയ്തു. ആ പരമാൎത്ഥം—ഉന്നം പിഴച്ചതിനാൽ വന്ന അപകടമാണെന്നതു തെളിഞ്ഞാൽ—അയാൾക്കു കുററമില്ല; ഏറിവന്നാൽ സൂക്ഷ്മക്കുറവിന്നുള്ള ശിക്ഷയേ അയാൾക്കു വിധിക്കൂ. നേരെ മറിച്ചു് ഒരാളെ വെടിവെച്ചു കൊല്ലണമെന്ന ഉദ്ദേശത്തോടെ നിറതോക്കുമായി കാത്തുനിന്നു; തോക്കൊഴിച്ചു; പക്ഷെ ഭാഗ്യവശാൽ ഉന്നം തെററി, വെടി അയാൾക്കു കൊണ്ടില്ല; അല്ലെങ്കിൽ അയാൾ ആ വഴിയെ വരാതിരുന്നതിനാൽ വെടി വെയ്ക്കാൻ കഴിയാതെ വന്നു. എന്നിരുന്നാലും ശരി, അയാൾ കൊലയാളി തന്നെയാണു്. ആദ്യത്തെയാൾ വെടികൊണ്ടു മരിച്ചു, എന്നിട്ടും തോക്കുകാരനു കുററമില്ല. രണ്ടാമത്തെ ആൾക്കു അപായമൊന്നും വന്നില്ല, എന്നാലും ആ തോക്കുകാരൻ കൊലയാളിയുമാണു്. ധൎമ്മശാസ്ത്രപ്രകാരം കൎമ്മങ്ങളുടെ നന്മതിന്മകളെയും പുണ്യപാപങ്ങളെയും നിശ്ചയിക്കുന്നതിനുള്ള

അടിസ്ഥാനം കർമ്മമോ കർമ്മഫലമോ അല്ല, അതിന്റെ ഉദ്ദേശമാകുന്നു.

നമ്പൂതിരിമാരായ കുലധർമ്മക്കാരുടെ പ്രവൃത്തികൊണ്ടു് കാര്യമായ ഉപയോഗം പരലോകജീവിതത്തിന്നാകുന്നു. മററു കുലധർമ്മക്കാരുടെ ഉല്പന്നങ്ങൾ അതാതു കുലധർമ്മക്കാൎക്കു മാത്രമല്ല കേരളീയൎക്കെല്ലാം ഒന്നുപോലെ ആവശ്യവും കിട്ടുവാനാഗ്രഹവും ഉണ്ടായിരുന്നതുപോലെതന്നെ നമ്പൂതിരിമാരുടെ ഉല്പന്നമായ പുണ്യം കിട്ടുന്നതിന്നും അവരെല്ലാം ആഗ്രഹക്കാരായിരുന്നു; ഇപ്പോഴും തീരെ മറിച്ചായിട്ടുമില്ല. ചുരുക്കിപ്പറഞ്ഞാൽ നമ്പൂതിരിമാരുടെ കുലധർമ്മം ഈശ്വരാരാധനയും, ഉല്പന്നമാകട്ടെ ഈശ്വരപ്രസാദവും, പുണ്യവുമാണെന്നു തെളിയുന്നു. മററു ഉല്പന്നങ്ങളുടെ കൂട്ടത്തിൽ പുണ്യമാകുന്ന ഉല്പന്നം ഭൗതികവസ്തുക്കളെപ്പോലെ മാംസചക്ഷുസ്സുകൊണ്ടു് പ്രത്യക്ഷത്തിൽ കാണുവാനോ, ആവശ്യമാകയാൽ പത്തായത്തിലും മററും സ്റ്റോക്കു ചെയ്യുവാനോ, തക്ക സമയത്തു് കൈമാററം ചെയ്യുവാനോ സാധിയ്ക്കയില്ലെന്നു മാത്രമേ വ്യത്യാസമുള്ളു. മററു കുലധർമ്മക്കാരിൽ പലരുടെയും ഉല്പന്നങ്ങൾ സ്റ്റോക്കു ചെയ്യുവാനും, കൈമാററം ചെയ്യുവാനും, വിലയ്ക്കു വില്ക്കുവാനും കഴിയുന്നതാണു്. ആശാരിമാരുണ്ടാക്കുന്ന മരിക കയ്യില്‌ മുതലായവ, കരുവാന്മാരുടെ കയ്ക്കോട്ടു് മഴു വെട്ടുകത്തി പൂട്ടു് ആദിയായവ, ആന്തുരാന്മാരുടെ മൺപാത്രങ്ങൾ, ചാലിയന്മാരുടെ വസ്ത്രങ്ങൾ എന്നിങ്ങനെയുള്ളതെല്ലാം അത്തരത്തിൽ പെടുന്നു. വെളുത്തേടൻ, മണ്ണാൻ, വെളക്കത്തലവൻ, കണിയൻ മുതലായവരുടെ കുലധർമ്മം കൊണ്ടുണ്ടാവുന്ന പ്രൊഡക്ഷൻ മുൻകൂട്ടി സ്റ്റോക്കു ചെയ്യാനോ ആവശ്യംപോലെ എത്രയും കൈമാററാനോ സാധ്യമല്ല; ആവശ്യക്കാരുണ്ടാകുമ്പോൾ മാത്രം ചെയ്തുകൊടുക്കുവാനേ സാധിയ്ക്കുകയുള്ളുവല്ലൊ. ഉദാഹരണത്തിന്നു ജ്യോത്സ്യനെ എടുക്കുക. ആരെങ്കിലും ആവശ്യപ്പെട്ടു വരുമ്പോൾ രാശി വെച്ചു നോക്കി ഫലം എഴുതിക്കൊടുക്കാ

നല്ലേ അവൎക്കു സാധിയ്ക്കൂ. അല്ലാതെ ജോത്സ്യഫലം കുറെ കടലാസുകളിൽ എഴുതിവെയ്ക്കുകയും, മററു സാധനങ്ങൾ വില്ക്കുന്നതുപോലെ ആവശ്യക്കാർ വന്നാൽ അതു എടുത്തുകൊടുക്കുകയും ചെയ്യാൻ സാധ്യമല്ലെന്നൎത്ഥം.

നമ്പൂതിരിമാരുടെ കുലധൎമ്മമാണെങ്കിൽ കൈത്തൊഴിൽ (Handicraft) അല്ല. പിന്നെയോ ബുദ്ധിപ്രവൃത്തി (Mental works) ആകുന്നു. നമ്പൂതിരിമാരും മററു കുലധൎമ്മക്കാരും (കണിശൻ ഒഴികെ) തമ്മിലുള്ള വ്യത്യാസം ഇതു മാത്രമാണു്.

ആ ഉല്പന്നങ്ങളുടെ വിനിയോഗത്തെ—വിതരണത്തെ—സംബന്ധിച്ചേടത്തോളമാണെങ്കിൽ സ്വല്പം വ്യത്യാസമുണ്ടെന്നു സമ്മതിയ്ക്കുന്നു. മററെല്ലാ കുലധൎമ്മക്കാരുടേയും ഉല്പന്നങ്ങളുടെ ആവശ്യവും ഉപയോഗവും വ്യക്തികൾക്കാണു്; പൊതുവെ സമുദായത്തിന്നായിട്ടല്ല. ഉദാഹരണത്തിന്നു ചാലിയൻെറ തുണിയെടുക്കുക. അവരുണ്ടാക്കുന്ന തുണികൾ മുഴുവനും ഓരോ വ്യക്തികളാണു വാങ്ങി ഉപയോഗിയ്ക്കുന്നതു്. എന്നാൽ നമ്പൂതിരിമാരുടെ പ്രൊഡക്ഷനായ പുണ്യമാകട്ടെ വ്യക്തികൾക്കുവേണ്ടിയല്ല, ഉപയോഗിയ്ക്കുന്നതും വ്യക്തികളല്ല. വ്യക്തികൾക്കു പ്രത്യേകം വിതരണം ചെയ്യുന്നുമില്ല. കേരളത്തിലെ പൊതുജനങ്ങൾക്കു ഒന്നായി വിതരണം ചെയ്യുകയാണു പതിവു്. എന്നുവെച്ചാൽ നമ്പൂതിരിമാരുടെ കുലധൎമ്മമായ ഈശ്വരാരാധനകളെ—അതായതു് ജാതകൎമ്മാദി ഷോഡശസംസ്കാരങ്ങൾ, സന്ധ്യാവന്ദനാദി നിത്യകൎമ്മങ്ങൾ, യാഗം മുതലായ പ്രത്യേക കൎമ്മങ്ങൾ ഇത്യാദികളെ—കൊണ്ടു് വലിയ പുണ്യമുണ്ടാകുമെന്നും, അതുകൾ കേരളീയരുടെയെല്ലാം ശ്രേയസ്സിന്നു അത്യാവശ്യമാണെന്നും എല്ലാവരും വിശ്വസിച്ചിരുന്നു. എഞ്ചിൻെറ പ്രവൎത്തനംകൊണ്ടു് ഒരു കപ്പൽ യഥായോഗ്യം നടക്കുന്നതുപോലെ ബ്രാഹ്മണരുടെ കുലധൎമ്മമായ ഈ വൈദികവൃ

ത്തികൊണ്ടാണ് കേരളമാകുന്ന കപ്പൽ ഈതിബാധകളൊന്നും * കൂടാതെ ലോകയാത്ര നിൎവ്വഹിക്കുന്നതെന്നും, അതില്ലായിരുന്നുവെങ്കിൽ വന്നേക്കാവുന്ന ആപത്തുകൾ നമ്പൂതിരിമാൎക്ക് മാത്രമല്ല കേരളീയൎക്കൊക്കെത്തന്നെ അനുഭവിക്കേണ്ടിവരുമെന്നും കൂടിയാണ് സകലമാന ജനങ്ങളും വിശ്വസിച്ചിരുന്നത്. കേവലം വ്യക്തികൾക്കല്ലാതെ കേരളജനതയ്ക്കു വേണ്ടി ഒന്നാകെയാണ് അത് വിതരണം ചെയ്തിരുന്നതെന്നു പറഞ്ഞതിന്റെ താല്പൎയ്യമതാണ്.

അതിനു പുറമെ ആ പുണ്യം പലൎക്കും വ്യക്തികൾക്കു പ്രത്യേകം ആവശ്യമായി വരികയും, അപ്പോഴെല്ലാം നമ്പൂതിരിമാരിൽ നിന്നു അവർ അതു സമ്പാദിക്കുകയും പതിവാണ്. എന്നുവെച്ചാൽ തങ്ങളുടെ ചില പ്രത്യേക കാൎയ്യസാദ്ധ്യത്തിന്നോ ആപന്നിവൃത്തിക്കോ വേണ്ടി നമ്പൂതിരിമാരെക്കൊണ്ടു തക്കതായ സൽകൎമ്മങ്ങൾ—അവരുടെ സ്വധൎമ്മങ്ങൾ—ചെയ്യിക്കാറുണ്ടെന്നൎത്ഥം.

ഇതിനെപ്പറ്റി ഫലിതരൂപത്തിൽ—എന്നാൽ യഥാൎത്ഥമായും—ഒരു ഉദാഹരണം പറയാൻ തോന്നുന്നു. ഗവൎമ്മെണ്ടു സാനിററി, മെഡിക്കൽ എന്നിങ്ങിനെ രണ്ടു ഡിപ്പാൎട്ടുമെണ്ടുകൾ നടത്തിവരുന്നുണ്ടല്ലൊ. രാജ്യത്തെ പൊതുവെയുള്ള ശുചീകരണവും, പകൎച്ചവ്യാധി വരാതെ സൂക്ഷിക്കലും വന്നാൽ നിവാരണപ്രവൃത്തികൾ നടത്തലുമാണ് അവരുടെ കൎത്തവ്യം. അല്ലാതെ വ്യക്തികൾക്കായി അവരൊന്നും ചെയ്യുന്നില്ല. എന്നിരുന്നാലും ആ പ്രവൃത്തികൾ രാജ്യത്തിന്നത്യാവശ്യമാണെന്ന കാൎയ്യത്തിൽ വാദമുണ്ടാവില്ല. നമ്പൂതിരിമാരുടെ കുലധൎമ്മമായ ശുദ്ധാചാരസേവാദികളിൽ നിന്നുണ്ടാകുന്ന പ്രൊഡക്ഷന്റെ നിലയും ഇതുതന്നെയായിരുന്നു. അതു ജനക്ഷേമത്തിന്നത്യാവശ്യമാണെന്നും, അതിൽ ഉപേക്ഷ വരുത്തുന്നതാ

* അതിവൎഷം, വൎഷമില്ലായ്മ, കൊടുങ്കാറ്റ്, ഇടിവെട്ടൽ, പകൎച്ചവ്യാധികൾ, ഭൂകമ്പം മുതലായനൎത്ഥങ്ങളെ 'ഈതിബാധകൾ' എന്നു പറയുന്നു.

പത്താണെന്നും എല്ലാവരും വിശ്വസിച്ചിരുന്നു. പൊതുസ്ഥലങ്ങളിലെ ശുചീകരണങ്ങൾക്കൊന്നും മതിയാവാതെ തങ്ങളുടെ വീടുകളിലെ ശുചീകരണവും, വീട്ടിലാർക്കെങ്കിലും രോഗമുണ്ടായാൽ ചികിത്സയും അതാതിൽ പരിചയമുള്ളവരെ — ശുചീകരണവിദഗ്ദ്ധനേയും ഡാക്ടരേയും — പ്രത്യേകം വരുത്തി സ്വയം ഏർപ്പാടാക്കുകയല്ലെ പതിവ്? അതു പതിവല്ലേ? അതുപോലെത്തന്നെ എന്തെങ്കിലും രോഗങ്ങളോ ആപത്തുകളോ കാണുമ്പോൾ തൽപരിഹാരാർത്ഥം നമ്പൂതിരിമാരെ ക്ഷണിക്കുകയും, തക്കതായ ഈശ്വരസേവകൾ — പൂജ, ഗണപതിഹോമം, പുഷ്പാഞ്ജലി, മററു മാന്ത്രികങ്ങൾ എന്നാദിയായവയെല്ലാം — ചെയ്യിക്കുകയും പതിവായിരുന്നില്ലേ? ഇന്നും പതിവില്ലേ?

ഇത്രയും പറഞ്ഞതിന്റെ താല്പര്യമെന്തെന്നാൽ നമ്പൂതിരിമാരും മററു തൊഴിൽക്കാരെപ്പോലെ ഒരു തൊഴിൽക്കാർ മാത്രമായിരുന്നുവെന്നും, മററുള്ളവരുടെ പ്രൊഡക്ഷനെന്നപോലെത്തന്നെ (അതിനേക്കാൾ കൂടുതലായിട്ടുതന്നെ) ഇവരുടെ പ്രൊഡക്ഷൻ കേരളക്ഷേമത്തിന്നത്യാവശ്യമാണെന്നും എല്ലാവരും വിശ്വസിച്ചിരുന്നു. മാത്രമല്ല ഈ മെന്റൽ വർക്കിനു നമ്പൂതിരിമാരെപ്പോലെ തങ്ങളെക്കൊണ്ടാവില്ലെന്നും, ഇത്രയും പററിയവർ വേറെയില്ലെന്നുമുള്ള പരമാർത്ഥം മറെറല്ലാ തൊഴിൽക്കാരും നല്ലവണ്ണം മനസ്സിലാക്കുകയും ചെയ്തിരുന്നു.

അതിനാൽ നായന്മാർ — അബ്രാഹ്മണരൊക്കെത്തന്നെ — നമ്പൂതിരിമാരുടെ ഭൃത്യന്മാരായിരുന്നുവെന്നു പറയുന്നതിന്റെ അർത്ഥം അവരെല്ലാം ഈശ്വരസേവന്മാരാണെന്നാകുന്നു. അമ്പലത്തിലെ കഴകക്കാർ മാരാന്മാർ — എന്നുവേണ്ട ഊരാളക്കാരടക്കം എല്ലാ പ്രവർത്തിക്കാരും — മേശാന്തിയുടെ ഭൃത്യന്മാരാണെന്നു പറയാം. എന്തെന്നാൽ കഴകക്കാർ പൂവ് മാല മുതലായതു തക്കസമയത്ത് എത്തിച്ചുകൊടുക്കുന്നതും, മാരാർ കൊട്ടുന്നതും, കീഴ്ശാന്തിക്കാർ നേദ്യം

ചെയ്യുന്നതുമെല്ലാം തന്നെ മേശാന്തിയെ സ്സഹായിക്കുവാനാണ്—മേശാന്തിക്കു പൂജ കഴിപ്പാൻ വേണ്ടതൊക്കെ ഒരുക്കിക്കൊടുക്കുകയാണ്.

മേശാന്തിക്കു യഥാകാലവും ക്രമപ്രകാരവും അമ്പലത്തിൽ അഭിഷേകം, പൂജ, പുഷ്പാഞ്ജലി മുതലായ സൽക്കൎമ്മങ്ങൾ ചെയ്യണമെങ്കിൽ, അദ്ദേഹത്തെ മറ്റു ജോലികൾക്കയയ്ക്കാതെ ശ്രീകോവിലിലെ പണികൾക്കു മാത്രമായി വിടണം. പൂവു കൊണ്ടുവരിക, മാല കെട്ടുക, നിവേദ്യത്തിന്നരി സമ്പാദിക്കുക, വിറകുണ്ടാക്കുക, പൂജാപാത്രം തേയ്ക്കുക, അമ്പലം അടിച്ചു തളിക്കുക മുതലായ പ്രവൎത്തികൾ മേശാന്തി തന്നെ എടുക്കണമെങ്കിൽ തക്കസമയത്ത് വിധിപ്രകാരം പൂജാദികൾ നടത്താൻ മേശാന്തിക്കു സാധിക്കുകയില്ലല്ലോ. കഴകക്കാരും മറ്റും അതെല്ലാം തയ്യാറാക്കിക്കൊടുക്കുന്നു മേശാന്തിക്കു. അതിനാൽ കഴകക്കാരേയും മറ്റും ഒരൎത്ഥത്തിൽ മേശാന്തിയുടെ ഭൃത്യന്മാരാണെന്നു പറയാമെങ്കിലും വാസ്തവത്തിൽ അവർ ദേവന്റെ ഭൃത്യന്മാരാകുന്നു. മേശാന്തിയും അതുപോലെത്തന്നെ ദേവന്റെ ഭൃത്യനാണല്ലോ. കഴകക്കാർ ദേവനെ നേരിട്ടല്ല ഉപചരിക്കുന്നതു; നേരിട്ടുപചരിക്കുന്നതു മേശാന്തിയാണ്. കഴകക്കാരും മറ്റും മേശാന്തിക്കു ദേവനെ നേരിട്ടുപചരിപ്പാൻ വേണ്ടി മേശാന്തിയെ സ്സഹായിക്കുവാനാണെന്നു ഉള്ളവല്ലോ. മാല കെട്ടുക, നേദ്യം വെയ്ക്കുക മുതലായ പ്രവൎത്തികളൊന്നും മേശാന്തിക്കുള്ളതോ മേശാന്തിയുടേയോ അല്ല; ആ മേശാന്തിയുടെ പൂജാദികളാണെങ്കിൽ അദ്ദേഹത്തിന്റെ പ്രത്യേക കാൎയ്യമല്ല; ക്ഷേത്രയോഗക്കാരുടെയെല്ലാം കാൎയ്യമാണ്. മറ്റു ക്ഷേത്രക്കാരെപ്പോലെയല്ലാതെ അതിൽ കൂടുതലായ യാതൊരു കുറവും മേശാന്തി പൂജ കഴിച്ചില്ലെന്നു വെച്ച്—ശാന്തി ഒഴിഞ്ഞുപോയതുകൊണ്ട്—അദ്ദേഹത്തിന്നു വരാനില്ല.

ഇതുതന്നെയാണ്—അഥവാ ആയിരുന്നു—കേരള ക്ഷേത്രത്തിലെയും നടപടി. കേരള ക്ഷേത്രത്തിലെ മേശാന്തിമാർ ന

നമ്പൂതിരിമാരാണ്. അബ്രാഹ്മണരെല്ലാം ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ അവരുടെ ഭൃത്യന്മാരാണെന്നു പറഞ്ഞതിന്റെ അൎത്ഥം അവരെല്ലാം ഈ മേൽശാന്തിമാൎക്കു പൂജാസാധനങ്ങൾ ഒരുക്കിക്കൊടുക്കുന്ന കഴകക്കാരാണെന്നാകുന്നു. അമ്പലത്തിലെ പൂജയുടെ സ്ഥാനത്ത് ഇവർ ചെയ്യുന്നതായ ദേവപൂജ സന്ധ്യാവന്ദനം, ഔപാസനം, നമസ്കാരം, ഷോഡശസംസ്കാരങ്ങൾ, യാഗം മുതലായ സൽക്കൎമ്മങ്ങളാണെന്നേ ഭേദമുള്ളു. ഈ വക സൽക്കൎമ്മങ്ങൾ യഥാവിധി ചെയ്യണമെങ്കിൽ അവൎക്ക് മറെറാന്നിനും സമയമുണ്ടാവില്ല. ശ്രീകോവിലിലെ പൂജ മാത്രമല്ലാതെ മററു കഴകപ്രവൃത്തികൾക്കൊന്നും മേൽശാന്തിയെ അനുവദിക്കാതിരിക്കുന്നതു്—കഴകക്കാരെക്കൊണ്ടു വേണ്ടതെല്ലാം ചെയ്യിക്കുന്നതു്—മേൽശാന്തി പൂജയിൽ മാത്രമേ വ്യാപൃതനാകാവൂ എന്നും, അല്ലെങ്കിൽ പൂജയിൽ മാത്രം ശ്രദ്ധ ചെലുത്തുവാൻ പററാതാകുമെന്നും കരുതിയിട്ടാകുന്നു. അതുപോലെത്തന്നെ കേരള ക്ഷേത്രത്തിലെ മേൽശാന്തിമാരായ ഈ നമ്പൂതിരിമാരും സന്ധ്യാവന്ദനാദി ദേവപൂജയിൽ മാത്രമേ ബദ്ധശ്രദ്ധരാകാവൂ എന്നും, മററു ജീവിതാവശ്യങ്ങൾക്കൊന്നും അവരെ അയയ്ക്കരുതെന്നും കരുതിയിട്ടാണ് ശൂദ്രാദികളെയെല്ലാം നമ്പൂതിരിമാരെ ശുശ്രൂഷിക്കാൻ മാത്രമായി വിട്ടിരിക്കുന്നതു്. നമ്പൂതിരിമാർ സന്ധ്യാവന്ദനാദി സൽക്കൎമ്മങ്ങൾ ചെയ്യാതിരുന്നാൽ—പൂജ ചെയ്യാതിരുന്നാൽ മേൽശാന്തിക്കെന്നപോലെ—അവൎക്കു പ്രത്യേകമായ ആപത്തൊന്നും വരാനില്ല; കേരളീയൎക്കു പൊതുവെ ഉണ്ടാകുന്ന ആപത്തിൽ ഒരോഹരി മാത്രമേ അവരും അനുഭവിക്കേണ്ടിവരൂ. കഴകക്കാർ തക്കസമയത്തു ഒരുക്കിക്കൊടുക്കാത്തതിനാലാണ് യഥാസമയം പൂജ നടത്താൻ കഴിയാത്തതെങ്കിൽ അതിൽ മേൽശാന്തിക്കെന്തെങ്കിലും പ്രത്യേകമായ ദോഷമുണ്ടാകുമോ? പൂജ മുടങ്ങിയാൽ—അഥവാ വിധിപ്രകാരം ചെയ്യാൻ കഴിയാതിരുന്നാൽ—ക്ഷേത്രവാസികൾക്കെല്ലാമുണ്ടാകുന്ന ദോഷത്തിന്റെ ഓഹരി മാത്ര

മല്ലേ മേശാന്തിയെ ബാധിക്കൂ? അതുപോലെ കേരള ക്ഷേത്രത്തിലെ കഴകക്കാരായ അബ്രാഹ്മണർ മേശാന്തിമാരായ നമ്പൂതിരിമാർക്ക് സന്ധ്യാവന്ദനാദി സൽക്കർമ്മങ്ങളാകുന്ന പൂജ നടത്താൻ വേണ്ടതുപോലെ ഒരുക്കങ്ങൾ ചെയ്യാതിരുന്നാൽ ആ ദേവപൂജയ്ക്കു വൈകല്യം വരും; അതിന്റെയും ദോഷം നാട്ടുകാർക്കാണ്.

പക്ഷെ ഒരു കാര്യം മനസ്സിലാക്കണം. മേശാന്തിക്കു ആ ജോലി ചെയ്യുന്നതിനു പ്രതിഫലം (ശാന്തിവൃത്തി) കൊടുക്കണമെന്നുണ്ടല്ലോ. അതുപോലെ മറ്റെല്ലാ വംശക്കാരും അതാതു കുലധർമ്മം അനുഷ്ഠിക്കുന്നതിനു യഥായോഗ്യം പ്രതിഫലം കൊടുക്കുന്നുണ്ട്; അല്ലെങ്കിൽ അവർ വാങ്ങുന്നുണ്ട്. (കഴകക്കാർ ഭൃത്യന്മാർ മുതലായവർക്ക് ശമ്പളം കൊടുക്കുന്നു, ആശാരി, മൂശാരി, കരുവാൻ മുതലായവർ പ്രവർത്തിക്കു പ്രതിഫലം വാങ്ങുന്നുണ്ട്.) എന്നാൽ നമ്പൂതിരിമാരുടെ കുലധർമ്മത്തിനു യാതൊരു പ്രതിഫലവുമില്ല, ആരും കൊടുക്കുന്നുമില്ല, കിട്ടുന്നുമില്ല. പ്രതിഫലത്തിനു വേണ്ടിയാണെങ്കിൽ അതു കിട്ടാത്തപക്ഷം ആ പണി ഉപേക്ഷിച്ച് ജീവിതവൃത്തിക്കു വേണ്ടി പ്രതിഫലം കിട്ടുന്ന വല്ല പണിക്കും പോകാമായിരുന്നു. എന്നാൽ അതിനവർക്കധികാരമില്ല. എന്തുവെച്ചാൽ ലക്ഷപ്രഭുവായാലും പരമദരിദ്രനായാലും സന്ധ്യാവന്ദനാദി കുലധർമ്മങ്ങളുടെ അനുഷ്ഠാനകാര്യത്തിൽ യാതൊരു നീക്കുപോക്കും ചെയ്യാൻ പാടില്ലെന്നാണു നിയമം; അതായത് അവർക്ക് സന്ധ്യാവന്ദനാദി സൽക്കർമ്മങ്ങൾ ഉപേക്ഷിക്കുകയോ, ജീവിതവൃത്തിക്കായി മറ്റു ജോലികളിൽ ഏർപ്പെടുകയോ ചെയ്യാനധികാരമില്ലെന്നർത്ഥം. എന്നു മാത്രമല്ല "കുലധർമ്മമേ ചെയ്യാവൂ; വേണ്ടതുപോലെ ചെയ്യാൻ കഴിവില്ലെങ്കിലും അതേ ചെയ്യാവൂ; അത് ശ്രേയസ്കരമാണ്; മറ്റു ധർമ്മങ്ങളൊന്നുപോലും—ദാരിദ്ര്യംകൊണ്ട് പട്ടിണിയായാലും ശരി—സ്വീകരിക്കുകയുമരുത്" എന്നാണ് ശാസ്ത്രം.

നമ്പൂതിരിമാർ സന്ധ്യാവന്ദനാദികളായ അവരുടെ കുലധൎമ്മം അനുഷ്ഠിക്കുന്നതു് എന്തെങ്കിലും പ്രതിഫലം കിട്ടാനോ ഉപജീവനത്തിനു വേണ്ടിയോ അല്ല. ആരേയെങ്കിലും ഭയപ്പെട്ടിട്ടോ ബോധ്യപ്പെടുത്താനോ അല്ല; തങ്ങളുടെ 'കുലധൎമ്മമാണതു്' എന്നുള്ള വിശ്വാസത്തോടെ മാത്രമാകുന്നു. അതിനാൽ എത്ര ധനവാനായാലും ദരിദ്രനായാലും ആ കാൎയ്യത്തിൽ വ്യത്യാസം കാണിക്കാറില്ല. വാൎദ്ധക്യംകൊണ്ടോ രോഗത്താലോ അവശനായാലും ഉപേക്ഷിക്കാറില്ല. തീരെ കിടപ്പായിപ്പോയാൽ തക്കസമയത്തു് സന്ധ്യാവന്ദനം അദ്ദേഹത്തെ തൊട്ടുകൊണ്ടു മററൊരാൾ ചെയ്യുകയും, കിടന്നുകൊണ്ടുതന്നെ അദ്ദേഹത്തോടൊപ്പം മന്ത്രം ചൊല്ലുകയും ചെയ്യും. തീരെ ബോധമില്ലാതായാലും മററാരെങ്കിലും ഒരാൾ അദ്ദേഹത്തെ തൊട്ടുകൊണ്ടു അദ്ദേഹത്തിനു വേണ്ടി പ്രതിനിധിയായി സ്സന്ധ്യാവന്ദനം ചെയ്യുക പതിവായിരുന്നു. എത്രതന്നെ അവശനായാലും ശരി, അങ്ങിനെയെങ്കിലും രണ്ടു നേരവും സന്ധ്യാവന്ദനം ചെയ്യാതെ ജലപാനംപോലും കഴിക്കാറില്ല. ശരിയായ കുലധൎമ്മാനുഷ്ഠാനം അങ്ങിനെയാകുന്നു.

കുലധൎമ്മങ്ങൾ നിശ്ചയിച്ചിരിക്കുന്നതിന്റെ അടിസ്ഥാനം ലോകക്ഷേമം മാത്രമാണല്ലൊ. ആ ലോകത്തിൽ തങ്ങളും ഉൾപ്പെടുന്നതുകൊണ്ടു് ആ ഓഹരിപ്രകാരമുള്ള ക്ഷേമം തങ്ങൾക്കും ലഭിക്കുമെന്നു മാത്രമേയുള്ളു. ഒരു ചാലിയൻ വസ്ത്രനിൎമ്മാണമെന്ന കുലധൎമ്മം യഥായോഗ്യം നിൎവ്വഹിക്കുന്നതെന്തിനു എന്നു വിചാരിക്കുക. ആ വസ്ത്രങ്ങൾ മുഴുവൻ അവനുള്ളതല്ല; ആ ദേശത്തെ പൊതുജനങ്ങൾക്കുള്ളതാകുന്നു. ആ കൂട്ടത്തിൽ അവന്നാവശ്യമുള്ളതും എടുക്കാമെന്നേയുള്ളുവല്ലൊ. അവൻ വസ്ത്രനിൎമ്മാണമെന്ന കുലധൎമ്മം അനുഷ്ഠിക്കാതിരുന്നാൽ—നെയ്ത്തുപണി ഉപേക്ഷിച്ചാൽ—ദേശക്കാരെല്ലാം തന്നെ ആവശ്യാനുസരണം വസ്ത്രങ്ങൾ കിട്ടാതെ ബുദ്ധിമുട്ടിലകപ്പെടും. അതിനാൽ അവന്റെ ഉപജീവനമോ സമ്പാദ്യമോ

വസ്ത്രനിർമ്മാണത്തെ ഒരിക്കലും ബാധിക്കരുതു്. അവൻ വലിയ ധനവാനായിത്തീരുകയും, ഉപജീവനത്തിനു ആ തൊഴിൽ ആവശ്യമില്ലെന്നായിത്തീരുകയും ചെയ്തെന്നു വരാം. അതൊന്നും അവന്റെ കുലധർമ്മം ഉപേക്ഷിക്കാൻ കാരണമാകരുതു്. അതുകൊണ്ടൊന്നും നെയ്ത്തുപണിയിൽനിന്നു വിരമിക്കുകയുമരുതു്. അതാണു് കുലധർമ്മത്തിന്റെ താല്പര്യം.

കൂലിപ്പണിയും—പ്രതിഫലത്തിനു വേണ്ടി ചെയ്യുന്ന പ്രവൃത്തിയും—കുലധർമ്മവും തമ്മിലുള്ള വ്യത്യാസമിതാണു്. പ്രതിഫലം കിട്ടുമെങ്കിലേ കൂലിപ്പണിയെടുക്കേണ്ടതുള്ളു. പ്രതിഫലം പോരാതെ വന്നാലും, ഉപജീവനത്തിനു പ്രവൃത്തിയെടുക്കേണ്ടതായ ആവശ്യമില്ലെന്നു—പ്രവൃത്തിയെടുത്തില്ലെങ്കിലും ഉപജീവനത്തിനു വകയുണ്ടെന്നു—വന്നാലും പ്രവൃത്തി ഉപേക്ഷിക്കാം. വല്ല ദിക്കിലും കൂടുതൽ പ്രതിഫലം കിട്ടുമെന്നു വന്നാൽ അവിടെപ്പോയി പ്രവൃത്തിയെടുക്കാനും വിരോധമില്ല. അതിന്റെ തത്വമെന്തെന്നാൽ അതു തനിക്കു വേണ്ടി മാത്രം ചെയ്യുന്ന പ്രവൃത്തിയാണെന്നും, അതിനാൽ തന്റെ ഇഷ്ടംപോലെ പ്രവൃത്തിയെടുക്കാനും എടുക്കാതിരിക്കാനും, മറ്റൊരു ദേശത്തേക്കു പ്രവൃത്തി മാറ്റാനും, ഉല്പന്നങ്ങളെ അധികവില കിട്ടുന്ന പ്രദേശത്തേക്കു കൊണ്ടുപോയി വില്ക്കാനുമെല്ലാം തനിക്കധികാരമുണ്ടെന്നാകുന്നു. തനിക്കു വേണ്ടി മാത്രമാണു പ്രവൃത്തിയെടുക്കുന്നതെങ്കിൽ അതെല്ലാം ന്യായവുമാകുന്നു.

എന്നാൽ കുലധർമ്മത്തിന്റെ തത്വം തന്നെ മറിച്ചാണു്. കുലധർമ്മം അനുഷ്ഠിക്കുന്നതു തനിക്കു വേണ്ടിയല്ല, ലോകത്തിനു വേണ്ടിയാകുന്നു. അതിനാൽ കുലധർമ്മം ഏല്പിക്കുകയും ഏറ്റെടുക്കുകയും ചെയ്യുമ്പോഴത്തെ വ്യവസ്ഥ ശരിയായി പാലിക്കുകതന്നെ വേണം. ആ വ്യവസ്ഥയാകട്ടെ കഴിവനുസരിച്ചു് എന്നെന്നും—വംശം നിലനില്ക്കുന്നേടത്തോളം കാലം—അനുഷ്ഠിക്കുമെന്നും, സമ്പാ

ത്ര്യമോ ഉപജീവനമോ ഒന്നും കണക്കാക്കാതെ അനുസരിച്ചുകൊള്ളു മെന്നുമാകുന്നു.

നമ്പൂതിരിമാരുടെ കുലധൎമ്മമാണെങ്കിൽ ഇന്നത്തെ വ്യവസായ—വ്യാപാരദൃഷ്ടിയിൽ പ്രൌഢഫലമൊന്നുമില്ലാത്തതാണല്ലൊ. നിത്യവൃത്തിക്കുള്ള വകപോലും അതിൽനിന്നു കിട്ടുകയില്ല; ഉല്പന്നം ശേഖരിച്ചു—സമ്പാദിച്ചു—സൂക്ഷിക്കുവാനോ മാൎക്കററിൽ കൊണ്ടുപോയി വില്ക്കുവാനോ സാധിക്കുകയുമില്ല. അവരുടെ കുലധൎമ്മത്തിന്റെ സ്വഭാവം അതാണല്ലൊ. അതിനാൽ വാസ്തവത്തിൽ അതു നിഷ്കാമകൎമ്മമാണ്; ശരിയായ കൎമ്മയോഗമാണ്.

ഈ വിശ്വാസം ശരിയായതൊ തെറെറാ എന്ന സംഗതി ഇവിടെ പ്രസക്തമല്ല. വേണമെങ്കിൽ ആ കാൎയ്യം പ്രധാന വിഷയമാക്കി വെടുത്തെ വ്യക്തമാക്കാൻ പാടും. ഇവിടെ ചിന്താവിഷയം അതല്ല. ഇവിടത്തെ പ്രകൃതം ചരിത്രമാണ്. അതിനാൽ അന്നത്തെ നടപടി അങ്ങിനെയായിരുന്നില്ല എന്നു മാത്രമെ ഇപ്പോൾ പരിശോധിക്കേണ്ടതുള്ളു. അങ്ങിനെ പരിശോധിച്ചാൽ കേരളമാകുന്ന ക്ഷേത്രത്തിലെ മേശാന്തിമാർ മാത്രമാണു നമ്പൂതിരിമാരെന്നും, സന്ധ്യാവന്ദനാദി യജ്ഞങ്ങളാകുന്ന അവരുടെ പൂജയ്ക്കു ഒരുക്കിക്കൊടുക്കുന്ന കഴകക്കാരാണു മററുള്ളവരെന്നും, ആ പൂജ ചെയ്യുന്നതിൽ മററു കഴകക്കാൎക്കുണ്ടായിരുന്നേടത്തോളം മാത്രമേ നമ്പൂതിരിമാൎക്കും താല്പൎയ്യമുണ്ടായിരുന്നുള്ളുവെന്നും—മറെറാരു വിധം പറഞ്ഞാൽ നമ്പൂതിരിമാൎക്കുണ്ടായിരുന്നേടത്തോളം തന്നെ താല്പൎയ്യം മററു കഴകക്കാൎക്കുമുണ്ടായിരുന്നുവെന്നും—സ്പഷ്ടമാകും.

### A തമ്പ്രാക്കൾ :—

നമ്പൂതിരിമാരിൽ വെച്ച് ഏററവുമധികം മാന്യത—അഥവാ ഉൽകൃഷ്ടത—ആഴ്വാഞ്ചേരി തമ്പ്രാക്കൾക്കാകുന്നു. ഈ ഇല്ലം എടക്കുളം റെയിൽവെ സ്റ്റേഷനിൽനിന്നു അധികം ദൂരത്തല്ല. വൈ

ദികമാകട്ടെ ലൗകികമാകട്ടെ കേരളത്തിലെ ഏതു കാര്യങ്ങളിലും അവസാനതീരുമാനം ചെയ്യുവാനുള്ള അധികാരി—സുപ്രീം കോടതി—തന്ത്രാക്കളായിരുന്നു. തന്ത്രാക്കൾ എന്ന പദത്തിന്റെ മൂലം 'സമ്രാട്ട്' എന്നാകുന്നു. അതിന്നു രൂപാന്തരം വന്നിട്ടാവണം തന്ത്രാക്കൾ എന്നായിത്തീർന്നതു്. സമ്രാട്ടിന്റെ ലക്ഷണം ഇതാണു്. "യോഗാഭ്യാസപ്രവീണനും, സർവ്വജ്ഞനും, അനുഗ്രഹിപ്പാനും ശപിപ്പാനും ശക്തിയുള്ളവനും, സർവ്വവ്യാപിയായ പരബ്രഹ്മത്തെ സാക്ഷാത്കരിച്ചവനുമായ ആളെ 'സമ്രാട്ട്' എന്നു പറയുന്നു. *"

പഴയകാലത്തു് ജനങ്ങളുടെ മാന്യതയ്ക്കും പദവിക്കും അടിസ്ഥാനമായിരുന്നതു പണമോ പ്രഭുത്വമോ അല്ല, കറിച്ചു് വിഷയപരിത്യാഗം, വൈദികവൃത്തി, തപോനിഷ്ഠ, സത്യസന്ധത മുതലായ സാത്വികഗുണങ്ങളായിരുന്നുവല്ലൊ. നമ്പൂതിരിമാരും കൂടി 'തന്ത്രാക്കൾ' എന്നുതന്നെ സംശയം കൂടാതെ പറഞ്ഞുവരാൻ കാരണം ആ തറവാട്ടുകാരിലുണ്ടായിരുന്ന ആ വക ബ്രഹ്മണ്യഗുണങ്ങളുടെ തികവായിരുന്നു. മറ്റു നമ്പൂതിരിത്തറവാട്ടുകാരെപ്പോലെതന്നെ ഇവരും വളരെക്കാലമായിട്ടു് പ്രഥമപുത്രൻ മാത്രമേ വിവാഹം ചെയ്യുന്നുള്ളു. എന്നാൽ അടുത്തു് അന്തരിച്ച കാരണവരൊഴികെ ഇതിനു മുമ്പുണ്ടായിരുന്ന ഇളമുറക്കാരാരുംതന്നെ സ്ത്രീസ്പർശം ചെയ്തിട്ടില്ല; സ്മൃതികളിൽ പറഞ്ഞ പ്രകാരം 'അവിപ്ലുതബ്രഹ്മചാരിക'ളായിത്തന്നെ ജീവിക്കുകയേ ചെയ്തിട്ടുള്ളു.

ഇന്നത്തെ വായനക്കാരെ പ്രത്യേകം ധരിപ്പിക്കേണ്ടതായ ഒരു സംഗതിയുണ്ടു്. വേദാന്തമതപ്രകാരം—ഉപനിഷൽപ്രതിപാദ്യമായ—മോക്ഷം പ്രാപിക്കുകയാണു മനുഷ്യജന്മത്തിന്റെ ഉദ്ദേശം. അതു ശരിയോ തെറ്റോ എന്നുള്ള കാര്യം വേറെയാണു്. അതിനാൽ ആ കാര്യം ഇവിടെ ചിന്തിക്കുന്നില്ല. ആ ഉദ്ദേശം വെച്ചുകൊണ്ടാ

---

* "സിദ്ധയോഗീ ച സർവ്വജ്ഞഃ ശാപാനുഗ്രഹശക്തിമാൻ
സംസിദ്ധബ്രഹ്മസാക്ഷാത്കാരോ യഃ സ സമ്രാഡിതി സ്മൃതഃ."

ന്നു ഋഷിമാർ ധൎമ്മശാസ്ത്രങ്ങൾ നിൎമ്മിച്ചിരിക്കുന്നതെന്നു ആദ്യമേ മനസ്സിലാക്കണം. ആ മോക്ഷപ്രാപ്തിക്കുള്ള 'പ്രിപ്പറേററി' ക്ലാസ്സുകളാണു മീമാംസാശാസ്ത്രവിഹിതങ്ങളായ സന്ധ്യാവന്ദനാദി കൎമ്മങ്ങൾ. ആ കൎമ്മങ്ങളെക്കൊണ്ടു ഭക്തിയും, ഭക്തിയിൽനിന്നു ബ്രഹ്മജ്ഞാനവുമുണ്ടാകും. മോക്ഷമെന്നു പറയുന്നതു ആ ബ്രഹ്മജ്ഞാനത്തെ ത്തന്നെയാണെന്നും പറയട്ടെ. ഇവയെല്ലാം തന്നെ കുറച്ചൊക്കെ അന്യോന്യാശ്രയങ്ങളാകുന്നു. ഇവയെല്ലാം പ്രധാന സഹായിയാണു് 'വിഷയവിരക്തി'. വിഷയലമ്പടന്മാൎക്കു് — പ്രാപഞ്ചികസുഖഭോഗങ്ങളിൽ അത്യന്തം ആസക്തിയുള്ളവൎക്കു് — കൎമ്മാദികളിൽ ശ്രദ്ധ കുറവായിട്ടു വരും. ധൎമ്മശാസ്ത്രങ്ങളിൽ വിഷയവിരക്തിയെ പുകഴ്ത്തിപ്പറയുന്നതിന്റെ കാരണം അതാകുന്നു. വിഷയങ്ങളിൽ വെച്ചു് പരിത്യജിക്കുവാൻ ഏററവും പ്രയാസമേറിയവ ശിശ്നോദരങ്ങളാകുന്നു — അതായതു ഭോഗധൎമ്മവും ഭക്ഷണവുമെന്നൎത്ഥം. ബ്രഹ്മചൎയ്യത്തെയും, ഏകാദശി വാവു് സംക്രാന്തി മുതലായ പട്ടിണിവ്രതങ്ങളെയും പല പ്രകാരത്തിൽ ധൎമ്മശാസ്ത്രം വിധിക്കുന്നതിനും, അവയെ അനുഷ്ഠിപ്പാൻ പ്രേരിപ്പിക്കുന്നതിനും കാരണം മറെറാന്നല്ല. ആ നിലയിൽ ഏററവുമധികം ധൎമ്മങ്ങളെ അനുഷ്ഠിച്ചിരുന്നതു് ആഴ്വാഞ്ചേരി തമ്പ്രാക്കളായിരുന്നതിനാലാണു ആ തറവാട്ടുകാരെ മററു നമ്പൂതിരിമാരെല്ലാം തന്നെ കൂടുതൽ ബഹുമാനിക്കുകയും, തമ്പ്രാക്കൾ — സാമ്രാട്ടുകൾ — എന്നു വിളിക്കുകയും ചെയ്തിരുന്നതു്. ഇപ്പോഴത്തെ കാരണവരുടെ അച്ഛൻ മുതൽക്കല്ലാതെ — മുത്തച്ഛൻ മുതൽ മേല്പട്ടുള്ളവരായിരുന്നവരാരും — പുറന്നും ഭക്ഷിച്ചിട്ടില്ല. കുലഗുരുവായ പുരോഹിതന്റെ ഇല്ലത്തേക്കു മാത്രമേ പോകാറുള്ളു. അന്തൎജ്ജനങ്ങളെയാണെങ്കിൽ "അകത്തേക്കും പുറത്തേക്കും മോടികൊണ്ടു മൂടിയിട്ടാണു കൊണ്ടുപോവുക" പതിവു്. പണ്ടുകാലത്തു് — അടുത്ത കാലം വരെ — വിവാഹം കഴിഞ്ഞ വധുവിനെ നമ്പൂതിരിമാർ ഗൃഹപ്രവേശം ചെയ്യിക്കുമ്പോഴും കോടിവസ്ത്രം കൊ

ണ്ടു മൂടിയിട്ടേ പതിവുള്ളു. പിന്നെ പിന്നെ ഗൃഹത്തിലേയ്ക്കു പോലും അവരെ അയയ്ക്കാറില്ല. മരിച്ചതിന്നു ശേഷം പട്ടുപുടകൊണ്ടു മൂടിയിട്ടേ പുറത്തേയ്ക്കു കൊണ്ടുപോകൂ. എന്നുവെച്ചാൽ മരിച്ചതിന്നു ശേഷം കോടികൊണ്ടു മൂടി സംസ്കാരത്തിന്നു മാത്രമേ കൊണ്ടുപോകൂ എന്നർത്ഥം.

തിരുവനന്തപുരത്തു മുറജപത്തിന്നു മഹാരാജാവു തന്ത്രികളെ ക്ഷണിച്ചു കൊണ്ടുപോകുന്നതു കേവലം മാന്യ അതിഥിയായിട്ടാകുന്നു, മുറ ജപിയ്ക്കാനല്ല; മുറ ജപിയ്ക്കുകയും പതിവില്ല. മുറജപക്കാലത്തു * ആറു മാസത്തോളം കാലം — അമ്പത്താറു ദിവസം — അനേകായിരം നമ്പൂതിരിമാർ അവിടെ വന്നു താമസിയ്ക്കുമല്ലോ. അപ്പോൾ വൈദികവിഷയമായ സംശയങ്ങൾ നേരിടാനിടയുണ്ട്. ആ കാര്യത്തിൽ വിധി കല്പിയ്ക്കേണ്ടതു വൈദികന്മാരാകുന്നു. വൈദികന്മാരെ കൊണ്ടുപോകുന്നതു അതിന്നുവേണ്ടിയാണ്. വൈദികന്മാർ തമ്മിൽ അഭിപ്രായഭേദമുണ്ടായാൽ അതിന്മേൽ അവസാനത്തെ തീരുമാനമുണ്ടാക്കാൻ തന്ത്രികൾക്കേ അധികാരമുള്ളു. മഹാരാജാവു തന്ത്രികളെ കൂട്ടിക്കൊണ്ടുപോകുന്നതും, അദ്ദേഹം പോകുന്നതും അതിന്നുവേണ്ടിയാണ്. വിധികർത്താക്കന്മാരായിട്ടുള്ളവർ രാഗദ്വേഷാദി മനോദോഷങ്ങൾ തീണ്ടാത്തവരും, ബന്ധുക്കളും ശത്രുക്കളുമില്ലാതെ എല്ലാവരേയും സമദൃഷ്ടിയോടെ വീക്ഷിയ്ക്കുന്നവരും, എന്തുകൊണ്ടും മനസ്സിന്നു ക്ഷോഭം തട്ടാത്ത ശാന്തശീലന്മാരുമാവണമെന്നു പറയേണ്ടതില്ലല്ലോ. ആ കാലങ്ങളിലെല്ലാം ഈ വിധത്തിൽ സർവ്വമാന്യമായ സ്ഥാനം ലഭിച്ചിരുന്നതു തന്ത്രികൾക്കായിരുന്നു. മുറജപത്തിന്നു അതിഥികളായി ക്ഷണിച്ചുവരുത്തുന്ന അടിയന്തരക്കാരായ ആഢ്യന്മാരെല്ലാം കൊട്ടാരത്തിൽ ചെന്നു മഹാരാജാവിന്റെ മുഖം കാണിച്ചു സമ്മാനം വാങ്ങി യാത്ര പറഞ്ഞു

* ഈ വിഷയത്തെപ്പറ്റി കൂടുതൽ മനസ്സിലാക്കുവാൻ 'എന്റെ സ്മരണകൾ' മൂന്നാം ഭാഗത്തിലെ 'മുറജപം' എന്ന നാലാമദ്ധ്യായം നോക്കുക.

പോരികയേ പതിവുള്ളു. എന്നാൽ തമ്പ്രാക്കളെ സ്സംബന്ധിച്ചു മാത്രം പതിവ് മറിച്ചാണു്. മഹാരാജാവു് തമ്പ്രാക്കൾ താമസിക്കുന്ന സ്ഥലത്തേക്കു വരുന്നു. തമ്പ്രാക്കൾ എഴുനീല്ക്കുകയില്ല, അവന്റെ പലകമേൽ ഇരിക്കുകയേ ചെയ്യൂ. തമ്പ്രാക്കൾക്കു സമ്മാനം കയ്യിൽ കൊടുക്കുകയല്ല, അദ്ദേഹത്തിന്റെ മുമ്പിൽ തിരുമുൽക്കാഴ്ചയായി അർപ്പിച്ചു പ്രദക്ഷിണം വെച്ചു നമസ്കരിക്കുകയാണു പതിവു്. കുലശേഖരപ്പെരുമാളെ ഇതുകൊണ്ടുതന്നെ തമ്പ്രാക്കൾ അനുഗ്രഹിക്കുകയും ചെയ്യുന്നു. മഹാരാജാവു പോലും ഇങ്ങിനെ ചെയ്യണമെങ്കിൽ അക്കാലത്തു് തമ്പ്രാക്കളെക്കുറിച്ചു് ഉള്ള മതിപ്പും ബഹുമാനവും എത്രയായിരുന്നുവെന്നു വായനക്കാർ ആലോചിച്ചാൽ മതി.

എന്റെ വലിയച്ഛൻ തമ്പ്രാക്കളുടെ ഇല്ലത്തുനിന്നാണു ആദ്യം വേളി കഴിച്ചിട്ടുള്ളതു്. * ആ വലിയമ്മയുടെ സഹോദരനായ തമ്പ്രാക്കൾ ഒന്നിലധികം പ്രാവശ്യം ഇല്ലത്തു വരികയും രണ്ടുമൂന്നു ദിവസം താമസിക്കുകയും ചെയ്തതായി ഓർമ്മയുണ്ടു്. ഇല്ലത്തുനിന്നു അദ്ദേഹം ഗുരുവായൂർക്കു പോയി രണ്ടുമൂന്നു ദിവസം ഭജിച്ചു് തിരികെ വരികയും ഉണ്ടായിട്ടുണ്ടു്. അദ്ദേഹം വളരെ വിശിഷ്ടനായിരുന്നു. ഏകാദശി ഉപവാസമേയുള്ളു. കാലത്തു നാലുമണിക്കു കുളിച്ചാൽ ഏതാണ്ടു് പന്ത്രണ്ടുമണി വരേയും വൈകുന്നേരം നാലുമണി മുതൽ എട്ടുമണി വരേയും അദ്ദേഹത്തിനു ജപമുണ്ടു്. സാളഗ്രാമപൂജ, പുഷ്പാഞ്ജലി മുതലായ പലതും അക്കൂട്ടത്തിൽ പെടുന്നു. അവരുടെ ഓതിക്കന്റെ (പുരോഹിതന്റെ) ഇല്ലത്തേക്കും, തിരുവനന്തപുരത്തു് രാജധാനിക്കും മാത്രമല്ലാതെ ഇങ്ങിനെ സ്വന്തം ഇല്ലം വിട്ടു മറെറാരു സ്ഥലത്തേക്കു — ചാർച്ചക്കുപോലും — ആദ്യമായി പോയിത്തുടങ്ങിയതും പരന്നം ഭക്ഷിച്ചുതുടങ്ങിയതും ഇദ്ദേഹമാകുന്നു.

* 'എന്റെ സ്മരണകൾ' ഒന്നാം ഭാഗം—പേജ് 14.

കേരളത്തിലെ എല്ലാ ഗ്രാമങ്ങളിലും ഓരോ സഭാമഠങ്ങളുണ്ടായിരുന്നുവെന്നാണു് പറഞ്ഞുവരുന്നതു്. കേരളീയരുടെ വിവാഹാദി കൃത്യങ്ങൾക്കു അടിസ്ഥാനമായ പ്രമാണം 'കൃത്യപദ്ധതി' എന്ന ഗ്രന്ഥമാകുന്നു. ഇതിന്നു വിശേഷമായിട്ടുള്ള ഒരു ഭാഷാവ്യാഖ്യാനമുണ്ടു്. അതു് തന്ത്രാക്കളുടെ വകയാണു്. ഇദ്ദേഹം ആഴ്വാഞ്ചേരിത്തന്ത്രാക്കളല്ലെന്നും കല്പകഞ്ചേരിത്തന്ത്രാക്കളാണെന്നും പറയുന്നു.[1] ഈ തന്ത്രാക്കളുടെ ഇല്ലം തിരുനാവായിന്നു അഞ്ചാറു നാഴിക തെക്കുകിഴക്കു കല്പകഞ്ചേരി എന്ന സ്ഥലത്തായിരുന്നുവത്രെ. ഇപ്പോൾ അങ്ങിനെ ഒരു ഇല്ലം അവിടെ കാണുന്നില്ല. ആഴ്വാഞ്ചേരി തന്ത്രാക്കൾ ശുകപുരം ഗ്രാമത്തിലെയാണു്. കല്പകഞ്ചേരി തന്ത്രാക്കൾ പന്നിയൂർ ഗ്രാമത്തിലെയാണെന്നും കേട്ടിരിക്കുന്നു. പെരുവനം ഗ്രാമത്തിലെ തന്ത്രാക്കൾ കിരാങ്ങാട്ടു നമ്പൂതിരിപ്പാട്ടും, ഐരാണിക്കുളം ഗ്രാമത്തിലേതു് അകവൂർ നമ്പൂതിരിപ്പാട്ടും, പെരിഞ്ചെല്ലൂർ ഗ്രാമത്തിലേതു് കവമണ്ണൂർ നമ്പൂതിരിപ്പാട്ടും (നാല്ലൂർ എന്നാണു് ഇവരുടെ സ്ഥാനപ്പേർ) ആയിരുന്നുവെന്നാണു് അന്വേഷണത്തിൽനിന്നു് അറിയുവാൻ കഴിഞ്ഞതു്.

## B. ആഢ്യന്മാരും ആസ്യന്മാരും :—

നമ്പൂതിരിമാർ ആഢ്യന്മാരെന്നും ആസ്യന്മാരെന്നുമായി പൊതുവെ രണ്ടു വിഭാഗമുണ്ടെന്നു പറയാം. എന്നാൽ ആഭിജാത്യംകൊണ്ടു അവർ തമ്മിൽ വ്യത്യാസമൊന്നുമില്ല. പേരിന്റെ ഒടുവിൽ 'പ്പാട്' കൂട്ടിച്ചേർത്തു പറയപ്പെടുന്നവർ ആഢ്യന്മാരാകുന്നു; അതില്ലാതെ പേർ മാത്രമായിട്ടുള്ളവർ ആസ്യന്മാരുമാണു്.[2]

---

1 ഈ വ്യാഖ്യാതാവു് ആഴ്വാഞ്ചേരി തന്ത്രാക്കൾ തന്നെയാണെന്നു ഉള്ളൂർ സാഹിത്യചരിത്രത്തിൽ അഭിപ്രായപ്പെടുന്നു.

2 ആഢ്യന്മാരും ആസ്യന്മാരും തമ്മിലുള്ള വ്യത്യാസങ്ങൾ 'എന്റെ സ്മരണകൾ' ഒന്നാം ഭാഗത്തിൽ വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ വിസ്തരിക്കുന്നില്ല.

'ആഢ്യൻ' എന്ന പദത്തിന്നു സംസ്കൃതഭാഷയിലുള്ള അൎത്ഥം 'വിശിഷ്ടൻ' 'ശ്രേഷ്ഠൻ' 'ധനവാൻ' എന്നും മറ്റുമാകുന്നു. ആഢ്യന്മാൎക്കു ആ പേരുണ്ടാവാൻ കാരണം ആ വക ഗുണങ്ങൾ തന്നെയാണെ് എന്നു വിചാരിച്ചാൽ തെറ്റില്ല. പക്ഷെ അങ്ങിനെയാണെങ്കിൽ 'ആസ്യൻ' എന്ന പദവും അതിന്നു ഇന്നതെന്ന അൎത്ഥവും നിഘണ്ടുവിൽ കാണേണ്ടിയിരുന്നു; അതൊട്ടു കാണാനുമില്ല. അതിനാൽ ആസ്യശബ്ദവും പോലെത്തന്നെ ആഢ്യശബ്ദവും നമ്പൂതിരിമാരുടെ രണ്ടു വിഭാഗക്കാരെ സൂചിപ്പിക്കുന്നതിന്നായി പറയുമായിത്തീൎന്നതാവില്ലേ എന്നും സംശയിക്കണം.

സാമാന്യമായി പറഞ്ഞാൽ ആഢ്യന്മാൎക്കു സമുദായത്തിൽ ആസ്യന്മാരേക്കാൾ മാന്യതയും പദവിയും അധികമുണ്ടു്. അതിന്നുള്ള കാരണം ആചാരങ്ങളിൽ അഥവാ ചില നടപടികളിൽ അവരുടെ ഉൽകൃഷ്ടതയാകുന്നു. ആഢ്യന്മാർ (പ്രത്യേകിച്ചു് അഷ്ടഗൃഹത്തിലാഢ്യന്മാർ) യാഗം ചെയ്യാറില്ല. അതിന്നു കാരണം യാഗം ചെയ്യുവാൻ അധികാരമില്ലാഞ്ഞിട്ടല്ല; യാഗം ചെയ്തില്ലെങ്കിലും ചെയ്ത ഫലം അവൎക്കുള്ളതുകൊണ്ടാകുന്നു. ഓരോ ആഢ്യന്മാരുടെയും വംശസ്ഥാപകന്മാരായ കുലകൂടസ്ഥന്മാർ അത്ര വളരെ പുണ്യം ചെയ്തവരാണു്. അതിനാൽ അവരുടെ വംശപരമ്പര നിലനില്ക്കുന്നേടത്തോളം കാലം യാഗം ചെയ്യാതെത്തന്നെ യാഗത്തിന്റെ ഫലം അവൎക്കു കിട്ടിക്കൊണ്ടിരിക്കുമെന്നു വിശ്വസിക്കുന്നു. അവർ യാഗം ചെയ്യാതിരിക്കുവാനുള്ള കാരണമതാകുന്നു.

അമ്പലങ്ങളിലെ വാരം ഊട്ടു് മുതലായതിന്നും ആഢ്യന്മാരുടെ ഇല്ലങ്ങളിലുണ്ടാവുന്ന പിണ്ഡം, മാസം, വേളി മുതലായ അടിയന്തരങ്ങൾക്കും ആസ്യന്മാർ ക്ഷണിക്കാതെ പോകാറുണ്ടു്; അതു് മൎയ്യാദയാണെന്നു സമുദായം സമ്മതിച്ചിട്ടുള്ളതാകുന്നു. എന്നാൽ ആഢ്യന്മാർ പ്രത്യേകം ക്ഷണിച്ചല്ലാതെ യാതൊരു ദിക്കിലെയ്ക്കും പോകാറില്ല. ക്ഷണിച്ചാൽ തന്നെ അവർ ഒരു മാന്യ അതിഥി എ

ന്ന നിലയ്ക്കു അവിടെപ്പോയി ഭക്ഷണം കഴിച്ചു പോരികയല്ലാതെ ദക്ഷിണ വാങ്ങുകയില്ല. ഒരു ഉണ്ണി പിറന്നാൽ പേരിടൽ, ചോറൂണ്, കാതു കുത്തൽ മുതൽ സമാവർത്തനപര്യന്തം പല വൈദിക കർമ്മങ്ങളും ചെയ്യാനുണ്ട്. അതിനു പുറമെ നിത്യമായിട്ടുതന്നെ ചാത്തങ്ങൾ, മാസംതോറുമുള്ള തിരുവോണമൂട്ട്, വാവൂട്ട്, കൊല്ലംതോറുമുള്ള അഷ്ടക, പാർവ്വണം എന്നിങ്ങിനെ അനുഷ്ഠിയ്ക്കേണ്ടതായ വൈദികകർമ്മങ്ങൾ പലതുണ്ട്. അവയിൽ പങ്കുകൊള്ളുന്നവർ ദക്ഷിണ വാങ്ങണമല്ലോ. ആഢ്യന്മാർ ദക്ഷിണ വാങ്ങാറില്ലാത്തതുകൊണ്ട് ആ വക കർമ്മങ്ങൾക്കൊന്നും അവരെ ക്ഷണിയ്ക്കുകയോ പോവുകയോ പതിവില്ല.

പ്രഥമപുത്രൻ മാത്രം വിവാഹം ചെയ്യുകയും, അനന്തരവന്മാരെല്ലാം ബ്രഹ്മചര്യമനുഷ്ഠിച്ചുകൊണ്ട് സ്നാതകവൃത്തിയിലിരിയ്ക്കുകയും ചെയ്യുന്ന സമ്പ്രദായം നടപ്പായ കാലത്ത് ആഢ്യന്മാരാരും സ്ത്രീകളെ കാണുകയോ അവരുമായി നേരിട്ടു സംസാരിയ്ക്കുക പോലുമോ ചെയ്തിരുന്നില്ല. മാത്രമല്ല കുറച്ചേറെ ദൂരത്തായാലും സ്ത്രീകൾ നേരിട്ടു കാണത്തക്ക വിധം നില്ക്കുകതന്നെ നടപ്പുണ്ടായിരുന്നു. കാലാന്തരത്തിൽ അതിനു ക്രമത്താലെ മാററം വരികയും ദൃഢമായിട്ടാണെങ്കിലും ആഢ്യന്മാർ ശൂദ്രാഗമനം ആരംഭിയ്ക്കുകയും ചെയ്തു. കർമ്മനിഷ്ഠയും ആചാരഭക്തിയും ആഢ്യന്മാർക്കു അധികമുണ്ടായിരുന്നതുകൊണ്ട് അവർ അടുത്തകാലം വരെ സ്ത്രീകളെ കാണുകപോലും ചെയ്യാതെ ബ്രഹ്മചാരികളായിത്തന്നെ ജീവിച്ചുപോന്നു. മി: ലോഗൻ 'മലബാർ' എന്ന പുസ്തകത്തിൽ പറഞ്ഞിട്ടുള്ളതിങ്ങിനെയാകുന്നു. "നമ്പൂതിരിപ്പാടന്മാർ മതകാര്യത്തിൽ നമ്പൂതിരിമാരെക്കാൾ കൂടുതൽ ശ്രദ്ധയുള്ളവരാണ്". അവരിൽ പ്രഥമപുത്രൻ മാത്രമെ വിവാഹം കഴിയ്ക്കാവൂ എന്നും മററുള്ളവർ നായർ സ്ത്രീസഹവാസത്തിനുപോലും പോകാതെ ബ്രഹ്മചര്യമനുഷ്ഠിയ്ക്കണ

മെന്നതാണു നിയമം.[1] " എന്നിട്ടുവെച്ചു കാലമായപ്പോഴേക്കു ആ നടവടിയിൽ മാററം വരികയും ആഢ്യന്മാർ എല്ലാവരുമൊക്കെ ആസ്യന്മാരെപ്പോലെത്തന്നെ സംബന്ധത്തിലേർപ്പെട്ടു തുടങ്ങുകയും ചെയ്തിരുന്നു. എന്നിരുന്നാലും അവർ മററുള്ളവരെപ്പോലെ സ്ത്രീകളെ കാണുകയോ അവരുമായി സംസാരിക്കുകയോ ചെയ്തിരുന്നില്ല; ഇപ്പോഴും അതു് സാധാരണയായിട്ടില്ല. പെണ്ണു് എതെങ്കിലും ജോലി എടുക്കുകയാണെങ്കിൽ തന്നെ ഒരു നമ്പൂതിരിപ്പാടിന്റെ അടുത്തു പോകേണ്ടിവന്നാൽ അവരു ഓടിയൊളിക്കണം. മുറിയുടെ ഒരു അററത്തു് ഒരു നമ്പൂതിരിപ്പാടു് ഇരിക്കുന്നുണ്ടെങ്കിൽ, ആ മുറി എത്ര വലുതായാലും ശരി, മററെ അററത്തുകൂടി പെണ്ണുങ്ങൾ അദ്ദേഹത്തിനു കാണത്തക്കവിധം നേരിട്ടു നില്ക്കുക പതിവില്ല. പത്തമ്പതു വാര നീളമുള്ള മുററത്തായാൽ പോലും നേരിട്ടു കാണാതെ കടന്നുപോകാൻ സൗകര്യമില്ലെങ്കിൽ ആ സൗകര്യമുണ്ടാകുന്നതുവരെ അവരു കാത്തുനില്ക്കണം. ആഢ്യന്മാരുടെ ഇല്ലങ്ങളിൽ നമ്പൂതിരിപ്പാടന്മാരും ഭൃത്യസ്ത്രീകളും തമ്മിലുള്ള പെരുമാററം ഇങ്ങിനെയാകുന്നു. ഈ സമ്പ്രദായം കേവലം ഭൃത്യസ്ത്രീകളെ സംബന്ധിച്ചിടത്തോളം മാത്രമല്ല; അതാതു ദേശത്തുള്ള അമ്പലവാസി-നായർ തറവാടുകളിലുള്ള എല്ലാ സ്ത്രീകളും പെരുമാറിയിരുന്നതു് ഈ വിധത്തിലായിരുന്നു. മററു പുരുഷന്മാർ അന്തർജ്ജനങ്ങളുടെ അടുത്തു് ചെല്ലുകയോ അവരുമായി നേരിട്ടു സംസാരിക്കുകയോ ചെയ്തിരുന്നില്ലല്ലോ. അതുപോലെ ആഢ്യന്മാരായ നമ്പൂതിരിപ്പാടന്മാർ അന്യസ്ത്രീകളുമായും സംസാരിക്കുക പതിവില്ലായിരുന്നു.[2] വലിയ ആഢ്യന്മാരുടെ ഇല്ലങ്ങളിൽ ഇപ്പോഴും ഈ സമ്പ്രദായം നിലനില്ക്കുന്നുണ്ടു്. സ്നാതകന്മാരായ ആഢ്യന്മാർ അടുത്ത

---

[1] Malabar by William Logan Page 128.

[2] ഈ വിഷയം 'എന്റെ സ്മരണകൾ' ഒന്നാം ഭാഗം 20-ാം അദ്ധ്യായത്തിൽ നിന്നു സംഗ്രഹിച്ചു ചേർത്തിട്ടുള്ളതാകുന്നു.

കർമ്മം വരെ സംബന്ധത്തിന്നു പോയിരുന്നില്ലെന്നും, സ്ത്രീകളെക്കാണുകപോലും ചെയ്യാതെ ബ്രഹ്മചാരികളായിത്തന്നെ ജീവിതം നയിക്കുകയേ ചെയ്തിരുന്നുള്ളുവെന്നും അതിന്റെ അവശിഷ്ടമായ അടയാളമാണതെന്നും മനസ്സിലാക്കേണ്ടതാകുന്നു.

ആഢ്യന്മാരിൽ അധികമാളുകളും ഔപാസനം, വൈശ്യം മുതലായി ഗൃഹസ്ഥന്മാർ പ്രത്യേകമനുഷ്ഠിക്കേണ്ടതായ തേവാരങ്ങളിൽ അശ്രദ്ധ കാണിക്കുന്നവരായിരുന്നു; ശരിക്കു ചെയ്യുന്നവരും ഇല്ലെന്നില്ല. അത്രയേ പറയുവാൻ കഴിയൂ. ആഢ്യന്മാരുടെയും അഗ്നിഹോത്രികളുടെയും നില അങ്ങിനെയായിരുന്നില്ല. എന്റെ ചെറുപ്പകാലത്തു് അവർ മുടങ്ങാതെ നിത്യവും ആ ഹോമങ്ങൾ ചെയ്തിരുന്നു. സാധാരണ ഗൃഹസ്ഥന്മാർക്ക് ഔപാസനാഗ്നി ഒന്നേ ഉണ്ടാവൂ. കർമ്മികൾക്കാണെങ്കിൽ ദക്ഷിണാഗ്നി, ഗാർഹപത്യം, ആഹവനീയം എന്നിങ്ങനെ മൂന്നെണ്ണമുണ്ടാകും. ഈ ഔപാസനാഗ്നിയിൽ വാവുതോറും ഒരു പ്രത്യേക ഹോമം ചെയ്യുവാനുണ്ടു്. കർമ്മികൾ ചെയ്യുന്ന ആ ഹോമത്തിന്നു 'ഇഷ്ടി' എന്നും, ഗൃഹസ്ഥന്മാരുടേതിന്നു 'സ്ഥാലീപാകം' എന്നും പറയുന്നു. അതെല്ലാം മുടക്കം കൂടാതെ എനിക്കോർമ്മ വെച്ച കാലത്തുകൂടി ആഢ്യന്മാരും കർമ്മികളും നിഷ്ഠയോടെ അനുഷ്ഠിച്ചിരുന്നു. ഈശ്വരഭജനം പോലെത്തന്നെ പ്രാപഞ്ചികസുഖങ്ങളുടെ പരിത്യാഗവും ബ്രാഹ്മണഗൃഹങ്ങളിൽ പ്രധാനങ്ങളായിത്തന്നെയാണു കരുതിയിരുന്നതു്.

ഈ വക ആചാരങ്ങൾ ക്രമപ്രകാരം അനുഷ്ഠിക്കുവാൻ ആവശ്യമായ സാധനങ്ങളും ഉപകരണങ്ങളും കൂടാതെ കഴികയില്ല. അതിന്നു കുറെയൊക്കെ പണം ചിലവാക്കണം. ആഢ്യന്മാരാണെങ്കിൽ ദാനം, പ്രതിഗ്രഹം, ദക്ഷിണ മുതലായതു് വാങ്ങുകയുമില്ല. എന്നിരുന്നാലും ആ വക സൽക്കർമ്മങ്ങൾ മുടക്കം കൂടാതെ അനുഷ്ഠിക്കണമെന്നു വെച്ചു് പണ്ടുതന്നെ അവർക്ക് കൂടുതൽ സ്വത്തു് കൊടുത്തിട്ടുണ്ടു്. എല്ലാററിന്നും പുറമെ ദേശാധിപത്യം നിക്ഷിപ്പ

മായിരുന്നതും അവരിലായിരുന്നു. ഇങ്ങനെ വൈദികവൃത്തിയ്ക്കു പുറമെ പ്രഭുത്വവും ദേശാധിപത്യവും കൂടി ഉണ്ടായിരുന്നതാണ് അവൎക്ക ജനമദ്ധ്യത്തിൽ പ്രത്യേകിച്ച് ഉയൎന്ന പദവിയുണ്ടാവാൻ കാരണം.

പട്ടേരിമാർ :—

നമ്പൂതിരിമാരിൽ തന്നെ ചിലരെയാണ് പട്ടേരിമാർ എന്നു പറയുന്നതു്. ഇത് വാമൊഴിയാകുന്നു. നമ്പൂതിരിമാർ എന്ന വരമൊഴി വാമൊഴിയിൽ 'നമ്പൂരി' എന്നായതുപോലെ ഭട്ടതിരിമാർ എന്ന വരമൊഴിയാണ് പട്ടേരിമാർ എന്നായിരിയ്ക്കുന്നതു്. ഈ പേരിലറിയപ്പെടുന്നവർ അധികമില്ല. ആഭിജാത്യം വേഷം മുതലായവയിലൊന്നും ഇവൎക്ക വ്യത്യാസമില്ല. ആഢ്യൻ ആസ്യൻ എന്ന വിഭാഗം ഇവരിലുമുണ്ട്. ഭട്ടശബ്ദത്തിനു പണ്ഡിതൻ എന്നൎത്ഥമുണ്ടു്. പണ്ഡിതന്മാൎക്ക ബഹുമാനസൂചകമായി ഭട്ടകം എന്ന പേർ കൊടുക്കുകയും പതിവുണ്ടായിരുന്നു. പാരമ്പൎയ്യമായി വളരെ കാലം വിദ്വാന്മാരുണ്ടാവുകയും, അവൎക്ക 'ഭട്ടകം' എന്ന സ്ഥാനപ്പേരു ലഭിയ്ക്കുകയും ചെയ്തതിനാൽ ആ പേർ തറവാട്ടുപേരായി പ്പരിണമിച്ചതാകുന്നു.

—:o:—

## അദ്ധ്യായം 8

# കുലവിദ്യക്കാർ

ചില തറവാട്ടുകാർ പ്രത്യേകം ചില വിദ്യകളെ പാരമ്പൎയ്യമായി പ്പഠിച്ചും പ്രയോഗിച്ചും വരുന്നുണ്ട്. അത്തരം വിദ്യയെ ആ തറവാട്ടുകാരുടെ 'കുലവിദ്യ'യെന്നും, ആ തറവാട്ടുകാരെ 'കുലവിദ്യക്കാർ' എന്നും പറയുന്നു. ധ്വജാരോഹണത്തിനു പ്രസിദ്ധ തന്ത്രിമാരായ നെടുമ്പള്ളി തരണല്ലൂർ, കന്നാളൂർ പടിഞ്ഞാറേടത്ത്, അണ

ലാടി, താഴമണ്ണു് മുതലായ തന്ത്രിത്തറവാട്ടുകളെ എടുത്താൽ മതി. അവരെല്ലാം—അതുപോലെയുള്ള മററു തന്ത്രിമാരും—തന്ത്രത്തെ കുലവിദ്യയായി സ്വീകരിക്കുകയും, പാരമ്പര്യമായി പഠിച്ചുവരികയും, ദേവപ്രതിഷ്ഠ കലശം മുതലായ താന്ത്രികക്രിയകൾ യഥായോഗ്യം നടത്തിവരികയും ചെയ്യുന്നവരാണല്ലോ. മറെറാരു വിധത്തിലാണെങ്കിൽ കേരളീയർ അവരെ തന്ത്രികളായി അവരോധിക്കുകയും അംഗീകരിക്കുകയും ചെയ്തുവരാണെന്നും പറയാം. 'കുലധർമ്മ'മെന്നു പറഞ്ഞാലും 'കുലവിദ്യ' എന്നു പറഞ്ഞാലും താല്പര്യാർത്ഥം ഒന്നു തന്നെയാണു്. പാരമ്പര്യമായി പഠിച്ചും അനുഷ്ഠിച്ചും വരുന്നതൊന്നേ തന്നെ അർത്ഥമുള്ളൂ. എന്തെങ്കിലും ചില തറവാട്ടുകാർക്കോ വംശക്കാർക്കോ മാത്രമല്ലാതെ എല്ലാവർക്കും ഒന്നുപോലെ ബാധ്യതപ്പെട്ട—കർത്തവ്യങ്ങളായ—ധർമ്മങ്ങളെയാണു് കുലധർമ്മമെന്നു പറയുന്നതു്. സന്ധ്യാവന്ദനാദി കർമ്മങ്ങൾ വംശഭേദമില്ലാതെ എല്ലാ ബ്രാഹ്മണർക്കും ഒന്നുപോലെ അനുഷ്ഠേയങ്ങളാണല്ലോ. ആ കുലധർമ്മത്തിനു പുറമെ ചില തറവാട്ടുകാർക്കു പ്രത്യേകം പഠിക്കേണ്ടതായ വിദ്യയെ കുലവിദ്യയെന്നു പറയുന്നു. കുലവിദ്യയെ അതാതു കുലക്കാർ മാത്രമേ പഠിക്കേണമെന്നു നിർബ്ബന്ധമുള്ളൂ. മററു ബ്രാഹ്മണർക്കു വേണമെങ്കിൽ പഠിക്കാമെന്നല്ലാതെ പഠിച്ചുകൊള്ളണമെന്നു നിർബ്ബന്ധമില്ല. കുലധർമ്മത്തിന്നും കുലവിദ്യക്കും തമ്മിൽ വ്യത്യാസമൊന്നുമില്ലെങ്കിലും അവയുടെ ഉപയോഗത്തെ സ്സംബന്ധിച്ചേടത്തോളം കുറച്ചു വ്യത്യാസവുമില്ലെന്നില്ല. അതെന്തെന്നാൽ കുലധർമ്മത്തിന്റെ ആവശ്യം സമുദായത്തിന്നാണെന്നും, കുലവിദ്യയുടേതാകട്ടെ വ്യക്തികൾക്കാണെന്നുമാകുന്നു. ഇതിനെ കുറച്ചുകൂടി വിശദമാക്കേണ്ടിയിരിക്കുന്നു.

നമ്പൂതിരിമാരിൽ ചില ഇല്ലക്കാർ അവരുടെ കുലധർമ്മങ്ങളായ സന്ധ്യാവന്ദനാദികൾ വേണ്ടതുപോലെ ചെയ്യാതിരിക്കുകയോ ഉപേക്ഷിക്കുകതന്നെയോ ചെയ്താൽ യാതൊരു വ്യക്തികൾക്കും പ്ര

ത്യക്ഷത്തിൽ തൽക്കാലം ദോഷമൊന്നും വരുവാനില്ല. അതിനാൽ അതിനുവേണ്ടി ആരും കാത്തിരിക്കുയുമില്ല. അതു് യഥാവിധി നമ്പൂതിരിമാർ അനുഷ്ഠിക്കാതിരുന്നാൽ ദോഷങ്ങളുണ്ടാകുമെന്നുള്ള വിശ്വാസം സമുദായത്തിനാകുന്നു. അതുതന്നെ നമ്പൂതിരി നായർ എന്നാദിയായ പ്രത്യേക സമുദായങ്ങൾക്കല്ല; കേരളമാകുന്ന ലോകസമുദായത്തിന്നാകുന്നു. ആ ദോഷങ്ങളാകട്ടെ 'നാട്ടനർത്ഥങ്ങൾ' എന്നു പറയുന്ന 'ഈതി'ബാധകളുമാകുന്നു. ഇതൊന്നും കൂടാതെ സുഖമാംവണ്ണം 'ലോകയാത്ര' സാധിക്കുന്നതു ആ വക ബ്രാഹ്മണകർമ്മങ്ങളുടെ ഫലമാണെന്നാണല്ലോ വിശ്വസിച്ചിരുന്നതു്.

കുലവിദ്യയുടെ നില അതല്ല. ഒരു തന്ത്രി തന്ത്രം പഠിക്കുകയോ വേണ്ടതുപോലെ അമ്പലത്തിന്റെ താന്ത്രികകർമ്മങ്ങൾ യഥാകാലം യഥായോഗ്യം നിർവ്വഹിക്കാതിരിക്കുകയോ ചെയ്താൽ അതിന്റെ ഫലം അമ്പലത്തിന്നു തന്നെയുള്ള അമ്പലങ്ങളെ ബാധിക്കും. അവിടങ്ങളിലെ ശുദ്ധി ഉത്സവം മുതലായ അടിയന്തരങ്ങൾ മുടങ്ങും. അതു ആ ദേശക്കാർക്കും ഊരായ്മക്കാർക്കും കഷ്ടപ്പാടുണ്ടാക്കുമല്ലോ. തൈക്കാടു്, ഒളശ്ശ, കുട്ടഞ്ചേരി മുതലായ വൈദ്യന്മാർ അവരുടെ കുലവിദ്യ പഠിച്ചു് പൊതുജനങ്ങളുടെ ആവശ്യം യഥാന്യായം നിർവ്വഹിച്ചുകൊടുക്കാതിരുന്നാൽ നാട്ടുകാർക്കു് കഷ്ടപ്പാടുണ്ടാകും. പുരോഹിതന്മാർ മന്ത്രികന്മാർ മുതലായ എല്ലാത്തരം കുലവിദ്യക്കാരുടേയും സ്ഥിതി ഇതുതന്നെയാകുന്നു. ചുരുക്കിപ്പറഞ്ഞാൽ ആശാരന്മാർ ചക്കാലന്മാർ മുതലായ അബ്രാഹ്മണകുലധർമ്മക്കാരെപ്പോലെയല്ലെങ്കിലും മറ്റൊരു തരത്തിൽ ഇവർക്കും പ്രാധാന്യമുണ്ടു്. അതു മൺപാത്രങ്ങൾ എണ്ണ മുതലായവയെപ്പോലെ കൈമാറ്റം ചെയ്യാൻ തരമില്ലാത്തതാണെന്നേയുള്ളു. അവർ ആ ഉല്പന്നങ്ങളുണ്ടാക്കാതിരുന്നാൽ—കുലവിദ്യ ഉപേക്ഷിച്ചാൽ—അതാതു പ്രദേശത്തെ വ്യക്തികൾക്ക ഇഹത്തിൽതന്നെ അതു പ്രത്യക്ഷങ്ങളായ വൈഷമ്യങ്ങൾക്കും കഷ്ടപ്പാടുകൾക്കും കാരണമാകും. സന്ധ്യാവന്ദനാദി കുലധർമ്മങ്ങൾക്ക

അങ്ങിനെയൊരു പ്രത്യക്ഷ ഫലമില്ല. അവയും തമ്മിലുള്ള പ്രധാനമായ വ്യത്യാസം ഇതാകുന്നു.

ആര്യന്മാർ ആദ്യമായി ഇവിടെ കുടിയേറിപ്പാർത്തു തുടങ്ങിയ കാലത്തു് ആവശ്യാനുസരണം പുരോഹിതന്മാരിൽ ചിലരും കൂടി ഒരുമിച്ചു വന്നിട്ടുണ്ടാവുമെന്നും, അവർ മാത്രമെ വന്നിരിയ്ക്കയുള്ളു എന്നും, ബാക്കി തന്ത്രിമാർ വൈദികന്മാർ സ്മാർത്തന്മാർ വൈദ്യന്മാർ മുതലായവരെയെല്ലാം പിന്നീടു് ആവശ്യാനുസരണം യഥാകാലം വരുത്തിയതായിരിയ്ക്കുമെന്നാണു് അനുമാനിയ്ക്കുന്നതു്. എന്തെന്നാൽ മഹാഭാരതകാലത്തു് (രാമായണകാലം മുതല്ക്കു തന്നെ) ആര്യാവർത്തത്തിൽ പുരോഹിതന്മാരുണ്ടു്. വസിഷ്ഠൻ ജനകമഹാരാജാവിന്റെയും ധൌമ്യൻ പാണ്ഡവന്മാരുടേയും മററും പുരോഹിതന്മാരായിരുന്നുവെന്നു പ്രസിദ്ധമാണല്ലൊ. മാത്രമല്ല അക്കാലത്തു തന്നെ ആര്യന്മാർ വൈദികാചാരങ്ങളുമായി അഭേദ്യമാംവണ്ണം ബന്ധപ്പെട്ടുകഴിഞ്ഞിരുന്നു. പുരോഹിതനെ കൂടാതെ വൈദികകർമ്മങ്ങൾ അനുഷ്ഠിയ്ക്കാൻ പ്രയാസമാണെന്നതിനു പുറമെ അങ്ങിനെ പാടില്ലെന്നും കൂടിയാണു വിധി. ആ കാരണത്താൽ ആദ്യം വന്നവർ പുരോഹിതന്മാരോടു കൂടിയേ വന്നിട്ടുണ്ടാവൂ. മറെറാരു വിധം പറഞ്ഞാൽ പുരോഹിതന്മാരും ഒരുമിച്ചു വന്നിട്ടുണ്ടാവണം.

പിന്നെ കാലക്രമേണ ഇവിടെ ആര്യന്മാരുടെ ഗ്രാമങ്ങൾ വർദ്ധിയ്ക്കുകയും, ദേശക്ഷേത്രങ്ങളോടുകൂടിയ ദേശങ്ങളായി അവർ വ്യാപിയ്ക്കുകയും ചെയ്തുവന്നു. അതോടൊപ്പം ദേവാലയ-മനുഷ്യാലയനിർമ്മാണാദി ശില്പശാസ്ത്രത്തിലും, ദേവപ്രതിഷ്ഠ കലശം ആദിയായ തന്ത്രികകർമ്മങ്ങളിലും വൈദഗ്ദ്ധ്യമുള്ളവരെ ആവശ്യമായി വന്നു. അപ്പോഴാണു ശില്പശാസ്ത്രം കുലവിദ്യയായി നടത്തുന്നതിനു കാണിപ്പയ്യൂർ മുതലായ ചില തറവാട്ടുകാരെയും, താന്ത്രികകർമ്മങ്ങൾക്കായി നെടുമ്പള്ളിത്തരണനല്ലൂർ ഇണ്ടലാടി താഴമൺ മുതലായ തറവാട്ടുകാരെയും നിശ്ചയിച്ചതു്. ദേവാലയനിർമ്മാണപ്രതിഷ്ഠാദി

കൾക്കു ഇവിടെ ഒരുകാലത്തു് വളരെ പ്രാധാന്യം സിദ്ധിച്ചുവെന്നും, പ്രധാന കാൎയ്യങ്ങളെല്ലാം തീരുമാനിച്ചിരുന്നതു് അമ്പലനടയിൽ വെച്ചായിരുന്നുവെന്നും, ദേവദൎശനം ചെയ്യുക എന്നതു് നിത്യകൃത്യങ്ങളിൽ ഒഴിച്ചുവിടുവാൻ പാടില്ലാത്ത ഒന്നായിത്തീൎന്നിരുന്നുവെന്നും തീൎച്ചയാണു്. ഏതു മുക്കിലും മൂലയിലും ഇത്ര വളരെ അമ്പലങ്ങളും കുളങ്ങളും കാണുന്നതു് അതിനു മതിയായ തെളിവാണല്ലൊ. അങ്ങിനെ പൌരോഹിത്യം തന്ത്രം ശില്പശാസ്ത്രം എന്നിവയെപ്പോലെത്തന്നെ മററു സാങ്കേതികവിദ്യകളെ കലവിദ്യയായി പ്പഠിപ്പിക്കുന്നതിനും ആവശ്യാനുസരണം തറവാട്ടുകാരെ ഏൎപ്പെടുത്തി. വൈദികന്മാരായി നസ്സും നരിയം കല്പിനാട്ടു് കൈമുക്കു് മുതലായ ഇല്ലക്കാരേയും, വൈദ്യത്തിനു കുട്ടഞ്ചേരി തൃശ്ശൂരു് ഒളശ്ശ മുതലായവരേയും, മന്ത്രികത്തിനു കല്ലൂർ കാട്ടുമാടം സൂൎയ്യകാലടി ആദിയായ തറവാട്ടുകാരേയും, സ്മാൎത്തന്മാരായി മൂത്തമന പട്ടച്ചോമരു് മുതലായവരേയും യഥാകാലം ഏൎപ്പെടുത്തി. നാഗാരാധകന്മാരും നാഗസേവകന്മാരുമായി നിശ്ചയിച്ചിട്ടുള്ളതു് കുളപ്പുറം പാമ്പിൻമേക്കാട്ടു് മുതലായ ഇല്ലക്കാരേയാണു്.

ആയുധപ്രയോഗം പഠിച്ചവരും സൈന്യത്തിൽ ചേൎന്നു യുദ്ധം ചെയ്തിരുന്നവരുമായ നമ്പൂതിരിമാർ പണ്ടുകാലത്തു് അപൂൎവ്വമായിരുന്നില്ലെന്നു ചരിത്രകാരന്മാർ പറയുന്നുണ്ടല്ലൊ. നമ്പൂതിരിമാരിൽ കാണുന്നതായ സ്വഭാവത്തേയും നമുക്കുള്ള പരിചയത്തേയും വെച്ചു നോക്കിയാൽ അതു അവാസ്തവമാണെന്നു തോന്നിയേക്കാം. അതിനുള്ള കാരണം നമ്പൂതിരിമാരെല്ലാം—ആൾഭേദമില്ലാതെ—യുദ്ധാഭ്യാസം ചെയ്തിരുന്നതായി ധരിക്കുന്നതാകുന്നു. ഇന്നത്തെ ഗവൎമ്മെണ്ടുകളുടെ തരം പ്രജകളെയെല്ലാം ഒന്നുപോലെ ബാധിക്കുന്നതായിട്ടില്ലാതെ ഏതാനും ചിലരെ ബാധിക്കുന്നതായ നിയമമുണ്ടാകയെന്നാണല്ലൊ. അതിനാൽ ആ പറയുന്നതിന്റെ അൎത്ഥം നമ്പൂതിരിമാരെല്ലാം —ആവശ്യമുള്ളേടത്തോളം— ആയുധാഭ്യാസം

ചെയ്തു പട്ടാളത്തിൽ ചേൎന്നിരുന്നതായി ധരിയ്ക്കുന്നു. അനുഭവം പറയുന്നതു് അവിടെയാണു്.

കേരളത്തിൽ വന്നവരായ ആൎയ്യന്മാർ ഇവിടെ ഏൎപ്പെടുത്തിയ നടവടികളിൽ പ്രധാനമായ ഒന്നു ഓരോ പ്രവൃത്തിയ്ക്കും ആവശ്യമുള്ളേടത്തോളം കുടുംബക്കാരെ പ്രത്യേകം നിശ്ചയിയ്ക്കുകയും, കലയൎക്കെന്ന നിലയ്ക്കു അതു പാരമ്പൎയ്യമായി ചെയ്യുന്നതിന്നു ഏൎപ്പാടാക്കുകയും ചെയ്തതാണല്ലോ. അങ്ങിനെ ആയുധാഭ്യാസം ചെയ്തു്, സൈനികസേവനം കലയൎക്കാക്കികൊണ്ടും അതിന്നാവശ്യമുള്ളേടത്തോളം ഇല്ലക്കാരെ നിശ്ചയിച്ചു. ഇന്നു 'ശാസ്ത്ര—ശസ്ത്ര—നമ്പൂതിരിമാർ' എന്നറിയപ്പെടുന്നതു് അവരാകുന്നു. കേരളത്തിലെ ഏതെങ്കിലും ചില പ്രദേശങ്ങളിൽ മാത്രമല്ല കന്യാകുമാരി മുതൽ കാസർഗോഡു്—ചന്ദ്രഗിരി—പുഴ വരെ ഇവരെ കാണുന്നുണ്ടു്. ആയുധാഭ്യാസവും സൈനികസേവനവും കലവിദ്യയായി നടത്തിവരുന്ന നമ്പൂതിരിമാരായിരുന്നു ഇവർ. രാജ്യരക്ഷണം നടത്തേണ്ടവരാകയാൽ അവരുടെ കലവിദ്യയിൽ ആയുധാഭ്യാസം പ്രധാന ഇനമായിത്തീൎന്നു.

ആദ്യകാലത്തു് നമ്പൂതിരിമാരെല്ലാം ഒന്നുപോലെയല്ലാതെ ആഭിജാത്യഭേദമൊന്നുമുണ്ടായിരുന്നില്ല. എന്നാൽ ഇന്നു അഷ്ടവൈദ്യന്മാരും ശാസ്ത്രനമ്പൂതിരിമാരും ആഭിജാത്യം കുറഞ്ഞവരായിട്ടാണു കരുതപ്പെടുന്നതു്. അതെല്ലാം കാലാന്തരത്തിൽ ഉണ്ടായിത്തീൎന്നതാകുന്നു. ഈ വിഷയം വഴിയെ പ്രസ്താവിയ്ക്കുന്നതാകയാൽ ഇവിടെ വിവരിയ്ക്കുന്നില്ല. ഇങ്ങിനെ സാങ്കേതികവിദഗ്ദ്ധന്മാരായ എല്ലാത്തരം കലവിദ്യക്കാരെയും ആവശ്യാനുസരണം എല്ലാ ഗ്രാമങ്ങളിലേയ്ക്കും പ്രത്യേകം ശാശ്വതമായി ഏൎപ്പെടുത്തിയിരുന്നു. എന്നാൽ അങ്ങിനെയല്ലാതെ ഇന്നത്തെ സാധാരണ സമ്പ്രദായംപോലെ അതാതു കാലത്തു് തക്ക യോഗ്യതയുള്ളവരെ പ്രവൎത്തിയ്ക്കു നി

ശയിക്കുന്നതായ സമ്പ്രദായം രണ്ടു ജോലികളിൽ മാത്രമേ സ്വീകരിച്ചിരുന്നതായി കാണുന്നുള്ളു. അവയിലൊന്നു അമ്പലങ്ങളിലെ ശാന്തിപ്രവൃത്തിയും മറ്റേതു് പണ്ടു തളികൾ മുഖേന കേരളം ഭരിച്ചിരുന്ന കാലത്തെ അണാധിപന്മാരായിരുന്ന തളിയാതിരിമാരുമാണു്.

കേരളത്തിൽ അനവധി അമ്പലങ്ങളുണ്ടു്. അമ്പലങ്ങളിലെല്ലാം തന്നെ ഓരോ ശാന്തിക്കാരെയെങ്കിലും കൂടാതെ കഴികയില്ല. അവരെല്ലാം നമ്പൂതിരിമാർ—ബ്രാഹ്മണർ—ആയിരിക്കുകയും വേണം. ഓരോ തന്ത്രിക്കും പല അമ്പലങ്ങളിൽ തന്ത്രമുണ്ടാവും. പല ഇല്ലങ്ങളിലെയും പൌരോഹിത്യം ഒരേ തറവാട്ടുകാർക്കായിട്ടാണു കാണുക. അമ്പലങ്ങളിലെ ഉത്സവം ശുദ്ധി മുതലായ താന്ത്രികപ്രവൃത്തികളും, ഇല്ലങ്ങളിലെ ജാതകർമ്മാദി സംസ്കാരങ്ങളും നിത്യവുമുള്ള കാര്യങ്ങളല്ല; വല്ലപ്പോഴുമൊക്കെയേ ഉണ്ടാകൂ. അങ്ങിനെ വരുവാനുള്ള കാരണമതാണു്. എന്നാൽ ശാന്തിയുടെ കാര്യം അങ്ങിനെയല്ല; അമ്പലങ്ങളിൽ നിത്യം രണ്ടു നേരവും പൂജ മുതലായ കർമ്മങ്ങൾ ചെയ്യാനുണ്ടു്. അതിനാൽ അമ്പലവാസികളെപ്പോലെ തന്നെ എല്ലാ അമ്പലങ്ങളിലെയും ശാന്തിക്കായി—മുടക്കം വരാതിരിക്കാൻ—ഒന്നിൽ കുറയാതെ ഇല്ലക്കാരെ സ്ഥിരമായി നിശ്ചയിക്കേണ്ടതായിരുന്നു. മറ്റുള്ളതരം പ്രവൃത്തികൾക്കും വേണ്ടിടത്തോളം തറവാട്ടുകാരെ സ്ഥിരമായി നിയമിച്ചിരിക്കുന്ന സ്ഥിതിക്കു ഈ ശാന്തിക്കും അങ്ങിനെ നിശ്ചയിച്ചുകാണേണ്ടതാണു ന്യായമുള്ളതു്. എന്നാൽ അതിന്നു മാത്രം അങ്ങിനെ ചെയ്തിട്ടില്ലതാനും. അതിന്റെ കാരണം മനസ്സിലാകുന്നില്ല. എന്തായാലും ശാന്തിക്കു മാത്രം അന്നന്നു് യുക്തംപോലെ ആളെ നിയമിക്കുകയല്ലാതെ അതിന്നു പ്രത്യേകമായും സ്ഥിരമായും തറവാട്ടുകാരെ നിയമിച്ചിട്ടില്ലെന്നതു തീർച്ചതന്നെ.

എന്നാൽ കരുമ്പ്രനാട്ടുകാരായ 1 എടശ്ശേരി, കന്നം മുതലായി അരണ്ടെട്ടില്ലക്കാർ 2 കൊച്ചി രാജാവിന്റെ വകയായിരുന്ന തൃശ്ശൂർ തിരുവില്വാമല മുതലായ ചില അമ്പലങ്ങളിലെയും, ഇരുപത്തൊന്നു ദേശത്തിൽപ്പെട്ട 3 കാക്കശ്ശേരി ദേശത്ത് നാഗേരിമനയ്ക്കു ആശ്രിതരായി ഇരുന്നുള്ള പതിമൂന്ന് ഇല്ലക്കാർ ഗുരുവായൂരമ്പലത്തിലെയും സ്ഥിരശാന്തിക്കാരാണ്. തൃശ്ശൂർ വടക്കുന്നാഥ ക്ഷേത്രത്തിലെ മേൽശാന്തിസ്ഥാനം 'മൺപള്ളി' ഇല്ലത്തേയ്ക്കു മാത്രമാണ്. അവിടത്തെ ഓരോ തലമുറയിലെയും പ്രഥമപുത്രൻ വേളി കഴിച്ചു ഗൃഹസ്ഥനായി ഇല്ലത്തു താമസിക്കുന്നു. അനുജന്മാരുടെ സമാവർത്തനം കഴിഞ്ഞാൽ ഉടനെ ശാന്തിക്കാരായി അവരോധിക്കുകയും ചെയ്യുന്നു. അത് 'പുറപ്പെടാശാന്തി'യാണ്. 4 അവർക്കു വിവാഹം ചെയ്യാൻ പാടില്ല; ബ്രഹ്മചാരിയായിത്തന്നെ ജീവിക്കണം; അങ്ങിനെയേ ചെയ്യിരുന്നുള്ളു. അവർക്കു താമസിക്കാനുള്ള സ്ഥലവും ചിലവിനു വേണ്ടതായ മറ്റെല്ലാവകകളും ദേവസ്വത്തിൽനിന്നു കൊടുത്തു വന്നിരുന്നു. ഈ മേൽശാന്തിക്കു വല്ല മുടക്കവും വന്നാൽ പിന്നെ തന്ത്രിയാണ പൂജ

---

1 കരുമ്പ്രനാട്ട് എന്ന പ്രദേശം കൊയിലാണ്ടി റെയിൽവെ സ്റ്റേഷനിൽനിന്നു പത്തുപതിനഞ്ചു നാഴിക കിഴക്കാകുന്നു. പ്രസിദ്ധമായ പഴശ്ശി രാജാവിന്റെ പ്രദേശമാണിത്.

2 മൺപള്ളി കുറിയേടം പാറക്കുന്നം കിഴക്കേക്കുന്നം പടിഞ്ഞാറേക്കുന്നം എളശ്ശേരി പിള്ളശ്ശേരി വെള്ളത്തേടം ഇങ്ങനെ എട്ടു ഇല്ലക്കാർ തൃശ്ശൂരെയും, കനി എളേടം എളശ്ശേരി കന്നം മരുതിരി മുണ്ടയ്ക്കൂട്ട് എന്നിങ്ങനെ ആറില്ലക്കാർ തിരുവില്വാമലയെയും ശാന്തിക്കാരാകുന്നു.

3 ഇരുപത്തൊന്നു ദേശം കോഴിക്കോട്ടുനിന്നു പത്തുപന്ത്രണ്ടു നാഴിക കിഴക്കാകുന്നു.

4 'പുറപ്പെടാശാന്തി' എന്നത് സ്ത്രീസംസർഗ്ഗം ചെയ്യാതെ ബ്രഹ്മചാരിയായിരുന്നുകൊണ്ടുതന്നെ ചെയ്യേണ്ടതായ ശാന്തിക്കു നമ്പൂതിരിമാർ പറയുന്ന ഭാഷയാണെന്നറിയുക.

കഴിക്കുക പതിവു്. രണ്ടു പേൎക്കും ഒരേ സമയത്തു് മുടക്കം വന്നാൽ പിന്നെ പൂജ കഴിക്കുന്നതു് തെക്കേ മഠത്തിലേയോ നടുവിൽ മഠത്തിലേയോ സ്വാമിയാരാകുന്നു. അവൎക്കു പുലയില്ലാത്തതിനാൽ മുടക്കം വരുന്നതുമല്ല. ഈ മൂന്നു പേൎക്കുമല്ലാതെ അവിടെ പൂജ കഴിക്കാൻ മറ്റാൎക്കും അധികാരമില്ലെന്നും അറിയുക.' ഇതുപോലെ 'പുത്തില്ല'ത്തിനു മാത്രമാണു് ഇരിങ്ങാലക്കുട ക്ഷേത്രത്തിലെ മേൽശാന്തിസ്ഥാനം. അതു മേൽപറഞ്ഞതുപോലെ പുറപ്പെടാശാന്തി തന്നെയാകുന്നു. കേരളത്തിന്റെ വടക്കേ അററമായ നീലേശ്വരം കാഞ്ഞങ്ങാട്ടു് മുതലായ പ്രദേശങ്ങളിലെ സ്വദേശക്കാരായ പുല്ലൂർ ഗ്രാമക്കാൎക്കു് (കൊങ്കണപ്പോററിമാരെന്നും തുക്കര ദേശിക്കാരെന്നും പറയപ്പെടുന്നു. ഇതുപോലുള്ള ഇല്ലക്കാൎക്കു്) തിരുവനന്തപുരത്തു സാക്ഷാൽ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലും, മററിപ്പാട്ടു് ഏററുമാനൂർ എന്നീ അമ്പലങ്ങളിലും സ്ഥിരമായ ശാന്തിയുണ്ടു്. ഈ കാൎയ്യം ഞാൻ വിസ്മരിക്കുന്നില്ല. പക്ഷെ കേരളത്തിലുള്ള—ഉണ്ടായിരുന്ന—അമ്പലങ്ങളുടെ എണ്ണം നോക്കിയാൽ ഇതു് കണക്കിൽ പെടുത്തുവാനേ വകയില്ലെന്നോൎക്കണം. അനേകായിരം അമ്പലങ്ങളും നശിച്ചുപോയിട്ടുതന്നെ ഇന്നു അനേകായിരം അമ്പലങ്ങളും ബാക്കി നില്ക്കുന്നുണ്ടു്. മററുള്ള കുലവൃത്തിക്കാരുമായി തട്ടിച്ചുനോക്കിയാലെ അതിന്റെ നിസ്സാരത മനസ്സിലാകയുള്ളു. കഴകക്കാരെപ്പോലെ ഓരോ അമ്പലത്തിലേയും സ്ഥിരശാന്തിക്കാരായി പ്രത്യേകം ഇല്ലക്കാരുണ്ടാവേണ്ടിയിരുന്നു. അതുതന്നെ ഓരോ ഇല്ലക്കാർ മാത്രമായാൽ പോരാ, പുല സുഖക്കേടു് മുതലായ കാരണങ്ങളാൽ മുടക്കം വന്നാലും വീഴ്ച കൂടാതെ ശാന്തി നടത്തുന്നതിനു ഒന്നിലധികം ഇല്ലക്കാരെയും നിയമിക്കേണ്ടതായിരുന്നുവല്ലോ. ശാന്തിക്കാരെ സ്സംബന്ധിച്ചു ഞാനന്വേഷിച്ച സംഗതി ഈ നിലയിൽ നിന്നു പരിശോധിക്കണം; എന്നാൽ അതിന്റെ പരമാൎത്ഥം മനസ്സിലാകയുള്ളു.

ഇതിൽ തന്നെ മറ്റൊരു സംഗതിയും കൂടി പറയേണ്ടതുണ്ട്. ഞാനിവിടെ കുലധർമ്മമെന്നും കുലവിദ്യയെന്നും പറഞ്ഞ നടവടികൾ മിക്കതും അടുത്ത കാലത്തൊന്നും ഏർപ്പെട്ടതിയവയല്ല. അതെല്ലാം ആര്യന്മാർ ഇവിടെ കുടിയേറിപ്പാർത്തു തുടങ്ങിയ ശേഷം അവരുടെ സംസ്കാരം ഇവിടെ ഉച്ചകോടിയിലെത്തുന്നതിനു മുമ്പ് — അഥവാ ഉച്ചകോടിയിലെത്തിയതോടുകൂടി — ഏർപ്പെട്ടതിയവയാകുന്നു. മേൽപറഞ്ഞ ശാന്തിക്കാരുടെ അവകാശമാണെങ്കിൽ അവർക്ക് അടുത്ത കാലത്ത് കിട്ടിയതുമാകുന്നു. പുല്ലൂർ സഭക്കാർക്ക് ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലും ഹരിപ്പാട്ടും ഏറ്റുമാനൂരും അവകാശം കിട്ടിയതു്, ചിറയ്ക്കൽ രാജസ്വരൂപത്തിൽനിന്നു തിരുവനന്തപുരം രാജകുടുംബത്തിലെയ്ക്കുണ്ടായ ദത്തിനു ശേഷമാണ്; കുറുമ്പ്രനാട്ടുകാർക്കുള്ളതു ടിപ്പുവിന്റെ പടയോട്ടത്തിനു ശേഷവുമാകുന്നു.*

അതുപോലെത്തന്നെ മറ്റൊരു സംഗതിയും ഇവിടെ എടുത്തു പറയുവാൻ തോന്നുന്നുണ്ട്. അതു് ജ്യോത്സ്യന്റെ കാര്യമാണ്. ഇന്നു ഈ ജ്യോത്സ്യം കുലവിദ്യയായി നടത്തിവരുന്ന നമ്പൂതിരിത്തറവാടുകളെ കാണുന്നില്ല. എന്നാൽ ജ്യോത്സ്യന്മാരുടെ എല്ലാവർക്കും എ

* തൃശൂരും തിരുവില്വാമലയും ശാന്തിക്കാരായിരുന്ന ഇവർ പണ്ടു പന്നിയൂർ ഗ്രാമക്കാരായിരുന്നുവെന്നും പിന്നീട് പന്നിയൂർ-ശുകപുരം വഴക്കു കാരണമായി കുറുമ്പ്രനാട്ടിലേയ്ക്കു കുടിയേറിപ്പാർത്തവരാണെന്നും പറയപ്പെടുന്നു. അവിടെ ഇവർക്കു ഇല്ലവും സ്വത്തും ദേശവും ദേശാധിപത്യവും മറ്റും ആ രാജാവു കൊടുത്തുവത്രെ. പിന്നീട് ടിപ്പുവിന്റെ ആക്രമണകാലത്താണ് തെക്കോട്ടു തിരിച്ചതു്. ആദ്യം തൃശൂർ താമസമാക്കിയതു് കൊ. വ. 971-മാണ്ടാണെന്നു അന്വേഷണത്തിൽ നിന്നറിയാൻ കഴിഞ്ഞു. അക്കാലത്ത് തിരുവില്വാമല ശാന്തിക്കാരായിരുന്നതു് സാമൂതിരിക്കൂറുകാരായ പൊറ്റയക്കാരായിരുന്നു. അവരെ കൊച്ചിരാജാവു് മാറ്റി കന്നി എടങ്ങൂരി മുതലായി ആറില്ലക്കാർക്ക് അവിടെ ഇല്ലവും സ്വത്തും കൊടുത്തു് അമ്പലത്തിനു പുറം കുടിയിരുത്തുകയും ശാന്തി ഏല്പിക്കുകയും ചെയ്തുവത്രെ. (ഇത്രയും വിവരം അറിയാൻ കഴിഞ്ഞതു് തിരുവില്വാമലയിൽ എടങ്ങൂരി ശ്രീധരൻനമ്പൂതിരിയുടെ പക്കൽ നിന്നാണെന്നും അറിയുക.)

നും ആവശ്യമുള്ള ശാസ്ത്രമാണെന്നാണു. പഞ്ചാംഗങ്ങളുടെ പ്രചാരം കാരണം ജോത്സ്യന്മാരെക്കൊണ്ടുള്ള ആവശ്യം — അല്ലെങ്കിൽ ജ്യോത്സ്യന്മാരില്ലാത്തതുകൊണ്ടുള്ള ബുദ്ധിമുട്ട്—ഇന്നു ആരും അറിയാതിരിക്കുകയാണ്. പഞ്ചാംഗം പ്രസിദ്ധം ചെയ്തു തുടങ്ങിയിട്ടുതന്നെ ഇന്നേക്കു 88 കൊല്ലമേയായിട്ടുള്ളു. ആദ്യമായി "പട്ടാമ്പിപ്പഞ്ചാംഗം" എന്ന പേരിൽ ഒരു പഞ്ചാംഗം മലയാളത്തിൽ പ്രസിദ്ധം ചെയ്തത് ശ്രീ പുന്നശ്ശേരി നമ്പി അവർകളാണ്. അതു കൊ. വ. 1052-ലുമാകുന്നു. ഇപ്പോൾ ജാതകത്തിനും പ്രശ്നത്തിനും മാത്രമേ നാം ജ്യോത്സ്യന്മാരെ സമീപിക്കാറുള്ളു. അതു രണ്ടും വല്ലപ്പോഴുമൊക്കെയല്ലാതെ ആവശ്യം വരുന്നതുമല്ലല്ലൊ. എന്നാൽ ചാത്തം പിറന്നാൾ ഏകാദശി വാവ് സംക്രമം ഷഷ്ഠി ആദിയായിട്ടുള്ളതെല്ലാം ജീവിതത്തിൽ നിത്യം അറിയേണ്ടതായ കാര്യങ്ങളാണ്. ഇക്കാലത്ത് പഞ്ചാംഗങ്ങളില്ലെന്നു വന്നാലത്തെ കഥയൊന്നാലോചിച്ചു നോക്കുക; ഇന്നു മിൽത്തുണികളൊ യന്ത്രച്ചക്കിലാട്ടിയ എണ്ണകളൊ കിട്ടാതെയായാലെന്നപോലെ ജനങ്ങൾ വിഷമിക്കേണ്ടതായി വരും. പണ്ടു ഗ്രാമംതോറും മാത്രമല്ല മിക്ക ദേശംതോറും തന്നെ ജ്യോത്സ്യന്മാരായ കലാവിദ്യക്കാരുണ്ടായിരുന്നു. അനവധിയില്ലങ്ങൾ നശിച്ചുപോയ കൂട്ടത്തിൽ ജ്യോത്സ്യത്തറവാട്ടുകളും തീരെ നാമാവശേഷമായതാണെന്നു കേട്ടിട്ടുണ്ട്. നിത്യജീവിതത്തിൽ പോലും ജനങ്ങൾക്ക ജ്യോത്സ്യംകൊണ്ടുള്ള ആവശ്യം അന്നൊക്കെ ഇന്നത്തേക്കാൾ കുറവായിരുന്നില്ലെന്നു കാര്യം തീർച്ചയാണല്ലൊ. അതിനാൽ ദേശംതോറും ഓരോ ജ്യോത്സ്യത്തറവാട്ടുകളെങ്കിലും ഉണ്ടാവണം. അക്കാലത്തെ സാങ്കേതികവിദ്യകളിൽ ജ്യോത്സ്യത്തിനു മാത്രമേ ഇപ്പോൾ നമ്പൂതിരിമാരിൽ കലാവിദ്യക്കാരായി ആരെയും കാണാതെയുള്ളു. അതിനു കാരണം ആ തറവാട്ടുകാരെല്ലാം നശിച്ചുപോയതാണെന്നുള്ള കേൾവി ശരിയായിരിക്കുമെന്നു തീർത്തുപറയാവുന്നതാണ്.

A. ഓത്തു ചൊല്ലാത്തവർ :—

നമ്പൂതിരിമാൎക്കെല്ലാം വേദാദ്ധ്യയനം നിൎബ്ബന്ധമാണെങ്കിലും ഓരോരുത്തരുടെയും പ്രത്യേകമായ ചുമതലയും ബാദ്ധ്യതയുമനുസരിച്ച് അതിൽ ചില നീക്കുപോക്കുകൾ അനുവദിയ്ക്കാതെ തരമില്ല. പട്ടാളത്തിൽ ചേൎന്ന് ദേശരക്ഷയുടെ ചുമതല ഏല്പിയ്ക്കുകയും ഏല്ക്കുകയും ചെയ്യപ്പെട്ടാൽ അത്തരം നമ്പൂതിരിമാരുടെ പ്രധാനവും പ്രഥമവുമായ കൎത്തവ്യം ആയുധാഭ്യാസമായിത്തീൎന്നു. അതിനാൽ അതിനെസ്സംബന്ധിച്ച പഠിപ്പെല്ലാം കഴിഞ്ഞതിനു ശേഷം കഴിവുണ്ടെങ്കിൽ മാത്രം വേദാദ്ധ്യയനം ചെയ്താൽ മതിയെന്നു സമുദായം തീരുമാനിയ്ക്കുകയും സമ്മതിയ്ക്കുകയും ചെയ്തു. രണ്ടും കൂടി സാധിയ്ക്കുക എന്ന കാൎയ്യം സാമാന്യക്കാൎക്കു പ്രയാസമാകയാൽ വേദാദ്ധ്യയനം മററുള്ളവരെപ്പോലെ ചെയ്യാതെയുമായി; എന്നുവെച്ചാൽ കാണാപ്പാഠം പഠിയ്ക്കാതെയായി എന്നൎത്ഥം. ഇതിന്നൊരു തെളിവു കാണിയ്ക്കാം. ഉണ്ണികൾക്കെല്ലാം ഉപനിച്ചിരിയ്ക്കുന്ന കാലത്ത് ഒരു കൊല്ലം നീണ്ടുനില്ക്കുന്ന ഒരു വ്രതമുണ്ട്. അതിനു ആണ്ടുവ്രതം എന്നു പറയുന്നു. ആ വ്രതം അഴിയുന്നതിനു (അവസാനിപ്പിയ്ക്കുന്നതിനു) മുമ്പു വേദം മുഴുവൻ പഠിയ്ക്കണമെന്നാണു നിയമം. പണ്ട് എല്ലാ ഉണ്ണികളും അങ്ങിനെ അതിനു മുമ്പു വേദം കാണാപ്പാഠം പഠിയ്ക്കുകയും ചെയ്തിരുന്നു. ബുദ്ധി പോരായ്കയാലോ ദീനംകൊണ്ടോ മററു വല്ല കാരണത്താലോ അതിനു സാധിയ്ക്കാതെ വന്നാൽ—കാണാപ്പാഠം പഠിച്ചില്ലെങ്കിലും ആദ്യം മുതൽ അവസാനം വരെ വേദം മുഴുവൻ ഒരു പ്രാവശ്യം ചൊല്ലിവെച്ച് ആ വ്രതം അഴിയാവൂ—അവസാനിപ്പിയ്ക്കാവൂ—എന്നാണു നിശ്ചയം. അതിനു നമ്പൂതിരിമാർ പറഞ്ഞുവരുന്ന ഭാഷ "മൊതലോറ" എന്നാകുന്നു. ആദ്യകാലങ്ങളിൽ അങ്ങിനെ നിവൃത്തിയില്ലാതെ വരുന്ന വിഷമഘട്ടത്തിൽ മാത്രമല്ലാതെ ആരും 'മൊതലോറ'കൊണ്ടു കാൎയ്യം കഴിച്ചിരുന്നില്ല. എന്നാൽ ഏതാണ്ട് ആറുനൂററമ്പതു കൊല്ലങ്ങൾക്കിപ്പുറം മുതൽ വേദം മുഴുവൻ കാ

ണാപ്പുറം പഠിച്ചതിന്നില്ലെങ്കിൽ മൊതലോററ മാത്രം കഴിച്ച് വ്രതമഴിയുകയും പിന്നീട് കാണാപ്പുറം മുഴുമിക്കുകയും ചെയ്യുന്ന സമ്പ്രദായം കാലക്രമത്തിൽ നടപ്പിൽ വന്നു. ഞാനും മൊതലോററ മാത്രം കഴിച്ച് വ്രതമഴിയുകയും പിന്നീട് കാണാപ്പുറം മുഴുമിക്കുകയും ആണുണ്ടായതു്. ഈ മൊതലോററ എന്ന വേദാദ്ധ്യയനം ഈ നമ്പൂതിരിമാൎക്കും ഇതുപോലെ ചെയ്യണമെന്നു നിൎബ്ബന്ധമുണ്ടു ; ചെയ്യാറും പതിവാണ്. അതിനാൽ ഷോഡശസംസ്കാരങ്ങളിലൊന്നായ ആണ്യവ്രതകാലത്ത് വൈദികവിധിയനുസരിച്ച് ഇവർ ഓത്തു ചൊല്ലുന്നുണ്ടെന്നു സ്പഷ്ടമാണല്ലോ. ഇവരെ സ്സംബന്ധിച്ചേടത്തോളം ആയുൎവ്വേദാഭ്യാസം കൂടുതൽ പ്രാധാന്യമുള്ളതാകയാൽ കാണാപ്പാഠം പഠിക്കുവാൻ സമയം പോരാത്തതുകൊണ്ടു് പഠിക്കാത്തതു് മാത്രമാണെന്നും, അല്ലാതെ ഇവൎക്ക് അധികാരമില്ലാഞ്ഞിട്ടല്ലെന്നും, അതിനാൽ ഇവർ ഓത്തില്ലാത്തവർ—അതിന്നധികാരമില്ലാത്തവർ—അല്ലെന്നും, ഓത്ത് ചൊല്ലാത്തവർ മാത്രമാണെന്നും സ്പഷ്ടമല്ലേ!

ആദ്യമൊക്കെ നമ്പൂതിരിമാരിൽ ത്രിവൈദികന്മാർ (ഋക്ക്, യജുസ്സ്, സാമം എന്നീ മൂന്നു വേദങ്ങളും പഠിച്ചവർ) ധാരാളമുണ്ടായിരുന്നതായി പ്രസിദ്ധിയുണ്ട്. ദ്വിവൈദികരെ—രണ്ടു വേദം പഠിച്ചിട്ടുള്ളവരെ—ഇന്നും അപൂൎവ്വമായി കാണാനുണ്ടാകും. ഏതെങ്കിലുമൊരു വേദം—അവനവന്റെതെന്നൎത്ഥം—പഠിക്കാതിരിക്കരുതെന്നേ നിൎബ്ബന്ധമുണ്ടായിരുന്നുള്ളു. അതു് പഠിച്ചാൽ പിന്നെ മററുള്ള വേദങ്ങളെ പഠിക്കാതിരിക്കുന്നതിനെപ്പററി ഒച്ചയൊന്നുമേ ഉണ്ടാകാറില്ല. ഇവരിൽ ദ്വിവൈദികന്മാർ ഒന്നു മാത്രം പഠിച്ചവരെക്കാൾ ജനമദ്ധ്യത്തിൽ മാന്യതയും പൂജ്യതയുമുണ്ടായിരുന്നു; ത്രിവൈദികരുടെ സ്ഥാനം അതിലും വലുതായിരുന്നു. അതെല്ലാവൎക്കും സമ്മതവുമായിരുന്നു. എന്നുവെച്ചാൽ ഏകവൈദികരെക്കാൾ ദ്വിവൈദികരും, അവരെക്കാൾ ത്രിവൈദികരും മാന്യരാണെന്നൎത്ഥം. പൊങ്ങച്ചം കൂടാതെയുള്ള—ആഢംബരത്തോടുകൂടിയ—നില അതല്ലേ? അ

ട്ടുകൊണ്ടു ആഭിജാത്യമില്ലെന്നല്ല അർത്ഥം; യോഗ്യന്മാരെ യോഗ്യതയനുസരിച്ചു എല്ലാവരും ബഹുമാനിച്ചിരുന്നുവെന്നേ ഉള്ളു. അതുപോലെ രാജ്യത്തിന്റെ രക്ഷയ്ക്കുവേണ്ടി—ജനങ്ങളുടെ ക്ഷേമത്തെ ഉദ്ദേശിച്ചു—എതിർക്കുകയും ഏറ്റെടുക്കുകയുംചെയ്ത ചില വലിയ ചുമതലകൾ കാരണം—സൈനികാഭ്യാസത്തിനു വേണ്ടി—വേദാധ്യയനം അപ്രധാനമാക്കുകയും, അതിനാൽ വേദം പഠിക്കാൻ സാധിക്കാതെ വരികയുമാണു് ചെയ്തതു്.

ഇവരുടെ പ്രഥമവും പ്രധാനവുമായ കർത്തവ്യം ആയുധാഭ്യാസം മാത്രമായിരുന്നുവല്ലൊ. അതു് ചെയ്യാതിരുന്നാൽ മാത്രമാണു ഇവർക്കു് ഭൂക്ഷേമങ്ങൾ കൊടുത്തിരുന്നതു്. അതു് കഴിഞ്ഞതിനു ശേഷം കഴിവും സൗകര്യവുമുള്ളവർ വേദം പഠിച്ചുകൊള്ളട്ടെ എന്നായിരുന്നു വ്യവസ്ഥ. പണ്ടുകാലത്തു് ത്രിവേദികളും ദ്വിവേദികളും ഉണ്ടായിരുന്നതുപോലെ ഇവരിൽ ആയുധവിദ്യ പഠിച്ചതിനു ശേഷം കഴിവുപോലെ അവരവരുടെ വേദം പഠിച്ചിട്ടുള്ളവരും പലരുണ്ടാകണം. ദ്വിവേദികളും ത്രിവേദികളും ഉണ്ടാകുന്നതുപോലെ ആയുധവിദ്യയ്ക്കു പുറമെ ഒരു വേദം കൂടി പഠിക്കുക എന്ന കാര്യം വളരെ പ്രയാസമാകയാൽ അതിപ്പ്രാരമായതാകുന്നു. ആദ്യമൊക്കെ ഒരു വേദം മാത്രം പഠിച്ചവരെപ്പോലെയല്ലാതെ ആയുധവിദ്യ മാത്രം പഠിച്ചവരായതുകൊണ്ടു്—വേദം പഠിച്ചില്ലെന്ന കാരണംകൊണ്ടു്—യാതൊരപകർഷതയും ഇവർക്കുണ്ടായിരുന്നില്ല; ഉണ്ടാവേണ്ടതായ ആവശ്യവുമില്ല.

ദേശരക്ഷയ്ക്കു ചുമതലപ്പെട്ടവർ ഏതെങ്കിലും പ്രദേശങ്ങളുണ്ടായാൽ മാത്രം പോരാ; അതു് പ്രാദേശികകാര്യമല്ലല്ലോ. അതിനാൽ കേരളത്തിൽ എല്ലാ പ്രദേശങ്ങളിലും ഇവരുണ്ടായിരിക്കേണ്ടതാവശ്യമായിരുന്നു. അപ്രകാരം തന്നെ അഞ്ഞൂറോളമില്ലങ്ങളിലും ഇവരെ കേരളം മുഴുവൻ വ്യാപിച്ച നിലയിൽ കാണുവാനുണ്ടു്.

ഇനി അഷ്ടവൈദ്യന്മാരെ എടുക്കുക. ഇവരെയും ഓത്തു ചൊല്ലാത്തവരുടെ കൂട്ടത്തിലാണു് ഇപ്പോഴും കണക്കാക്കിവരുന്നതു്. നമ്പി, തൈക്കാട്ട്, ഒളശ്ശ, പുലാമന്തോൾ മുതലായ തറവാട്ടുകാരെ പാരമ്പൎയ്യമായി ആയുൎവ്വേദം പഠിപ്പാനാണു് ചുമതലപ്പെടുത്തിയതു്. അതിനാൽ അവൎക്കു പഠിപ്പാനുള്ളതായ പ്രധാന വിഷയം വൈദ്യമാണല്ലൊ. മുൻപറഞ്ഞ ശാസ്ത്രനമ്പൂതിരിമാരെപ്പോലെത്തന്നെ ഇവരും ബ്രഹ്മചൎയ്യകാലത്തു് 'ഓതമൊഴാറ' കഴിക്കുന്നുണ്ടു്. അവൎക്കു പ്രാധാന്യം വൈദ്യപഠനത്തിനാകയാൽ അവരും വേദത്തിന്റെ കാണാപ്പാഠം മാത്രം പഠിക്കുമെന്നായി. അവരും അതിനു അനധികാരികളായിട്ടല്ല പഠിക്കാത്തതു്, സമയമില്ലാത്തതിനാൽ മാത്രമാകുന്നു. യുദ്ധവും വൈദ്യവും പഠിക്കുന്നതിനു് വേദമന്ത്രങ്ങൾ ആവശ്യമാണെന്നു വരികിൽ ഇവരും മുടങ്ങാതെ വേദം മുഴുവനും പഠിക്കുമായിരുന്നു.

പുരോഹിതന്മാർ, പുലിയന്നൂർ തെക്കുമ്പള്ളി തരണല്ലൂർ മുതലായ തന്ത്രിമാർ, കല്ലൂര് കാട്ടുമാടം മുതലായ മാന്ത്രികന്മാർ എന്നിവരെയും അതാതു ജോലികൾ പാരമ്പൎയ്യമായി ചെയ്യാൻ ചുമതലപ്പെടുത്തിയ തറവാട്ടുകാരാണല്ലൊ. അവരിൽ ഓരോരുത്തൎക്കും തന്നെ വൈദ്യവും ആയുധപ്രയോഗവും എന്നപോലെ പ്രത്യേകമായി വളരെയൊക്കെ പഠിക്കുവാനുള്ളവരാണു്. ശാസ്ത്രനമ്പൂതിരിമാരെപ്പോലെത്തന്നെ വേദമന്ത്രങ്ങൾകൊണ്ടു് അവരുടെ കുലവിദ്യ നിൎവ്വഹിക്കുന്നതിനു വലിയ പ്രയോജനമില്ലായിരുന്നുവെങ്കിൽ അവരും വേദം കാണാപ്പാഠം പഠിക്കാത്തവരായിത്തീരുമായിരുന്നു. പക്ഷെ പൌരോഹിത്യവും തന്ത്രവും മന്ത്രവാദവും മററും യഥാവിധി നിൎവ്വഹിക്കണമെങ്കിൽ വേദം ഒട്ടുമുഴുവനും തന്നെ ഹൃദിസ്ഥമാക്കിയേ പററൂ; അത്ര വളരെ വേദമന്ത്രങ്ങൾ അവരുടെ ആ വക പ്രവൃത്തി നിൎവ്വഹിക്കുന്നതിന്നാവശ്യമാണു്. അതുകൊണ്ടുതന്നെയാണു് അവരെല്ലാം വേദമന്ത്രങ്ങൾ കാണാപ്പാഠം ഉപേക്ഷിക്കാതെ ഇടന്ന

പോന്നു. ഇത്രയും പറഞ്ഞതിന്റെ ചുരുക്കമെന്തെന്നാൽ ഈ 'ഓത്തില്ലാത്തവർ' എന്നറിയപ്പെട്ടുവരുന്നവരും മററു നമ്പൂതിരിമാരും ഒന്നുപോലെ വേദാധികാരികളാകുന്നു എന്നാണ്. അക്കാര്യത്തിൽ ഒരു വ്യത്യാസവും ഉണ്ടായിരുന്നില്ലെന്നാണ് എന്റെ വിശ്വാസവും. ഇതിന്നു മററു ചില തെളിവുകളും കാണിയ്ക്കാം.

സന്ധ്യാവന്ദനാദി നിത്യകർമ്മങ്ങളിലോ ഷോഡശസംസ്കാരങ്ങളിലോ ഇവർക്കു മററു നമ്പൂതിരിമാരുമായി യാതൊരു വ്യത്യാസവുമില്ല; പുരോഹിതന്മാരും ഒന്നുതന്നെയാകുന്നു. ഇനി മറെറാന്ന് ശുകപുരം പന്നിയൂർ മുതലായ എല്ലാ ഗ്രാമങ്ങളിലും എല്ലാ വേദങ്ങളിലും ഈ ഓത്തില്ലാത്തവരെ കാണാം. അതിനാൽ ഏതാനും ചില പ്രദേശങ്ങളിൽനിന്നോ ചില വേദശാഖകളിൽനിന്നോ അല്ല, കേരളാടിസ്ഥാനത്തിൽ എല്ലാ പ്രദേശക്കാരേയും വേദശാഖക്കാരേയും ഈ ജോലിയ്ക്കു നിയോഗിച്ചിരുന്നുവെന്നു സ്പഷ്ടമാണല്ലോ. ഇവരിൽ സാമവേദികൾ മാത്രമില്ല. കേരളബ്രാഹ്മണരിൽ സാമവേദികൾ ഒട്ടാകെ ഇരുപത്തഞ്ചിലധികം ഇല്ലക്കാരില്ല. യാഗം അഗ്നി മുതലായ കർമ്മങ്ങൾക്കു സാമവേദികൾ കൂടിയേ കഴിയൂ. ഇവരുടെ ഇല്ലങ്ങൾ ഇത്രയും കുറവാകയാൽ വേണ്ടിടത്തോളം സാമവേദികളെ കിട്ടാതെ ചിലപ്പോൾ വിഷമിയ്ക്കാറുണ്ട്. ഓത്തില്ലാത്തവർ എന്നു പറയപ്പെടുന്നവരിൽ സാമവേദികൾ ഇല്ലാതാവാൻ കാരണമതാകുന്നു.

കക്കാട്ട് നമ്പൂതിരിപ്പാട്, മേഴകിൽ നമ്പൂതിരിപ്പാട്, കുട്ടഞ്ചേരി മൂസ്സ്, തെക്കേടത്തു ഭട്ടതിരിപ്പാട്, കക്കാട്ടു ഭട്ടതിരിപ്പാട് എന്നിവരെല്ലാം മറവഞ്ചേരി തെക്കിനിയേടത്തു ശാഖയിൽ പെട്ടവരാണെന്നു കുഞ്ഞിക്കുട്ടൻ തമ്പുരാൻ പറഞ്ഞിട്ടുണ്ട്. മറവഞ്ചേരി ഗൃഹം അഷ്ടഗൃഹത്തിലാഢ്യന്മാരിൽ ഒന്നാണെന്നു പ്രസിദ്ധമാകുന്നു. കുട്ടഞ്ചേരിയും കൂടി ആ ഗ്രൂപ്പിൽപ്പെട്ടു കാണുന്നതിനാൽ ആദ്യകാലത്തു അവർക്കു ആഭിജാത്യക്കുറവുണ്ടായിരുന്നില്ലെന്നു സ്പ

ഷ്യമാണല്ലോ. അതിനാൽ അഷ്ടവൈദ്യന്മാരടക്കം ഇന്ന 'ഓത്തില്ലാത്തവരെ'ന്ന പറയപ്പെടുന്ന നമ്പൂതിരിമാരെല്ലാം 'ഓത്തു ചൊല്ലാത്തവർ' മാത്രമാണെന്നും, അവർക്കും തന്നെ ആഭിജാത്യക്കുറവില്ലെന്നും, മുൻ പറഞ്ഞ പ്രകാരം കാലക്രമേണ വഷളായ ഒരു സമ്പ്രദായം നടപ്പായതാണെന്നുമുള്ള കാര്യത്തിൽ സംശയമില്ല.

എന്നാൽ ഇവർക്ക ആഭിജാത്യത്തിൽ സ്വല്പം കുറവു വരുവാൻ കാരണമെന്താണ്? ഇത് മറുവടി പറയേണ്ടതായ ഒരു ചോദ്യമാകുന്നു. കേരളത്തിൽ മാത്രമല്ല ഭാരതത്തിൽ മുഴുവൻ തന്നെ ജനങ്ങൾക്കു ഭക്തിബഹുമാനാദരാദികൾക്കെല്ലാം അടിസ്ഥാനകാരണമായിരുന്നത് വൈദികവൃത്തിയിലുള്ള ശ്രദ്ധ അനുഷ്ഠാനനിഷ്ഠ മുതലായ സൽഗുണങ്ങളാകുന്നു; മറിച്ച് പ്രഭുത്വമോ ധനശക്തിയോ ഒന്നുമായിരുന്നില്ല. ശാസ്ത്രപാണ്ഡിത്യാദികൾ അതിനു സഹായകമാകാമെന്നല്ലാതെ അടിസ്ഥാനകാരണം അവയായിരുന്നില്ല. അങ്ങിനെയുള്ള സൽഗുണങ്ങളെക്കൊണ്ട് കേരളത്തിൽ ഏറ്റവുമധികം ബഹുമാനിക്കുകയും ആദരിക്കുകയും ഈശ്വരതുല്യന്മാരായി പൂജിക്കുകയും ചെയ്തിരുന്നത് നമ്പൂതിരിമാരെയാണല്ലോ.

സന്ധ്യാവന്ദനാദി നിത്യകർമ്മങ്ങൾ കഴിഞ്ഞാൽ പിന്നെ ബ്രാഹ്മണർക്ക അവശ്യം ഉണ്ടായിരിക്കേണ്ടതായ പ്രധാന കാര്യം വേദജ്ഞാനമാണ്. എന്റെ ചെറുപ്പകാലത്ത് നമ്പൂതിരിമാരിൽ ഓത്ത് വശമില്ലാത്തവർ വളരെ അപൂർവ്വമായിരുന്നു; എന്നിരുന്നാലും തീരെ ഇല്ലെന്നു പറഞ്ഞുകൂട. വൈദികകർമ്മങ്ങളിൽ ഏറ്റവുമധികം ശുദ്ധിയും ശ്രദ്ധയും വേണ്ടത് ചാത്തത്തിനു—പിതൃകർമ്മത്തിനു—ആണ്. അതിനു ഓത്തു വശമില്ലാത്തവരെ ക്ഷണിച്ചിരുന്നില്ല. അതുതന്നെ തെററായി ഓത്തു വശമില്ലാത്തവർ പോലും കരുതിയിരുന്നുമില്ല. എന്നു മാത്രമല്ല ഓത്തു വശമുള്ളവരെ തന്നെയാണ ചാത്തമൂട്ടേണ്ടതെന്നും, അതിനാൽ തങ്ങളെ ക്ഷണിക്കാതിരിക്കുന്നതാണ് ന്യായമെന്നും അവർക്കുതന്നെ സമ്മതമായിരുന്നു. കേവലം

ചാത്തത്തിന്നു മാത്രമല്ല വൈശാഖാദി പുണ്യദിനങ്ങളിൽ ദാനധർമ്മാദി സൽകർമ്മങ്ങൾ ചെയ്യുന്നതിന്നും, കർക്കടമാസം മണ്ഡലം മുതലായ കാലങ്ങളിൽ ഈശ്വരസേവ ചെയ്യുന്നതിന്നും വേദജ്ഞാനമില്ലാത്തവരെ ഒഴിവാക്കുന്ന പതിവ് അപൂർവ്വമായിരുന്നില്ല. ഇന്നു സാത്വികന്മാരായ പല നമ്പൂതിരിമാരും ചാത്തത്തിന്നും മററു സൽകർമ്മങ്ങൾക്കും കൂടമയുള്ളവരും ഓത്തു വശമുള്ളവരുമായിരിക്കണമെന്നു താല്പര്യമുള്ളവരാകുന്നു; രണ്ടുമുള്ളവർ ഇന്ന് അപൂർവ്വമായിട്ടുണ്ട്. മുൻപറഞ്ഞ കാലങ്ങളിൽ കൂടമയെപ്പററി അന്വേഷിക്കുകയേ വേണ്ടിയിരുന്നില്ല. ദാനാദി സൽകർമ്മങ്ങൾ സൽപാത്രത്തിൽ ചെയ്യണമെന്നു ധർമ്മശാസ്ത്രങ്ങളെല്ലാം ഒന്നുപോലെ നിഷ്കർഷിച്ചിട്ടുള്ളതാണ്. അക്കാര്യത്തിൽ മററുള്ളവരെല്ലാം നമ്പൂതിരിമാരെ മാത്രം ക്ഷണിച്ചിരുന്നതിന്റെ ഏക കാരണം അവർക്കുണ്ടായിരുന്ന പാത്രഗുണമാകുന്നു. ഈ പാത്രഗുണത്തിന്നു വേദജ്ഞാനം പ്രധാനാവയവമാകുന്നു.

തൈക്കാട്, ഒളശ്ശ മുതലായ വൈദ്യത്തറവാടുകളിൽ ജനിച്ച ഒരാൾ വൈദ്യം പഠിച്ചില്ലെങ്കിൽ അയാൾ ചികിത്സയ്ക്കു പോകുകയില്ലെന്നല്ലാതെ (അതിന്നു വിളിക്കുകയില്ലെന്നല്ലാതെ) ആ തറവാടുകളിലെ അംഗമല്ലാതാവുകയോ മററുള്ളവരെക്കാൾ ആഭിജാത്യം കുറയുകയോ ചെയ്യില്ല. കാട്ടുമാടം കല്ലൂർ മുതലായ മാന്ത്രികത്തറവാടുകളിൽ ജനിച്ച ഏതെങ്കിലും ഒരാൾ മന്ത്രവാദം പഠിച്ചില്ലെന്നു വിചാരിക്കുക; എന്നുവെച്ച് അദ്ദേഹം ആ തറവാട്ടിലെ അംഗമല്ലാതാവുന്നതാണോ? അവർക്കുള്ളതായ ആഭിജാത്യാദികളിൽ കുറവു വരികയുമില്ല. മാന്ത്രികത്തിന്നു മാത്രം അദ്ദേഹത്തെ കൊണ്ടുപോവില്ലെന്നല്ലേ ഉണ്ടാകൂ? അതുപോലെ ഓത്തു കാണാപ്പാഠം പഠിച്ചില്ലെന്ന കാരണമുണ്ടോ അവരുടെ നമ്പൂതിരിത്വത്തെ ബാധിക്കുന്നു? ഓത്തു പഠിച്ചിട്ടുള്ളവരുടെ സഹകരണത്തോടെ ചെയ്യേണ്ടതായ ശ്രാദ്ധാദികളിൽ ക്ഷണിക്കില്ലെന്നേ ഉള്ളുവല്ലോ. അല്ലാതെ നമ്പൂതിരി

എന്ന നിലയ്ക്കു സമുദായത്തിൽനിന്ന എന്തെങ്കിലും ന്യൂനതയോ താഴ്മയോ അതുകൊണ്ടുണ്ടായിട്ടുണ്ടാകുമോ? ഒരു വിധത്തിലുമുണ്ടാകുന്നതല്ല. മുൻപറഞ്ഞ വൈദ്യത്തറവാട്ടുകളിലെ വൈദ്യം പഠിയ്ക്കാത്തവനായോ, മന്ത്രികഗൃഹങ്ങളിൽ മന്ത്രവാദം പഠിയ്ക്കാത്തവനായോ ഒരാളുണ്ടെന്ന വിചാരിയ്ക്കുക. ആ പരമാൎത്ഥം മനസ്സിലാക്കാതെ ആരെങ്കിലും അവരെ ചികിത്സയ്ക്കും മന്ത്രവാദത്തിനും ക്ഷണിച്ചാൽ സത്യവും ആത്മാൎത്ഥതയുമുണ്ടെങ്കിൽ അത് തനിയ്ക്കറിയുകയില്ലെന്നും, അതിന്ന മററവരെയെങ്കിലും സമീപിയ്ക്കുകയാണ നല്ലതെന്നും ഉപദേശിയ്ക്കുകയല്ലേ ചെയ്യുക? അല്ലാതെ അവരുടെ പിന്നാലെ പോകുമോ? അങ്ങിനെ ഉപദേശിയ്ക്കുന്നതുകൊണ്ട് സൽപ്പേരല്ലാതെ അവൎക്കെന്തെങ്കിലും കുറച്ചിലുണ്ടാകുമോ? അങ്ങനെയാണ ഈ കാൎയ്യത്തിലും സംഭവിച്ചത്.

ഈ ശാന്തന്നമ്പൂതിരിമാൎക്ക് — അഥവാ ഓത്തില്ലാത്തവൎക്ക് — സമയവും സൌകൎയ്യവുമില്ലായ്കയാലും, അവരുടെ പ്രധാന ചുമതല ആയുധാഭ്യാസമാകയാലും വേദം പഠിയ്ക്കേണ്ടതില്ലെന്ന സമുദായം സമ്മതിച്ചതിനാൽ പഠിയ്ക്കാതെ തലമുറകൾ കഴിഞ്ഞു. ശ്രാദ്ധാദി ക്രിയകൾക്ക വേദജ്ഞന്മാരാണ് വേണ്ടതെന്ന അവൎക്കുതന്നെ അറിയാം. ആ വക കൎമ്മങ്ങൾ വേണ്ടതുപോലെയാവണമെന്നേ അവൎക്കും ആഗ്രഹമുണ്ടായിരുന്നുള്ളൂ. അങ്ങിനെ അവരെ ശ്രാദ്ധത്തിന്ന ക്ഷണിയ്ക്കാതെയായി — മററൊരു ഭാഷയിൽ പറഞ്ഞാൽ ക്ഷണിച്ചാലും അവർ ക്ഷണം സ്വീകരിയ്ക്കാതെയായി. ചാത്തം മുതലായതിന്ന ഇപ്രകാരം വേദജ്ഞന്മാരെ തിരഞ്ഞെടുക്കുന്ന സമ്പ്രദായം ഉടൻവന്നു. ഈ ഓത്തു പഠിയ്ക്കാത്ത നമ്പൂതിരിമാർ അവരുടെ ശ്രാദ്ധാദികൾക്കും ആദ്യമൊക്കെ വേദജ്ഞന്മാരെ മാത്രം തിരഞ്ഞെടുത്തിട്ടേ ഉണ്ടാകൂ. അതൊരു കുറച്ചിലായി അവൎക്കും തോന്നിയിരുന്നില്ല. അങ്ങിനെ കുറെക്കാലം — തലമുറകൾ തന്നെ — തുടൎന്നുവന്നപ്പോഴേയ്ക്കു വേദം പഠിയ്ക്കാത്തവരെല്ലാം ഒരു വൎഗ്ഗംപോലെ വേൎതി

രിഞ്ഞ മട്ടായി. ഈ വിധത്തിൽ ഓത്തു ചൊല്ലാത്തവരും അതിനാൽ ചാത്തമൂട്ടാറില്ലാത്തവരുമായി ചില വംശക്കാർ കുറച്ചു കാലം ഇരുന്നശേഷമിപ്പോൾ ഒരു മാററം വന്നു. ചാത്തമൂട്ടാൻ പാടില്ലാത്തതുകൊണ്ടു് ചാത്തത്തിനു അവരുടെ ശുദ്ധവും കൂടാതെ കഴിയ്ക്കുവാൻ തുടങ്ങി. ആദ്യമൊക്കെ ചാത്തത്തിനു മാത്രമേ അവരുടെ ശുദ്ധം വർജ്ജിച്ചിരിയ്ക്കുകയുള്ളു; മററു കാര്യങ്ങളിലൊന്നും വ്യത്യാസമില്ലാതെ അവരുമായി ഒന്നിച്ചു പെരുമാറിയിരിയ്ക്കും. ചാത്തമുണ്ണുവാൻ അവരായാൽ പോരെന്നു അവർക്കുതന്നെ തോന്നിയിരുന്നതിനാൽ ആ അസ്പൃശ്യതയെ അവർ എതിർത്തിരിയ്ക്കയുമില്ല. പിന്നെ ഇതൊരു വിദ്വേഷംകൊണ്ടോ അസൂയ കാരണമായോ ഒന്നുമല്ലെന്നും, കർമ്മങ്ങൾ വേണ്ടവിധത്തിലാവണമെന്ന താല്പര്യം മാത്രമാണതിലുള്ളതെന്നും സർവ്വസമ്മതമാകയാൽ അക്കാര്യത്തിൽ അവർക്കു അനുസരണമില്ലാതെ എതിർപ്പുണ്ടാവാനും കാരണമില്ലല്ലോ. പിന്നീടു കാലാന്തരത്തിൽ ആയിരിയ്ക്കും ക്രിയകൾക്കൊന്നിലും ഇവരെ ക്ഷണിക്കാതെ തുടങ്ങിയതു്. അങ്ങിനെ ചില തലമുറകളും കൂടികഴിഞ്ഞപ്പോൾ അവരുമായി കൊള്ളക്കൊടുക്കകൾക്കു മടിച്ചുതുടങ്ങി. അതു് സ്വാഭാവികമാണല്ലോ. എന്തെന്നാൽ തങ്ങൾക്കു പാടില്ലാത്തവർക്കു കന്യകാദാനം ചെയ്താൽ പിന്നെ അവർക്കും അതിലെ സന്താനങ്ങൾക്കും അച്ഛന്മാരുടെയും ചാർച്ചക്കാരുടെയും ഇല്ലങ്ങളിലും ചെന്നാൽ മററുള്ളവരെപ്പോലെ അടിയന്തരാദികളിലും വൈദികകർമ്മങ്ങളിലും ഒരുമിച്ചു പെരുമാറാൻ വയ്യല്ലോ. അതോടൊപ്പം അവർക്കു അവർ തമ്മിലെ കൊള്ളക്കൊടുക്കകൾ നടത്തുവാൻ കഴിയു എന്നും വന്നുചേർന്നു. അങ്ങിനെയാണു് അവർ ഇന്നത്തെ നിലയിൽ എത്തിയതു്.

അതിശ്രദ്ധകൊണ്ടു വന്ന ഒരു ദോഷമാണിതു്. അതിനു ഒരു ദാഹരണം കാണിയ്ക്കാം. സവർണ്ണരുടെ തറവാട്ടുപറമ്പിൽ മിക്കതിലും പാമ്പിൻകാവുകളുണ്ടാവുമല്ലോ. അവിടെയുള്ള മരങ്ങൾ വെട്ടി

നശിപ്പിയ്ക്കുതതെന്നും വെട്ടുന്നതപത്താണെന്നും എല്ലാവക്കുമറിയാം. അതുകൊണ്ടു് ആപൽഭയത്താൽ ആരും വെട്ടാറില്ല. പാമ്പിൻകാവിന്റെ അതിർത്തി ഏതെന്നു സാമാന്യജനങ്ങൾക്കറിവില്ല. വളപ്പിൽ എന്തെങ്കിലും കൃഷി ചെയ്യുമ്പോൾ കുറച്ചിപ്പുറം വരെ മാത്രമേ കിളയ്ക്കൂ. പിന്നത്തെ തലമുറക്കാരൻ അവിടത്തോളം തന്നെ കിളയ്ക്കുയില്ല; കുറച്ചിപ്പുറത്തു നിർത്തികളയും. അങ്ങിനെ കുറെ കൊല്ലങ്ങൾ കഴിയുമ്പോഴേയ്ക്കു വളപ്പിലെ വിസ്തീർണ്ണമുള്ള ഒരു സ്ഥലം മുഴുവൻ കാടുപിടിച്ചു് പാമ്പിൻകാവായിത്തീരുന്നു. വാസ്തവത്തിൽ പാമ്പിൻകാവിനു അത്രയെന്നും സ്ഥലം നീക്കിവെയ്ക്കണമെന്നില്ല. വിവരമില്ലായ്മയും ഭയവും കാരണം പല കൊല്ലങ്ങളായിട്ടാണു് അങ്ങിനെ വന്നു പരിണമിയ്ക്കുന്നതു്. 'ഓത്തില്ലാത്തവർ' എന്നറിയപ്പെടുന്ന ഈ നമ്പൂതിരിമാർ ആഢ്യത്വക്കുറവുണ്ടായതും അതുപോലെത്തന്നെയാകുന്നു. ശാന്തിനമ്പൂതിരിമാരും അഷ്ടവൈദ്യന്മാരും വേദാധ്യയനം ചെയ്യാതിരിയ്ക്കുന്നതു് അനാസ്ഥകൊണ്ടല്ലെന്നും, അതിന്നു സമയവും സൌകര്യവുമില്ലാത്തതുകൊണ്ടു മാത്രമാണെന്നും, ആഢ്യത്വവ്യവസ്ഥയിൽ ഒരു ഡിഗ്രി താണുപോയതു് ആഢ്യത്വക്കുറവുകൊണ്ടല്ലെന്നും, ശരിയായ തത്വം മനസ്സിലാക്കാതെ—അജ്ഞത കൊണ്ടു്—കാട്ടിക്കൂട്ടുന്ന ഒരുതരം ഭള്ളുകൊണ്ടാണെന്നുമുള്ള കാര്യത്തിൽ സംശയമില്ല.

ഈ സംഗതിയെപ്പററി ഞാൻ ഇങ്ങിനെ വിവരിച്ചപ്പോൾ ഒരു സ്നേഹിതൻ "അവിട്ടത്തൂർ ഗ്രാമക്കാരെല്ലാം ശാന്തിനമ്പൂതിരിമാർ—ഓത്തില്ലാത്തവർ—ആണല്ലൊ. അങ്ങിനെ വരുവാൻ കാരണമെന്താണു്?" എന്നു ചോദിയ്ക്കുകയുണ്ടായി. അതു വിഷമം പിടിച്ച ചോദ്യമാണെന്നു തോന്നിയില്ല. ഒരു ഗ്രാമക്കാർ മുഴുവൻ ആഢ്യത്വം സ്വീകരിയ്ക്കുതതെന്നുണ്ടോ? അതിന്നെന്തെങ്കിലും തടസ്സമുണ്ടോ? എന്നാണതിന്നുള്ള മറുപടി. പയ്യന്നൂർ ഗ്രാമക്കാരായ നമ്പൂതിരിമാരെല്ലാം എന്തുകൊണ്ടു് മരുമക്കത്തായക്കാരായി? അ

വക്കുതാണു ഇഷ്ടമായതെന്നു വന്നാൽ പോരെ? അതിനു വേറെ കാരണം വേണമെന്നുണ്ടോ? ഒന്നും കാണാത്തതിനാൽ വേറെയില്ലെന്നു നിശ്ചയിക്കാം. നമ്പൂതിരിമാരിൽ തന്നെ ഋഗ്വേദികളെന്നും യജുൎവ്വേദികളെന്നും രണ്ടു വിഭാഗക്കാരുണ്ടു്. * ഇവരിൽ പെരുവനം ഇരിങ്ങാലക്കുട എന്നീ ഗ്രാമങ്ങളിൽ മുഴുവനും യജുൎവ്വേദികളാണു്. തളിപ്പറമ്പു ഗ്രാമത്തിലും കരിക്കാട്ടു ഗ്രാമത്തിലും യജുൎവ്വേദികളേയുള്ളു; ശുകപുരം ഗ്രാമത്തിൽ എല്ലാവരും ഋഗ്വേദികളുമാകുന്നു. എന്തേ അങ്ങിനെ വരുവാൻ? ആശ്വലായനൻ എന്നും കൌഷീതകരെന്നും ഋഗ്വേദികളായ നമ്പൂതിരിമാരിൽ രണ്ടു ശാഖക്കാരുണ്ടു്. ഇതിൽ കൌഷീതകന്മാർ ശുകപുരത്തു മാത്രമേയുള്ളു. അതെങ്ങിനെ വന്നു? അങ്ങിനെയും വരരുതായ്കയുണ്ടോ? അതിന്നാകെ പ്രത്യേകം കാരണം വേണമെന്നുണ്ടോ? കാരണമുണ്ടെങ്കിലും ഇല്ലെങ്കിലും ഒരു വാസ്തവമല്ലെ? ആവിട്ടത്തൂർ ഗ്രാമക്കാർ മുഴുവൻ ഓത്തു ചൊല്ലാത്തവരാവാനും അതിലധികമായ ഒരു കാരണമൊന്നും വേണമെന്നില്ലല്ലൊ.

## B. എളേതുമാർ.

നായന്മാരുടെ പുരോഹിതന്മാർ എളേതുമാരാണല്ലൊ. ഈ ജോലിക്കാവശ്യമുള്ളേടത്തോളം മാത്രവും, എന്നാൽ കുറവു കൂടാതേയുമാണു ഇവരുടെ ഇല്ലങ്ങളെപ്പെരുത്തിയിരുന്നതു്. ഇതു ഓരോ വായനക്കാരും തങ്ങളുടെ പരിചയത്തിൽ പെട്ട പ്രദേശങ്ങളെ ഒന്നു പരിശോധിക്കുക. എല്ലാ ദേശങ്ങളിലും (കരകളിലും) ഇവരുടെ ഓരോ ഇല്ലം വീതമുണ്ടാവില്ല. നായന്മാരുടെയെല്ലാം ആവശ്യങ്ങൾ യഥാകാലം നിൎവ്വഹിക്കുവാൻ അത്ര ഇല്ലങ്ങളാവശ്യമില്ല. നമ്പൂതിരി

* സാമവേദികൾ എന്നൊരു ചെറിയ വിഭാഗക്കാരും കൂടിയുണ്ടു്. ഇവിടെ അക്കാൎയ്യം പ്രസ്താവിച്ചിട്ടു കാൎയ്യമില്ലാത്തതിനാൽ വിട്ടുകളഞ്ഞതാണു്.

മാരെപ്പോലെ ജാതകൎമ്മാദി സംസ്കാരങ്ങളൊന്നും നായന്മാൎക്കില്ല. ചോറൂണ്, കാതുകുത്തുക, മുടി കളയുക (ചൌളം), വിദ്യാരംഭം എന്നീ സംസ്കാരങ്ങൾ മാത്രമെ അവൎക്കുള്ളൂ. അതിന്നൊന്നും കാൎയ്യമായ വൈദികച്ചടങ്ങില്ലാത്തതിനാൽ പുരോഹിതന്റെ ആവശ്യവുമില്ല. മരിച്ചാൽ പതിനാറിന്നും, ചാത്തത്തിന്നും മാത്രമെ നായന്മാൎക്ക് പുരോഹിതനെക്കൊണ്ടു കാൎയ്യമായ ആവശ്യമുള്ളൂ. അതിനാൽ ദേശംതോറും ഓരോ ഇല്ലങ്ങളെ ഏൎപ്പെടുത്തീട്ടാവശ്യമില്ല. അവസ്ഥാനുസരണം നാലും അഞ്ചും ദേശങ്ങൾക്കുകൂടി ഓരോ എളേതിനെ മാത്രം ഏൎപ്പെടുത്താൻ കാരണമതാണ്. അതിലധികമായാൽ അവൎക്കു ജോലിയില്ലാതെയായെയ്ക്കുമല്ലൊ.

കുലവിദ്യക്കാരെ നിശ്ചയിച്ച കൂട്ടത്തിൽ ആവശ്യമുള്ളേടത്തോളം ഇല്ലക്കാരെ പുരോഹിതന്മാരായി നിശ്ചയിച്ച വിവരം മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഈ എളേതുമാരും ആ ബ്രാഹ്മണരായ കുലവിദ്യക്കാരിൽ—പുരോഹിതന്മാരിൽ—ചിലർ മാത്രമാകുന്നു. ശൂദ്രൻ പള്ളിച്ചാൻ അത്തിക്കുറുശ്ശി എന്നിവർ നമ്പൂതിരിമാരെ നേരിട്ടു പരിചരിക്കുന്ന കേവലഭൃത്യന്മാരാണല്ലൊ. അന്നൊക്കെ കുലധൎമ്മമെന്ന നിലയ്ക്കുള്ള പ്രവൃത്തിവിഭാഗം മാത്രമല്ലാതെ ജാതിഭേദമോ ഉച്ചനീചങ്ങളൊ ഉണ്ടായിരുന്നേയില്ല. അതിനാൽ അവരുടെ പൌരോഹിത്യംകൂടി നമ്പൂതിരിമാർതന്നെ നിൎവ്വഹിച്ചുകൊടുക്കാൻ നിശ്ചയിക്കുകയും, അങ്ങിനെ നിൎവ്വഹിച്ചു വരികയുമാണ ആദ്യമൊക്കെ ചെയ്തിരുന്നതു്. അന്നൊക്കെ അവൎക്ക് അതുകൊണ്ടു ആഭിജാത്യക്കുറവുണ്ടായിരുന്നില്ല; ജാതിഭേദവും ഉച്ചനീചങ്ങളുമില്ലാത്തതിനാൽ അതു ഉണ്ടാവേണ്ടതായ ആവശ്യവുമില്ലല്ലൊ. അതിനാൽ അന്നൊക്കെ ഇവർ എളേതുമാരായിരുന്നില്ല; നമ്പൂതിരിമാരെ ആയിരുന്നുള്ളൂ.

പിന്നീട് കാലാന്തരത്തിൽ ജാതിഭേദങ്ങളും, ജാതിവ്യവസ്ഥകളും, ഉച്ചനീചങ്ങളും പ്രബലപ്പെട്ടുവന്നപ്പോൾ മട്ടു മാറി. ശൂദ്രാ

ദികൾ താണ ജാതിക്കാരും തൊട്ടുകൂടാത്തവരുമായി പ്പരിണമിച്ചു. താണജാതിക്കാരും ഭൃത്യവർഗ്ഗവുമായ നായന്മാരുടെയും തങ്ങളുടെയും പുരോഹിതന്മാർ ഒരേ അവാട്ടുകാർ — കലവിദൃക്കാർ — ആണെന്നു വരുന്നതു ശരിയല്ലെന്നു തോന്നിത്തുടങ്ങി. തങ്ങൾക്ക ജാതിയിൽ ബ്രാഹ്മണരേക്കാൾ താഴ്ച്ചയെന്നു ശൂദ്രാദികൾക്കും സമ്മതമായിരുന്നതിനാൽ ആ കാര്യത്തിൽ അവർ അനുകൂലിക്കയല്ലാതെ എതിർത്തിരിക്കാനിടയില്ലല്ലോ. അപ്പോൾ നായന്മാരുടെ പൌരോഹിത്യം നിവ്വഹിക്കുവാൻ ആവശ്യമായേടത്തോളം പുരോഹിതന്മാരെ അതിനു മാത്രമായി നിശ്ചയിച്ചു. അവർ ശൂദ്രാദികളുടെ പൌരോഹിത്യം മാത്രമേ നിവ്വഹിക്കാവു എന്നും, അപ്രകാരംതന്നെ മറ്റു പുരോഹിതന്മാർ നമ്പൂതിരിമാരുടെ പൌരോഹിത്യം മാത്രമല്ലാതെ ശൂദ്രാദികളുടെ പൌരോഹിത്യത്തിനു പോകരുതെന്നും തിട്ടപ്പെടുത്തി. ഇങ്ങിനെയാണു നമ്പൂതിരിമാരുടെയും ശൂദ്രാദികളുടെയും പുരോഹിതന്മാർ വെവ്വേറെ രണ്ടു കലവിദൃക്കാരായിത്തീന്നതു്. അപ്പോഴും എളേതിനു ആഭിജാത്യക്കുറവുണ്ടായിരുന്നില്ല; എന്നുവെച്ചാൽ എളേതായിക്കഴിഞ്ഞിരുന്നില്ലെന്നർത്ഥം. വീടുകളിലെ പൌരോഹിത്യത്തിനു പോയാൽ തിരികെ വന്നു കുളിക്കുകയും, അതിനു ശേഷം മറ്റു നമ്പൂതിരിമാരുമായി ഒരേ നിലയിൽ ഒന്നിച്ചു പെരുമാറുകയുമാണു ചെയ്തിരുന്നതു്.

ജാതിഭേദങ്ങളും ഉച്ചനീചത്വങ്ങളും മൂർച്ഛിക്കുന്നതോടുകൂടി പിന്നെയും ചില പരിണാമങ്ങളുണ്ടായി. താണ ജാതിക്കാരുടെ പുരോഹിതന്മാരാകയാൽ അവരെ മറ്റു ബ്രാഹ്മണരുമായി തുല്യനിലയിൽ പെരുമാറുവാനനുവദിക്കുന്നതു പോരായ്മയാണെന്നും, അതിനാൽ അവർ തങ്ങളേക്കാൾ താണ പദവിയെ അനുഭവിക്കാവു എന്നും അഭിപ്രായമുണ്ടായി. ഏതുവിധം നോക്കുമ്പോൾ അതിൽ തെറ്റു പറയാനുമില്ലല്ലോ. അതിനെയാണു് എളേതുമാർ ബ്രാഹ്മണരിൽ വെച്ചു് താണ ജാതിയായിപ്പരിണമിച്ചതു്. അവർക്കു് 'എ

ളേതു്" എന്നു പേരുണ്ടാവാൻ തന്നെ കാരണം ബ്രാഹ്മണരിൽ താണതു്—എളയതു്—ആയതുകൊണ്ടാകുന്നു.

അപ്പോഴും ബ്രാഹ്മണർ അമ്പലവാസി നായർ എന്നിങ്ങിനെ മൂന്നു ജാതികളേ ഉണ്ടായിക്കഴിഞ്ഞിരുന്നുള്ളു. ആസൂത്രിതമായ വിധത്തിൽ ശരിയായ ഒരു ഉദ്ദേശത്തോടുകൂടി പ്രോഗ്രാം നിശ്ചയിച്ചു പ്രവൃത്തിച്ചാലല്ലേ മാറ്റത്തിനു—പരിവൎത്തനത്തിനു—ചില വ്യവസ്ഥകളും നിശ്ചയങ്ങളുമുണ്ടാകൂ? പ്രകൃതത്തിലെ നില അങ്ങിനെയൊന്നും ആയിരുന്നില്ല. കാറ്റത്തിട്ട ചവറ്റിലപോലെ ഓരോ പരിണാമങ്ങളും വന്നുകൊണ്ടിരിക്കുകയാണു് ചെയ്തിരുന്നതു്. നമ്പൂതിരിമാരുടെ കേവലഭൃത്യന്മാരാണ തങ്ങളെന്ന കാരണത്താൽ ആദ്യംതന്നെ ശൂദ്രാദികൾക്കു കുറെച്ചൊരഭിമാനമുണ്ടായിരുന്നു. അതിനുപുറമെ അവരുടെ പൌരോഹിത്യം നമ്പൂതിരിമാർതന്നെ നിൎവ്വഹിച്ചു പോന്നിരുന്നതിനാൽ ആന്ദ്രാൻ മുതലായ മററു നായ—ശൂ—ന്മാരെക്കാൾ മേലെയാണെന്നു—ആഭിജാത്യം ജാസ്തിയുണ്ടെന്നു്—ഇവർ വിശ്വസിച്ചുതുടങ്ങി. നായന്മാരിൽ അവാന്തരവിഭാഗങ്ങളുടെ ഉത്ഭവം അപ്പോഴാണാരംഭിച്ചുതുടങ്ങിയതു്.

ഇത്രയുമായപ്പോഴും അവിടംകൊണ്ടും നിന്നില്ല. ശൂദ്രനാണെങ്കിൽ നടുമിറ്റത്തും വടക്കിനിയിലും—ഹോമസ്ഥലത്തെന്നൎത്ഥം—വരുന്ന ചില വൈദികക്രിയകളിൽ സഹായിക്കുന്നവനുണ്ടു്; പള്ളിച്ചാന്റെ കൎത്തവ്യം അന്തോളമെടുക്കുക മാത്രമാണല്ലോ; അത്തിക്കുറുശ്ശിയുടേതാകട്ടെ അപരക്രിയകളിലുമാകുന്നു. അതിനാൽ ശൂദ്രന്മാർ അവരേക്കാൾ മേലെ—ആഭിജാത്യം കൂടിയവർ—ആണെന്നു വന്നു. ഈ സംഗതി പരമാൎത്ഥമാകയാൽ ഒരു തറവാട്ടുകാർ—കലവിഭൃക്കാർ—തന്നെ തന്റെ കൂട്ടരെയും പൌരോഹിത്യം നിൎവ്വഹിക്കുന്നതു തെറ്റാണെന്നു അനുഭവസിദ്ധമാണല്ലോ. അതിനാൽ നമ്പൂതിരിമാരുടെ പുരോഹിതന്മാരിൽ നിന്നു ശൂദ്രാദി പുരോഹിതന്മാരെ വേർതിരിച്ചതുപോലെത്തന്നെ ശൂദ്രാദി പുരോഹിതന്മാരെയും ആഭി

ജാത്യനുസരിച്ച് വേർതിരിച്ചു. അങ്ങിനെയാണ് ശൂദ്രരുടെയും മററുള്ളവരുടെയും എളേളതുമാർ വേറെയായതു്. അതനുസരിച്ച് അവർക്ക് ഒന്നാംപരിഷ എന്നും രണ്ടാംപരിഷ എന്നും പേരുണ്ടായി. അങ്ങിനെയാണ് അവരിലും ആഭിജാത്യഭേദമുണ്ടായതു്.

എളേളതുമാരും ബ്രാഹ്മണരാണല്ലോ. അതിനാൽ നമ്പൂതിരിമാരെപ്പോലെത്തന്നെ പ്രഥമപുത്രൻ മാത്രം വിവാഹം ചെയ്യുകയും, ബാക്കിയുള്ളവർ സംബന്ധത്തിന്നു പോവുകയും ചെയ്യുന്ന സമ്പ്രദായം ഇവരിലും നടപ്പായിട്ടുണ്ടു്. അതുകാരണം നമ്പൂതിരിമാരുടെതെന്നപോലെ ഇവരുടെയും ജനസംഖ്യ കുറഞ്ഞുവരികയായിരുന്നു.

## C. കുലധർമ്മത്തിന്റെ ഉപസംഹാരം.

ഇതുവരെ (ഒന്നാമദ്ധ്യായം മുതൽ എട്ടാമത്തേതായ നമ്പൂതിരിമാരുടെ കുലധർമ്മമടക്കമുള്ള അദ്ധ്യായങ്ങളിൽ) കാര്യമായി പറഞ്ഞിട്ടുള്ളതെല്ലാം അബ്രാഹ്മണർ നമ്പൂതിരിമാർക്കുവേണ്ടി അനുഷ്ഠിക്കേണ്ടതായ കുലധർമ്മങ്ങളാകുന്നു. ഇതുപോലെ നമ്പൂതിരിമാർ മററുള്ളവർക്കും, അവരിൽ പലരും അന്യോന്യവും അനുവർത്തിക്കേണ്ടതായ കുലധർമ്മങ്ങളും പലതുണ്ടു്. നമ്പൂതിരിമാരെ അപേക്ഷിച്ച് അവർക്കെല്ലാം മതപരമായ വൈദികകർമ്മങ്ങളും കുറവാകയാൽ അന്യന്മാർ സഹകരിക്കേണ്ടതായ അത്തരം കുലധർമ്മങ്ങളും കുറവാണെന്നേയുള്ളു. പൂജ ഗണപതിഹോമം മുതലായ വൈദികകർമ്മങ്ങളും ചെയ്തുകൊടുക്കുവാൻ ആർക്കുവേണ്ടിയായാലും നമ്പൂതിരിമാർക്കേ അധികാരമുള്ളു. നായന്മാർക്കു ചാത്തം വെയ്ക്കാൻ എളേളതും, മരണം പ്രസവം മുതലായ അശുദ്ധി പോയി ശുദ്ധമാകുന്നതിന്നു തളിക്കാൻ അത്തിക്കുറിശ്ശിയുമായാലേ മതിയാവൂ. എല്ലാവർക്കും മണ്ണാത്തിമാററു വേണമെന്നു നിർബ്ബന്ധമുണ്ടു്. ഇതൊക്കെ ഇപ്പോഴും എല്ലാവർക്കും അറിയപ്പെന്നതും സമ്മതമുള്ളതുമാണ്. സമുദായത്തിനുള്ള പ

ച്ചക്കലം ആന്തുരാന്മാരാക്കിയതും, കെട്ടുകല്യാണത്തിന്നുള്ള താലി തട്ടാൻ പണിചെയ്യുതും, കല്യാണദിവസം തേച്ചുകളിയ്ക്കാനുള്ള എണ്ണ ചക്കാലനാട്ടിയതും, കല്യാണത്തിന്നുടക്കുവാനും മൂടുവാനും — നായർസ്ത്രീകളും മററും തലയിൽ വസ്ത്രമിടുകയാണ് ചെയ്തിരുന്നതു്; മൂടുകയല്ല — ഉള്ള വസ്ത്രം ചാലിയൻ നെയ്തതും, വാല്ക്കണ്ണാടി മൂശാരി നിൎമ്മിച്ചതും തന്നെ വേണമെന്ന നിൎബ്ബന്ധമുണ്ടായിരുന്നു. ഇങ്ങിനെ മതപരമായ കാൎയ്യങ്ങൾക്കൊക്കെ അതാതിന്നധികാരികളായ വംശപ്രവൃത്തിക്കാരുടെ സഹകരണം കൂടിയേ കഴിയൂ എന്ന നിൎബ്ബന്ധം നമ്പൂതിരിമാൎക്കു മാത്രമല്ല എല്ലാവൎക്കുമുണ്ടായിരുന്നു; ഇപ്പോഴും തീരെ ഇല്ലാതായിട്ടില്ല. ആന്തുരാൻ, ചക്കാൻ, ചാലിയൻ, മൂശാരി എന്നിവർ ചെയ്യേണ്ടതായ കാൎയ്യങ്ങൾക്കു പ്രയാസം നേരിട്ടുതുടങ്ങിയപ്പോഴും അവ ഉപേക്ഷിയ്ക്കപ്പെട്ടതാകുന്നു. മററുള്ളതു ഇപ്പോഴും സാധ്യമാകയാൽ അനുസരിച്ചുവരികയും ചെയ്യുകയാണ്. അല്ലാതെ ചിലതു് ഉപേക്ഷിയ്ക്കപ്പെടുവാനും മററുചിലതു് അനുഷ്ഠിച്ചുവരുവാനും കാരണം അവയ്ക്കു തമ്മിലുള്ള പ്രാധാന്യത്തിന്റെ ഭേദമൊന്നുമല്ല.

ആന്തുരാൻ മുതൽ പുലയർ പറയരടക്കമുള്ള കുലധൎമ്മക്കാൎക്കൊന്നും പുരോഹിതന്മാർ വേറെയില്ല. നമ്പൂതിരിമാരെപ്പോലെ അവരുടേയെല്ലാം പൌരോഹിത്യം നിൎവ്വഹിയ്ക്കുന്നതു അവരുടെ കൂട്ടർതന്നെയാകുന്നു. ഈ സംഗതിയെപ്പററി അത്ര വിശദമായ അന്വേഷണം നടത്തിയിട്ടില്ല, ആലോചനാവിഷയമാക്കുകയും ഉണ്ടായില്ല. തെക്കൻകേരളത്തിലെന്നപോലെ മദ്ധ്യകേരളത്തിലും ആന്തുരാൻ, ചക്കാൻ, ചാലിയൻ എന്നീ നായന്മാരെ അധികമെങ്ങും കാണാതായിട്ടുണ്ടു്. ഇവരെസ്സംബന്ധിച്ചു ഇവിടെപ്പറഞ്ഞ വിവരം ഫറൂക്ക് കൊയിലാണ്ടി മുതലായ പ്രദേശങ്ങളിൽനിന്നു ലഭിച്ചതാകുന്നു; ആശാരി മുതലായവരെ സ്സംബന്ധിച്ചതാകട്ടെ മദ്ധ്യകേരളത്തിലെ സ്ഥിതിയും ഇതുതന്നെയാണ്. ഈ നടവടികൾക്കു

കേരളത്തിൽ എത്രത്തോളം സാൎവ്വത്രികത്വമുണ്ടെന്നു നിശ്ചയമില്ലെന്ന പരമാൎത്ഥവും ഇവിടെ വ്യക്തമാകട്ടെ.

മുന്നദ്ധ്യായങ്ങളിൽ പറഞ്ഞിട്ടുള്ളതെല്ലാം തേഞ്ഞുമാഞ്ഞു ശിഥിലങ്ങളായിട്ടുണ്ടെങ്കിലും ഇന്നും നിലവിലുള്ള നടവടികളാണ്. ഈ വസ്തുത സവൎണ്ണൎക്കു മാത്രമല്ല പറയരെക്കാളുള്ള മിച്ച ദേശക്കാൎക്കും അറിവുണ്ടായിരിക്കും. അതിൽ വിശ്വാസമില്ലാത്തവർ നാട്ടിൻപുറങ്ങളിൽ (പ്രത്യേകിച്ച് വടക്കൻകേരളത്തിൽ) നമ്പൂതിരിമാർ — അഥവാ ജന്മികളും നാടുവാഴികളുമായ സ്ഥാനിനായന്മാർ — താമസിക്കുന്ന പ്രദേശങ്ങളിൽ ചെന്നന്വേഷിക്കേണമെന്നേ ഉള്ളൂ. ക്രിസ്ത്യൻ-മുസ്ലിം മുതലായ മതങ്ങളുടെ ആവിൎഭാവം, അറബികൾ യൂറോപ്യന്മാർ മുതലായവരുടെ ആഗമനം, അവരുടെ കച്ചവടം എന്നിങ്ങനെ പലതും കുലധൎമ്മത്തിന്റെ തകൎച്ചയ്ക്കു കാരണമായിട്ടുണ്ട്. ടിപ്പുവിന്റെ ആക്രമണം അതിനു മകുടം വെയ്ക്കുകയും ചെയ്തു. എന്നിരുന്നാലും നമ്പൂതിരി മുതൽ ചണ്ഡാലൻ വരെ, കുടിൽ തൊട്ടു കൊട്ടാരം വരെ ആബാലവൃദ്ധം ജനങ്ങളും ആ തകൎച്ചയിൽ ഒന്നുപോലെ വ്യസനിക്കുകയും, അതിന്റെ പ്രധാന കാരണക്കാരനായ ടിപ്പുവിനെ ശപിക്കുകയും മാത്രമേ ചെയ്തിരുന്നുള്ളൂ. അല്ലാതെ ആ ഏൎപ്പാടിൽ വെറുപ്പുണ്ടാവുകയോ അതു നശിക്കണമെന്നാഗ്രഹിക്കുകയോ ചെയ്തിരുന്നില്ല. അതിനാൽ ആവുന്നതു പഴയ രീതിയിൽ നടക്കാനാഗ്രഹിക്കുകയും, അതിനു സഹായിക്കുകയുമാണ് അടുത്ത കാലം വരെ എല്ലാവരും ചെയ്തിരുന്നതു്. ആ കാൎയ്യത്തിൽ ഇപ്പോൾ വലിയ മാററം വന്നിരിക്കുന്നു. പുതിയ തലമുറക്കാരുടെ അഭിപ്രായം അവയെ ഇനി നിലനിൎത്തരുതെന്നും, നാമാവശേഷമാക്കണമെന്നുമായിട്ടുണ്ട്. അവയുടെ നന്മ-തിന്മകളെക്കുറിച്ചോ, ആവശ്യാനാവശ്യങ്ങളെ സ്സംബന്ധിച്ചോ, മേലിൽ നിലനിൎത്തണമോ വേണ്ടയോ എന്നതിനെപ്പററിയോ ഒന്നും ഞാനിവിടെ പ്രതിപാദിക്കുന്നില്ല. ഇങ്ങിനെ ഒരു നൂറാണ്ടു കാലം കഴിയു

ന്നപ്പോഴുള്ള അതെല്ലാം തീരെ അജ്ഞാതങ്ങളായിത്തീരും. അങ്ങി നെ വരാതിരിപ്പാൻ ഒരു യഥാൎത്ഥ ചരിത്രമെന്ന നിലയ്ക്കുകൂടിയാ ണു ഞാനിവിടെ അതെല്ലാം രേഖപ്പെടുത്തുന്നതു്.

പൂജ ഗണപതിഹോമം മുതലായ വൈദികകൎമ്മങ്ങൾ ബ്രാഹ്മ ണരുടെ കുലധൎമ്മങ്ങളാണല്ലൊ. അതുകൾ അവരെക്കൊണ്ടു മാത്ര മെ ചെയ്യിയ്ക്കാവൂ എന്നും, അവർ മാത്രമാണു് അതിന്നധികാരിക ളെന്നും ഉള്ള കാൎയ്യത്തിൽ ആൎക്കും സംശയവുമില്ല. ശൂദ്രാദി മററു സകലമാന കുലധൎമ്മക്കാരുടെയും നില അതുതന്നെയാണു്. അതെ ല്ലാം അതതു കുലധൎമ്മക്കാൎക്ക മാത്രമെ ചെയ്യാനധികാരമുണ്ടായിരു ന്നുള്ളു. വിദേശച്ചരക്കുകളുടെ ഇറക്കുമതി കാരണം—യന്ത്രനിൎമ്മിത ങ്ങളായ വീട്ടുസാമാനങ്ങൾ ചുരുങ്ങിയ വിലയ്ക്കു കിട്ടിത്തുടങ്ങി യതുകൊണ്ടു്—ജനങ്ങൾ അത്തരം സാധനങ്ങൾ മാൎക്കററിൽനി ന്നു വാങ്ങിത്തുടങ്ങുകയും അതിനാൽ അതതു കുലധൎമ്മക്കാൎക്ക ജോലിയില്ലാതാവുകയും ചെയ്തു. മറിച്ചു് അതൊക്കെ ആരുണ്ടാ ക്കിയതായാലും വിരോധമില്ലെന്നോ അതു് മതിയെന്നോ വെച്ചി ട്ടില്ല; അത അവരിൽനിന്നു കിട്ടാതായതുകൊണ്ടാകുന്നു. നമ്പൂ തിരിമാരുടെ കുലധൎമ്മം മിൽച്ചരക്കുകളായോ മററൊ മാൎക്കററിൽ വന്നില്ല. വൈദികകാൎയ്യങ്ങൾ മാത്രം അവരെക്കൊണ്ടുതന്നെ ന ടത്തിയ്ക്കണമെന്നും മററുമുള്ള വിശ്വാസവും നടവടിയും ഇന്നും നിലനില്ക്കാൻ കാരണമതാകുന്നു. ഇന്നും വില പേശാതെ ദക്ഷി ണ ചെയ്യുകയും, അതു് വാങ്ങി അനുഗ്രഹിച്ചുപോവുകയും മാ ത്രമെ അവർ ചെയ്യുന്നുള്ളുവല്ലൊ. ഇവരുടെ കുലധൎമ്മവും മാൎക്ക ററിൽ ധാരാളമായി ചുരുങ്ങിയ വിലയ്ക്കു ഇറക്കുമതി ചെയ്യാൻ സാധിക്കുന്ന ചരക്കായിരുന്നുവെങ്കിൽ, മററു കുലധൎമ്മക്കാരുടെ ഉ ല്പന്നങ്ങളെന്ന പോലെത്തന്നെ മാൎക്കററിൽ നിറയുകയും, നമ്പൂതി രിമാരെത്തേടാതെ മാൎക്കററുകളിൽനിന്നു വാങ്ങിത്തുടങ്ങുകയും, ന മ്പൂതിരിമാർതന്നെ വേണമെന്നുള്ള നിൎബ്ബന്ധമില്ലാതാവുകയും ചെ

ച്ചുമായിരുന്നു. നമ്പൂതിരിമാർ അവരുടെ കുലധർമ്മങ്ങളായ പൂജ ഈശ്വരസേവ മുതലായതു് ആവശ്യമുണ്ടോ എന്നു വീടുതോറും നടന്നു ഇന്നും അന്വേഷിച്ചുതുടങ്ങീട്ടില്ല. ആവശ്യക്കാർ ക്ഷണിച്ചാൽ അതുകൾ നിവൃത്തിച്ചുകൊടുക്കുകയേ ചെയ്യുന്നുള്ളുവല്ലോ. അതുപോലെതന്നെ പണ്ടുകാലത്തു് ശൂദ്രാദികളായ മറ്റു എല്ലാ കുലധർമ്മക്കാരും അവരവരുടെ വീട്ടിലിരുന്നുകൊണ്ടു് അതാതുല്പന്നങ്ങൾ യഥാശക്തി (യഥായോഗ്യം) ഉല്പാദിപ്പിച്ചു വെയ്ക്കുക മാത്രമെ ചെയ്തിരുന്നുള്ളു; അല്ലാതെ വീടുതോറും നടന്നു "വേണോ വേണോ" എന്നിങ്ങനെ അന്വേഷിച്ചു നടന്നിരുന്നില്ല. മറ്റതെങ്കിലും കുലധർമ്മക്കാർ അവരുടേതല്ലാത്ത കുലധർമ്മം സ്വീകരിച്ചിരുന്നുമില്ല. അതിന്നാവശ്യവുമുണ്ടായിരുന്നില്ല. വൈദികകർമ്മങ്ങൾക്ക ബ്രാഹ്മണർ നമ്പൂതിരിമാരെ സമീപിക്കുന്നതുപോലെതന്നെ ഉപഭോക്താക്കൾ ഉല്പാദകന്മാരെ (കുലധർമ്മക്കാരെ) സമീപിക്കുകയും, ആവശ്യമുള്ള ഉല്പന്നങ്ങൾ വാങ്ങി ദക്ഷിണ കൊടുത്തു പോരികയുമാണു ചെയ്തിരുന്നതു്. മറിച്ചു് വില പേശുന്ന സമ്പ്രദായമേ ഉണ്ടായിരുന്നില്ല. എല്ലാവരും കുലധർമ്മം അനുഷ്ഠിയ്ക്കയാണെന്നും, അവരവരുടെ കുലധർമ്മംകൊണ്ടു് മറ്റുള്ളവരുടെ കുലധർമ്മാനുഷ്ഠാനത്തിൽ സഹായിയ്ക്കയാണെന്നും എല്ലാവരും വിശ്വസിച്ചിരുന്നു. അങ്ങിനെ എല്ലാവരും അന്യോന്യം സ്നേഹത്തോടും, ബഹുമാനത്തോടും, ആദരവോടും, മതകർമ്മമാണെന്ന വിശ്വാസത്തോടും, അതിനാൽ ഈശ്വരാരാധനയാണെന്ന ധാരണയിൽ ഭക്തിയോടും കൂടി സ്വധർമ്മങ്ങൾ അനുഷ്ഠിയ്ക്കയാണു ചെയ്തിരുന്നതു്.

ഈ ഓരോ വംശപ്രവൃത്തിക്കാരുടെ കുലധർമ്മങ്ങൾക്കും തന്നിൽ താരതമ്യഭേദമോ, നന്മതിന്മകളോ, മേൽകീഴ്ഭേദമോ, ഉത്തമമദ്ധ്യമത്വമോ ഒന്നുമില്ല; എല്ലാം അതാതിന്റെ സ്ഥാനത്തു തുല്യപ്രധാനങ്ങളാകുന്നു. ഈ പരമാർത്ഥം മനസ്സിലാക്കുന്നതിനു കേരളത്തെ ഒരു ശരീരമായെടുക്കണം. ഒരു മനുഷ്യശരീരത്തിന്റെ എല്ലാ

അവയവങ്ങളും അതാതിന്റെ പ്രവൃത്തി ചെയ്തു ദേഹം ആരോഗ്യത്തോടെ നിലനില്ക്കുക. ഗുദം വിസൎജ്ജനം ചെയ്യാതിരുന്നാലും, വായ ഭക്ഷണം കഴിയ്ക്കാതിരുന്നാലും, കാലുകൾ നടക്കാൻ കൂട്ടാക്കാതിരുന്നാലും, കയ്യുകൾ പ്രവൃത്തിയെടുക്കാതിരുന്നാലും—അതുപോലെ മററവയവങ്ങൾ ശരിയായ വിധം പ്രവൃത്തിയ്ക്കാതിരുന്നാലും—ശരീരത്തിന്നു കേടു പററാതിരിയ്ക്കയില്ല. കാരണം ശരീരത്തിന്റെ ആരോഗ്യത്തിന്നു വേണ്ടിടത്തോളം അവയവങ്ങളെ മാത്രമെ സൃഷ്ടിച്ചിട്ടുള്ളു. ആ അൎത്ഥത്തിൽ ഏതവയവത്തിന്റെ പ്രവൃത്തിയ്ക്കും മേൽകീഴ്ഭാവമോ, ഉത്തമമദ്ധ്യമഭാവമോ ഇല്ല. ദേഹം ആരോഗ്യത്തോടെ നിലനില്ക്കണമെങ്കിൽ എല്ലാ അവയവങ്ങളും അതാതിന്റെ പ്രവൃത്തികൾ യഥാവിധി ചെയ്യുകതന്നെ വേണം.

അതുപോലെ മേൽപറഞ്ഞ ഓരോ കുലധൎമ്മക്കാരും കേരളമാകുന്ന ശരീരത്തിലെ ഓരോ അവയവങ്ങളാകുന്നു. അവയെല്ലാം യഥായോഗ്യം പ്രവൃത്തിയെടുത്ത കേരളശരീരം ആരോഗ്യത്തോടെ നിലനില്ക്കൂ; എന്തുകൊണ്ടെന്നാൽ കേരളശരീരത്തിന്റെ ആവശ്യത്തിന്നു വേണ്ടിടത്തോളം മാത്രമെ അതിന്റെ അവയവങ്ങളായ കുലധൎമ്മക്കാരെ നിശ്ചയിച്ചിട്ടുള്ളു എന്നതുതന്നെ. ആ കാൎയ്യത്തിൽ ബ്രാഹ്മണനെന്നോ ശൂദ്രനെന്നോ ചക്കാലനെന്നോ ആശാരിയെന്നോ മറെറാ വ്യത്യാസമില്ല. അതായത് ബ്രാഹ്മണർ അവരുടെ കുലധൎമ്മം അനുഷ്ഠിയ്ക്കാതിരുന്നാലും, ശൂദ്രൻ ശൂദ്രപ്രവൃത്തി ഉപേക്ഷിച്ചാലും—ഓരോ കുലധൎമ്മക്കാർ അവരവരുടെ ധൎമ്മം ചെയ്യാതിരുന്നാലും—കേരളശരീരത്തിന്നു ഹാനി തട്ടും, രോഗം ബാധിയ്ക്കും, ജനങ്ങളുടെ ജീവിതത്തോത് താഴുകയും ചെയ്യും. ഈ തത്വമനുസരിച്ചാണ് ആൎയ്യന്മാർ കേരളത്തിൽ ഓരോരുത്തൎക്കും കുലധൎമ്മം നിശ്ചയിച്ചത്.

—:o:—

# അദ്ധ്യായം 9

# ദേശാതിൎത്തികൾ

ദേശം എന്നു പറയുന്നതു് പണ്ടത്തെ ജനസംബന്ധമായ ഒരു രാജ്യാതിൎത്തിയാകുന്നു. ഇന്നും ദേശമെന്നു പറഞ്ഞാൽ സാമാന്യം എല്ലാവൎക്കുമറിയാം. എങ്കിലും പണ്ടുകാലത്തു് അതിന്നുണ്ടായിരുന്ന പ്രാബല്യത്തെപ്പററിയും പ്രാധാന്യത്തെക്കുറിച്ചും സാധാരണ ജനങ്ങൾക്കു അറിവില്ലാതായിട്ടുണ്ടു്.

ഇന്നത്തെ ഗവൎമ്മെണ്ടു റിക്കാൎട്ടുകളിൽ സംസ്ഥാനം (State) ജില്ല (District) താലൂക്ക മുതലായവയുടേയും, സിവിൽ ക്രിമിനൽ മുതലായ കോടതികളുടേയും മററും ജൂറിസ്‌ഡിക്ഷൻ (Jurisdiction) കൃത്യമായി രേഖപ്പെടുത്തിയിരിക്കുമല്ലൊ. അതാതതിൎത്തികൾക്കകത്തല്ലാതെ ആ വക കാൎയ്യങ്ങൾ നടത്തുകയും ചെയ്യില്ല. അതു പോലെത്തന്നെ പണ്ടു കേരളത്തിലെ ദേശങ്ങൾക്കും സൎവ്വെ ചെയ്തു് കല്ലിട്ടുകൊണ്ടു പ്രത്യേകമായ അതിൎത്തികൾ നിശ്ചയിച്ചിട്ടുണ്ടായിരുന്നു; ഇപ്പോൾ തീരെ ഇല്ലാതായിട്ടുമില്ല. വെറും സങ്കല്പമോ സൎവ്വെയോ മാത്രമായിട്ടല്ല, വൈദികവിധിയനുസരിച്ചു് ചില ചടങ്ങുകളോടുകൂടിയാണു് അതിനെ നിശ്ചയിച്ചിരുന്നതെന്നും അറിയണം.

ഓരോ ദേവാലയത്തിന്നും പുറമതിലുണ്ടല്ലൊ. അമ്പലത്തിന്റെ അതിൎത്തി അതാണു്; അതു തച്ചുശാസ്ത്രവിധിയനുസരിച്ചു നിശ്ചയിച്ചതുമാകുന്നു. പട്ടി മുതലായ ജന്തുക്കളും മററും അതിന്നകത്തു കിടന്നു ചത്താൽ മാത്രമെ അമ്പലം അശുദ്ധമാകുന്നുള്ളു; പുറത്താണെങ്കിൽ അശുദ്ധി ബാധിക്കുകയില്ല; അശുദ്ധി ബാധിച്ചാൽ അതിന്നനുസരിച്ചു പുണ്യാഹം മുതലായ ശുദ്ധികൎമ്മം ചെയ്യണമെന്നാണ വിധി; അപ്രകാരം ചെയ്തും വരുന്നുണ്ടു്.

മനുഷ്യാലയത്തിന്നാണെങ്കിൽ പ്ലാനുണ്ടാക്കി സ്ഥാനനിൎണ്ണയം ചെയ്തു കുററി തറയ്ക്കുമ്പോൾ ആ തച്ചുശാസ്ത്രജ്ഞൻ തച്ചുശാസ്ത്ര

പ്രകാരം പറമ്പിന്നു—പുരയിടത്തിന്നു—അതിൎത്തി നിശ്ചയിച്ചിട്ടുണ്ടാകും; കെട്ടിടം പണിചെയ്യു കാലത്തു് അതുപ്രകാരം അതിരിട്ടു് വാസ്തുബലിയും—ഇതിന്നു വാസ്തുപൂജ എന്നും പറയും—ചെയ്തിട്ടുണ്ടാകും. കുടിയിരിപ്പുപറമ്പു്—സാങ്കേതികഭാഷയിൽ വാസ്തു—എന്നു പറയുന്നതു് അതിന്നേയാകുന്നു. കെട്ടിടം നില്ക്കുന്നതും കൈവശമുള്ളതുമായ പറമ്പു് അതിലും വളരെ വലുതാണെന്നു വരാം. അതൊന്നും ആ കെട്ടിടത്തിന്റെ വാസ്തുവല്ല; മുൻപറഞ്ഞ അതിൎത്തിയ്ക്കകം മാത്രമേ വാസ്തുവാകയുള്ളു. എന്തെങ്കിലുമൊരു ഇല്ലത്തു് മരിച്ച പുലയുള്ളപ്പോൾ ആ വളപ്പിന്നുള്ളിൽ ദേവനെ എഴുന്നള്ളിയ്ക്കുകയോ ബ്രാഹ്മണൎക്കു് ഭക്ഷണം കഴിയ്ക്കുകയോ ചെയ്യാൻ പാടില്ലല്ലോ. ആ അശുദ്ധി ആ വാസ്തുവിന്നുള്ളിൽ മാത്രമേ ഉള്ളു; പുറത്തേയ്ക്കു ബാധിയ്ക്കയില്ല. വളപ്പിന്നു വലുപ്പം ജാസ്തിയുണ്ടെങ്കിൽ അതെല്ലാം പുറവളപ്പു്—കൃഷിസ്ഥലം—മാത്രമേ ആകയുള്ളു. അവിടെവെച്ചു് പൂജ ഗണപതിഹോമം മുതലായ ഈശ്വരസേവകം ചെയ്യാനും, ബ്രാഹ്മണൎക്കു ഭക്ഷണം കഴിയ്ക്കാനും വിരോധമില്ല. സ്ഥാനികളും മാനികളും മററുമായ പല നായൎത്തറവാട്ടുകളിലും സംബന്ധക്കാരായ നമ്പൂതിരിമാൎക്കു താമസിയ്ക്കാനും, എളേതിനെക്കൊണ്ടു ചാത്തം വെപ്പിയ്ക്കാനും, പൂജ ഗണപതിഹോമം മുതലായ ഭഗവത്സേവ ചെയ്യിയ്ക്കാനും മററുമായി മഠങ്ങളുണ്ടാക്കിയിട്ടുണ്ടല്ലോ; അഥവാ ഉണ്ടായിരുന്നുവല്ലോ. അതെല്ലാം കാണുന്നതു ആ വാസ്തുവിന്നു പുറത്തു ആയിരിയ്ക്കും. ചില വീടുകളിലുള്ള മഠവും കാഴ്ചയിൽ വീട്ടുവളപ്പിന്നകത്താണെന്നു—പടിയ്ക്കു പുറത്തല്ലെന്നു—തോന്നാം. എന്നാൽ അതബദ്ധമാകുന്നു കുടിയിരിപ്പുപറമ്പിന്നു വലുപ്പം ജാസ്തിയുള്ളതുകൊണ്ടും, അതെല്ലാം വാസ്തുവാണെന്ന ധാരണയാലുമാണു് അങ്ങിനെ തോന്നുന്നതു്. തച്ചുശാസ്ത്രപ്രകാരം അളന്നു നോക്കിയാൽ അതെല്ലാം വാസ്തുവിന്നു പുറത്താണെന്നു വ്യക്തമാകാതിരിയ്ക്കയില്ല. അങ്ങിനെ ആ വാസ്തുവിന്റെ അതിൎത്തി വേർതിരിയു

ചിത്രം നമ്പ്ര്: 1—നായാടികൾ.



ഇവരെപ്പററി സാമാന്യജനങ്ങൾക്കു കുറച്ചേ വിവരമുണ്ടാവൂ. കാഴ്ചയിൽ ഇവരുടെ വേഷം, സമ്പ്രദായം, സ്വഭാവം എന്നിവ ഒട്ടൊക്കെ ഇതിൽനിന്നു മനസ്സിലാക്കാൻ കഴിയും—(വിവരണം 57-ാം പേജിൽ).

ചിത്രം നമ്പ്ര് : 2—ദേശലിംഗം.



ഇതിൽ കാണുന്ന ദേശലിംഗങ്ങളിൽ ഇടത്തേത് കുന്നംകുളത്തുനിന്നു കോതച്ചിറ ദേശത്തേക്കു പോകുന്ന റോഡിൽ ഉദ്ദേശം 2 നാഴിക ചെന്നാൽ വലത്തുവശത്ത് ഒരു മാട്ടത്തോട് (കയ്യാലയോട്) ചേർന്നു നില്ക്കുന്നതും, വലത്തേത് കുന്നംകുളത്തുനിന്നു ഏതാണ്ട് 4 നാഴിക വടക്കായി സ്ഥിതിചെയ്യുന്ന തൊഴിയൂർ ദേശത്ത്—തൊഴിയൂർ നമ്പീശന്റെ പടിക്കൽ—ഉള്ളതും ആകുന്നു—(വിവരണം 154-ാം പേജിൽ).

നാളു 'വാസ്തുബലി' എന്ന മതപരമായ വൈദികകർമ്മം കഴിക്കുന്നു.

കവളപ്പാറ നായരുടെ വീടിന്നു 'കൊട്ടാരം' എന്നാണു ഭാഷ. കുടുംബമെല്ലാം താമസിക്കുന്നതു അവിടെയാണെങ്കിലും പൂജ, ഗണപതിഹോമം മുതലായ ഈശ്വരസേവകളും, നമ്പൂതിരിമാരുടെ ഭക്ഷണവും അവിടെവെച്ചു നടത്താറുണ്ടു്; അതിന്നു കാരണവുമുണ്ടു്. പ്രസവം, ആർത്തവം, മരണം, ശവസംസ്കാരം മുതലായ വീട്ടുകാര്യങ്ങളൊന്നും അവിടെവെച്ചു നടത്താറില്ല. കൊട്ടാരത്തിൽനിന്നു അധികം ദൂരത്തല്ലാതെ മറെറാരു വളപ്പിൽ അവരുടേതന്നെ ഒരു തറവാട്ടുവീടുണ്ടു്. പ്രസവം മുതലായതെല്ലാം അവിടെവെച്ചു നടത്താറുള്ളു. കൊട്ടാരത്തിൽവെച്ചു തന്നെ മരണം സംഭവിച്ചാൽ ഉടനെ ശവം അങ്ങോട്ടു കൊണ്ടുപോവുകയും ഇവിടെ ആ അശുദ്ധി പോകാൻ പുണ്യാഹം തളിക്കുകയും പതിവാണു്. ഇതിന്റെ അർത്ഥമെന്തെന്നാൽ കൊട്ടാരം ഒരു മഠമാകുന്നു. അതു മൂപ്പിൽ നായർക്കു താമസിക്കാനുള്ളതുമാണു്. കവളപ്പാറ തറവാട്ടിൽ അംഗങ്ങൾ കുറവാകയാൽ എല്ലാവരും കൊട്ടാരത്തിൽ — ആ മഠത്തിലെന്നർത്ഥം — ഒന്നിച്ചു താമസിക്കുക മാത്രമാണു്. മഠമാണെങ്കിൽ ചെയ്യാവുന്നതു മാത്രമേ അവിടെ ചെയ്യാറുള്ളു. ഒരു നായർവീടാണെങ്കിൽ സംഭവിക്കുന്നതൊന്നും — മഠത്തിൽ പാടില്ലാത്തതെന്നർത്ഥം — അവിടെവെച്ചു സംഭവിക്കാൻ ഇടവരാതെ സൂക്ഷിച്ചുകൊണ്ടാണു അവരവിടെ താമസിക്കുന്നതെന്നർത്ഥം.

വലിയ ഒരു പറമ്പിലാണു് അമ്പലം നില്ക്കുന്നതെന്നും, അതിർത്തി കാണാത്ത വിധത്തിൽ മതിൽ നശിച്ചുപോയിരിക്കുന്നുവെന്നും വിചാരിക്കുക. അമ്പലത്തിന്നടുത്തു കിടന്ന ഒരു പുള്ളു ചത്താൽ തച്ചുശാസ്ത്രപ്രകാരം അളന്നുനോക്കി മതില്ക്കകത്താവുമെന്നു കണ്ടാൽ മാത്രമേ ശുദ്ധികർമ്മം ചെയ്യുകയുള്ളുവല്ലൊ. പുറത്താണെ

കിട്ടു ചെയ്യേണ്ടതില്ല; ചെയ്യുകയും പതിവില്ല. വാസ്തുവിന്റെ നിലയും ഇതുതന്നെയാകുന്നു. ഇനി ദേശാതിൎത്തിയെപ്പററി പ്പറയാം.

പാട്ടപ്പറമ്പുകളും വയലുകളും മററും അന്യോന്യം കൈമാറുമ്പോഴും അതിൎത്തികൾ വാക്കാൽ പറഞ്ഞു നിശ്ചയിച്ചാൽ മാത്രം പോരാ, നിയമപ്രകാരമുള്ള മുദ്രക്കടലാസിൽ എഴുതി രജിസ്ത്രാക്കിയാൽ മാത്രമെ സൎവ്വസമ്മതമായി സ്വീകരിക്കുകയുള്ളുവല്ലൊ. അതുപോലെ ദേശങ്ങളുടെ അതിൎത്തികളും സങ്കല്പംകൊണ്ടോ അയൽദേശക്കാരുമായി അന്യോന്യം പറഞ്ഞുവെച്ചതുകൊണ്ടോ മാത്രം കാൎയ്യമാകയില്ല; അതിന്നു വിധിച്ചിട്ടുള്ള മതച്ചടങ്ങുകൂടി ചെയ്യേണ്ടതിയാകും. ദേശങ്ങളുടെ അതിൎത്തി നിശ്ചയിച്ചാൽ ആദ്യംതന്നെ ആ അതിൎത്തികളിൽ ഓരോ അതിൎത്തിക്കല്ല് സ്ഥാപിക്കുന്നു. അതിന്നു 50 അംഗുലത്തിൽ കുറയാത്ത ഉയരവും 12 അംഗുലം വ്യാസവും ഉണ്ടായിരിക്കണമെന്നാണു വിധി. ഇത്തരം കല്ലിന്നു പറഞ്ഞിരുന്ന ഭാഷ 'ദേശലിംഗം' എന്നാകുന്നു. ഇതിന്നു ഭാഷയിൽ പറഞ്ഞുവരുന്ന പേരു 'നാട്ടുകല്ല്' എന്നത്രെ. ആ കല്ലു സ്ഥാപിക്കുന്ന പണി അതാതു ദേശത്തെ ആശാരിയും പറയനും കൂടി നിൎവ്വഹിക്കേണ്ടതാണ്. 2-ാം നമ്പ്ര് ചിത്രം അതിന്റേതാകുന്നു. * പിന്നെ അത് സ്ഥിരപ്പെടുത്തുന്നതിന്നു വൈദികവിധിപ്രകാരം ഒരു കൎമ്മം ചെയ്യുകയായിരുന്നു പതിവ്. അതിന്റെ ഏതാണ്ടൊരു സ്വരൂപം ഇവിടെ കാണിക്കാം. അതിന്നു ദേശത്തെ പറയൻ, മാരാർ, അമ്പല

* ഇത്തരം ദേശലിംഗങ്ങൾ എന്റെ ചെറുപ്പത്തിൽ പല ദിക്കിലും കണ്ടതായി ഓൎക്കുന്നു. ചെങ്ങനാട്ടു ദേശത്ത് വെണ്ടല്ലൂരു പടിക്കലും, ഇരിങ്ങാൽ ദേശത്ത് തെച്ചിക്കോട്ടു പണിക്കരുടെ പടിക്കലും, എടപ്പാൾ-കുററിപ്പുറം റോഡിൽ കാലടി എന്ന പ്രദേശത്ത് 21-ാം മൈൽക്കല്ലിന്നു സമീപമുള്ള റോഡരികിലും, പെരുവനത്തുനിന്നു തിരുവല്ലക്കാവിലേക്കു പോകുന്ന വഴിയിലും ഇത്തരം കല്ലുകൾ കണ്ടിട്ടുണ്ട്. അതിൽ ചെങ്ങനാട്ടുവയിലുള്ളത് അടുത്ത കാലത്ത് നശിച്ചിരിക്കുന്നു.

വാസി, പരികൎമ്മി *, തന്ത്രി, ആ ദേശത്തുള്ള എല്ലാ ഇല്ലങ്ങളിലെയും ഓരോരുത്തർ ഇത്രയും പേർ സഹകരിക്കണം.

ദേശത്തെ പറയൻ നിശ്ചയിക്കപ്പെട്ട അതിൎത്തിയിൽകൂടി, ആ ദേശാതിൎത്തികം വിളിച്ചുപറയുകയും അവന്റെ പറ (ചെണ്ട) കൊട്ടുകയും ചെയ്തുകൊണ്ട് മുമ്പിൽ നടക്കണം. മാരാർ കൊട്ടികൊണ്ടും അമ്പലവാസി ശംഖു വിളിച്ചുകൊണ്ടും വിളക്കു പിടിച്ചുകൊണ്ടും ആ അതിൎത്തിയിൽകൂടി പറയനെ അനുഗമിക്കും. അവരുടെ പിന്നിൽ തന്ത്രിയും പരികൎമ്മിയും ഉണ്ടായിരിക്കും. പരികൎമ്മിയുടെ കയ്യിൽ ഒരു കിണ്ടി വെള്ളവും ഹവിസ്സും—നിവേദ്യവും—മററും ഉണ്ടായിരിക്കണം. തന്ത്രിയുടെ പിന്നിൽ ഒരുമിച്ച് മററു നമ്പൂതിരിമാരും അനുഗമിക്കണം. അങ്ങിനെ നിശ്ചയിച്ചിരിക്കുന്ന അതിൎത്തിയിൽകൂടെ ആ ദേശത്തിനു ചുററും ഒരിക്കൽ നടക്കേണ്ടതാകുന്നു. വഴിയിലുള്ള അരയാൽ തെങ്ങ് മുതലായ ഉത്തമവൃക്ഷങ്ങൾ, അമ്പലങ്ങൾ, ജലാശയങ്ങൾ, കവലകൾ (കൂട്ടുവഴികൾ) മുതലായ സ്ഥലങ്ങളിലെല്ലാം തന്ത്രി വിധിപ്രകാരം മന്ത്രം ചൊല്ലി ഹവിസ്സു തൂവണം (ബലിയിടണം). അങ്ങിനെ അതിൎത്തിയ്ക്കു ചുററും നടന്നതിനു ശേഷം ഒരു സ്ഥലത്തു് ഊണിന്നേൎപ്പാടാക്കി ആ ദേശക്കാരെല്ലാം കൂടി ഒന്നിച്ചിരുന്നു ഭക്ഷണം കഴിക്കുകയും വേണം. ഇന്നു ഭൂമികളെല്ലാം രേഖാമൂലം ഓരോരുത്തർ കൈവശം വെച്ചിരിക്കുന്നതുപോലെ മേൽപറഞ്ഞ വൈദികവിധിപ്രകാരമാണ് ദേശങ്ങളുടേയെല്ലാം അതിൎത്തിനിൎണ്ണയം ചെയ്തിരിക്കുന്നതു്. ദേവാലയങ്ങളുടെ മതിലുപോലെയും, മനുഷ്യാലയങ്ങളുടെ വാറുപോലെയും ദേശങ്ങളുടെ ഈ അതിൎത്തികൾക്കു വളരെ പ്രാധാന്യമുണ്ടു്.

ദേശങ്ങൾക്കെന്നപോലെ ക്ഷേത്രങ്ങൾക്കും സങ്കേതങ്ങളായ അതിൎത്തികൾ നിശ്ചയിച്ചിരുന്നു. സ്വതവെ ദേവാലയം എന്നു

* തന്ത്രിയെ സഹായിക്കുവാനുള്ള ശിഷ്യൻ.

പറഞ്ഞാൽ മതില്ലകം മാത്രമെ ഉള്ളു. പക്ഷെ ക്ഷേത്രസങ്കേതം അവിടംകൊണ്ടവസാനിക്കുന്നില്ല. പ്രായേണ ദേശക്ഷേത്രങ്ങളുടെയെല്ലാം സങ്കേതം—അതിൎത്തി—അതു നില്ക്കുന്ന ദേശംതന്നെയായിരിക്കും. എന്നുവെച്ച് ഗ്രാമം മുഴുവൻ ഗ്രാമക്ഷേത്രങ്ങളുടെ സങ്കേതമാണെന്നു ധരിക്കരുതു്; അവയുടെ സങ്കേതവും അതു് നില്ക്കുന്ന ദേശം മാത്രമാണ്. എന്തായാലും ക്ഷേത്രങ്ങൾക്കും ഗ്രാമങ്ങൾക്കും അതിൎത്തി നിശ്ചയിച്ചിരുന്നു. അതും ഏതാണ്ടൊക്കെ മുമ്പു പറഞ്ഞതുപോലെത്തന്നെയാകുന്നു; വൈദികപ്പഴങ്ങളിൽ അല്പസ്വല്പം വ്യത്യാസമുണ്ടാവാമെന്നേയുള്ളു. അതിവിടെ ചിന്താവിഷയമല്ലല്ലൊ. ഗ്രാമങ്ങളുടെ അതിൎത്തിക്കല്ലിന്നു 'ഗ്രാമലിംഗം' എന്നും, ക്ഷേത്രങ്ങളുടേതിന്നു 'ക്ഷേത്രലിംഗം' എന്നുമാണു് പേർ. ആദ്യംതന്നെ അതിൎത്തിയിൽ മുമ്പു പറഞ്ഞപ്രകാരം കല്ലുകൾ സ്ഥാപിക്കണം. ഗ്രാമലിംഗത്തിന്നു 24 അംഗുലത്തിൽ കുറയാതെയും, ക്ഷേത്രലിംഗത്തിന്നു 21 അംഗുലത്തിൽ കുറയാതെയും ഉയരമുണ്ടാവണമെന്നാണു് കേട്ടിട്ടുള്ളതു്. 3-ാം നമ്പ്രായിക്കാണുന്ന ചിത്രം ഗ്രാമത്തിന്റെയും 4-ാം നമ്പ്ര് ക്ഷേത്രത്തിന്റെയും അതിൎത്തിക്കല്ലുകളാകുന്നു. *

പണ്ടകാലത്തു മുപ്പതും നാല്പതും—അതിലധികവും—ഇല്ലങ്ങളുണ്ടായിരുന്ന ദേശങ്ങൾ അപൂൎവ്വമല്ല; വളരെയുണ്ടായിരുന്നുവല്ലോ. ഓരോ ഇല്ലത്തേക്കും ശരാശരി അടിയാരായ ഇരണ്ടു ശൂദ്രവീടുകളും, ആറ്റുവാൻ മുതൽ പറയരടക്കമുള്ള മററു പ്രവൃത്തിക്കാരും കൂടുമ്പോൾ വളരെ വീടുകൾ ഒരു ദേശത്തുണ്ടാവും. ക്ഷേത്രസങ്കേത

---

* ഇത്തരം ക്ഷേത്രലിംഗങ്ങൾ ചിത്രത്തിൽ കൊടുത്തിട്ടുള്ളതു കൂടാതെ വേറെയും കണ്ടിട്ടുണ്ടു്. തൃശ്ശൂർ-ആനപ്പാറ റോഡിൽ ചേറൂർ എന്ന സ്ഥലത്തു് സെൻറ് മേരീസ് കോളേജ് ഹോസ്റ്റലിന്നു സമീപത്തായി റോഡുവക്കിൽ ഇത്തരം ഒരു കല്ലുണ്ടു്. ഇതുപോലെയുള്ള മറെറാരു കല്ലു് കടവല്ലൂരമ്പലത്തിൽനിന്നു 4 ഫർലോങ്ങ് തെക്കുപടിഞ്ഞാറായി ഒരു ഇടവഴിയുടെ മദ്ധ്യത്തിൽ ഉണ്ടായിരുന്നു. ഇപ്പോൾ അതു് വീണുകിടക്കുന്നു.

ചിത്രം നമ്പ്ര്: 3—ഗ്രാമലിംഗം.



ചിത്രത്തിൽ എടത്തുഭാഗത്തു കൊടുത്തിരിക്കുന്നതു് പുരമന നമ്പൂതിരിയുടെ ഇല്ലപ്പടിക്കൽ ഇപ്പോഴും സ്ഥിതിചെയ്യുന്ന കല്ലിന്റേതാകുന്നു. കുന്നംകുളം വടക്കാഞ്ചേരി റോഡിൽ 5 നാഴികയോളം പോയാൽ തെക്കോട്ടു് പാത്രമംഗലം റോഡായി. അവിടെനിന്നു അരനാഴികയോളം ഉള്ളൂ ഇവിടേക്കു്. ഈ കല്ലു് 7–8 കൊല്ലത്തിനുമുമ്പു വരെ റോഡരികിലാണു് കിടന്നിരുന്നതെന്നും പിന്നീടു് കന്നുകാലികളെ കെട്ടുന്നതിന്നായി ആ കല്ലു് ഇല്ലപ്പടിക്കൽ കിണറ്റുവക്കത്തു് കഴിച്ചിട്ടതാണെന്നും ആ ഇല്ലത്തെ കാരണവർ പറയുകയുണ്ടായി. വലത്തുഭാഗത്തേതു് കോട്ടയത്തു് തിരുനക്കര മൈതാനത്തിന്റെ മുൻവശത്തു നില്ക്കുന്നതാണു്; ഇതും ഗ്രാമലിംഗമാണെന്നാണു് വിചാരിക്കുന്നതു് — (വിവരണം 156-ാം പേജിൽ).

ത്തിൽ ശവം കിടക്കുമ്പോഴം ആ അമ്പലത്തിൽ പൂജ കഴിപ്പാൻ പാടില്ല; ശവം മറവു ചെയ്തിട്ടു വേണ്ടതാകുന്നു. അധികം ജാതികളുള്ള ദേശമാകുമ്പോഴം അമ്പലത്തിലെ പൂജാദികൎമ്മങ്ങളം യഥാകാലം നിൎവ്വഹിപ്പാൻ പലപ്പോഴം ബുദ്ധിമുട്ടുകൾക്കിട വരും. വലിയ ദേശമാകുമ്പോഴം അതു കൂടാതെ കഴിപ്പാൻ വേണ്ടി വിസ്താരം കുറച്ചുകൊണ്ട് ക്ഷേത്രസങ്കേതം പ്രത്യേകമായി നിൎണ്ണയിപ്പാറുണ്ട്. ദേശക്ഷേത്രങ്ങളല്ലാതെ പലൎക്കും സ്വന്തം ക്ഷേത്രങ്ങളുണ്ടല്ലോ. അമ്പലങ്ങൾക്കു ചുററും ഒരു 'വിളിപ്പാട്'* അകലം അമ്പലത്തിന്റെ സങ്കേതമായിരിക്കണം. വിളിപ്പാട് എന്നതിന്റെ അൎത്ഥം 'വിളിച്ചാൽ കേൾക്കുന്നേടത്തോളം ദൂര'മെന്നാകുന്നു. അത്തരം ക്ഷേത്രങ്ങളുടെ സങ്കേതവും ക്ഷേത്രലിംഗം—അതിൎത്തിക്കല്ല്—സ്ഥാപിച്ച് വേർതിരിപ്പാറുണ്ട്. 4-ാം നമ്പ്ര് ചിത്രം അങ്ങിനെ നിൎണ്ണയിക്കപ്പെട്ട ക്ഷേത്രസങ്കേതത്തിന്റെ അതിൎത്തിയിലെ അതിൎത്തിക്കല്ലാകുന്നു.

ഇങ്ങിനെയുള്ള അതിൎത്തിക്കല്ലുകൾ മിക്കതും നശിച്ചുപോയെങ്കിലും മേൽവിവരിച്ചപോലെ അവിടവിടെയായി അപൂൎവ്വം ചിലതു ഇപ്പോഴും നശിക്കാതെ ബാക്കിയായി നില്ക്കുന്നുണ്ട്. വായനക്കാരിൽ ചിലൎക്കെങ്കിലും അതു കണ്ടിട്ടുള്ളതായി ഓൎമ്മയുണ്ടാവാം. അതുകൾ സ്വാഭാവികമായി ഉണ്ടായതല്ലെന്നും, പ്രത്യേകമായ ഉദ്ദേശത്തോടെ ചിലർ സ്ഥാപിച്ചതാണെന്നും അതു കണ്ടാൽ ആരും സമ്മതിക്കും. എന്റെ ചെറുപ്പകാലത്ത് യാദൃച്ഛികമായി ഇത്തരം കല്ലുകൾ കാണുമ്പോൾ ജിജ്ഞാസയോടെ ഞാൻ അതിനെപ്പററി അന്വേഷിക്കുകയുണ്ടായിട്ടുണ്ട്. പശുക്കൾക്കു വെള്ളം കുടിപ്പാൻ തൊട്ടിയിൽ വെള്ളം നിറച്ചിടാറുള്ളതുപോലെ അവയ്ക്കു ചൊറിയാൻ വേണ്ടി ചിലർ ധൎമ്മമായി സ്ഥാപിച്ചതാണെന്നു മറുപടി പറയുന്നതും കേട്ടിട്ടുണ്ട്. അന്നൊന്നും അതിനെപ്പററി അതുമാത്രമല്ലാതെ കൂടുതലായി അന്വേഷണം നടത്തിയിട്ടില്ല. ഈയ്യിടെ ഈ

പുസ്തകം. എഴുതുന്നതിലേയ്ക്കായി അന്വേഷിച്ചപ്പോഴാണ് അതിന്റെ പരമാൎത്ഥം മനസ്സിലായതു്. അതെല്ലാം ക്ഷേത്ര-ദേശ-ഗ്രാമങ്ങളുടെ അതിൎത്തികളെ അറിയാൻ വേണ്ടി പണ്ടുകാലത്ത് സ്ഥാപിക്കപ്പെട്ട കല്ലുകളാകുന്നു. അക്കാലത്ത് സാധാരണയായി മനുഷ്യർ ഗതാഗതം ചെയ്തിരുന്ന വഴികളും അത്തരം അതിൎത്തികളും കടന്നുപോകുന്ന സ്ഥലങ്ങളിലെല്ലാം അതിൎത്തിക്കല്ലുകൾ സ്ഥാപിച്ചിരുന്നു. ഇന്നാണെങ്കിൽ ജനങ്ങൾ ഗതാഗതം ചെയ്യുന്ന വഴികൾ വളരെ വൎദ്ധിച്ചിട്ടുണ്ടല്ലൊ. അത്തരം കല്ലുകളാണെങ്കിൽ അനാധിയെണ്ണം നശിച്ചുപോകയും ചെയ്തു. അനേകായിരം അമ്പലങ്ങളും ഇല്ലങ്ങളും നശിച്ചുപോയ സ്ഥിതിയ്ക്കു വേറെ മനുഷ്യൎക്കു യാതൊരു പ്രയോജനവുമില്ലാത്ത ഇത്തരം കല്ലുകൾ നശിച്ചുപോകുന്നതിൽ അത്ഭുതമില്ലല്ലൊ. ഇതിനും പുറമെ ടിപ്പുവിന്റെ പടയോട്ടക്കാലത്തു് അതെല്ലാം ഹിന്ദുക്കളുടെ ദൈവങ്ങളാണെന്ന ധാരണയാൽ പലതും നശിപ്പിച്ചതായും കേട്ടിട്ടുണ്ടു്. ഇന്നു ഇത്തരം അതിൎത്തിക്കല്ലുകൾ അധികമൊന്നും കാണാതാവാനും, എന്നാൽ അപൂൎവ്വമായി അവിടവിടെ ചിലതു കാണാനും കാരണമതാകുന്നു.

ദേശം കൂട്ടിച്ചേൎക്കൽ :—

പണ്ടുകാലത്ത് ഓരോ ദേശത്തും ഇന്നത്തെക്കാൾ എത്രയോ അധികം ഇല്ലങ്ങൾ ഉണ്ടായിരുന്നുവല്ലൊ. എട്ടും പത്തും മാത്രമല്ല നാല്പതും അമ്പതും ഇല്ലങ്ങളുള്ള ദേശങ്ങളും അപൂൎവ്വമായിരുന്നില്ല. വിവാഹവിഷയത്തിലുള്ള വൈപരീത്യം കാരണം—പ്രഥമപുത്രൻ മാത്രം വേളി കഴിക്കുന്ന നടപടി ഹേതുവായി—ജനസംഖ്യയും ഇല്ലങ്ങളും ക്ഷയിച്ചുവരികയാണു ഉണ്ടായതെന്നു പറയേണ്ടതില്ലല്ലൊ. ചാത്തം, ജാതകൎമ്മാദി ഷോഡശസംസ്കാരങ്ങൾ, ജനനം, മരണം മുതലായതുകൾക്കു നിത്യവുമെന്നപോലെ സജാതന്മാരുടെയും എണങ്ങരുടേയും മററും സഹകരണം കൂടാതെ നിവൃത്തിയില്ല. കാ

ലാന്തരത്തിൽ അങ്ങിനെ അററും വന്ന (കുറി മുടിഞ്ഞു?) ഇല്ല ങ്ങളും ക്ഷയിച്ചുവരികയും ഒരു ദേശത്തു് രണ്ടും മൂന്നും ഇല്ലങ്ങൾ മാത്രമായി അവശേഷിയ്ക്കുകയും ചെയ്തിട്ടുണ്ടു്. അങ്ങിനെ വരുമ്പോൾ സപിണ്ഡന്മാൎക്കും എണ്ണങ്ങൾക്കും മററും ആവശ്യമുള്ള സഹായകണം ലഭിയ്ക്കുവാൻ ബുദ്ധിമുട്ടു നേരിടുമെന്നു പറയേണ്ടതില്ലല്ലൊ. ഇത്തരം ഘട്ടങ്ങളിൽ ആ അസൌകൎയ്യവും ബുദ്ധിമുട്ടും കുറയ്ക്കാൻ വേണ്ടി രണ്ടോ അധികമോ ദേശങ്ങൾ കൂട്ടിച്ചേൎത്തു് ഒന്നാക്കുവാനും വിരോധമില്ല. അതിന്നുള്ള ചടങ്ങുകൾ ഇതുതന്നെയാകുന്നു. രണ്ടു ദേശങ്ങളുടെയും പുറത്തെ അതിൎത്തിയിൽ മുൻപറഞ്ഞ പ്രകാരം ദേശലിംഗം സ്ഥാപിച്ചതിന്നു ശേഷം വൈദികകൎമ്മം തന്നെ ചെയ്യണം. അതിൎത്തിയിൽക്കൂടെ നടക്കുമ്പോൾ രണ്ടു ദേശങ്ങളിലുമുള്ള ഇല്ലങ്ങളിലെ ഓരോരുത്തരുണ്ടാവുകയും വേണമെന്നു മാത്രം; പുറമെ ആ ഒന്നാക്കിച്ചേൎത്ത ദേശക്കാരായ ബ്രാഹ്മണരെല്ലാം കൂടി അതിലേതെങ്കിലും ഒരു ദേശത്തു് വെച്ചു് സഹഭോജനം നടത്തുകയും വേണം.* അപ്രകാരം പല ദേശങ്ങളും ആവശ്യാനുസരണം കൂട്ടിച്ചേൎത്തു് ഒന്നാക്കിയിട്ടുണ്ടു. പൊന്നാനിത്താലൂക്കിലെ വെങ്കിടങ്ങു് അംശത്തിലുള്ള വെങ്കിടങ്ങു തോയ്ക്കാവു് എന്നീ ദേശങ്ങളും, പെരുവനത്തു് പെരുവനം ചേൎപ്പു് തായങ്കുളങ്ങര എന്നീ ദേശങ്ങളും, കാട്ടുകമ്പാൽ വില്ലേജിലെ കാട്ടുകമ്പാൽ പെങ്ങാമുക്കു് എന്നീ ദേശങ്ങളും പണ്ടു കാലത്തു് പ്രത്യേകം പ്രത്യേകം ദേശങ്ങളായിട്ടാണു കിടന്നിരുന്നതു്. ഇപ്പോൾ അതെല്ലാം ചേൎന്ന ഓരോ ദേശങ്ങളായിരിയ്ക്കുന്നു. ഈ ദേശങ്ങളിലുള്ള നമ്പൂതിരിമാരുടെ സൌകൎയ്യ

---

* ഇങ്ങിനെ ദേശാതിൎത്തി നിശ്ചയിയ്ക്കുന്നതിന്റേയും ദേശം കൂട്ടിച്ചേൎക്കുന്നതിന്റേയും സമ്പ്രദായങ്ങൾ എനിയ്ക്കറിയാൻ സാധിച്ചതു് പ്രസിദ്ധതന്ത്രിമാരായ അണ്ടലാടി കുഴിയനമ്പൂതിരിപ്പാടവർകളുടെയും, പാറമ്പൂർ നാരായണഭട്ടതിരിയുടെയും പക്കൽനിന്നാണു്. അതിന്നു അവരോടു് ഞാൻ പ്രത്യേകം നന്ദി പറയുന്നു.

ത്തിന്നു വേണ്ടി അവയെ അങ്ങിനെ കൂട്ടിച്ചേൎത്തതാണ്. അളകം കൂട്ടിച്ചേൎത്തതു് ഏകദേശം 60_65 കൊല്ലത്തിന്നിപ്പുറമാണെന്നും കേട്ടിട്ടുണ്ടു്. അതുപോലെത്തന്നെ എൻെറ ദേശമായ കാണിപ്പയ്യൂരും തൊട്ടു കിഴക്കേതായ കുന്നെല്ലിപ്പറമ്പും (ഇതിന്നു 'കൈക്കളുറി' എന്നും ഭാഷയുണ്ടു്) പണ്ടു രണ്ടു ദേശങ്ങളായിരുന്നു. ഇപ്പോഴും രണ്ടും ഒരു ദേശമായിട്ടു കരുതുന്നില്ല. അതും അങ്ങിനെ ഒന്നായി ച്ചേൎത്തതാകുന്നു. പണ്ടു ഇവയെല്ലാം വെവ്വേറെ ദേശങ്ങളായിരുന്നുവെന്ന വസ്തുത അവിടത്തുകാൎക്കു മാത്രമല്ല, അവിടെ ചെന്നു ഒന്നന്വേഷിച്ചാൽ ആൎക്കും ക്ഷണത്തിൽ ബോധ്യപ്പെടുന്നതാകുന്നു.

ഇതെല്ലാം പണ്ടുകാലത്തെ കഥയാണ്. രാജഭരണം വന്നതിന്നു ശേഷം രാജാക്കന്മാർ തമ്മിൽ പല യുദ്ധങ്ങളുമുണ്ടായതിൻെറ ഫലമായി രാജ്യാതിൎത്തി പല പ്രാവശ്യം അങ്ങോട്ടുമിങ്ങോട്ടും മാറിയിട്ടുണ്ടു്. എന്നിരുന്നാലും ദേശങ്ങളുടെ അതിൎത്തികം മാറുകയോ ദേശമൎയ്യാദകൾ * ക്കു വ്യത്യാസം വരികയോ ചെയ്തിട്ടില്ല. കുന്നംകുളത്തിന്നടുത്തു് 'അഞ്ഞൂരു്' എന്നൊരു ദേശമുണ്ടു്. അവിടെ ചില നമ്പൂതിരിയില്ലങ്ങളുമുണ്ടു്. ഇതു് പണ്ടത്തെ കൊച്ചിസ്റ്റേറ്റിൻെറയും മലബാറിൻെറയും അതിൎത്തിയിലാകുന്നു. അതിൻെറ കുറച്ചു ഭാഗം കൊച്ചിസ്റ്റേറ്റിലും ബാക്കി മലബാറിലുമായിട്ടാണു കിടന്നിരുന്നതു്. എന്നിരുന്നാലും അവിടത്തുകാർ ദേശമൎയ്യാദകളെല്ലാം ഇന്നും നടത്തിവരുന്നതു് ദേശാതിൎത്തിയുടെ അടിസ്ഥാനത്തിൽത്തന്നെയാകുന്നു. ആ കാൎയ്യത്തിൽ രാജ്യാതിൎത്തിയെ വകവെച്ചിരുന്നേയില്ല. ഇപ്പോൾ കേരളസ്റ്റേറ്റായതിനാൽ ആ പഴയ രാജ്യാതിൎത്തിയില്ലാതാവുകയും ചെയ്തു.

എൻെറ അറിവിൽപെട്ട ഒന്നിനെ ഇവിടെ ചൂണ്ടിക്കാണിച്ചുവെന്നേയുള്ളു. രണ്ടു രാജ്യങ്ങളുടേയും അതിൎത്തിപ്രദേശങ്ങളെ

* ദേശമൎയ്യാദ എന്നാലെന്തെന്നു 11-ാം അദ്ധ്യായത്തിൽ വിസ്തരിച്ചിട്ടുള്ളതാണ്.

പരിശോധിച്ചാൽ ഇത്തരം ദേശങ്ങളെ ഇനിയും കാണാനുണ്ടാവുമെന്നാണു ഞാൻ ഊഹിക്കുന്നതു്. ദേശങ്ങളെ (കരകളെ) വേർതിരിക്കുകയും അതിൎത്തി നിൎണ്ണയിക്കുകയും ചെയ്തിട്ടുള്ളതു് കേരളം പല രാജ്യങ്ങളായിത്തീരുന്നതിനു എത്രയോ മുമ്പാകുന്നു. അവയെ വേർതിരിക്കുന്നതു് മുൻപറഞ്ഞപ്രകാരം വൈദികവും മതപരവുമായ കാൎയ്യങ്ങളുടേയും കൂടിയുള്ള അടിസ്ഥാനത്തിലാകുന്നു. രാജ്യാതിൎത്തി നിൎണ്ണയിച്ചതിന്റെ അടിസ്ഥാനമാകട്ടെ വെറും കയ്യൂക്ക മാത്രമാണുതാനും.

കൊച്ചിസ്റ്റേറ്റിൽ (സ്റ്റേയിററി) താലൂക്കിനെ വിഭജിച്ചിരുന്നതു് പ്രവൃത്തി ദേശം എന്നിങ്ങനെയായിരുന്നു. "കൊച്ചിസ്റ്റേറ്റ്, തലപ്പിള്ളിത്താലൂക്ക്, കുന്നംകുളം പ്രവൃത്തി, കാണിപ്പയ്യൂർ ദേശത്ത് ..." എന്നിങ്ങനെയാണു ആധാരങ്ങളിലും മററും എഴുതിയിരുന്നതു്. ഒരേ പ്രവൃത്തിയിൽ പല ദേശങ്ങളുണ്ടാവും. കൊ. വ. 1083 മുതല്ക്കാണെന്നു തോന്നുന്നു, സ്റ്റേയിററിലെ ഭൂമികളെല്ലാം സൎവ്വേ ചെയ്തു. അതോടുകൂടി പ്രവൃത്തിയും ദേശവും കളഞ്ഞു് വില്ലേജുകൾ മാത്രമാക്കി മാററി; അവയും ക്രമത്താലെ നമ്പ്രിട്ടു. കാണിപ്പയ്യൂർ വില്ലേജ് 11-ാം നമ്പ്രാകുന്നു. അതിനാൽ അതിനു ശേഷം "തലപ്പിള്ളിത്താലൂക്ക 11-ാം നമ്പ്ര" കാണിപ്പയ്യൂർ വില്ലേജ്" എന്നാണെഴുതിവരുന്നതു്. അതിനു ശേഷം ദേശം എന്നതു നാട്ടുകാർ പാരമ്പൎയ്യമായി പറഞ്ഞുവരുന്നതല്ലാതെ ഗവൎമ്മെണ്ടു റിക്കാർട്ടുകളിൽ ഇല്ലാതാവുകയും ചെയ്തു. മലബാർ പ്രദേശങ്ങളിൽ താലൂക്കിനെ വിഭജിച്ചിരിക്കുന്നതു് അംശവും ദേശവുമായിട്ടാകുന്നു; അതിന്നിപ്പോഴും മാററം വരുത്തിയിട്ടില്ല. പക്ഷെ ആദ്യകാലത്തു് വൈദികവിധിപ്രകാരം നിശ്ചയിച്ച അതിൎത്തികൾ തന്നെയാണോ സൎവ്വേ പ്ലാനിൽ കാണുന്ന അതിൎത്തികളെന്നു നല്ല നിശ്ചയമില്ല. കാരണം ആ അതിൎത്തികൾ ബ്രിട്ടൻ ഇവിടെ സൎവ്വേ ചെയ്ത കാലമായപ്പോഴേയ്ക്കുതന്നെ —ിപ്പുവിന്റെ ആക്രമണം കഴിഞ്ഞ

തിനാൽ പ്രത്യേകിച്ചും— കൃത്യമായി അറിയുവാൻ പ്രയാസമായിട്ടുണ്ടാവണം. പഴയ ദേശാതിൎത്തികഠം ഇപ്പോഠം ആൎക്കും നിശ്ചയമില്ലാതായിക്കഴിഞ്ഞിരിക്കുകയാൽ അതൊന്നു പരിശോധിച്ചുനോക്കുവാനും സാധ്യമല്ലാതായിട്ടുണ്ട്. തിരുവിതാംകൂർ പ്രദേശങ്ങളിൽ പറഞ്ഞുവരുന്നതു 'കര' എന്നാകുന്നു. അതായിരിക്കും പണ്ടത്തെ ദേശമെന്നും കര എന്നതു ഭാഷാഭേദം മാത്രമായിരിക്കുമെന്നും ഊഹിക്കുന്നു. ഇങ്ങിനെ പണ്ടത്തെ ദേശാതിൎത്തികഠം കൃത്യമായി അറിവാൻ പ്രയാസമായിട്ടുണ്ട്. എന്നിരുന്നാലും എന്നിട്ടുൾവെച്ചു ആൎയ്യകാലത്തെല്ലാം ഗൃഹസ്ഥന്മാരും ബ്രഹ്മചാരികളും മററും ദേശം മാറാൻ പാടില്ലെന്നുള്ള വ്യവസ്ഥകളെ കൃത്യമായി അനുസരിച്ചിരുന്നു. ദേശങ്ങളുടെ അതിൎത്തികളെ കൃത്യമായി അറിവില്ലെങ്കിലും— അവശ്യം പാലിച്ചിരിക്കാൻ— ഒരുവിധത്തോളം അതിരേട്ടു പോകാതെ സൂക്ഷിക്കുകയും പതിവായിരുന്നു.

ഏതെങ്കിലും ഒരു ദേശത്ത് ആരെങ്കിലും മരിച്ചു ശവം കിടക്കുന്നുണ്ടെങ്കിൽ സംസ്കാരം—മറവുചെയ്യൽ—കഴിഞ്ഞല്ലാതെ ആ ദേശത്തുള്ള അമ്പലങ്ങളിൽ പൂജ കഴിക്കാൻ പാടില്ലെന്ന നിശ്ചയമുണ്ടായിരുന്നു; അതിന്നു ശേഷമല്ലാതെ ചെയ്യാറുമില്ല. അതിനാൽ കാലത്തോ വൈകുന്നേരമോ—പൂജ കഴിക്കേണ്ടതായ സമയത്തോ അതിനടുത്തോ—ആരെങ്കിലും മരിച്ചതെങ്കിൽ ശവസംസ്കാരം ക്ഷണത്തിൽ കഴിക്കുന്നതിന്നു പ്രത്യേകം ശ്രമിക്കുക പതിവായിരുന്നു. കാണിപ്പയ്യൂർ ദേശത്ത് ചില വീടുകളിൽ മരണമുണ്ടായപ്പോഠം ശവം മറവുചെയ്യുന്നതു വരെ ഇല്ലത്തെ അമ്പലങ്ങളിൽ—രണ്ടമ്പലങ്ങളുണ്ട്—പൂജ നിൎത്തിവെച്ചതായും ഉടനെ മറവുചെയ്യാൻ വേണ്ടതായ നിൎദ്ദേശങ്ങളും സഹായങ്ങളും ചെയ്തതായും എനിക്കു ചെറുപ്പത്തിൽ ഒന്നിലധികം പ്രാവശ്യം കണ്ടതായ അനുഭവമുണ്ട്. ഒന്നുകൂടിപ്പറയട്ടെ; സാമാന്യമായി ദേശക്കാൎക്കൊക്കെത്തന്നെ ഈ പരമാൎത്ഥം—ശവം കിടക്കുമ്പോഠം പൂജ കഴിക്കാൻ

പാടില്ലെന്ന വസ്തുത — അറിയാം. അതിനാൽ ആ കാര്യത്തിൽ അവർ സ്വയം പ്രേരിതരായി കഴിവുള്ളത്ര വേഗത്തിൽ കാര്യം നിർവ്വഹിക്കുകയും പതിവാണു്. ഈ സമ്പ്രദായം കേരളത്തിൽ മുഴുവൻ ഇന്നും നിലവിലുണ്ടു്. എന്നാൽ പരിഷ്കാരം വർദ്ധിച്ചിട്ടുള്ള നാടാകയാൽ തെക്കൻ പ്രദേശങ്ങളിൽ (തിരുവിതാംകൂർ മുതലായ പ്രദേശങ്ങളിൽ) ഈ ആചാരം വളരെ ലോപിച്ചു നാമാവശേഷമായിട്ടാണു കാണുന്നതു്. വടക്കോട്ടു ഗോകർണ്ണം വരെ ഈ ആചാരം ഇപ്പോഴും നടപ്പിലുള്ളതായി അറിയുന്നു.

വലിയ പട്ടണങ്ങളിലാകുമ്പോൾ ഈ നിയമം പാലിക്കാൻ സാധിക്കാതെ വരുമല്ലോ. അത്തരം ക്ഷേത്രസങ്കേതങ്ങളിൽ ശവം കിടക്കുന്നുണ്ടെന്നറിഞ്ഞാൽ ശവം കിടക്കുന്ന ദിക്കിലെ ഗോപുരം (ഗോപുരമുണ്ടെങ്കിൽ) അടച്ചിട്ടു പൂജ നടത്തുകയാണു് പതിവു്. അങ്ങിനെ മതിയെന്നു വിധിയുണ്ടത്രെ. ഗുരുവായൂർ മുതലായ ക്ഷേത്രങ്ങളിൽ അടുത്ത കാലത്തുപോലും അങ്ങിനെ ചെയ്തിരുന്നതായി പറയപ്പെടുന്നുണ്ടു്.

ഈ പ്രകൃതത്തിൽ അത്ര ആവശ്യമുള്ളതല്ലെങ്കിലും വായനക്കാർ അറിഞ്ഞിരിക്കേണ്ടതാണെന്നു തോന്നുകയാൽ കേരളത്തിലെ പട്ടണങ്ങളെപ്പറ്റി കുറച്ചൊന്നു പറയാൻ ഭാവിക്കയാണു്. കേരളത്തിലെ ജനങ്ങൾ ദേശംദേശമായിട്ടാണു താമസിച്ചിരുന്നതും താമസിച്ചുവരുന്നതും. ദേശക്ഷേത്രങ്ങൾ മാത്രമല്ല ഗ്രാമക്ഷേത്രങ്ങളും നില്ക്കുന്നതൊന്നും പട്ടണത്തിലല്ല. കേരളത്തിൽ കടൽക്കരയിലല്ലാതെ ഉൾപ്രദേശത്തു പട്ടണങ്ങൾ വളരെ അപൂർവ്വമാണു്. ഉൾപ്രദേശത്തുള്ള പട്ടണങ്ങൾ തൃശ്ശൂർ, ഇരിഞ്ഞാലക്കുട, പാലക്കാട്ടു് എന്നിവ മാത്രമാകുന്നു. ഇവയൊന്നും തന്നെ പണ്ടു പട്ടണമായിരുന്നില്ല. പിന്നീടു് കാലാന്തരത്തിൽ ജനങ്ങൾ വർദ്ധിച്ചും മററും പട്ടണങ്ങൾ ഉണ്ടായി; പ്രത്യേകിച്ചു വിദേശികളുടെ വരവും വ്യാപാരവും ആരംഭിച്ചതോടെ പട്ടണങ്ങൾ പൊന്തി

വന്നുതുടങ്ങി. അവിടങ്ങളിൽ തന്നെ കച്ചവടസ്ഥലവും—പാണ്ടികശാലകളും—ക്രിസ്ത്യാനികളുടെ വാസസ്ഥലവും മാത്രമാണു പട്ടണങ്ങളായി വളൎന്നതു്. ക്രിസ്ത്യാനികളുടെ വീടുകളും വ്യാപാരസ്ഥലവും ഒന്നായിട്ടാണെന്നും മറക്കരുതു്. തൃശ്ശൂരിലെ സ്ഥിതിതന്നെ ഒന്നു പരിശോധിയ്ക്കാം. പട്ടണത്തിന്റെ വിസ്തൃതിയെ നാലാക്കി ഭാഗിയ്ക്കുക. ക്രിസ്ത്യാനികൾ അധികം താമസിയ്ക്കുന്ന സ്ഥലമായ തെക്കു-കിഴക്കെ പ്രദേശം അവയിൽ ഒരു ഭാഗമായി വരത്തക്കവണ്ണം ഭാഗിയ്ക്കുകയും ചെയ്യുക. എന്നാൽ പട്ടണത്തിൽ ആകെയുള്ള ജനസംഖ്യയിൽ പകുതിയോളവും ഈ നാലിലൊന്നു സ്ഥലത്താണു് ഉള്ളതെന്നു കാണാം. ബാക്കി മൂന്നു ഭാഗത്തും കൂടിയാൽ അത്ര ജനസംഖ്യയേ ഉണ്ടാകൂ. ക്രിസ്ത്യാനികൾ ഇല്ലായിരുന്നുവെങ്കിൽ തൃശ്ശൂരും അങ്ങിനെ ജനങ്ങൾ തിങ്ങിത്താമസിയ്ക്കുന്ന പട്ടണമാവുകയില്ലായിരുന്നുവെന്നു ധരിയ്ക്കണം. തൃശ്ശൂർ തെക്കിൻകാടു മൈതാനം പ്രസിദ്ധമാണല്ലോ. പണ്ടു് അവിടം ഭയങ്കരമായ വനംതന്നെയായിരുന്നു. ജീവപൎയ്യന്തം തടവു് നാടുകടത്തുക മുതലായ കഠിനശിക്ഷ കൊടുക്കുന്ന സ്ഥാനത്തു് പണ്ടു വലിയ കുറ്റക്കാരെ രാത്രി തെക്കെ ഗോപുരം കടത്തിവിട്ടു ഗോപുരം അടയ്ക്കുന്ന ഒരു നടവടിയുണ്ടായിരുന്നുവെന്നും അങ്ങിനെ ചെയ്താൽ അയാൾ തിരിച്ചുവരാറില്ലെന്നും പറയപ്പെട്ടുവന്നിരുന്നു. ഏതായാലും അന്നൊന്നും അവിടം ജനബാഹുല്യമുള്ള പട്ടണമായിരുന്നില്ലെന്നൎത്ഥം.

കടൽക്കരയിലെ പട്ടണങ്ങളിൽ ഏറ്റവും വലുതും പഴക്കമുള്ളതും, വിദേശങ്ങളിൽ പ്രസിദ്ധിയേറിയതും കോഴിക്കോടാണല്ലോ. അതിനുള്ള കാരണം വിദേശികളുമായിട്ടുള്ള വ്യാപാരം ആദ്യമായി ആരംഭിച്ചതു് അവിടെയായതാകുന്നു. ആദ്യം അറബികൾ കച്ചവടം ചെയ്തിരുന്നതും 15-ാം നൂറ്റാണ്ടിൽ വാസ്കോഡിഗാമ കപ്പലിറങ്ങിയതും, പിന്നീടു് പല യൂറോപ്യന്മാരും കച്ചവടം നടത്തിയതും ഇവിടെത്തന്നെയായിരുന്നുവല്ലോ. കോഴിക്കോടു ഒരു വലിയ

പട്ടണമാവാനും വിദേശങ്ങളിൽ പോലും പ്രശസ്തിയാൎജ്ജിയ്ക്കാനും കാരണം അതാകുന്നു. ജനങ്ങൾ തിങ്ങിപ്പാൎക്കുന്നതും കച്ചവടപ്രാധാന്യമുള്ളതുമായ പട്ടണങ്ങൾ ആദ്യമായി കേരളത്തിലുണ്ടായതും വളൎന്നതും കടൽക്കരകളിലാണ്. അല്ലാതെ ആൎയ്യസംസ്കാരം പ്രചരിയ്ക്കുന്ന കാലത്ത് ജനങ്ങൾ തിങ്ങിപ്പാൎക്കുന്ന പട്ടണങ്ങളെ ഉണ്ടായിരുന്നില്ല. മാൎത്താണ്ഡവൎമ്മ മഹാരാജാവ് താമസിച്ചിരുന്ന പത്മനാഭപുരം കൊട്ടാരം, കൊച്ചീത്തമ്പുരാക്കന്മാരുടെ ആസ്ഥാനമായിരുന്ന പെരുമ്പടപ്പ് എന്ന സ്ഥലം ഇവിടങ്ങളിലൊന്നും തന്നെ പട്ടണമില്ല; തെരുവുപോലുമില്ല. സാമൂതിരിപ്പാട്ടിലെ ഒരു ആസ്ഥാനം കോട്ടയ്ക്കലാണ്; പിന്നെയുള്ളത് മാങ്കാവിലും തിരുവണ്ണൂരുമാകുന്നു. ആ പ്രദേശങ്ങളെല്ലാം കേവലം ഉൾനാടായിട്ടല്ലാതെ ഇപ്പോഴും പട്ടണമായിട്ടില്ല. ചിറയ്ക്കൽ, കടത്തനാട്, പഴശ്ശി, വടക്കൻകോട്ടയം, നീലേശ്വരം, പൂഞ്ഞാർ, ചാഴൂർ, കൊടുങ്ങല്ലൂർ— ഇതെല്ലാം രാജാക്കന്മാരുടെ ആസ്ഥാനമായിരുന്നവല്ലോ. ഇവയെല്ലാം തന്നെ പണ്ടും—ഒട്ടൊക്കെ ഇന്നും—പട്ടണമായിട്ടില്ല. എന്തിനധികം വിസ്തരിയ്ക്കുന്നു! കേരളചക്രവൎത്തിമാരായി വാണുകൊണ്ട് പെരുമാക്കന്മാർ കേന്ദ്രഭരണം നടത്തിയിരുന്ന സ്ഥലം തിരുവഞ്ചിക്കുളം (മഹോദയപുരം) ആണെന്നു എല്ലാവൎക്കുമറിയാം. തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽനിന്നു 2 ഫർലോങ്ങു തെക്കായി ചേരമാൻപറമ്പ് എന്ന സ്ഥലം സ്ഥിതിചെയ്യുന്നു. ചേരരാജാക്കന്മാരുടെ രാജധാനി ഇവിടെയായിരുന്നു. രാജധാനിയുടെ അവശിഷ്ടങ്ങൾ ഭൂഗൎഭാന്വേഷകന്മാർ കുഴിച്ചെടുക്കുകയുണ്ടായിട്ടുണ്ട്. ഇന്നു ആ പറമ്പ് പുരാവസ്തുഗവേഷകന്മാരുടെ അധീനത്തിലുമാകുന്നു. ഈ ചേരമാൻപറമ്പും തിരുവഞ്ചിക്കുളം ക്ഷേത്രവും നില്ക്കുന്ന സ്ഥലം ഇന്നും വെറും നാട്ടിൻപുറമാണ്. ഒറ്റയൊറ്റയായ ചില വീടുകൾ അവിടവിടെയായി ഉണ്ടെന്നല്ലാതെ തെരുവോ, ഗ്രാമമോ, വലിയ വ്യാപാരശാലകളോ അതിന്നടുത്തില്ല; ഉണ്ടായിരു

ന്നതില്ല. പയ്യന്നൂര് മുതൽ കന്യാകുമാരി വരെ പരിശോധിക്കുക.
ഗ്രാമക്ഷേത്രവും പട്ടണവുമായിട്ടുള്ള പ്രദേശം തൃശ്ശൂരും, ഇരിഞ്ഞാല
ക്കുടയും, തിരുവല്ലയും മാത്രമാണ്. തൃശ്ശൂരെ കഥ മുമ്പു പറഞ്ഞു
വല്ലൊ. ഇരിഞ്ഞാലക്കുട അമ്പലത്തിന്റെയും പട്ടണത്തിന്റെയും
പേരൊന്നായിത്തീൎന്നിരിക്കുന്നുവെന്നെയുള്ളു. ജനങ്ങൾ തിങ്ങി
ത്താമസിക്കുന്ന പ്രദേശവും അമ്പലവും തമ്മിൽ വലിയ ബന്ധ
മൊന്നുമില്ല. അമ്പലം നില്ക്കുന്നതു പട്ടണത്തിന്റെ പടിഞ്ഞാറെ അ
റ്റത്താകുന്നു. അവിടം വെറും നാട്ടിൻപുറം പോലെയായി; മാത്ര
പറമ്പിൽ ഒററയൊററയായ ചില ഹിന്ദുക്കളുടെ വീടുകളെയുള്ളു. കു
റച്ചു കിഴക്കോട്ടു മാറി കാട്ടൂൎക്കു പോകുന്ന റോഡിന്നപ്പുറത്താണ് ജന
ബാഹുല്യമുള്ളതു. അതെല്ലാം ക്രിസ്ത്യാനികളുടെ സമൂഹവുമാണ്. അ
വരില്ലായിരുന്നുവെങ്കിൽ അവിടെ ഇപ്പോഴും ഈ വിധം കമ്പോള
വും ജനത്തിരക്കും ഉണ്ടാകുമായിരുന്നില്ല. മാത്രമല്ല ക്രിസ്ത്യാനികൾ
തന്നെ ഇത്ര വൎദ്ധിക്കുകയും ഈ വിധം പട്ടണമായിത്തീരുകയും
ചെയ്തിട്ട് അധികം കാലമായിട്ടുമില്ല. 70_75 കൊല്ലങ്ങൾക്കു മു
മ്പുള്ള അവിടത്തെ നിലയൊന്നു പരിശോധിച്ചാൽ ഈ പരമാൎത്ഥം
ആൎക്കും ബോധ്യം വരും.

തിരുവല്ലയിലെ സ്ഥിതിയും ഇതിൽനിന്നു ഭിന്നമല്ല. അമ്പല
ത്തിൽനിന്നു കുറെ കിഴക്കു_വടക്കു മാറിയാണ് ക്രിസ്ത്യാനികൾ തി
ങ്ങിത്താമസിക്കുന്നതും കച്ചവടം നടത്തുന്നതും. ഗ്രാമക്ഷേത്രത്തി
ന്നു ചുററുമാകട്ടെ ഹിന്ദുക്കളുടെ ഒററ വീടുകളുള്ള നാട്ടിൻപ്രദേശവു
മാകുന്നു. ചുരുക്കിപ്പറഞ്ഞാൽ തൃശ്ശൂർ, എറണാകുളം, ഇരിഞ്ഞാല
ക്കുട, തിരുവല്ല, തിരുവനന്തപുരം എന്നീ ക്ഷേത്രങ്ങളൊഴികെ ബാ
ക്കി പയ്യന്നൂർ, പെരിഞ്ചല്ലൂർ, ആലത്തൂർ, ശുകപുരം, പെരുവനം
തുടങ്ങി പ്രധാനപ്പെട്ട എല്ലാ ക്ഷേത്രങ്ങളും ഉൾനാടുകളിലാണിന്നും
നില്ക്കുന്നതു. ഇങ്ങിനെ നാലഞ്ചു നൂററാണ്ടുകൾക്കു മുമ്പുള്ള സ്ഥിതി
യൊന്നു പരിശോധിച്ചാൽ ഗ്രാമക്ഷേത്രങ്ങളും ദേശക്ഷേത്രങ്ങളും നി

ന്നിരുന്നത് പട്ടണങ്ങളിലായിരുന്നില്ലെന്നും പന്നിയൂർ ശുകപുരം മുതലായ ഗ്രാമങ്ങളെപ്പോലെ വെറും നാട്ടിൻപ്രദേശങ്ങളിലെ ആയിരുന്നുള്ളവെന്നും ബോദ്ധ്യം വരുന്നതാണ്. *

കേരളത്തിൽ പട്ടണങ്ങളുണ്ടാവാതിരിപ്പാനുള്ള ഒരു കാരണം ജനങ്ങളുടെ ദേശംദേശമായിട്ടുള്ള അധിവാസമാണ്. മറ്റൊന്ന് ആര്യന്മാർ ഇവിടെ ഏർപ്പെടുത്തിയ കൈത്തൊഴിലിന്റെയും വ്യാപാരത്തിന്റെയും—ഉല്പാദന-വിതരണങ്ങളുടെ—പ്രത്യേക സമ്പ്രദായവുമാകുന്നു. ഓരോ ദേശവും സ്വയംപര്യാപ്തമായിട്ടാണ് ഏർപ്പെടുത്തിയിരുന്നത്. അക്കാലത്തുണ്ടായിരുന്ന ശാസ്ത്രങ്ങളുടെ നിലവാരമനുസരിച്ച് ഉണ്ടാക്കേണ്ടതായ എല്ലാത്തരം വ്യവസായികോല്പന്നങ്ങളും അതാതു ദേശത്തേക്കു വേണ്ടിടത്തോളം അതാതു ദേശത്തു തന്നെ ഉല്പാദിപ്പിക്കുകയാണ് ചെയ്തിരുന്നത്. ഈ വിഷയം അടുത്ത അദ്ധ്യായത്തിൽ വിവരിക്കുന്നതിനാൽ ഇവിടെ നിർത്തുന്നു. എന്തിന്നധികം പറയുന്നു? ഏതാണ്ട് 150-200 കൊല്ലങ്ങൾക്കു മുമ്പുള്ള കേരളത്തിലെ സ്ഥിതിയൊന്നു പരിശോധിച്ചാൽ ഒരു മുൻസിപ്പാലിറ്റി സ്ഥാപിക്കത്തക്ക വിധത്തിലോ, അഴുക്കു ചാലിന്റെ (ഡ്രെയിനേജിന്റെ) ആവശ്യം വരുന്ന വിധത്തിലോ ജനങ്ങൾ തിങ്ങിത്താമസിക്കുന്ന പട്ടണം കേരളത്തിലെങ്ങും തന്നെ ഉണ്ടായിരുന്നില്ലെന്നു ബോദ്ധ്യം വരും. ഇതു കേരളത്തിലൊഴികെ ലോകത്തിൽ മറ്റൊരു രാജ്യത്തുമില്ലാത്തതായ ഒരു സമ്പ്രദായം—അഥവാ അത്ഭുതാവഹമായ പരിഷ്കാരം—ആണെന്നു തീർച്ചയാണല്ലോ. ഇനി പ്രകൃതം തുടരട്ടെ.

---

* 1800-ൽ കേരളം മുഴുവൻ സഞ്ചരിച്ച ബുക്കാനൻ "കേരളത്തിൽ പട്ടണം എന്നു പറയുവാനുള്ള സ്ഥലങ്ങൾ വളരെ കുറവാണെ"ന്നു പറഞ്ഞിരിക്കുന്നു.

Journey from Madras through Malabar, Mysore & Canara By Buchanan.

ദേശാതിൎത്തികളെപ്പററിയാണല്ലൊ പ്രതിപാദിച്ചിരുന്നതു്. ഓരോ ദേശക്കാൎക്കും അവരവരുടെ ദേശത്തേയും ദേശപ്പേരുകളേയും അറിയാവുന്നതാണു്. ഇപ്പോഴും അവയുടെ അതിൎത്തിരേഖ മാത്രമേ നിശ്ചയമില്ലാതായിട്ടുള്ളു. സ്വന്തം കുടിയിരിപ്പുപറമ്പുകളിലെ പോലും വാസ്തുവിന്റേയും പുറവളപ്പിന്റേയും ശരിയായ അതിൎത്തി എവിടെയെന്നു ഇന്നു അധികമാളുകൾക്കും നിശ്ചയമുണ്ടാവില്ല. അതിനുള്ള കാരണം ഉടമസ്ഥന്നു അതറിഞ്ഞിട്ടു് പ്രത്യേകം ആവശ്യമില്ലാതായതാണല്ലൊ. അതുപോലെ ഈ ദേശങ്ങളുടെ അതിൎത്തിരേഖകൾ കൃത്യമായി അറിഞ്ഞിട്ടു് ആവശ്യമില്ലാത്തതുകൊണ്ടാണു അതാതു ദേശക്കാൎക്കുപോലും അതുകൾ കാലാന്തരത്തിൽ തെററുമാത്രം അജ്ഞാതങ്ങളായിത്തീൎന്നതു്.

ഇനി ദേശവ്യവസ്ഥകളെക്കുറിച്ചു് പലതും പറയേണ്ടതുണ്ടു്. തദവസരത്തിലെല്ലാം ഈ പരമാൎത്ഥം ഓൎമ്മയിലുണ്ടാവേണ്ടതാവശ്യമാണു്. ഈ വിഷയത്തെക്കുറിച്ചു്—ദേശാതിൎത്തികൾക്കുണ്ടായിരുന്ന വ്യക്തമായ ദാൎഢ്യത്തെപ്പററി—ഇവിടെ ഇത്രയും വിസ്തരിച്ചുവാൻ കാരണമതാകുന്നു.

—:o:—

## അദ്ധ്യായം 10

# ദേശവ്യവസ്ഥകൾ

ആൎയ്യന്മാർ ദേശംദേശമായി വ്യാപിച്ചതു് എങ്ങിനെയാണെന്നു മുൻഅദ്ധ്യായങ്ങളിൽ വിവരിച്ചുകഴിഞ്ഞു. ഇങ്ങിനെ ആൎയ്യന്മാർ വ്യാപിച്ചുതുടങ്ങിയപ്പോഴും തൊഴിലാളികളിൽ ചില വിഷമങ്ങൾ നേരിട്ടു. പുതുതായി പാൎപ്പിച്ച കുടിയിരുത്തിയ തൊഴിലാളികൾക്കു മുമ്പു വന്ന തൊഴിലാളികളോളം പരിചയമോ സാമൎത്ഥ്യമോ ഉണ്ടാവുമെന്നു വരില്ലല്ലൊ. എളുപ്പത്തിൽ കാൎയ്യം മനസ്സിലാ

കാൻ ഉദാഹരണമായി ഒരു നെയ്ത്തുകാരനെ എടുക്കുക. ആദ്യം വന്നു താമസിച്ചുതുടങ്ങിയ ചാലിയനോളം തൊഴിൽപരിചയവും സാമർത്ഥ്യവും അവനിൽനിന്നു പഠിച്ചു് തൊഴിലിൽ പ്രവേശിച്ചു് അടുത്ത ദേശത്തു് താമസമാക്കിയ പുതിയ നെയ്ത്തുകാരനുണ്ടായി എന്നു വരില്ലയല്ലോ. ഈ ഘട്ടത്തിൽ അവനുണ്ടാക്കുന്നതിനേക്കാൾ ഭംഗിയുള്ള നല്ലവസ്ത്രങ്ങളുണ്ടാക്കുവാനും അതേ വിലയ്ക്കു വില്ക്കുവാനും ആദ്യത്തെ തൊഴിലാളിക്കു കഴിയും. അപ്പോൾ സ്വദേശത്തുള്ള പുതിയ നെയ്ത്തുകാരനെ സമീപിക്കാതെ അവിടത്തെ ഉപഭോക്താക്കൾ അയൽദേശത്തെ ആദ്യം വന്ന നെയ്ത്തുകാരനിൽനിന്നു തന്നെ വസ്ത്രങ്ങൾ വാങ്ങിത്തുടങ്ങാതിരിക്കുമോ? അതു് ആ പുതിയ തൊഴിലാളിക്കും ആ ദേശത്തുകാർക്കും ബുദ്ധിമുട്ടുണ്ടാക്കുന്ന ഒരു വിഷമപ്രശ്നമായിത്തീരും. നെയ്ത്തുകാരനു മാത്രമല്ല എണ്ണയാട്ടുകാരൻ, മൺപാത്രനിർമ്മാതാവു്, ക്ഷൌരക്കാരൻ, അലക്കുകാരൻ എന്നു വേണ്ട പുതുതായി രൂപം കൊള്ളുന്ന എല്ലാ ദേശങ്ങളിലെ എല്ലാത്തരം പുതിയ തൊഴിലാളികളേയും ബാധിച്ചുപോരുന്ന ഒരു വിഷമപ്രശ്നമായിത്തീർന്നിരിക്കും ഇതെന്നു ആര്യന്മാർ മനസ്സിലാക്കി. മാത്രമല്ല എല്ലാ തൊഴിലാളികൾക്കും സാമർത്ഥ്യം ഒരു കാലത്തും ഒരുപോലെയാവില്ല. ചിലർ സമർത്ഥന്മാരും ചിലർ താണതരക്കാരുമായേ വരൂ. അപ്പോൾ തൊഴിലാളികൾ തങ്ങളുടെ ഉല്പന്നങ്ങൾ എവിടെയും യഥേഷ്ടം കൊണ്ടുപോയി വില്ക്കാമെന്നും ഉപഭോക്താക്കൾ വാങ്ങാമെന്നും വന്നാൽ അതു് തൊഴിലാളികളെ അന്യോന്യം ഒരു മത്സരത്തിന്നു വിടുകയായിരിക്കും ഫലം. ആ സമ്പ്രദായം സമർത്ഥന്മാർക്കു കൂടുതൽ കൂടുതൽ സമ്പാദിക്കുവാനും, സാമർത്ഥ്യം കുറഞ്ഞവരെ അധികമധികം പട്ടിണിയാക്കാനുമേ ഉപകരിക്കൂ. അതു് ഒരു അപരിഷ്കൃതസമ്പ്രദായമാണു്, അത്തരം ഒരു വിഷമത്തിന്നിടവരാതെ കഴിക്കാനാണു് (യഥായോഗ്യം എല്ലാവർക്കും

ഉപജീവനത്തിന്ന വഴിയുണ്ടാക്കുവാൻ വേണ്ടിയാണ") ദേശവ്യവസ്ഥകൾ ഏൎപ്പെടുത്തിയതു്.

ആദ്യം ആൎയ്യന്മാർ കേരളത്തിൽ കുടിയേറിത്താമസിച്ച കാലത്തു് അവർ കാൎയ്യമായി ആലോചിച്ചതു് ഓരോ ദേശവും ആവുന്നത്ര സ്വയംപൎയ്യാപ്തമാക്കാനാണ്. ഗതാഗതസൌകൎയ്യങ്ങൾ (മാത്രമല്ല പരിതസ്ഥിതി മുഴുവനും) ഒന്നായെടുത്തിട്ടു വേണം അതാലോചിയ്ക്കുവാൻ. ഒരു കെട്ടിടം പണിയണമെന്ന വിചാരിയ്ക്കുക. കല്ലു്, മരം മുതലായ സാധനങ്ങൾ മറെറാരു സ്ഥലത്തുനിന്ന കൊണ്ടുവരാൻ അത്ര എളുപ്പമല്ല. വണ്ടികളോ വണ്ടി കൊണ്ടുപോകത്തക്ക റോഡുകളോ അധികമില്ല; എല്ലാം തലച്ചുമടായിട്ടുതന്നെ കൊണ്ടുവരണം. ഒരാൾക്കെടുക്കാവുന്ന തരം ഉരുപ്പടിയാക്കാതെ മരം സ്ഥലമാററം ചെയ്യാൻ സാധ്യമല്ല. കല്ലു വെട്ടിയെടുത്താലും സ്ഥലം മാററണമെങ്കിൽ തലച്ചുമടായിട്ടല്ലേ സാധിയ്ക്കൂ? അതിനാൽ അത്തരം സാമാനങ്ങൾ അതാതു സ്ഥലങ്ങളിൽ തന്നെ — ദേശങ്ങളിൽത്തന്നെ — ഉണ്ടാക്കുകയല്ലാതെ മാൎഗ്ഗമില്ല. ഇന്നത്തെപ്പോലെ തീവണ്ടിയോ, ലോറിയോ അന്നില്ല; കാളവണ്ടിപോലും അന്ന അത്ര സുലഭമല്ല. അതിനാൽ ഓരോ ദേശവും സ്വയംപൎയ്യാപ്തമാക്കുക എന്നവെച്ചാൽ കേവലം ഭക്ഷണസാധനത്തിന്റെ കാൎയ്യം മാത്രമല്ല മനുഷ്യൎക്കാവശ്യമുള്ള എല്ലാ സാധനങ്ങളും അതാതു ദേശത്തുനിന്നുതന്നെ കിട്ടാറാക്കുകയേ നിവൃത്തിയുണ്ടായിരുന്നുള്ളു. ആശാരി മൂശാരി എന്നുവേണ്ട, സകലവിധമായ തൊഴിലാളികളേയും അതാതു ദേശത്തുതന്നെ കുടിയിരുത്തുകയും, അങ്ങിനെ ഓരോ ദേശവും സ്വയംപൎയ്യാപ്തമാക്കുകയുമാണ അവർ ചെയ്തതു്. ഓരോ ദേശക്കാൎക്കും ജീവിതനിൎവ്വഹണത്തിന്നാവശ്യമായ എല്ലാ സാധനങ്ങളും അതാതു ദേശത്തുതന്നെ ഉണ്ടാവാൻ അവർ പ്രത്യേകം ശ്രദ്ധവെച്ചിരിയ്ക്കും. അങ്ങിനെ ഒരു ദേശത്തെ വിളവുകൊണ്ടു് എത്ര വീട്ടുകാരുടെ ആണ്ടോടാണ്ടുള്ള ഭക്ഷണത്തിന്ന തികയുമോ അത്രയും വീട്ടുകാർ മാത്ര

മേ ആ ദേശത്ത് താമസമുറപ്പിച്ചിരിക്കുകയുള്ളൂ. ആശാരാൻ, ചക്കാൻ, ചാലിയൻ എന്നു തുടങ്ങി തട്ടാൻ, കരുവാൻ, കൊല്ലൻ മുതലായി എല്ലാത്തരം വിദഗ്ദ്ധത്തൊഴിലാളികളെയും കൈവേലക്കാരായ വീട്ടുകാരെയും അതാതു ദേശങ്ങളുടെ ആവശ്യം നിവൃത്തിക്കുവാൻ വേണ്ടിടത്തോളവും എന്നാൽ അവർ പട്ടിണിയാവാത്ത വിധത്തിലുമാണ് ഏർപ്പെടുത്തിയിരുന്നതു്.

ജീവിതം ഒരു യുദ്ധമാണെന്നാണു പാശ്ചാത്യരുടെ തത്വം. അവർ പറയുന്നതുതന്നെ ജീവിതയുദ്ധം, അല്ലെങ്കിൽ ജീവിതമത്സരം എന്നാകുന്നു. അവരുടെ അഭിപ്രായത്തിൽ മനുഷ്യരെല്ലാം—ജീവികളും സസ്യങ്ങൾപോലും—അവരവരുടെ ജീവിതവിജയത്തിനു വേണ്ടി എപ്പോഴും അന്യോന്യം മത്സരിച്ചുകൊണ്ടു—യുദ്ധം ചെയ്തുകൊണ്ടു—ഇരിക്കുകയാണ്. അതിൽ പ്രാപ്തിയും കഴിവുമധികമുള്ളവർ—കയറിപ്പോകുന്നു; കുറഞ്ഞവർ ആ കുറവനുസരിച്ച് ഇടക്കുവെച്ചു തോററുപോകുന്നു. ഇതിന്നൊരു ഉദാഹരണമായി ഫുട്ബോൾ മാച്ച് എടുക്കുക. ഓരോ കോളേജിൽനിന്നു ജയിച്ചവരെ—ഉത്തമന്മാരെ—ചേർത്ത് സ്റ്റേററിലെ മാച്ച് നടത്തുന്നു. അവിടെ ജയിച്ചവരെയാണു ആളിന്ത്യാ മാച്ചിൽ ചേർക്കുന്നതു്. അവിടെയും വീഴാതെ ജയിച്ചവർ വിദേശങ്ങളിലെ മാച്ചിനു പോകുന്നു. അപ്പോൾ അവർ ഇന്ത്യയിലെ ഉത്തമന്മാരാണ്. എല്ലാ സ്ഥലത്തും ഉത്തമന്മാർ ജയിക്കുന്നു, അധമന്മാരും മധ്യമന്മാരും—അവരവരുടെ കഴിവുകേടനുസരിച്ച് അതാതിടത്ത്—വീണുപോകുന്നു; എന്നുവെച്ചാൽ ആ ഫുട്ബോൾ മത്സരത്തിൽ തോററുപോകുന്നുവെന്നർത്ഥം. ഇതാണു ജീവിതയുദ്ധത്തിന്റെ സാമ്പിൾ.

ജനിച്ച മുതൽ തന്നെ കുട്ടികൾ മത്സരമാരംഭിക്കും. അപ്പോൾ അതു പ്രകൃതിയോടാണ്. ആരോഗ്യമുള്ള കുട്ടികൾ പ്രകൃതിയുടെ എതിർപ്പിനെ—രോഗാദികളെ—തട്ടിനീക്കി വളർന്നുവരും; മററു കു

ട്ടികൾ രോഗശാലികൾക്കിരയായി ന്യൂനിക്കുന്നു; പിന്നേയും കഴിവു കുറഞ്ഞവർ മരിച്ചുപോകുന്നു. 5–8 വയസ്സു പ്രായം മുതൽ കളികളിലായി മത്സരം. പ്രായം തികഞ്ഞു് തൊഴിലിൽ പ്രവേശിച്ചു് കുടുംബജീവിതമാരംഭിച്ചാൽ മററു തൊഴിൽക്കാരുമായി മത്സരമാരംഭിക്കുന്നു. ഈ വക മത്സരങ്ങളിൽ കഴിവു ജാസ്തിയുള്ളവർ ജയിക്കുന്നു, കുറഞ്ഞവർ തോല്ക്കുന്നു. അങ്ങിനെ ജീവിതം എപ്പോഴും മത്സരമാണെന്നും, കഴിവും സാമൎത്ഥ്യവും ജാസ്തിയുള്ളവൎക്കു് മററുള്ളവരെ തട്ടിനീക്കി വിജയം വരിക്കാമെന്നും, കുറഞ്ഞവൎക്കു് തോല്ക്കുകയേ നിവൃത്തിയുള്ളുവെന്നുമാണവരുടെ തത്വം. ഇതിനെ ഉത്തമാവശേഷധൎമ്മം (Defeat the unfit) എന്നു പറയുന്നു.

എന്നാൽ കേരളത്തിലെ ഹിന്ദുക്കളുടെ നില അതല്ല. ആരും യുദ്ധത്തിലോ മത്സരത്തിലോ ഏൎപ്പെടരുതെന്നും, എല്ലാവരും അവരവരുടെ ധൎമ്മം ചെയ്തുകൊണ്ടേയിരിക്കണമെന്നുമാണു വിധിച്ചിരിക്കുന്നതു്. കേരളത്തിലെ ഓരോ ദേശവും സ്ഥാപിച്ചിരിക്കുന്നതു് ഈ തത്വമനുസരിച്ചാണെന്നും അറിയണം. എന്തു തൊഴിലിനെ സംബന്ധിച്ചുമുള്ള അടിസ്ഥാനതത്വം സ്വധൎമ്മമായിരുന്നു; അല്ലാതെ പ്രതിഫലമായിരുന്നില്ല. ഏതു ജോലിയും സ്വധൎമ്മമെന്ന നിലയിൽ ചെയ്യാനാണു അവർ—ആൎയ്യന്മാർ —പഠിപ്പിച്ചിരുന്നതു്. മറിച്ചു് പ്രതിഫലത്തിന്നു വേണ്ടി ഒന്നും ചെയ്യരുതെന്നും പഠിപ്പിച്ചിരുന്നു. അതുപോലെത്തന്നെ കൎഷകർ സാധനങ്ങൾ വാങ്ങുന്നതും ലാഭത്തിന്റെ അടിസ്ഥാനത്തിലാവരുതു്; അതു സ്വധൎമ്മത്തിന്റെ അടിസ്ഥാനത്തിലാവണമെന്ന നിൎബ്ബന്ധമായിരുന്നു. എന്നുവെച്ചാൽ ആവശ്യക്കാരധികവും സാധനങ്ങൾ കുറവുമാണെന്നുവെച്ചു് വില കൂട്ടി വാങ്ങരുതെന്നു തൊഴിലാളികളെ പഠിപ്പിച്ചതുപോലെത്തന്നെ പ്രൊഡക്ഷൻ ജാസ്തിയും ഡിമാൻഡു കുറവുമാണെന്ന കാരണത്താൽ ന്യായമായ വില കൊടുക്കാതെ കുറഞ്ഞ വിലയ്ക്കു കിട്ടണമെന്നു ഉപഭോക്താക്കൾ വിചാരിക്കരുതെന്നതും.

വൈദികകാര്യങ്ങളെല്ലാം ഇന്നും ഈ സ്വധർമ്മമെന്ന നിലയ്ക്കാണു നടന്നുവരുന്നതു്. അമ്പലങ്ങളിലെ തന്ത്രിമാരേയോ തറവാട്ടുകളിലെ പുരോഹിതന്മാരേയോ ഒരിയ്ക്കലും മാററാറില്ല. ഇതൊന്നുകൂടി വിവരിയ്ക്കാം. ക്ഷേത്രങ്ങളിലെ കലശം ഉത്സവം മുതലായ അടിയന്തരങ്ങൾക്കു അതാതു ക്ഷേത്രങ്ങളിൽ പണ്ടിനാലെ നിശ്ചയിച്ച തന്ത്രിതന്നെ വേണമെന്നു നിർബ്ബന്ധമാണല്ലൊ. ആ തറവാട്ടുകാരിൽ അതിന്നു കഴിവുള്ളവരില്ലാത്ത പക്ഷം വേറെ എത്രയെങ്കിലും കഴിവുള്ള തന്ത്രിയെ കൊണ്ടുവരാവുന്നതെങ്കിലും അതു് ആ തന്ത്രിമുഖാന്തരമോ അദ്ദേഹത്തിന്റെ സമ്മതത്തോടു കൂടിയോ മാത്രമേ പതിവുള്ളു. മറിച്ചു ഊരായ്മക്കാർ നേരിട്ടാവശ്യപ്പെട്ടാൽ തന്ത്രിമാർ കൂട്ടാക്കുകയില്ല. മാത്രമല്ല വിധിപ്രകാരമുള്ള തന്ത്രിദക്ഷിണ ആ തന്ത്രിയ്ക്കു കൊടുക്കുകയും പതിവാണു്; മറിച്ചു പാടില്ലെന്നാണു നിശ്ചയം. കഴകക്കാരെപ്പോലെ ഓരോ അമ്പലത്തിലേയ്ക്കും പ്രത്യേകം തന്ത്രിമാരുണ്ടാവില്ല. ഒരേ തന്ത്രിയ്ക്കു തന്നെ അനേകം ക്ഷേത്രങ്ങളിൽ തന്ത്രമുണ്ടായിരിയ്ക്കുമല്ലൊ. ശിവരാത്രിയ്ക്കു എല്ലാ ശിവക്ഷേത്രങ്ങളിലും, അഷ്ടമിരോഹിണിയ്ക്കു വിഷ്ണുക്ഷേത്രങ്ങളിലും അടിയന്തരത്തിന്നു തന്ത്രിയ്ക്കു കർത്തവ്യമുണ്ടു്. എല്ലാ ക്ഷേത്രങ്ങളിലും ഒരിട്ടക്കാൾ ഒരേ ദിവസം എത്താൻ കഴികയില്ലല്ലൊ. അങ്ങിനെ വരുമ്പോൾ തന്ത്രം നിശ്ചയമുള്ള അവരുടെ ശിഷ്യന്മാരെ അയയ്ക്കുകയാണു പതിവു്. അല്ലാതെ ഊരായ്മക്കാരുടെ ഇഷ്ടംപോലെ എന്തെങ്കിലും ഒരു നമ്പൂതിരിയെക്കൊണ്ടു് ആവശ്യം നിവ്വഹിയ്ക്കുകയല്ല ചെയ്യുന്നതു്; ഇപ്പോഴും ചെയ്തുവരുന്നതും. ഇല്ലങ്ങളിലെ ഓതിയ്ക്കന്മാരുടെ — പുരോഹിതന്മാരുടെ — കാര്യവും ഇതുപോലെയാണു്. ഓരോ ഇല്ലങ്ങളിലേയ്ക്കും ഓതിയ്ക്കന്മാരുണ്ടല്ലൊ. ജാതകർമ്മാദി ഷോഡശക്രിയകൾ നടത്തേണ്ടവരാണു്; മറിച്ചു പാടില്ലെന്നാണു നിശ്ചയം. ആ പുരോഹിതത്തറവാട്ടുകാർക്കു വംശമില്ലാതെയോ പുരോഹിതന്നു തരമില്ലാതെയോ വന്നാൽ പകരം അദ്ദേഹം ആളെ

അയയ്ക്കാറുണ്ടു്. ദൂരത്താകയാൽ എല്ലാററിന്നും തക്ക സമയത്തു് പുരോഹിതനെ ക്ഷണിയ്ക്കാനും അദ്ദേഹത്തിന്നു വരാനും സൌകൎയ്യപ്പെടാതെ വന്നാൽ ക്ഷണിയ്ക്കാതെയും, ക്ഷണിച്ചാലും വരാതെയും ചില സന്ദൎഭങ്ങളുണ്ടാവാറുണ്ടു്. എന്നാൽ ആ സംസ്കാരം നിൎവ്വത്തിച്ചതിന്നു ശേഷം പുരോഹിതന്റെ അവകാശമായ 'ചടങ്ങുദക്ഷിണ' അദ്ദേഹത്തിന്നെത്തിച്ചുകൊടുക്കാറുണ്ടു്. ഇത്തരം ക്രിയകൾ കഴിപ്പിയ്ക്കുന്നതിന്നു നമ്പൂതിരിമാർ പറഞ്ഞുവരുന്ന ഭാഷ 'ചടങ്ങു കാട്ടുക' എന്നാണു്. അതിന്നു കൊടുക്കുന്ന ദക്ഷിണയ്ക്കു 'ചടങ്ങുദക്ഷിണ' എന്നും പറയുന്നു. തമ്മിൽ അസൂയ കാരണം അപൂൎവ്വം ചില ഉപ്പാശിക്കാർ തന്ത്രിയേയും പുരോഹിതനേയും മാററിയതായും അതുകൊണ്ടവൎക്കു പല ആപത്തുകൾ വന്നതായും ഒടുവിൽ ആ തന്ത്രിയേയും പുരോഹിതനേയും ക്ഷണിച്ചുവരുത്തി പ്രായശ്ചിത്തം ചെയ്തു് ആ തെററു് തിരുത്തിയതായും പല കഥകളുണ്ടു്. ഒരു ക്ഷേത്രത്തിലെ തന്ത്രി അഥവാ ഒരില്ലത്തെ ഓതിയ്ക്കൻ ആരാണെന്നു നിശ്ചയമില്ലാതായാൽ കൂടി അമ്പലനടയിൽ—ഇല്ലത്തു്—വെച്ചു് പ്രശ്നവശാൽ തീരുമാനിയ്ക്കുകയേ പതിവുള്ളു. അല്ലാതെ ഇഷ്ടംപോലെ ഏതെങ്കിലും ഒരാളെ നിശ്ചയിയ്ക്കാറില്ല. ഇന്നു സന്നതെടുത്തിട്ടുള്ളവരെല്ലാം വക്കീലന്മാരാണു്; എം. ബി. ബി. എസ്സ്. പാസ്സായിട്ടുള്ളവരെല്ലാം ഡാക്ടർമാരുമാണു്. പിന്നെ ജനങ്ങൾക്കു ആവശ്യാനുസരണം അവരിലാരെയെങ്കിലും വിളിയ്ക്കാം. എന്നാൽ തന്ത്രിമാരെയും പുരോഹിതന്മാരെയും സംബന്ധിച്ചു അന്നത്തെ സ്വാതന്ത്ര്യം അങ്ങിനെയായിരുന്നില്ല.

ഇതൊക്കെ പണ്ടത്തെ (കേരളത്തിന്റെ നല്ലകാലത്തെ) കഥയാണു്. ഇന്നു—കുറച്ചുകാലമായിട്ടുതന്നെ—ഇതെല്ലാം മാറിയിരിക്കുന്നു. തളിപ്പറമ്പു ഗ്രാമക്കാരനായ പുതുശ്ശേരി, പെരുവനത്തു് പെരുമ്പിള്ളിശ്ശേരി ദേശക്കാരനായ കിരാങ്ങാട്ടു ചെറുമ മുതലായ പത്തു ഇല്ലക്കാരുടെയും, കടലാശ്ശേരി ദേശക്കാരനായ വൈദികൻ കപ്പി

ങ്ങാട് ദേശമംഗലം മുതലായ ഇല്ലക്കാരുടെയും പുരോഹിതന്മാരാണ്. മേൽപറഞ്ഞ ഐരിനു തളിപ്പറമ്പത്തുകാരായ ചെന്തരം മുതലായ ഇല്ലക്കാരുടെയും കോട്ടയത്തു രാജാവിന്റെയും പൌരോഹിത്യമുണ്ട്. മുൻപറഞ്ഞ പെരുമ്പിള്ളിശ്ശേരി ദേശക്കാരനായ വെള്ളാമ്പറമ്പത്ത് കരിക്കാട്ട ഗ്രാമക്കാരായ നടുവത്ത്, മരാട്ട്, ഉപ്പിലാപ്പുറ മുതലായ ഇല്ലക്കാരുടെ പുരോഹിതൻ. പെരുവനത്തുവിന്നു തളിപ്പറമ്പത്തുള്ള ഉദ്ദേശം ഇരുപതും കരിക്കാട്ടുള്ള അയ്മ്പതും നാഴിക ദൂരമുണ്ടെന്നും അറിയണം.

ഇനി തന്ത്രമെടുക്കുക. പെരുവനത്തുകാരനായ കന്നത്തൂർ ഭട്ടതിരിക്കു പെരുവാശ്ശേരി, കൊടപ്പുള്ളൂർ (പാലക്കാട്ടടുത്ത്) എന്നി കിഴക്കൻപ്രദേശങ്ങളിലും, പഴയനൂർ തിരുവില്വാമല മുതലായ വടക്കൻപ്രദേശങ്ങളിലും, തോട്ടറയിലും തന്ത്രമുണ്ട്. കണ്ണൂർ തലശ്ശേരി മുതലായ പല വടക്കൻക്ഷേത്രങ്ങളിലേയും തന്ത്രം വന്നേരിക്കാരനായ (പൊന്നാനിക്കു സമീപം) സമക്ഷാൽ കാട്ടുമാടത്തു നമ്പൂതിരിക്കുണ്ട്. മുൻപറഞ്ഞ ഗ്രാമ-ദേശവ്യവസ്ഥകൾക്ക് ഭംജിക്കാത്ത വിധത്തിൽ ഇന്നു ഇതിന്നു പലതും കാണുന്നുണ്ട്; അവയെ ഞാൻ വിസ്തരിക്കുന്നില്ല. ഗ്രാമങ്ങളെല്ലാം നശിച്ചു; ഗ്രാമക്ഷേത്രങ്ങളുടെ സ്ഥിതി പറയാനുമില്ലല്ലോ. രാജാക്കന്മാർ തമ്മിലുള്ള മത്സരം ഇതിന്നു ഒരു പ്രധാന കാരണമാണ്. പ്രത്യേകിച്ച് മൈസൂരുടെയും ടിപ്പുവിന്റെയും ആക്രമണം കാരണമായി പലരും നാടും വീടും വിട്ടു സകലമാന വസ്തുക്കളെയും ഉപേക്ഷിച്ച് ഓരോ രാജ്യത്തു ചെന്നു പാർത്തു; ചിലർ അവിടെ സ്ഥിരതാമസമാക്കി; മറ്റു ചിലർ കാലാന്തരത്തിൽ തിരിച്ചുവന്നപ്പോഴുള്ള സ്വദേശത്തുള്ളതെല്ലാം നശിച്ചതിനാൽ മറ്റു സ്ഥലങ്ങളിൽ താമസമാക്കി. പലരും മരിച്ചുപോവുകയും, പലരെയും കൊന്നുകളയുകയും ചെയ്തതിനാൽ പല തന്ത്രി-പുരോഹിതന്മാരാദികളും ഇല്ലാതായി അങ്ങിനെ ദേശവ്യവസ്ഥകളെല്ലാം തകർന്നതിന്റെ ഫലമാ

യാണ് മേൽപറഞ്ഞ വിധം പുരോഹിതന്മാരും തന്ത്രിമാരും സ്വദേശത്തല്ലാതെ അന്യദേശങ്ങളിൽക്കൂടി പ്രവൃത്തിക്കാരായി വന്നത്. ഇനി പ്രകൃതം തുടരട്ടെ.

തന്ത്രിയുടെയും പുരോഹിതന്റെയും കഥപോലെത്തന്നെ പണ്ടു നിശ്ചയിച്ചയാളെ മാററാൻ പാടില്ലാത്തതും മാററാറില്ലാത്തതുമായ മററു പാരമ്പര്യപ്രവൃത്തിക്കാരെയാണ് ഇനി പറയുന്നത്. അമ്പലങ്ങളിൽ കലശം മുതലായതിന്ന 'പാണി' എന്നൊരു വാദ്യം കൊട്ടാനുണ്ട്. അതിന്ന അതാതമ്പലത്തിലെ മാരാർ തന്നെ വേണം. അയാൾക്കു കഴിവില്ലാതെയോ ദീനം പുല മുതലായ എന്തെങ്കിലും കാരണവശാൽ സൌകര്യമില്ലാതെയോ വന്നാൽ അയാളോ അയാളുടെ അറിവോടും സമ്മതത്തോടും കൂടിയോ അല്ലാതെ മറെറാരു മാരാരെക്കൊണ്ട് കൊട്ടിക്കാറില്ല; ആവശ്യപ്പെട്ടാൽ കിട്ടുകയുമില്ല. പാണി കൊട്ടുന്നതിന്ന കുറച്ചധികം പഠിപ്പും പരിചയവും ഉണ്ടായേ പററൂ. അതിനാൽ കഴകക്കാരനായ മാരാർക്ക് കഴിവില്ലാത്തതിനാൽ പലപ്പോഴും മാരാരെ പുറമെനിന്ന കൊണ്ടുവരേണ്ടിവരാറുണ്ട്. മററു കഴകപ്രവൃത്തികൾക്ക (കലശം മുതലായ പ്രധാന സംഗതികളിൽ പ്രത്യേകിച്ചും) അതാതമ്പലത്തിലെ കഴകക്കാർ വേണമെന്ന നിർബ്ബന്ധമാണ്.

ഇതെല്ലാം അവരവരുടെ സ്വധർമ്മമെന്ന നിലയ്ക്കേ നിർവ്വഹിച്ചിരുന്നുള്ളൂ. ഇതിന്നൊന്നും പ്രതിഫലം ആശിക്കാറില്ല; ഇന്ന പ്രതിഫലം കിട്ടിയെ തങ്ങൾക്കു കഴിയൂ എന്ന അവരാരും പറയാറില്ല. "ഒരു കലശം കഴിച്ചുതന്നതിന്ന എന്തു കിട്ടണം" എന്നും മററും തന്ത്രിമാരോടോ, അതുപോലെ ചൗളത്തിന്നു എന്തു ഉറുപ്പിക കിട്ടിയാൽ ഒരു ഉപനയനം കഴിച്ചുതരാമെന്ന ഒരു പുരോഹിതനോടോ ആരും ചോദിക്കാറില്ല. അങ്ങിനെ ടെണ്ടർ വെയ്ക്കുകയോ ലേലം വിളിക്കുകയോ ഇന്നും പതിവില്ല. ഈ 'ശൂദ്രപ്രസ്ഥാന'ക്കാരായ 'ഇളകള-പുത്തേഴ-പ്രഭൃതികൾ' കൂടി "എന്തു ഉറുപ്പിക കിട്ടി

ഞാൻ ചാത്തം വെയ്ക്കാം" എന്നു തങ്ങളുടെ എളയതുമാരോടു കോപിക്കുകയുണ്ടാവില്ല. കുറഞ്ഞ തുകയ്ക്കു ചെയ്യുവാൻ സമ്മതമുള്ളവരെക്കൊണ്ടു ചെയ്യിക്കാറുമില്ല. എന്നിരുന്നാലും ഇന്ന തുക കിട്ടിയേ കഴിയൂ എന്നോ കിട്ടിയതു പോരെന്നോ ഈ മാതിരിക്കാരായും തന്ത്രിമാരും മററും പറയാറില്ല. പറയുന്ന ഭാഷ തന്നെ ദക്ഷിണ എന്നാകുന്നു; പ്രതിഫലം ഫീസ്, വില എന്നൊന്നുമല്ല. ദക്ഷിണ എന്നു പറയുന്നതു കൊടുക്കുന്ന ആൾ തുക നിശ്ചയിക്കുന്നതിനെയാകുന്നു. വാങ്ങുന്നയാൾ തുക നിശ്ചയിക്കുന്നതിനെ പ്രതിഫലം എന്നും പറയുന്നു. വാസ്തവത്തിൽ കൈക്കൂലി, കൈമടക്കു, സൌജന്യം, സമ്മാനം, തിരുമുൽക്കാഴ്ച, വഴിപാടു, ദക്ഷിണ എന്നെല്ലാം പറയുമ്പോൾ—മാലയിൽ നൂലെന്നപോലെ—എല്ലാററിലും വ്യാപിച്ചുകൊണ്ടു ഒരർത്ഥം കിടപ്പുണ്ടു. അതെന്തെന്നാൽ അന്യൻ തനിക്കു ചെയ്യുന്നതിനു—അല്ലെങ്കിൽ തരുന്നതിനു—അങ്ങോട്ടു ചെയ്തുകൊടുക്കുന്ന ഒരു പ്രത്യുപകാരമെന്നാകുന്നു. എങ്കിലും അവയുടെ സാരാർത്ഥത്തിൽ വളരെ വ്യത്യാസങ്ങളുണ്ടല്ലോ. കേവലം ബ്രാഹ്മണർ ! ചെയ്യുന്ന—അല്ലെങ്കിൽ അവരെക്കൊണ്ടു ചെയ്യിക്കുന്ന—വൈദികകർമ്മങ്ങൾ മാത്രമല്ല, പിന്നെയോ ജീവിതത്തിനാവശ്യമായ എല്ലാതരം പ്രവൃത്തികളും അതാതു വംശപ്രവൃത്തിക്കാർ നമ്പൂതിരിമാരെപ്പോലെ പരോപകാരമായ ധർമ്മമെന്ന നിലയ്ക്കു ഈശ്വരാരാധനയായിട്ടാണു നടത്തിവന്നിരുന്നതു. ഉപഭോക്താക്കളുടെ സാധനങ്ങൾ വിലയ്ക്കു വാങ്ങുകയായിരുന്നില്ല—ഇന്നും ഈശ്വരസേവാദികൾ ചെയ്യുതിനു നമ്പൂതിരിമാർ ദക്ഷിണ ചെയ്യുന്നതുപോലെ—അവർ തങ്ങൾക്കു ആവശ്യമുള്ള ഉൽപ്പന്നങ്ങളുണ്ടാക്കിത്തരിക എന്ന ഉപകാരത്തിനു നന്ദിയായി "ദക്ഷിണ കൊടുക്കുക"യേ ചെയ്തിരുന്നുള്ളു. ആന്തുരാന്മാരുടെ മൺപാത്രങ്ങൾ, ചക്കാലന്മാരുടെ എണ്ണകൾ, ആശാരി മൂശാരി മുതലായവരുടെ പലതരം ഉൽപ്പന്നങ്ങൾ എന്നിങ്ങിനെ എല്ലാത്തരം സാധനങ്ങൾക്കും ഉപഭോ

ണമാകണം കൊടുക്കേണ്ടതായ ദക്ഷിണകളുടെ ഒരു സാമാന്യനിരക്ക—കുറഞ്ഞപക്ഷം ഇത്രയെങ്കിലും വേണമെന്ന ഒരു തോതു്—അക്കാലത്തു നടപ്പിലുണ്ടായിരുന്നു; അതു് എല്ലാവൎക്കും അറിയുകയും ചെയ്യാമായിരുന്നു. ഉപഭോക്താക്കളും ഉല്പാദകന്മാരും തമ്മിൽ യാതൊരു പേശക്കവും കൂടാതെ ആവശ്യമുള്ള ഉല്പന്നങ്ങൾ വാങ്ങി ദക്ഷിണ കൊടുത്തു് പോരികയാണു് ഉപഭോക്താക്കൾ ചെയ്തിരുന്നതു്.

ദക്ഷിണ എന്നു പറയുന്നതിൽ മറെറാരു തത്വം കൂടി അന്തൎഭവിച്ചുകിടക്കുന്നുണ്ടു്. അതെന്തെന്നാൽ ദക്ഷിണയായി കൊടുക്കുന്ന തുകയെല്ലാം സാധാരണ പ്രവൃത്തിക്കു കിട്ടുന്ന—അഥവാ കൊടുക്കുന്ന—തുകയെക്കാൾ ജാസ്തിയായിരിക്കുമെന്നുള്ളതാകുന്നു. മാൎക്കററിൽ പോയി സാമാനം വാങ്ങുകയോ ടാക്സി പിടിക്കുകയോ റെസ്റ്റൂറണ്ടിലും ഊണു വെച്ചു് കൂലിക്കാരെ കൂട്ടുകയോ ചെയ്യുമ്പോൾ മുക്തംപോലെ പേശാറുണ്ടു്; അങ്ങിനെ നിശ്ചയിച്ച പ്രതിഫലം മാത്രമേ കൊടുക്കാറുമുള്ളു. എന്നാൽ ആദ്യത്തിൽ കൂലിയൊന്നും നിശ്ചയിക്കാതെ എന്തെങ്കിലും ഒരു ബന്ധുവിന്റെ ഇല്ലത്തുനിന്നു റെസ്റ്റൂറണ്ടിലേക്കു സാമാനമെടുക്കാൻ ഒരാളെ അയച്ചുവെന്നുവെന്നു വിചാരിക്കുക. സാധാരണ മട്ടിൽ ആ ജോലിക്കു കൊടുക്കുന്ന—കൊടുക്കേണ്ടിവരുന്ന—കൂലിയിൽ അതു കവിയുകയില്ലെന്നു മാത്രമല്ല കവിച്ചെങ്കിലും ജാസ്തിയാവുകയും ചെയ്യും; ആ അവസ്ഥപോലെ ഒന്നരയോ ഇരട്ടിയോ കൊടുത്തെന്നും വരും. ദക്ഷിണയുടെ ലാഭാനായതിലുള്ളതെന്നു പറയേണ്ടതില്ലല്ലോ. ഉത്തമമായ ദക്ഷിണയാവുക എങ്ങിനെയായാലാണെന്നു വൈദികഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ടു്. അതും വായനക്കാർ ഗ്രഹിക്കേണ്ടതാകയാൽ ഇവിടെ പറയാതെ വിട്ടുകളയാൻ തോന്നുന്നില്ല. അതിന്റെ അടിസ്ഥാനം തുകയല്ല, പിന്നെയോ അന്യോന്യമുള്ള മതിപ്പാകുന്നു. ഇതിനെ ഒന്നുകൂടി വിശദമാക്കാം. "ഇദ്ദേഹം എനിക്കുവേണ്ടി ഇത്രയെല്ലാം ചെയ്യു

തിന്നു ദക്ഷിണ ഇതിലും കുറച്ചായാൽ പോരാത്തതാണു" എന്ന വിചാരമാണു കൊടുക്കുന്നാൾക്കു ഉണ്ടാവേണ്ടതു്. വാങ്ങുന്ന ആൾക്കാകട്ടെ "ഞാനിത്രമാത്രം ചെയ്തതിന്നു ഇത്ര വളരെ ദക്ഷിണയായി തന്നുവല്ലോ" എന്നുവെച്ചു് സന്തോഷമാവുകയും വേണം. ഉത്തമമായ ദക്ഷിണയുടെ ലക്ഷണമതാകുന്നു. രണ്ടു കക്ഷികളും പ്രതിഫലേച്ഛ കൂടാതെ കുലധർമ്മമെന്ന നിലയ്ക്കു പ്രവർത്തിക്കുന്നവരായാലേ ഈ വിധത്തിൽ വരൂ; അങ്ങിനെയുള്ളവരായാൽ അതു ഉത്തരത്തിൽ ഉത്തമദക്ഷിണയായി പ്പരിണമിക്കുകയും ചെയ്യും.

പാശ്ചാത്യരുടെ സമ്പ്രദായത്തിൽ എല്ലാം ബിസിനസ്സാണു്; വ്യാപാരാടിസ്ഥാനത്തിലേ പ്രവർത്തിയുള്ളൂ. ഹിന്ദുക്കളുടേയാകട്ടെ സ്വധർമ്മാടിസ്ഥാനത്തിലാകുന്നു. 'കഴിയുന്നതു ചുരുങ്ങിയ ചിലവിൽ—അഥവാ കുറഞ്ഞ അദ്ധ്വാനം കൊണ്ടു്—ആവുന്നതു ലാഭമുണ്ടാക്കുക' എന്നതാണല്ലോ ബിസിനസ്സിന്റെ തത്വം. അപ്പോൾ അതിന്റെ അടിസ്ഥാനം സാമർത്ഥ്യമാണു്. ആ സാമർത്ഥ്യത്തിന്റെ സാരമാകട്ടെ അന്യന്മാരെ പറ്റിക്കലുമാകുന്നു. നൂറുറുപ്പിക മാത്രമേ വിലയുള്ള ഒരു സാധനം പത്തുറുപ്പികക്കു വാങ്ങാൻ കഴിഞ്ഞാൽ ആയാൾ സമർത്ഥനാണു്; അതു കൊടുത്ത ആളുടെ വിഡ്ഢിത്തമായിട്ടേ കണക്കാക്കൂ. തരമുള്ളേടത്തോളം ലാഭത്തിൽ—കുറഞ്ഞ വിലയ്ക്കു—വാങ്ങാം; അതിൽ തെറ്റില്ല. അപ്രകാരം തന്നെ പത്തുറുപ്പിക വിലയുള്ളതിന്നു നൂറുറുപ്പിക വാങ്ങിയാലും കുറവോ മര്യാദക്കേടോ ഇല്ല. അതു കസ്റ്റമരുടെ കൊള്ളരുതായ്മയായിട്ടേ വ്യാഖ്യാനിക്കൂ. ജീവിതയുദ്ധത്തിന്റെയും ബിസിനസ്സിന്റെയും നില—തത്വം—ഇതാണു്. ലോകയാത്രയുടെയും കുലധർമ്മത്തിന്റെയും തത്വം മറിച്ചാകുന്നു. അദ്ധ്വാനത്തിന്നനുസരിച്ചു് ദക്ഷിണ കൊടുത്തേ സാധനമുപയോഗിക്കാവൂ എന്നും, അല്ലെങ്കിൽ—ദക്ഷിണ കുറഞ്ഞുപോയാൽ (പറ്റിച്ചാലെന്നർത്ഥം)—പാപമുണ്ടാകുമെന്നും കസ്റ്റമർക്കറിയാം. അതിനാൽ ഒന്നിനും പ്രതിഫലം പറയാറില്ല. തന്ത്രിമാ

രുടെയും, ഓതിയ്ക്കന്മാരുടെയും, എളേതിന്റെയും കാൎയ്യം പറഞ്ഞുവല്ലൊ. കൎക്കടമാസം മണ്ഡലകാലം മുതലായ വിശേഷദിവസങ്ങളിലും മററും പൂജ ഇടങ്ങിയ ഈശ്വരസേവകൾ നമ്പൂതിരിമാരെക്കൊണ്ടു് പലപ്പോഴും പലരും നടത്തിയ്ക്കാറുണ്ടു്. അവയ്ക്കൊന്നിനും തന്നെ ഇത്ര പ്രതിഫലം കിട്ടണമെന്നു പറയുകയോ, എന്തു തരണമെന്നു ചോദിയ്ക്കുകയോ ആരും ആരോടും ചെയ്യാറില്ല. ഒരു നമ്പൂതിരിയെക്കൊണ്ടു് ആരെങ്കിലും ഒരീശ്വരസേവ ചെയ്യിച്ചുവെന്നു വിചാരിയ്ക്കുക. എന്നാൽ അങ്ങിനെ ചെയ്തുകൊടുക്കുന്നതു് തന്റെ കുലധൎമ്മമാണെന്ന നിലയ്ക്കു അയാൾക്കുവേണ്ടി അദ്ദേഹം അതു് ഭക്തിയോടെ ചെയ്യുന്നു. ഇതിന്റെ നന്ദിയായി അതു് ചെയ്യിച്ചയാൾ അദ്ദേഹത്തിനു ഭക്തിയോടെ ദക്ഷിണയും ചെയ്യുന്നു. അതെത്രയുണ്ടെന്നു എണ്ണിനോക്കുകപോലും ചെയ്യാതെ ആ നമ്പൂതിരി അതു സ്വീകരിച്ചു് അനുഗ്രഹിച്ചു പോരുകയും ചെയ്യുന്നു. ഇവർ മാത്രമല്ല കല്ലൂർ കാട്ടുമാടം മുതലായ മാന്ത്രികന്മാരും ഇങ്ങിനെത്തന്നെയാണു് പതിവു്.

കേവലം വൈദികകാൎയ്യങ്ങളിൽ മാത്രമല്ല ഇന്നു ലൌകികകാൎയ്യങ്ങളാണെന്നു വിചാരിച്ചുവരുന്ന—അഥവാ തെററിദ്ധരിച്ചിരിയ്ക്കുന്ന—വിഷയങ്ങളിൽ കൂടിയും ഈ വിധത്തിലാണു അനുവൎത്തിച്ചുവരുന്നതു്. കേരളത്തിലെ പാരമ്പൎയ്യവൈദ്യത്തറവാട്ടുകാരായ വയസ്ക്കര, ഒളശ്ശ, തൈയ്ക്കാട്ടു് മുതലായവരാരും തന്നെ രോഗികളെ പരിശോധിയ്ക്കുന്നതും മററും ഇന്നുവരെ ഫീസു നിശ്ചയിയ്ക്കുകയോ പറയുകയോ ചെയ്തിട്ടില്ല. യൂറോപ്യന്മാരായ ഡോക്ടൎമാരെപ്പോലെ ഇവൎക്കും വേണമെങ്കിൽ കൺസൽട്ടിങ്ങിനും (Consulting) മററും ഫീസു നിശ്ചയിച്ചു് ബോർഡു് വെയ്ക്കുകയും നോട്ടീസ്സടിയ്ക്കുകയും ചെയ്യരുതോ? ഈ കുലവൈദ്യന്മാരുടെ നില മാത്രമല്ല ഇതു്. അഷ്ടാംഗഹൃദയം പഠിച്ചു് ചികിത്സ നടത്തിക്കൊണ്ടിരിയ്ക്കുന്ന നാട്ടുവൈദ്യന്മാർ, ജ്യോത്സ്യന്മാർ മുതലായി എന്തെല്ലാം പ്രവൃത്തിക്കാര

ണ്ടു്. അവരിലാരെങ്കിലും അവരുടെ പ്രവൃത്തിക്കു് ഒരു ഫീസു നിശ്ചയിച്ചതായോ പറഞ്ഞതായോ കേട്ടിട്ടില്ല; പുതിയ രീതിയിൽ എം. ബി. ബി. എസ്സ്., എൽ. ആർ സി. പി മുതലായ വൈദ്യബിരുദം സമ്പാദിച്ചിട്ടുള്ളവരും, ബി. എം. ബി. എൽ. ആയ അഡ്വക്കേറ്റുമാർ പോലും പരസ്യമായി ഫീസു നിശ്ചയിച്ചിട്ടുള്ളവരെ അധികം കാണുകയില്ല; അവരാരും പണത്തിനാഗ്രഹമില്ലാത്തവരല്ല; എല്ലാവരും ഇപ്പോൾ പ്രവൃത്തിയെടുക്കുന്നതു പണം കിട്ടാൻ വേണ്ടിത്തന്നെയാകുന്നു. പിന്നെ എന്താണിങ്ങിനെ വരുന്നതു്? സ്വധർമ്മമെന്ന നിലയ്ക്കല്ലാതെ വ്യാപാരം—ബിസിനെസ്സ്—എന്ന നിലയ്ക്കു യാതൊരു പ്രവൃത്തിയും ചെയ്യരുതെന്നുള്ള കേരളീയരുടെ വിശ്വാസവും പാരമ്പര്യവുമാണിതിനു കാരണം. പണത്തിനു അത്യാഗ്രഹമുണ്ടെങ്കിലും പ്രതിഫലം — ഫീസ് — പറയുന്നതു ഇപ്പോഴും പൊതുജനങ്ങളുടെ ഇടയിൽ അപമര്യാദയായിട്ടിരിക്കുന്നേ ഉള്ളു. ഇതിനു വളരെ അനുയോജ്യവും രസകരവുമായ ഒരു ഉദാഹരണം പറയാം. യൂറോപ്യന്മാർക്കു മദ്യപാനം ചെയ്യുന്നതിൽ യാതൊരു സങ്കോചവുമില്ല. അതിനാൽ നമ്മൾ കാപ്പി-ചായ കഴിക്കുന്നതുപോലെ അവർ അച്ഛനമ്മമാരും സഹോദരീസഹോദരന്മാരും മറ്റും ഒരുമിച്ചിരുന്നുകൊണ്ടു ലഹരിപദാർത്ഥങ്ങൾ കഴിക്കുന്നതു സാധാരണയാണു്. കേരളത്തിലും ഇന്നു മദ്യപിക്കുന്നവർ വളരെയുണ്ടു്. എന്നിരുന്നാലും അവരാരുംതന്നെ അതു അത്ര പരസ്യമാക്കാറില്ല; ഗോപ്യമായിട്ടേ പതിവുള്ളു. യൂറോപ്യന്മാരുടെ സല്ക്കാരങ്ങൾക്കെന്നപോലെ വിവാഹം പതിനാറ് മുതലായവയുടെ വിരുന്നുകളിൽ മദ്യം വിളമ്പുകയും പതിവില്ല. മാത്രമല്ല സദസ്സിൽ വെച്ചു് മദ്യപിക്കുന്ന ആളാണെന്നു പറയുന്നതും, വ്യക്തമാക്കുന്നതും അയാൾ അപമാനകരമായിക്കരുതുകയും ചെയ്യുന്നു. അതിന്റെ കാരണവും മറ്റൊന്നല്ല; ഇന്ത്യയിലെ പൊതുജനദൃഷ്ടിയിൽ മദ്യപാനം നിന്ദ്യവും നീചവുമായ കൃത്യമാണെന്നു തന്നെയാണല്ലോ. ഏതു പ്രവൃത്തിയും സ്വധർമ്മമെന്ന നി

ലക്ഷ്യം ചെയ്യുകയും, ദക്ഷിണ കിട്ടിയാൽ വാങ്ങുകയും മാത്രമല്ലാതെ പ്രതിഫലത്തിന്നു വേണ്ടി—വ്യാപാരമെന്ന നിലയ്ക്കു—ചെയ്യുന്നതു പൊതുജനദൃഷ്ടിയിൽ ഇന്നും നിന്ദ്യമായിട്ടുതന്നെ ഇരിക്കുന്നതാണതിന്നു കാരണം.

ഇതിന്നൊരു ഉദാഹരണവും പറയാം. മതിയായ വിധം ദക്ഷിണ ചെയ്യാതെ യാതൊരു പ്രവൃത്തിയും ചെയ്യിക്കരുതെന്നും, മറിച്ചായാൽ ഫലമില്ലെന്നും, പാപമുണ്ടെന്നും അതിന്റെ ആവശ്യകതയേയും ധരിപ്പിച്ചിട്ടുണ്ട്. ഞാൻ മേനി പറയുകയാണെന്നു തോന്നിയേക്കാമെങ്കിലും ഒന്നുരണ്ടു അനുഭവകഥകൾ ഈ സന്ദർഭത്തിൽ പറയുവാൻ നിശ്ചയിച്ചിരിക്കുന്നു. ആലപ്പുഴക്കാരനായ ഒരു കൃസ്ത്യൻ ജോത്സ്യനുമായി എനിക്കു പരിചയമുണ്ട്. ഒരിക്കൽ അയാൾ ഇവിടെ വരികയുണ്ടായി. ഒരാൾക്കു ഞാൻ ഒരു മുഹൂർത്തം ചാർത്തിക്കൊടുത്തു. അയാൾ മുഹൂർത്തവും വാങ്ങി യാത്രപറഞ്ഞു പോയി. പ്രതിഫലത്തിന്റെയോ ദക്ഷിണയുടെയോ സംസാരമേ ഉണ്ടായില്ല. ഞങ്ങൾക്കും—അദ്ദേഹത്തിനും എനിക്കും—അതിനെപ്പറ്റി ചിന്തയുമുണ്ടായില്ല. സാധാരണ ഈ വക ജോലികൾ സൌഹാൎദ്ദപൂൎവ്വം ചെയ്തുകൊടുക്കുകയല്ലാതെ അതിന്നു ദക്ഷിണ കൊടുക്കുന്ന പതിവില്ലെന്നും പറയട്ടെ. അയാൾ പോയപ്പോൾ അതിഥിയായ ആ കൃസ്ത്യൻ ജോത്സ്യന്നു അതിശയമായി. "പ്രതിഫലമൊന്നും തന്നില്ലേ?" എന്നു അയാൾ ആശ്ചര്യത്തോടെ ചോദിച്ചു. എന്നിട്ടയാൾ പറഞ്ഞതു "ഒരു മുഹൂർത്തം പറയാൻ ഒരുറുപ്പികയാണ ഫീസ്സ് നിശ്ചയിച്ചിട്ടുള്ളതെന്നും, അതു കിട്ടാതെ മുഹൂർത്തം എഴുതിക്കൊടുക്കുകയില്ലെന്നു"മാണ്. അതിലത്ഭുതമില്ല. അയാൾക്കു ബിസിനസ്സേ അറിയൂ; കുലധൎമ്മമെന്നൊന്നും അവൎക്കില്ല. ജ്യോത്സ്യം നടത്തിവരുന്നതും അയാൾ ബിസിനസ്സായിട്ടാണ്. ആ പ്രദേശത്തുള്ള അവരുടെ കസ്റ്റമറും അത്തരക്കാരാണ്. പിന്നെ അ

തിൽ എന്താണു തരക്കേട്? ഇതു ഈയിടയിൽ നടന്ന ഒരു സംഭവമാകുന്നു.

ഏതാണ്ട് നാല്പതു കൊല്ലങ്ങൾക്കു മുമ്പു നടന്നതായ മറ്റൊരനുഭവകഥ പറയാൻ തരമുണ്ട്. ഒരു ദിവസം വൈകുന്നേരം സന്ധ്യക്കു ഞാൻ കോട്ടയത്തെത്തി. കയ്യിൽ വിളക്കുണ്ടായിരുന്നില്ല. ടോർച്ചിന്നു ഇത്രയൊന്നും പ്രചാരം വന്നിട്ടില്ലാത്ത കാലമായിരുന്നു അതു്. തിരുനക്കര മൈതാനത്തിന്റെ—അന്നു ഇന്നത്തെ പരിഷ്കൃതിപ്പെട്ട മൈതാനമായിരുന്നില്ല—വടക്കുവശത്ത് വളരെ കൽപ്പടവുകളിറങ്ങിയാൽ നടക്കുന്ന പുരയും, കിഴക്കോട്ടും പടിഞ്ഞാട്ടും കടവുമായി ഒരു—അഥവാ രണ്ടു—കുളമുണ്ടു്. എനിക്കു അവിടെപ്പോയി കുളിച്ചുവരണം. ഇരുട്ടായിരുന്നതിനാൽ വെററിലക്കട പോലെയുള്ള ഒരു ചെറിയ ഷാപ്പിൽ കയറി ഒരു മെഴുതിരിയും തീപ്പെട്ടിയും വേറെ ചില ചില്ലറ സാധനങ്ങളും വാങ്ങി. മെഴുതിരി ഒരു ചിരട്ടയുടെ ഉള്ളിൽ വക്കത്തായി ഒട്ടിച്ചു ചെരിച്ചു പിടിച്ചാൽ ടോർച്ചുപോലെ കൊണ്ടുനടക്കാം; കെട്ടുപോകയില്ലല്ലോ. അയാൾ ഞാനാവശ്യപ്പെട്ട സാമാനങ്ങളെടുത്തു തന്നതിന്നു ശേഷം ബാക്കി ചില്ലറ എടുക്കുമ്പോൾ "ഒരു ചിരട്ട തരാമോ?" എന്നു ഞാൻ ചോദിച്ചു. അയാൾ വലിയ ബിസി(Busy)യായിരുന്നു. 'ചിരട്ടയില്ല' എന്നു മാത്രം കുറച്ചലക്ഷ്യഭാവത്തിലാണു മറുപടി പറഞ്ഞതു്. ബാക്കി ചില്ലറയും തന്നു് സാമാനങ്ങൾക്കു അയാൾ ആദ്യം പറഞ്ഞ വില മുഴുവനെടുക്കാതെ ജാസ്തിയായിരുന്നു. അപ്പോൾ "വില ശരിയായോ?" എന്നു ഞാൻ ചോദിച്ചു; അയാൾക്കു ചോദിച്ചതുതന്നെ ഇഷ്ടമായില്ല; ഇങ്ങോട്ടു നോക്കുകപോലും ചെയ്യാതെ സ്വല്പമൊരു വെറുപ്പോടുകൂടിത്തന്നെ "എല്ലാം ശരിയാണു്, അധികമൊന്നും എടുക്കുകയില്ല" എന്നായിരുന്നു മറുപടി. എന്റെ എടത്തുകയ്യിൽ സാധനങ്ങളും വലത്തതിൽ ആ ചില്ലറയും അതേ വിധത്തിൽ മലർത്തിപ്പിടിച്ചുകൊണ്ടു ഒരു നിമിഷം അവിടെ കാ

ഉണ്ടാവിന്നു; എന്നിട്ട് യാതൊരു ക്ഷോഭവും കൂടാതെ ശാന്തമായ സ്വരത്തിൽ— ആത്മപ്രശംസയെ വായനക്കാർ ക്ഷമിക്കണം—'ഇതൊന്നുകൂടി നോക്കണം' എന്നു ഞാൻ ആവശ്യപ്പെട്ടു; എന്നല്ല, അപേക്ഷിച്ചുവെന്നാണു പറയേണ്ടതു്. ആ തിരക്കിന്നിടയിൽ അയാളും കുറച്ചുകൂടി അസഹ്യരസം ഭാവിച്ചുകൊണ്ടു് "അധികമെടുക്കയില്ല, ശരിയാണു്" എന്നു വീണ്ടും പറഞ്ഞുകൊണ്ടാണു ഇതെടുത്തു നോക്കിയതു്. അപ്പോഴേക്ക അയാൾക്കു കാര്യം മനസ്സിലായുള്ളൂ. കുറച്ചു പൈസ അയാൾ അധികം തന്നിരിക്കുയാണു്. അതു കണ്ടപ്പോഴുള്ള അയാൾ അമ്പരന്നുമാവുക മാത്രമല്ല "എന്നെ ബഹുമാനമുള്ള സ്വഹൃത്തിനെപ്പോലെയായി" എന്നു പറഞ്ഞാൽ തന്നെ തെറ്റാവില്ല. അധികം തന്ന ചില്ലറയും അയാളെടുത്തു. അതോടെ അയാളുടെ സ്വഭാവവും പെരുമാറ്റവും ആകെ മാറി. ആദ്യം ഞാൻ ചീട്ടു ആവശ്യപ്പെട്ടതിന്റെ ഉപയോഗം അയാൾ മനസ്സിലാക്കിയിരുന്നു. "ചീട്ടു ഇവിടെയില്ലല്ലോ, ആ പീടികയിൽ ചോദിച്ചാൽ കിട്ടു"മെന്നു പറഞ്ഞു. 'അതു വേണ്ട' എന്നും പറഞ്ഞു് ഞാൻ തപ്പിത്തിരഞ്ഞു യാത്ര പുറപ്പെട്ടപ്പോഴേക്കു അയാൾ സമ്മതിക്കാതെ എന്നെ അവിടെ നിർത്തി, ഒരു കുട്ടിയെ തെറ്റാതെ പീടികയിലേക്കയച്ചു് ഒരു ചീട്ടു വാങ്ങിച്ചുകൊണ്ടുവന്നു തന്നു. അതിന്നു വില കൊടുക്കാൻ ശ്രമിച്ചിട്ടും വാങ്ങിയില്ല. അയാളുടെ ആ ഭാവമാറ്റം കണ്ടപ്പോൾ ഞാനും അത്ഭുതപ്പെട്ടു. ലാഭമല്ല അതിന്നു കാരണം. പത്തുപതിനഞ്ചു പൈസയുടെ കാര്യമേയുള്ളു. ഞാൻ പ്രദർശിപ്പിച്ച സത്യസന്ധതയാണു അതിന്റെ മൂലം. കലശത്തിന്റെ ഒരു ലാഞ്ഛനയാണതിലുള്ളതു്. അയാൾക്കു പറ്റിയ സൂക്ഷ്മക്കുറവിനെ ഞാൻ എന്റെ ലാഭമായി (ബിസിനസ്സായി) എടുത്തില്ല. അയാൾക്കു കിട്ടേണ്ടതായ വില എത്രയാണെന്നു ആദ്യംതന്നെ ഞാനറിഞ്ഞിരുന്നതിനാൽ— അയാളുടെ പെരുമാറ്റം മോശമായിരുന്നിട്ടുകൂടി— അതു മുഴുവൻ ഞാൻ തിരികെക്കൊടുത്തു. "അതിന്റെ ഫലം

എത്ര മഹത്തായിത്തീരുമെന്നു" ആലോചിപ്പാൻ വേണ്ടി ഇത്രയും ആത്മപ്രശംസ ചെയ്വാൻ ധൈര്യപ്പെട്ടതാകുന്നു.

പ്രവൃത്തികൾക്കുള്ള അനുഭവം പ്രതിഫലമായിട്ടല്ല ഭക്ഷണമായിട്ടാണു് സാധാരണയായി കൊടുത്തിരുന്നതെന്നു പറഞ്ഞുവല്ലൊ. ഈ സന്ദർഭത്തിൽ ഒന്നുകൂടി പറയാനുണ്ടു്. ഞാനിവിടെ പ്രസ്താവിക്കുന്നതെല്ലാം നാലയ്യായിരം കൊല്ലങ്ങൾക്കു മുമ്പു് (ആര്യസംസ്കാരം ഇവിടെ പ്രചരിപ്പിച്ചുതുടങ്ങിയ—അഥവാ അതിന്റെ പ്രചാരം ഒട്ടുമുക്കാലും പരിപൂർണ്ണമായ) കാലത്തെ കഥയാകുന്നു. യൂറോപ്പിൽ ഇന്നത്തെ യന്ത്രയുഗം ആരംഭിച്ചിട്ടുതന്നെ എണ്ണൂറു കൊല്ലത്തിലധികമായിട്ടില്ല. പ്രാപഞ്ചികസുഖത്തെ വർദ്ധിപ്പിക്കുന്നതിനുള്ള യന്ത്രനിർമ്മിതങ്ങളായ സാധനങ്ങൾ ഇത്ര വളരെ വർദ്ധിച്ചിട്ടു നാല്പതു്—അമ്പതു് കൊല്ലമേ ആയിട്ടുള്ളു. അക്കാലത്തെ കേരളത്തിലാകട്ടെ നിത്യജീവിതത്തിന്നാവശ്യങ്ങളായ സാധനങ്ങൾ മാത്രമാണു് ഉല്പാദിപ്പിച്ചിരുന്നതു്. അന്നൊക്കെ നാണ്യങ്ങൾ വളരെ കുറച്ചേ ഉണ്ടായിരുന്നുള്ളു. ഇന്നത്തെപ്പോലെ യന്ത്രങ്ങളിൽ നാണ്യങ്ങളോ നോട്ടുകളോ അടിച്ചു നാട്ടിലെല്ലാം പരത്തിയിരുന്നില്ല; നാണ്യപ്പെരുപ്പംകൊണ്ടുള്ള ബുദ്ധിമുട്ടുണ്ടായിരുന്നില്ല. കൈമാറ്റത്തിന്നാവശ്യമായേടത്തോളം തന്നെ നാണ്യങ്ങളില്ലാത്ത വിഷമമാണുണ്ടായിരുന്നതു്. വലിയ കമ്പോളങ്ങളേ കേരളത്തിലുണ്ടായിരുന്നില്ല. അധികഭാഗവും ആളുകൾ സാധനങ്ങൾ കൈമാറിയിരുന്നതു് പകരം സാധനങ്ങൾ കൊടുത്തിട്ടു് (Barter) ആയിരുന്നു. അതിനാൽ സാധനങ്ങൾക്കു വില ഒരേ നിലയിൽ നില്ക്കുകയല്ലാതെ വർദ്ധിക്കുകയോ കുറയുകയോ ചെയ്യുന്ന പ്രശ്നമേ അന്നില്ല. നാണ്യത്തിന്റെ പ്രചാരം വളരെ കുറവായിരുന്നതിനാലും, കൃഷി പ്രധാനമായിരുന്നതിനാലും നെല്ലിനു ക്ഷാമമില്ലാത്തതുകൊണ്ടും ഭക്ഷണമെല്ലാം ധാന്യമായിട്ടാണു് കൊടുത്തിരുന്നതു്. ടിപ്പുവാണു് കേരളത്തിലെ ഭൂമികൾക്കു നികുതി കെട്ടിയതെങ്കിലും പിന്നീടു് രാജാക്കന്മാരും കൂടി വള

രെക്കാലത്തോളം അത് വസൂലാക്കിയിരുന്നത് ധാന്യം — വിളവ്—ആയിട്ടായിരുന്നുവല്ലോ. അത് കൃഷിക്കാർ 'മണ്ണൂത്തുംവാതിൽക്കൽ *' കൊണ്ടുപോയി അളക്കുകയായിരുന്നു പതിവ്.

യന്ത്രനിർമ്മിതങ്ങളായ വിദേശസാധനങ്ങളുടെ ഇറക്കുമതിയും, നാണ്യവ്യവസ്ഥയും വന്നിട്ടുകൂടി അടുത്ത കാലം വരെ (ഇപ്പോഴത്തെ ഭാഗം കഴിയുന്നതു വരെ) ആ പഴയ ചിട്ടപ്രകാരം തന്നെ തറവാട്ടുകാർ സാധിക്കുന്നേടത്തോളം എല്ലാ നടവടികളും നടത്തിവന്നിരുന്നു. ഭാഗത്തിനു ശേഷവും അപൂർവ്വം ചില വലിയ തറവാട്ടുകാർ അങ്ങിനെത്തന്നെ നടത്തിവരുന്നില്ലെന്നില്ല. അതിന്നുള്ളെങ്കിലും തെളിവുകളുണ്ട്. മറിച്ച് ഇന്നത്തെപ്പോലെ വില ചെല്ലുക പതിവായിരുന്നുവെന്നു തെളിയിക്കാനാണ് വിഷമം.

ഇനി ഞാൻ കുറച്ചു വിസ്തരിച്ചു പറയട്ടെ. ഇതിന്റെ തെളിവിലേയ്ക്കു ആദ്യമായി എന്റെ ഇല്ലത്തെ കഥയാണെടുക്കുന്നത്. ഈ വിവരങ്ങൾ കിട്ടാൻ വേറെ ചില ഇല്ലങ്ങളിൽ അന്വേഷിക്കായ്കയില്ല. ഭാഗത്തിനു മുമ്പുള്ള വിവരമാണല്ലോ കിട്ടേണ്ടതു്. ഭാഗം കഴിഞ്ഞിട്ട് പതിനാറ്—ഇരുപതും—അതിലധികവും—കൊല്ലങ്ങൾ കഴിഞ്ഞതിനാൽ ആ പഴയ കണക്കുകൾ തിരഞ്ഞെടുക്കാൻ വിഷമമായി. മാത്രമല്ല പലർക്കും അതു പറയാനും, പറഞ്ഞാൽത്തന്നെ പ്രസിദ്ധം ചെയ്യാനും സങ്കോചവുമുണ്ട്. എങ്കിലും അന്വേഷണഫലമായി കുറച്ചൊക്കെ വിവരങ്ങൾ കിട്ടിയിട്ടുണ്ട്; അതെല്ലാം താഴെ പറയുന്നുമുണ്ട്. എന്റെ ഇല്ലത്തുണ്ടായിരുന്ന നടവടികളാണെങ്കിൽ പരിപൂർണ്ണമായും എനിക്കു നിശ്ചയമുള്ളതിനാൽ ആദ്യമായി അതുതന്നെ ഉദാഹരണത്തിന്നുവേണ്ടി എടുക്കുന്നതാകുന്നു. എന്റെ വിസ്തരത്തെ—അല്ലെങ്കിൽ ആത്മപ്രശംസയെ—വായ

* 'മണ്ണൂത്തുംവാതിൽക്കൽ' എന്നതിന്റെ അർത്ഥം അന്നത്തെ ഭാഷയിൽ ഏതാണ്ട് താലൂക്കാഫീസിന്റെ സ്ഥാനത്തുള്ള ഒരു ഗവർമ്മെണ്ടാഫീസെന്നാകുന്നു.

നക്കാർ തെററിദ്ധരിയ്ക്കാതിരിയ്ക്കാൻ വേണ്ടി ഇത്രയും പറഞ്ഞതാണ്. ഇനി വിഷയം തുടരട്ടെ.

എൻെറ ഇല്ലത്ത് അടിയാരായി ഭാഗം കഴിയുന്നതു വരെ അഞ്ചു വീട്ടുകാരാണുണ്ടായിരുന്നതു്. ഇവരിൽ ഈരണ്ടു വീടുകളിൽനിന്ന ഓരോ സ്ത്രീകൾ വീതം ദിവസന്തോറും ഇല്ലത്തെ പ്രവൃത്തിയ്ക്കു വരണം. ഈ ജോലിയ്ക്കു പറയുന്ന ഭാഷ 'ഒരുക്ക്' എന്നും, ജോലിക്കാരുടെ പേർ 'ഒരുക്കകാർ' എന്നുമാകുന്നു. ഓരോ ഊഴം പതിനഞ്ചു ദിവസമാണ്. അതു കഴിഞ്ഞാൽ ഊഴപ്രകാരം പിന്നത്തെ രണ്ടു വീടുകളിൽനിന്ന ഓരോരുത്തർ വരും; പതിനഞ്ചു ദിവസം കഴിഞ്ഞാൽ അവരും പോയി പിന്നത്തെ ഊഴക്കാർ വരികയായി. ഇതാണ ചിട്ട. ജോലിയുള്ള കാലത്ത് അവരുടെ ചിലവെല്ലാം ഇല്ലത്തു കഴിയും. അതിന്നു പുറമെ ഓരോ വീട്ടുകാർക്കും മാസത്തിൽ ആറു പറ നെല്ല് ശമ്പളവുമുണ്ട്. അപ്പോൾ കൊല്ലത്തിൽ 6 മാസമേ ജോലിയുള്ളുവെങ്കിലും ജോലിയുള്ള കാലത്ത് ഒരു ഭൃത്യസ്ത്രീയ്ക്കു ചിലവു കഴിച്ച് മാസത്തിൽ പന്ത്രണ്ടു പറ നെല്ല് കിട്ടുന്നു. അതിന്ന ഇന്നത്തെ ചുരുങ്ങിയ വില—പറയ്ക്കു അഞ്ചുറുപ്പിക എന്ന തോതിൽ—കണക്കാക്കിയാൽ തന്നെ മാസത്തിൽ അറുപതുറുപ്പികയായല്ലൊ. ഇതിന്നു പുറമെ ഓണം, വിഷു, തിരുവാതിര, പിറന്നാളുകൾ മുതലായ ദിവസങ്ങളിലെല്ലാം അവസ്ഥാനുസരണം അരി, എണ്ണ, മുണ്ട്, സദ്യ മുതലായ പല അവകാശങ്ങളും ഈ അഞ്ചു വീട്ടുകാർക്കു കൊടുക്കുകയും പതിവായിരുന്നു. (ആദ്യകാലത്ത് രണ്ടൊ മൂന്നൊ വീട്ടുകാരെ അടിയാരായിട്ടുണ്ടാവു എന്നും, പിന്നീടു അവർ ഭാഗം പിരിഞ്ഞും മററും വർദ്ധിച്ചിട്ടാണ അഞ്ചു വീട്ടുകാരായതെന്നുമാണെൻെറ ഊഹം. അങ്ങിനെ രണ്ടു വീട്ടുകാർ മാത്രമേയുള്ളുവെങ്കിൽ എന്നെന്നും ജോലിയുണ്ടെന്നു മാത്രമല്ല മാസത്തിൽ ചിലവു കഴിച്ച് 15 പറ നെല്ല് ശമ്പളമായി കിട്ടുകയും ചെയ്യുന്നു.) കേവലം ഒരു ഭൃത്യസ്ത്രീയ്ക്കു—പഠിപ്പൊ പാസ്സൊ ഒന്നുമില്ലാത്ത ഒരു

പെണ്ണിന്നു—ഇത്രയും അനേകം ഇന്നു ഇത്തരം പഴയ നടവടി കളിൽനിന്നല്ലാതെ മറ്റെവിടെനിന്നെങ്കിലും കിട്ടുന്നുണ്ടാകുമോ? അവർ ചെയ്തിരുന്നതു കേവലം ഭൃത്യപ്രവൃത്തിയായിട്ടല്ല, 'കലധർമ്മ' മായിട്ടായിരുന്നുവെന്നും, അതിന്നു കൊടുത്തിരുന്നതൊക്കെ കൂലിയും പ്രതിഫലമോ ശമ്പളമോ ആയിട്ടല്ലെന്നും, 'ദക്ഷിണ'യായിട്ടായിരുന്നുവെന്നും പറഞ്ഞതിന്റെ അർത്ഥമതാകുന്നു. മറിച്ച് ഒരു ഭൃത്യസ്ത്രീയെ ഇന്നു ജോലിയ്ക്കു നിശ്ചയിക്കയാണെങ്കിൽ ചിലവു കഴിച്ച് പതിനാഞ്ചുറുപ്പിക ശമ്പളം കൊടുക്കേണമെങ്കിൽ ധാരാളമായല്ലോ. എന്നിട്ടുമതുവെച്ചു കാലമായപ്പോഴേയ്ക്കുതന്നെ വലിയക്കാരെ സ്സംബന്ധിച്ചേടത്തോളം ഈ സമ്പ്രദായം മാറി പുതിയ സമ്പ്രദായത്തിൽ ശമ്പളം കൊടുക്കുന്ന രീതി നടപ്പായിക്കഴിഞ്ഞിരുന്നുവെന്നു പറയാം.

ഇതുപോലെ എല്ലാ ഇല്ലങ്ങളിലും ഒരുക്കക്കാരായ പെണ്ണുങ്ങൾക്കു കൊടുത്തിരുന്ന പ്രതിഫലം 'ദക്ഷിണ'യുടെ സമ്പ്രദായത്തിലായിരുന്നു; ശമ്പളത്തേക്കാൾ എത്രയോ അധികമായിരുന്നു അതെന്നും അറിയണം. ഇപ്പോൾ ഭാഗം കഴിഞ്ഞിട്ടുണ്ടെങ്കിലും വലിയ പ്രമുഖന്മാരായ ചില തറവാട്ടുകാർ ആ സമ്പ്രദായത്തിൽ വലിയ മാറ്റമൊന്നും വരുത്തിയിട്ടില്ല. അതൊന്നും പ്രസിദ്ധം ചെയ്യാൻ ആവശ്യമില്ലാത്തതിനാൽ ഇവിടെ കാണിയ്ക്കാത്തതാകുന്നു.

ഉപനയനം ചൌളം മുതലായ ക്രിയകൾക്കിടയിൽ അടിയാക്ക്—ശൂദ്രനും ശൂദ്രിയ്ക്കും അന്തികവൃത്തിയ്ക്കും—നടമിറ്റത്തുവെച്ചു ചെയ്യേണ്ടതായ പ്രവൃത്തികൾ പലതുമുണ്ടാകകൊണ്ട് തീരുന്നതുമുള്ള. എങ്കിലും അതിന്നൊക്കെ ഓരോ കോടിവസ്ത്രവും, പറനിറപ്പു മുതലായതും അവകാശമായി കൊടുക്കുന്നു. എന്നുവെച്ചാൽ കോടിവസ്ത്രത്തത്ത് വെളക്കം പറനിറപ്പും വെച്ചിട്ടു വേണം ആ ചടങ്ങു നിർവ്വഹിയ്ക്കാനെന്നർത്ഥം. അതെല്ലാം അവർക്കുള്ളതായ അവകാശവുമാണ്. ശവസംസ്കാരം കഴിഞ്ഞ ശേഷം ഉദകക്രിയയ്ക്കു മുമ്പിലും, ദീക്ഷ

യും ഗർഭിണിയും അവസാനിക്കുന്ന ദിവസങ്ങളിലും, വിവാഹത്തിന്റെ ആയിനിയൂണിനു മുമ്പിലും ചെയ്യുന്ന ക്ഷൌരങ്ങൾക്ക് വിളക്ക് പറനിറപ്പ് മുതലായതു വെച്ചിട്ടേ പതിവുള്ളു. അതെല്ലാം ആ വെളക്കത്തല നായർക്കുള്ളതായ അവകാശവുമാകുന്നു. അതിനു പുറമെ സാധാരണ ദിവസങ്ങളിൽ ക്ഷൌരം ചെയ്യാറുള്ള പതിവു കൊടുക്കുകയും ചെയ്യും. ഇതൊക്കെ ദക്ഷിണയായിട്ടാണെന്ന കാര്യത്തിൽ സംശയമുണ്ടോ?

ഉണ്ണൂത്തി മററു വെക്കുന്നതിനും വിളക്ക് പറനിറപ്പ് മുതലായതു വെക്കണം. അതവർക്കുള്ള അവകാശവുമാണ്. ഇന്നു റോഡരുകിലെല്ലാം ബാർബർ ഷാപ്പുകൾ കാണുന്നതുപോലെ അന്നൊന്നും ക്ഷൌരപ്പുരകളുണ്ടായിരുന്നില്ല. ക്ഷൌരം ചെയ്യാനാവശ്യപ്പെട്ടാൽ തക്കസമയത്തു അവിടെ ചെന്നു ചെയ്തുകൊടുക്കുക മാത്രമായിരുന്നു പതിവ്. ഇന്നും നാട്ടിൻപുറങ്ങളിൽ ചെയ്തുവരുന്നതങ്ങിനെയാണ്. എന്നുവെച്ചാൽ അതൊരു വ്യാപാരമോ ബിസിനസ്സോ ആയിട്ടല്ല അവർ നടത്തിവരുന്നതെന്നർത്ഥം. അതിനായി അവർക്ക് കൊടുത്തിരുന്നതാകട്ടെ കേവലം കൂലിയായിട്ടല്ല, ദക്ഷിണയായിട്ടാകുന്നു. എന്റെ ഇല്ലത്ത് ഒരാൾക്ക് ഒരിക്കൽ ക്ഷൌരം ചെയ്താൽ അവർക്ക് കൊടുത്തിരുന്നതു 3 നാഴി അരിയും 3 ഇടങ്ങഴി നെല്ലുമായിരുന്നു. അതു രണ്ടേകാലിടങ്ങഴി അരിയായല്ലൊ. ഇന്നത്തെ വിലയ്ക്കു (പറയ്ക്കു പത്തുറുപ്പികയാണെങ്കിൽ) രണ്ടേകാൽ ഉറുപ്പികയോളം വരും. എന്റെ അമ്മാത്ത്—കവൂർ തൊല്ലൂർ—ഓരോ ക്ഷൌരത്തിനു ഓരോ പറ നെല്ലാണ് കൊടുത്തിരുന്നത്. പ്രദേശമനുസരിച്ച് ഇക്കാര്യത്തിൽ ഏററക്കുറച്ചിലുണ്ടാവാം. എന്റെ ഇല്ലത്തുനിന്നും കവൂരുനിന്നും കൊടുത്തിരുന്നതുകൊണ്ടുതന്നെ അത് വ്യക്തമാകുന്നുണ്ടല്ലോ. എല്ലാ ഇല്ലങ്ങളിൽനിന്നും, സ്ഥാനികളും ജന്മികളുമായ നായർത്തറവാടുകളിൽനിന്നും കൊടുത്തിരുന്നതു ഇങ്ങനെത്തന്നെയായിരുന്നു. ഇത് പ്രവൃത്തിക്കുള്ള പ്രതിഫലമായിട്ടാ

കൂലിയായിട്ടോ അല്ലെന്നും, ദക്ഷിണയായിട്ടാണെന്നും പറയേണ്ടതില്ലല്ലൊ.

ഇതുപോലെതന്നെ വെളുത്തേടത്തു നായൎക്കും നെല്ലാണ് കൊടുത്തിരുന്നതു്; അതു് അലക്കിയ തുണിയുടെ എണ്ണം നോക്കിയിട്ടായിരുന്നില്ല, മാസശമ്പളമായിട്ടായിരുന്നു. എന്റെ ഇല്ലത്തു് ഇവൎക്കു മാസത്തിൽ കൊടുത്തിരുന്നതു് ആറു പറ നെല്ലാകുന്നു. അമ്മാത്തു് അതു് 30 പറ നെല്ലാണ്. (അവിടെ എല്ലാവരും നിത്യവെളുത്തവരാണെന്നും അറിയണം) * എല്ലാവരുടെയും കൂടിയാൽ തന്നെ ഏറിയ പക്ഷം മാസത്തിൽ നാല്പതു–അയ്മ്പതു് മുണ്ടുകളിലധികം അലക്കാനുണ്ടാവില്ല. അതിന്നാണ് 7 പറ നെല്ലു് (35–ക.) കിട്ടുന്നതു്. അതും ഇന്നത്തെ മട്ടിൽ കൊടുക്കേണ്ടിവരുന്ന കൂലിയല്ലെന്നും, ദക്ഷിണയാണെന്നും പറഞ്ഞാൽ തെററുണ്ടാകുമോ? തുണിയൊന്നിന്നു ശരാശരി 15 പൈസ കൊടുത്താൽ അലക്കിത്തരുന്ന അലക്കുകമ്പനികൾ ഇന്നപൂൎവ്വമല്ലല്ലൊ. അതിന്റെ കണക്കാക്കിയാൽ ഏറിയ പക്ഷം പത്തുറുപ്പികയിലധികം ചെലവില്ലെന്നു തീൎച്ചയല്ലെ? മാസംതോറുമുള്ള ആൎത്തവസ്നാനത്തിന്നു അന്തൎജ്ജനങ്ങൾക്കും ഋതുമതികളായ കന്യകമാൎക്കും മാററുടുത്തു കുളിയ്ക്കണമല്ലൊ. ഓരോ പ്രാവശ്യം മാററു കൊണ്ടുവരുന്നതിന്നു മണ്ണാത്തിയ്ക്കും ഓരോ ക്ഷൌരത്തിന്നെന്നപോലെ 3 നാഴി അരിയും 3 ഇടങ്ങഴി നെല്ലുമാണ് ഇല്ല

* പാറോക്കര മനയ്ക്കൽ അടുത്ത കാലം വരെ അലക്കുകാരനും ക്ഷൌരക്കാരനും കൊല്ലത്തിൽ 60 നാഴിപ്പറയ്ക്കു 75 പറ നെല്ലു പാട്ടം കിട്ടുന്ന ഭൂമിയാണ് കൊടുത്തിരുന്നതു്; ഓണം, വിഷു, തിരുവാതിര മുതലായതിന്നു 10 നാഴി അരി ഇതിന്നു പുറമെയും ഉണ്ടു്. മേപ്പാട്ട് മനയ്ക്കൽ ഒരു ക്ഷൌരത്തിന്നു 7 നാരായം (4½ ഇടങ്ങഴി) നെല്ലും, വെളുത്തേടന്നു മാസത്തിൽ 60 നാഴിപ്പറയ്ക്കു 10 പറ നെല്ലും; പൂമുള്ളി മനയ്ക്കൽ ഒരു ക്ഷൌരത്തിന്നു 3 നാഴി അരിയും ഒരു നാരായം (6 നാഴി) നെല്ലും, വെളുത്തേടന്നു മാസത്തിൽ 60 നാഴിപ്പറയ്ക്കു 5 പറ നെല്ലുമാണ് കൊടുത്തിരുന്നതെന്നു അന്വേഷണത്തിൽ നിന്നറിവായിട്ടുണ്ടു്.

ളുന്നതിന്നു കൊടുത്തിരുന്നതു്. ഒരു തുണി അലക്കിക്കൊണ്ടു വരുന്നതിന്നാണു് ഇന്നത്തെ വിലയ്ക്കു 2 ഉറുപ്പിക 25 പൈസ കിട്ടുന്നതു്. ഇതുപോലെ ആന്തൂരാന്മാരുടെ മൺപാത്രങ്ങൾക്കും ചക്കാലന്മാരുടെ എണ്ണയ്ക്കും ചാലിയന്മാരുടെ വസ്ത്രത്തിനും (എല്ലാം ഉല്പന്നങ്ങൾക്കും) തന്നെ കേവലം വിലയായിട്ടല്ല ദക്ഷിണയായിട്ടാണു് കൊടുത്തിരുന്നതു്.

അബ്രാഹ്മണരുടെ കാര്യത്തിൽ മാത്രമല്ല ബ്രാഹ്മണരെക്കൊണ്ടു ചെയ്യിക്കുന്ന വൈദിക-മാന്ത്രിക-താന്ത്രികാദി കർമ്മങ്ങൾക്കും പണ്ടൊക്കെ—അധികഭാഗവും—ദക്ഷിണയായി കൊടുത്തിരുന്നതു നെല്ലായിട്ടായിരുന്നു; ആ സമ്പ്രദായം ഇന്നു തുടർന്നുവരുന്നതും അത്ര അപൂർവ്വമല്ല. അമ്പലങ്ങളിലെ ശാന്തിക്കാർക്കു് ശാന്തിവൃത്തിയും, കഴകക്കാർക്കു് കഴകവൃത്തിയും നെല്ലായിട്ടാണു കൊടുത്തിരുന്നതെന്നും, ഇന്നു പലർക്കും കൊടുത്തുവരുന്നതെന്നുമുള്ള വസ്തുത പ്രായേണ എല്ലാവരുമറിഞ്ഞിരിക്കും (കഴകക്കാരിൽ മിക്ക പേർക്കും അതു ചോറായിട്ടാണു്—അമ്പലത്തിലെ നിവേദ്യമായിട്ടാണു്—കൊടുക്കുന്നതെന്നും പറയട്ടെ). പ്രസിദ്ധ തന്ത്രിയായ പടിഞ്ഞാറേടത്തു ഭട്ടതിരിക്കു പെരുവനം അമ്പലത്തിൽ നിത്യം ഓരോ പൂജ കഴിയ്ക്കണം. അതിനുള്ള ദക്ഷിണയായി ഇന്നും കൊടുത്തുവരുന്നതു് ഒരു പറ നെല്ലാകുന്നു. ഇവർക്കുതന്നെ ഊരകത്തമ്പലത്തിൽ മണ്ഡലക്കാലത്തു് നാല്പത്തൊന്നു ദിവസത്തെ ജോലിയുണ്ടു്. അതിനു കൊടുക്കുന്ന ദക്ഷിണ നൂറു പറ നെല്ലാകുന്നു. ആറാട്ടുപുഴ ക്ഷേത്രത്തിലും ഇതുപോലെ മണ്ഡലക്കാലത്തെ ജോലിക്കു നൂറു പറ നെല്ലാണു കൊടുത്തിരുന്നതു്. കൊ. വ. 1100-നോടടുത്ത കാലത്തു് അതു പണമാക്കി മാറി; അന്നത്തെ മാർക്കറ്റുവില നോക്കി [പറയ്ക്കു], ആറണ—37 പൈസ—യാക്കി നിശ്ചയിച്ചുവത്രെ. അതല്ല രസം; അന്നു ആറണ വില നിശ്ചയിച്ചതിൽ അവർക്കു സന്തോഷമാവുകയാണു ചെയ്തതെന്നും അറിയേണ്ടതാണു്. ഒരു പൂജ ചെയ്യാൻ ഏറിവന്നാൽ അ

രം—മുക്കാൽ മണിക്കൂർ സമയമേ വേണ്ടൂ. അതിന്നാണു ഇന്നത്തെ നിരക്കിൽ അഞ്ചുറുപ്പിക കിട്ടുന്നതു്. അതാണു 'ദക്ഷിണ'യുടെ സ്വഭാവം. ഇങ്ങിനെ ദക്ഷിണ നെല്ലായിക്കൊടുക്കുമ്പോഴും നാണ്യപ്പെരുപ്പം വിലയുടെ കൂടുതൽക്കുറവുകൾ മുതലായ ദോഷങ്ങൾ ഒന്നും അതിനെ ബാധിക്കുകയുമില്ലല്ലോ.

ഉദാഹരണത്തിന്നായി ഇപ്രകാരം നിലവിലുള്ള ചില നടപടികളെ ഇവിടെ ചൂണ്ടിക്കാണിച്ചുവെന്നേയുള്ളു. ചണ്ഡാലപര്യന്തമുള്ള എല്ലാ കുലധർമ്മക്കാരും പ്രവർത്തിച്ചിരുന്നതെല്ലാം ഇങ്ങിനെ കുലധർമ്മമെന്ന നിലയ്ക്കും, അവർക്കു കൊടുത്തിരുന്നതെല്ലാം ദക്ഷിണയായിട്ടുമായിരുന്നു. ഉല്പാദകന്മാരായ കുലധർമ്മക്കാരിൽ (ശൂദ്രൻ പള്ളിച്ചാൻ അത്തിക്കുറുശ്ശി എന്നിവരൊഴികെ) അതേ കുലധർമ്മം കൊണ്ടു് ജീവിച്ചുവരികയും, ദേശക്കാർ തങ്ങളുടെ ആവശ്യങ്ങൾ അവരെക്കൊണ്ടുതന്നെ നിർവ്വഹിച്ചുവരികയും ചെയ്യുന്നവരായിട്ടു് ഇപ്രകാരം വെളുത്തേടത്തു്—വെളക്കത്തല നായന്മാർ മാത്രമേയുള്ളു. അലക്കുകമ്പനികളുടേയും ബാർബർ ഷാപ്പുകളുടേയും പ്രചാരം കാരണം (പട്ടണങ്ങളിലാണധികം) വെളുത്തേടത്തു്—വെളക്കത്തല നായന്മാർക്കും ജീവിക്കുവാൻ വിഷമം വന്നുതുടങ്ങിയിട്ടുണ്ടു്. എന്നാലും അത്രയെ ആയിട്ടുള്ളു; അസാദ്ധ്യമായിട്ടില്ല. ആശാരൻ, ചക്കാൻ, ചാലിയൻ മുതലായവരുടെ കഥ പറയാനില്ലല്ലോ.

കോഴിക്കോട്ടുനിന്നു വടക്കുഭാഗം വടക്കൻകേരളമായും, അവിടെനിന്നു എറണാകുളം—അല്ലെങ്കിൽ വൈപ്പും—വരെ മദ്ധ്യകേരളമായും, ബാക്കി തെക്കൻകേരളമായും വിഭജിക്കും. പുതിയ—പാശ്ചാത്യ—പരിഷ്കാരത്തിന്റെ വരവു് തെക്കുനിന്നു വടക്കോട്ടാകുന്നു. അതു് ഏററവും അധികം വ്യാപിച്ചിട്ടുള്ളതു് തെക്കൻകേരളത്തിലും, അതിൽ കുറവു് മദ്ധ്യഭാഗത്തും, ഏററവും കുറഞ്ഞ പ്രദേശം വടക്കൻകേരളവുമാണു്. അതനുസരിച്ചുതന്നെ ഈ വക പഴയ നടപടികളിൽ വന്നുചേർന്ന മാററത്തിന്റെ തോതു തെക്കൻകേരള

ത്തിൽ ജാസ്തിയും, ക്രമത്താലെ വടക്കൻകേരളത്തിൽ കുറവുമാകുന്നു. അതിനാൽ ഈ വക അവാന്തരവിഭാഗങ്ങളെയും, പണ്ടത്തെ സമ്പ്രദായത്തിൽ അവൎക്കു കല്പിച്ചിരുന്ന കുലധൎമ്മങ്ങളെയും മററും സംബന്ധിച്ചുള്ള യഥാൎത്ഥ വിവരം തെക്കൻകേരളത്തിലും മധ്യകേരളത്തിലും അന്വേഷിച്ചാൽ ഒരുപക്ഷെ അറിയാൻ കഴിഞ്ഞില്ലെന്നു വരാം; വടക്കൻകേരളത്തിൽ ഇപ്പോഴും അതെല്ലാം അറിയാൻ കഴിയാതായിക്കഴിഞ്ഞിട്ടില്ല.

മധ്യകേരളത്തിലും തെക്കൻകേരളത്തിലും ഇന്നും കുലധൎമ്മംകൊണ്ടുതന്നെ ജീവിച്ചുവരുന്നവർ വെളുത്തേടത്ത്_വെളക്കത്തല നായന്മാർ മാത്രമാണെന്നും, അവൎക്കു കൊടുത്തുവരുന്ന അനുഭവം കേവലം പ്രതിഫലമായിട്ടല്ലെന്നും, ദക്ഷിണയായിട്ടാണെന്നും വ്യക്തമാണല്ലൊ. അതുപോലെ ആന്തൂരാൻ മുതൽ പുലയർ പറയരടക്കമുള്ള എല്ലാ കുലധൎമ്മക്കാരും പണ്ടുകാലത്ത് ദക്ഷിണയുടെ അടിസ്ഥാനത്തിലായിരുന്നു പ്രവൎത്തിച്ചിരുന്നത്. അവരിൽ ഒട്ടുക്കാൽ പേരെയും പ്രോത്സാഹിപ്പിക്കുന്ന മാൎഗ്ഗമില്ലാതാവുകയാൽ കുലധൎമ്മമുപേക്ഷിച്ച് പലരും ഉപജീവനത്തിനുവേണ്ടി ദേശം വിട്ടുപോവുകയും ഇതരപ്രവൃത്തികളിൽ പ്രവേശിക്കുകയും ചെയ്തു. എന്നാൽ വടക്കൻകേരളത്തിൽ ആന്തൂരാൻ, ചക്കാൻ, ചാലിയൻ എന്നീ കുലധൎമ്മക്കാരായ നായന്മാർ അവരുടെ കുലധൎമ്മംകൊണ്ട് ജീവിച്ചുവരുന്നവർ ഇപ്പോഴും അപൂൎവ്വമല്ല. പരിതസ്ഥിതിയുടെ മാററം കാരണം അവരിലും പല പരിവൎത്തനങ്ങൾ വന്നിട്ടുണ്ട്. എന്നിരുന്നാലും ആ പഴയ സമ്പ്രദായത്തിൽ തന്നെ കുലധൎമ്മവും, ദേശമൎയ്യാദയും, ദേശബന്ധങ്ങളും അനുസരിച്ചു വരുന്നവർ ഇപ്പോഴുമില്ലാതായിട്ടില്ല. ഇനി പ്രകൃതം തന്നെ തുടരട്ടെ.

പണ്ടൊക്കെ കസ്റ്റമർമാരും തൊഴിലാളികളും തമ്മിൽ നടന്നിരുന്ന ഏൎപ്പാടുകളെല്ലാം തന്നെ ഇങ്ങിനെ ദക്ഷിണയുടെ അടി

സ്ഥാനത്തിലായിരുന്നു. ലാഭോചിതമാവുന്നത് പ്രവൃത്തിയുടെ അടിസ്ഥാനമെന്നും സ്വധൎമ്മത്തിന്റെ അടിസ്ഥാനത്തിലേ ചെയ്യാവൂ എന്നുമായിരുന്നു നിയമം. അപ്പോൾ എന്തു വന്നു? തൊഴിലാളികൾ ഒരു ദേശത്തെ ഉല്പന്നങ്ങൾ മററൊരു ദേശത്തു കൊണ്ടുപോയി വിററാൽ വില കൂടുതൽ കിട്ടുമെന്നിരുന്നാലും അങ്ങിനെ ചെയ്യരുതെന്നും, മററൊരു ദേശത്തു പോയാൽ കുറഞ്ഞ വിലയ്ക്കു സാധനം കിട്ടുമെന്നിരുന്നാലും കസ്റ്റമർ അങ്ങിനെ വാങ്ങരുതെന്നും സിദ്ധമായല്ലോ. കുറിച്ച് ഒരു ദേശത്തെ തൊഴിലാളി മററൊരു ദേശത്തു പോയി തൊഴിലെടുക്കുകയും പാടില്ലെന്നു നിൎബ്ബന്ധമുണ്ടായിരുന്നു.

അതുപോലെത്തന്നെ സ്വധൎമ്മത്തിനു മറെറാരൎത്ഥം കൂടിയുണ്ട്. ലാഭോചിതങ്ങളെ നോക്കാതെ തന്റെ പ്രവൃത്തി താൻ ചെയ്തുകൊണ്ടു ഇരിക്കുന്നതെന്നും, പ്രവൃത്തിയുടെ അടിസ്ഥാനം ലാഭോചിതങ്ങളാവരുതെന്നും, മാത്രമല്ല തന്റെ—തനിക്കു വിധിച്ച—പ്രവൃത്തി മാത്രമല്ലാതെ അന്യന്റെ പ്രവൃത്തി ഒരിക്കലും ചെയ്യരുതെന്നും നിൎബ്ബന്ധമുണ്ടായിരുന്നു. "സ്വധൎമ്മേ നിധനം ശ്രേയഃ പരധൎമ്മോ ഭയാവഹഃ" എന്നാണു എല്ലാവരേയും പഠിപ്പിച്ചിരുന്നതു്. അപ്പോൾ എന്തായി? പൊതുജനങ്ങൾക്കാവശ്യമുള്ള സാധനങ്ങൾ വെളിയിട്ടു കൂടാതെ അവിടെത്തന്നെ കിട്ടും. തൊഴിലാളികൾക്കു ഉല്പന്നങ്ങൾ വില്ക്കുവാൻ മാൎക്കററന്വേഷിച്ചു പോകേണ്ടതില്ല. ചുരുക്കമെന്തെന്നാൽ ഓരോ ദേശത്തിലേയും ജനങ്ങൾ സ്വധൎമ്മം ചെയ്തുകൊണ്ടു ജീവിക്കുന്നതെന്നു മാത്രമല്ല, പരധൎമ്മം സ്വീകരിച്ച് നാട്ടിന്നനൎത്ഥമുണ്ടാക്കരുതെന്നു എന്നാകുന്നു. ഈ തത്വമനുസരിച്ചാണ് ഓരോ ദേശത്തും ന്യൂനാതിരേകം കൂടാതെ—ജനങ്ങളുടെ ആവശ്യത്തിനു കമ്മി വരാതെയും, ഓവർ പ്രൊഡക്ഷൻ കാരണം ചരക്കു വിററഴിയാതെ തൊഴിലാളികൾക്കു വിഷമം നേരിടാതെയും—ഇരിക്കത്തക്ക വിധത്തിൽ എല്ലാ വിഭാഗത്തൊഴിലാളികളേയും ഏൎപ്പെടുത്തിയിരുന്നതു്.

ആദ്യകാലത്തു് (1) അമ്പലവാസി, (2) ശൂദ്രൻ, (3) പള്ളിച്ചാൻ, (4) അത്തിക്കുറുശ്ശി, (5) ആന്തുരാൻ, (6) ചക്കാൻ, (7) ചാലിയൻ, (8) വെളുത്തേടൻ, (9) വെളക്കത്തലവൻ, (10) ആശാരി, (11) മൂശാരി, (12) കരുവാൻ, (13) തട്ടാൻ, (14) കൊല്ലൻ, (15) മണ്ണാൻ, (16) പാണൻ, (17) കണിശൻ, (18) പുള്ളുവൻ എന്നിങ്ങനെ 18 തരം തൊഴിലാളികളെ ഉണ്ടായിരുന്നുള്ളു. ഇവരെയെല്ലാം കേരളാടിസ്ഥാനത്തിൽ ഇന്നും കാസർഗോഡു മുതൽ കന്യാകുമാരി വരെ കാണുന്നുമുണ്ടു്. ഇനി ഇവരെപ്പററി വിശദമാക്കാം.

ഓരോ ദേശത്തുമുള്ള ക്ഷേത്രങ്ങളിലേക്കും ആവശ്യമുള്ളേടത്തോളം മാത്രമെ അമ്പലവാസിവർഗ്ഗം ഉണ്ടായിരിക്കൂ. മാത്രമല്ല അതാതു ദേശത്തെ അമ്പലത്തിലെ കഴകപ്രവൎത്തിക്കു അതാതു ദേശത്തെ അമ്പലവാസികൾ തന്നെ വേണമെന്നു നിൎബ്ബന്ധവുമുണ്ടായിരുന്നു. തക്കതായ കാരണം കൂടാതെ അവരെ പിരിക്കുവാനൊ അവരുടെ സമ്മതം കൂടാതെ മററമ്പലവാസികളെക്കൊണ്ടു് പ്രവൎത്തി എടുപ്പിക്കുവാനൊ അമ്പലത്തിലെ ഊരായ്മക്കാൎക്കുപോലും അധികാരമില്ല. അതുപോലെത്തന്നെ ഇവർ മററു ദേശത്തെ അമ്പലങ്ങളിലെ പ്രവൎത്തി എടുക്കുന്നതിന്നു അവിടത്തെ കഴകക്കാരുടെ ആവശ്യവും ഊരായ്മക്കാരുടെ സമ്മതവും കൂടാതെ പാടില്ലെന്നും നിൎബ്ബന്ധമുണ്ടായിരുന്നു. ഓരോ അമ്പലത്തിലെയും കഴകപ്രവൎത്തി അതാതമ്പലവാസികൾക്ക സൌജന്യമായിക്കൊടുത്തതൊന്നുമല്ല; തന്ത്രിമാരെപ്പോലെത്തന്നെ അവരുടെ ജന്മാവകാശവും ചുമതലയുമാകുന്നു. അതിനാൽ അതു് ചെയ്യാതിരിക്കുവാൻ അവൎക്ക അൎഹതയില്ലാത്തതുപോലെത്തന്നെ ചെയ്യിക്കാതിരിക്കുവാൻ—മററു അമ്പലവാസികളെക്കൊണ്ടു ചെയ്യിക്കുവാൻ—ഊരായ്മക്കാൎക്ക അധികാരവുമില്ല.

മുഹമ്മദരുടെയും ടിപ്പുവിന്റേയും ആക്രമണത്താലും, ഹിന്ദുക്കളിൽ കണ്ടുവരുന്ന ശ്രദ്ധക്കുറവിനാലും കേരളത്തിൽ അനേകം അ

മ്പലങ്ങൾ നശിച്ചിട്ടുണ്ടു്. എന്നിട്ടുകൂടി എതെങ്കിലും ഒരമ്പലത്തിലെ കഴകക്കാരായിട്ടല്ലാതെ യാതൊരമ്പലവാസികളേയും ഇന്നു കാണുന്നില്ല. തറയ്ക്കൽ എടക്കുന്നി മുതലായ വാര്യന്മാരും, കൊട്ടിളിൽ ആലിയായ മാരാന്മാരും ഇന്നു വലിയ പണക്കാരും പ്രഭുക്കളുമാണെന്നുള്ളതു ശരിതന്നെ. ഒന്നാലോചിച്ചാലറിയാം; അവരെല്ലാം ഓരോ അമ്പലത്തിലെ കഴകക്കാരാണെന്നും — അഥവാ ആയിരുന്നവെന്നും — ആ കുലധൎമ്മം — വംശത്തൊഴിൽ — മറവുള്ളവരാകെക്കൊണ്ടു മാടത്തിലുള്ളുകയാണെന്നും. പണക്കാരായിത്തീൎന്നപ്പോൾ ആ കഴകപ്രവൃത്തി വല്ലവൎക്കും വിട്ടുകൊടുക്കുകയൊ ഉപേക്ഷിക്കുകയൊ ചെയ്തതാവാനും വിരോധമില്ല. മറിച്ചു് യാതൊരമ്പലത്തിലേയും കഴകക്കാരല്ലാതെ — കഴകക്കാരായിരുന്നവരില്ലാത്ത — യാതൊരമ്പലവാസിവൎഗ്ഗക്കാരേയും ഇന്നും കാണുകയില്ല. മാത്രമല്ല പുതിയ പഠിപ്പൊ ഉദ്യോഗമൊ കൂടാതെ പഴയ രീതിയെത്തന്നെ തുടൎന്നുപോരുന്ന അമ്പലവാസികൾ പട്ടിണി കൂടാതെ ആ കഴകവൃത്തികൊണ്ടുതന്നെ ജീവിച്ചുവരുന്നുമുണ്ടല്ലൊ. ഇതുകൊണ്ടു തെളിയുന്നതു് എന്തെന്നാൽ ഓരോ അമ്പലത്തിലേയും ആവശ്യമുള്ളേടത്തോളവും എന്നാൽ കുറവു വരാത്ത വിധത്തിലും കണക്കാക്കിയാണു കഴകപ്രവൃത്തികൾക്കു അമ്പലവാസികളെ നിശ്ചയിച്ചിട്ടുള്ളതെന്നാണല്ലൊ.

ആണ്ടുരാൻ മുതല്ക്കു പുള്ളുവർ വരെയുള്ള എല്ലാവരും സാങ്കേതികത്തൊഴിലാളികളാകുന്നു. ഇവരെല്ലാം ഉല്പന്നങ്ങൾ ഉള്ള തൊഴിൽക്കാരാണു്. എന്നുവെച്ചാൽ ഓരോത്തരും ഓരോന്നിന്റെ ഉല്പാദകന്മാരാകുന്നു. വെളുത്തേടത്തു് — വിളക്കത്തല നായന്മാരേയും ഇക്കൂട്ടത്തിൽ പെടുത്താം. അവരുടെ തൊഴിൽകൊണ്ടുണ്ടാകുന്ന ഉല്പന്നങ്ങൾ അത്തരത്തിലല്ലെന്നേയുള്ളു. വെളുത്തേടന്റെ അലക്കപണിയും വെളക്കത്തലവന്റെ ക്ഷൌരവും ഒരുതരം ഉല്പന്നം തന്നെയാണു്. അതുകൾ മാൎക്കറ്റിലേയ്ക്കു കൊണ്ടുപോയി വില്പാനൊ സ്റ്റോക്ക ചെയ്യുവാനൊ തരമില്ലെന്നുള്ളതു ശരിതന്നെ. എന്നിരുന്നാലും

അവൾക്കു ന്യായമായ കൂലിയുണ്ടല്ലൊ. ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി ഇവർ മൂന്നു പേരും നമ്പൂതിരിമാരുടെ ഭൃത്യന്മാരു—അടിയാരു—മാണു്. ഇവരിൽനിന്നു മാത്രം പ്രൊഡക്ഷൻ ഒന്നുമുണ്ടാവാനില്ല. ഇവർ ഏതെങ്കിലും സാങ്കേതികജോലികളിൽ വൈദഗ്ദ്ധ്യമുള്ളവരുമല്ല. ഈ ഓരോ സാങ്കേതികജോലിക്കാരേയും—അല്ലാത്തവരേയും—ദേശത്തിൻെറ വലുപ്പച്ചെറുപ്പമനുസരിച്ചു് അവരെക്കൊണ്ടുള്ള ആവശ്യം യഥാകാലം സാധിച്ചുവരുന്ന വിധത്തിലാണു് ഏർപ്പെടുത്തിയിരുന്നതു്. ഇതിനെ ഒന്നുകൂടി വിശദീകരിക്കേണ്ടിയിരിക്കുന്നു. ഉദാഹരണത്തിനു ഒരു പ്രസ്സെടുക്കുക. ഒരു മാനേജർ, ഒരു ഹെഡ്ഡ് ക്ലാർക്ക്, നാലു ഗുമസ്തന്മാർ, ഒരു ഫോർമേൻ, പതിനഞ്ചു കമ്പോസിറ്റർമാർ, നാലു പ്രസ്സുമേൻമാർ, ഫാറം മടക്കുക മുതലായതിനു നാലു പലവക ജോലിക്കാർ, ഒരു പ്യൂൺ ഇത്രയും പ്രവൃത്തിക്കാരോടുകൂടിയ ഒരു പ്രസ്സാണെന്നു വിചാരിക്കുക. ഓരോ സെക്ഷനിലും ഇത്രയും ജോലിക്കാരുണ്ടായാൽ ആ പ്രസ്സിൻെറ കഴിവനുസരിച്ചു മുടക്കം കൂടാതെ പ്രവൃത്തി നടത്താം. ജോലിക്കാർ വെറുതെ മിനക്കെടേണ്ടിവരില്ല. ജോലിക്കാർ പോരാത്തതയാൽ പ്രവൃത്തി ബാക്കിയാവുകയുമില്ല. ഓരോ വിഭാഗത്തിലേയ്ക്കും ജോലിക്കാരെ നിയമിച്ചിട്ടുള്ളതു് ആ വിധം ആലോചനാപൂർവ്വമാകുന്നു.

കമ്പോസിറ്റർമാരിൽ ആരെങ്കിലും ജോലിക്കു വരാതിരിക്കുകയോ പിരിഞ്ഞുപോവുകയോ ചെയ്താൽ പ്രസ്സുമാന്മാർക്കു് പണിയില്ലാതെ മെനക്കെടേണ്ടിവരും; അതാതു കടലാസ്സു മടക്കുക മുതലായ മറെറതെങ്കിലും ഒരു പണിയിലേർപ്പെട്ടാൽ ആ തൊഴിലെടുക്കുന്നവർക്കും പണിയില്ലാതെ മെനക്കേടാകുമല്ലൊ. അതുപോലെ ഒരു പ്രസ്സുമാൻ വന്നില്ലെങ്കിൽ ചേർത്ത ഫോറങ്ങൾ അടി കഴിയാതെ ബാക്കിയാകും; അതാതു കമ്പോസു ചെയ്യാൻ തുടങ്ങിയാലോ അടി കഴിയാത്ത ഫോറങ്ങൾ വീണ്ടും ജാസ്തിയാവുകയും ചെയ്യും. ഒരു ഗു

മസ്സൻ വരാതിരിക്കുകയോ പിരിഞ്ഞുപോവുകയോ ചെയ്താൽ ആ ജോലിയും തീരാതെ ബാക്കിയായി വരും. എന്തിനു വിസ്തരിക്കുന്നു! നിശ്ചയപ്രകാരം എല്ലാവരും ജോലിയെടുത്താൽ ബാക്കിയോ കുറവോ കൂടാതെ എല്ലാ പ്രവൃത്തികളും ശരിക്കു നടക്കും; ആ പ്രസ്സ് ലാഭകരമായ സ്ഥാപനമായിരിക്കുകയും ചെയ്യും. അവരിലേതെങ്കിലും ഒരാൾ വിട്ടു വരുന്നുകയോ മറെറാരു ജോലി ചെയ്യുകയോ എന്തായാലും ശരി, ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ അതു ആ പ്രസ്സിനെ ദോഷകരമായി ബാധിക്കാതിരിക്കയുമില്ലല്ലൊ. എല്ലാവരും സ്വകൃത്യം യഥായോഗ്യം നിൎവ്വഹിച്ചാലോ ആ സ്ഥാപനം എല്ലാവൎക്കും ഗുണകരമായിരിക്കുകയും ചെയ്യും. അങ്ങിനെ തങ്ങളുടെ പ്രവൃത്തികൾ മുടക്കം കൂടാതെ കഴിവനുസരിച്ചു കൃത്യസമയത്ത് ചെയ്തുകൊള്ളാമെന്നും, അതിനു ഇന്നിന്ന ശമ്പളം തന്നുകൊള്ളാമെന്നും അവർ (ജോലിക്കാരും ഉടമസ്ഥനും) തമ്മിൽ ഒരു കരാറിലാണല്ലൊ പ്രവൎത്തിയെടുക്കുന്നതു്.

ഇതുതന്നെയാണു ദേശവ്യവസ്ഥകളുടേയും നില. 30 നമ്പൂതിരിയില്ലങ്ങളും, അവരുടെ അടിയാരായി ഓരോരുത്തൎക്കും ശരാശരി മുന്നു വീതം 90 വീടുകളുമുള്ള ഒരു ദേശമാണെന്നു വിചാരിക്കുക. ആ ദേശക്കാരുടേയെല്ലാം ക്ഷൌരം നിൎവ്വഹിക്കുന്നതിനു രണ്ടു വെളക്കത്തല വീടുണ്ടായാൽ മതിയെങ്കിൽ രണ്ടു മാത്രമേ അവിടെയുണ്ടാകൂ; മൂന്നു വീടുണ്ടായാൽ എല്ലാ കാലത്തും തൊഴിൽ കിട്ടാതെ വരുമെങ്കിൽ ഒരു വീടു മാത്രമായിരിക്കും; രണ്ടുകൊണ്ടും ആവശ്യം യഥാകാലം നിൎവ്വഹിക്കാൻ കഴികയില്ലെങ്കിലാവട്ടെ മൂന്നു വീടുകൾ ഏൎപ്പെടുത്തിയിട്ടുമുണ്ടാവും. ചെറിയ ദേശങ്ങളാകുമ്പോൾ ഒരു കുടുംബത്തിനു അവിടംകൊണ്ടുതന്നെ എന്നെന്നും ജോലിയുണ്ടായെന്നു വരില്ലല്ലൊ. അത്തരം പ്രദേശങ്ങളിൽ ഒരേ ദേശത്തേക്കു മാത്രമല്ലാതെ ഒന്നിലധികം ദേശങ്ങൾക്കു കൂടി ഒരേ തൊഴിലാളിക്കുടുംബത്തെ മാത്രമായും നിശ്ചയിച്ചതായിക്കാണാം.

ഈ സംഗതി വായനക്കാൎക്ക എളുപ്പത്തിൽ പരിശോധിക്കുന്നതിനും ബോദ്ധ്യപ്പെടുത്തുന്നതിനും ഒരു തെളിവു കാണിക്കാം. ഓരോ ദേശത്തും സവൎണ്ണഹിന്ദുക്കളുടെ വീടുകൾ വളരെ ഉണ്ടാകുമല്ലൊ. എന്നാൽ വെളുത്തേടത്ത്–വെളക്കത്തല നായന്മാരുടെ വീടുകൾ ഓരോന്നൊ ഏറിയപക്ഷം ഈരണ്ടൊ മാത്രമെ ഉണ്ടാകൂ. ഈ സംഗതി വായനക്കാരിൽ ജിജ്ഞാസയുള്ളവരെല്ലാം അവനവന്റെ ദേശത്തെ സ്ഥിതി ഒന്നു പരിശോധിച്ചാൽ വ്യക്തമാകും. ഇതുപോലെ തന്നെ ചക്കാൻ, ചാലിയൻ തുടങ്ങി മണ്ണാൻ, പാണൻ, പറയൻ, പുലയൻ വരെ എല്ലാ തൊഴിൽക്കാരെയും ഓരോ ദേശത്തേക്കും—ജനസംഖ്യയനുസരിച്ച്—ആവശ്യമുള്ളേടത്തോളവും കൂടുതൽക്കുറവു വരാതെയും ആലോചനാപൂൎവ്വം ഏൎപ്പെടുത്തുകതന്നെയാണ് ചെയ്തിരുന്നത്.

നമ്പൂതിരിമാരുടെ അടിയാൎപ്രവൃത്തിക്കു ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി എന്നീ മൂന്നു തരക്കാരാണല്ലൊ വേണ്ടത്. ഇവരിൽ ശൂദ്രവീടുകൾ ഓരോ ഇല്ലത്തേക്കും പ്രത്യേകം പ്രത്യേകം ഒന്നിലധികം ഉണ്ടായിരിക്കും. ഇല്ലങ്ങളിൽ അവരെക്കൊണ്ടുള്ള ആവശ്യം എപ്പോഴുമുള്ളതിനാൽ പുല മുതലായ കാരണങ്ങളാൽ (15 ദിവസം) മുടക്കം വന്നാലും ബുദ്ധിമുട്ടു വരാതിരിക്കുവാനാണ് അങ്ങിനെ അധികം വീട്ടുകാരെ റിസൎവ്വ് ചെയ്ത് വെച്ചിരിക്കുന്നത്. ഇവരിൽനിന്നു ഉല്പന്നങ്ങൾ ഒന്നും ഉണ്ടാകാനില്ലാത്തതിനാൽ അവരുടെ ജീവിതവൃത്തിക്കു വേണ്ടതെല്ലാം അവരുടെ യജമാനനായ അതാതില്ലക്കാർ നിവൃത്തിച്ചുകൊടുക്കേണ്ടിയിരുന്നു; അങ്ങിനെ കൊടുക്കുകയും ചെയ്തിരുന്നു. അതിനു അവരെക്കൊണ്ട് കൃഷി ചെയ്യിക്കലാണ് ആധാരമാക്കിയിരുന്നത്. അങ്ങിനെ കാലാകാലമുള്ള കൃഷിപ്പണി നടത്തലും അടിയാൎപ്രവൃത്തിയും കൊണ്ട് അവർ ജീവിച്ചുപോന്നു. എന്നാൽ പള്ളിച്ചാനും അത്തിക്കുറുശ്ശിയും അങ്ങിനെ എല്ലാ ഇല്ലക്കാൎക്കും പ്രത്യേകമായി നിശ്ചയിച്ചിട്ടില്ല. പള്ളിച്ചാന്റെ വെളി

കമായ ആവശ്യം വിവാഹാവസരത്തിൽ ആന്തോളമെടുക്കുകയാണല്ലൊ; അന്തിക്കവൃദ്ധിയുടേതാകട്ടെ ശേഷക്രിയയ്ക്കുള്ള സഹകരണവുമാകുന്നു. അതിനാൽ ഓരോ ദേശത്തിലും ഓരോന്നു അഥവാ ഇരണ്ടു വീട്ടുകാരെ മാത്രമെ കാണുകയുള്ളു. ചെറിയ ദേശമാണെങ്കിൽ മുമ്പു പറഞ്ഞതുപോലെ രണ്ടു ദേശങ്ങൾക്കു കൂടി ഓരോ വീടെ ഉണ്ടായുള്ളുവെന്നും വരുന്നതാണ്. എന്നാൽ ചാലിയന്മാരെ മാത്രം അങ്ങിനെ ദേശംതോറും അവരോധിച്ചു കുടിയിരുത്തിക്കാണുന്നില്ല, അല്ലെങ്കിൽ കുടിപാൎത്തുകാണുന്നില്ല. അവർ താമസിച്ചു വരുന്നതു് അധികവും ഓരോ തെരുവായിട്ടാകുന്നു. ആദ്യം ഇതറിഞ്ഞപ്പോൾ ഞാൻ കുറച്ചൊന്നമ്പരന്നുപോയി! തക്കതായ കാരണം അതിനുണ്ടാവുമെന്നു തോന്നുകയാൽ അതിനെപ്പററി നിഷ്കൃഷ്ടമായ അന്വേഷണം നടത്തി. അതിൽനിന്നു അതിന്റെ ആവശ്യവും കാരണവും മനസ്സിലാവുകയും ചെയ്തു. ആന്ദുരൻ, ചക്കാൻ, വെളുത്തേടൻ മുതലായ മറെറല്ലാ വംശത്തൊഴിലാളികൾക്കും അവരുടെ ജോലി യഥായോഗ്യം നിൎവ്വഹിപ്പാൻ ഒരേ കുടുംബക്കാർ മാത്രമായാൽ കഴിയും; ഒന്നിലധികം വേണമെന്നില്ല. ചാലിയന്മാരുടെ കുലധൎമ്മം വസ്ത്രം നെയ്യുകയാണല്ലൊ. അതിന്റെ സ്ഥിതി അങ്ങിനെയല്ല. രണ്ടുനാലു വീട്ടുകാരെങ്കിലും ഒന്നിച്ചു ചേൎന്നുകൊണ്ടു അന്യോന്യം സഹായിച്ചാലെ ആ നെയ്ത്തുപണി ശരിക്കു—ആദായകരമായി—നിൎവ്വഹിപ്പാൻ കഴിയൂ. മറെറാരു വിധം പറഞ്ഞാൽ കൂടുതൽ വസ്ത്രങ്ങൾ ഉല്പാദിപ്പിപ്പാൻ അധികം പേർ ഒന്നിച്ചു സഹകരിച്ചു പ്രവൎത്തിക്കുന്നതാവശ്യമാകുന്നു. ചാലിയന്മാർ മററും ഓരോ ദേശത്തും പ്രത്യേകമായി കുടിപാൎക്കാതെ തെരുവുകളിലായി താമസമുറപ്പിച്ചതിന്റെ കാരണമതാണ്. എങ്കിലും മററു കുലധൎമ്മക്കാരെപ്പോലെ ചാലിയന്മാൎക്ക് എതെങ്കിലും ദേശങ്ങളുമായി പ്രത്യേക ബന്ധങ്ങളുണ്ടാവുമെന്നും, താമസം തെരുവുകളിലാണെങ്കിലും അവരെല്ലാം ഓരോ ദേശങ്ങളിലേക്കു അവരോധിക്കപ്പെട്ട

വരായിരിയ്ക്കുമെന്നും മററുമാണ ഞാൻ വിചാരിച്ചിരുന്നതു്. ഈ കാൎയ്യം ചാലിയന്മാരോടുതന്നെ നേരിട്ടു ചോദിയ്ക്കണമെന്നു കരുതി അന്വേഷിയ്ക്കുകയുണ്ടായി. ഫറോക്കിൽനിന്നു 4 നാഴിക തെക്കായി രാമനാട്ടുകരയിൽ ഒരു ചാലിയത്തെരുവുണ്ടു്. അവിടെച്ചെന്നന്വേഷിച്ചതിൽ മററു കുലക്കാൎക്കെന്നപോലെ ചാലിയന്മാൎക്കു ഏതെങ്കിലും ദേശങ്ങളുമായി പ്രത്യേക ബന്ധങ്ങളൊന്നും ഉള്ളതായി അറിഞ്ഞില്ല. ആൎക്കും അതിനെപ്പററി ഒന്നും അറിഞ്ഞുകൂട. എങ്കിലും ഈ ചാലിയന്മാൎക്കു മാത്രം അങ്ങിനെ വരുവാൻ തരമില്ലെന്നും, തൊഴിൽസൌകൎയ്യത്തിന്നുവേണ്ടി കാലാന്തരത്തിൽ ക്രമേണ അവരെല്ലാം സ്വദേശം വിട്ടു തെരുവുകളിലായി താമസിച്ചുതുടങ്ങിയതാവണമെന്നും, അങ്ങിനെ കാലക്രമത്തിൽ പരിവൎത്തനങ്ങൾ പലതും ഉണ്ടായതോടെ ആ വക ബന്ധങ്ങളെല്ലാം വിച്ഛേദിയ്ക്കപ്പെട്ടു് അവർ കേവലം അജ്ഞാതന്മാരായി പരിണമിച്ചതേ ആയിരിയ്ക്കൂ എന്നും ഞാനൂഹിച്ചു; തെക്കൻകേരളത്തിലും മദ്ധ്യകേരളത്തിലും ചാലിയന്മാരെ കാണാനില്ലെന്ന വസ്തുത ഓൎമ്മവരികയും ചെയ്തു.

അതിനാൽ അവിടംകൊണ്ടവസാനിപ്പിയ്ക്കാതെ കൊയിലാണ്ടി വടകര മുതലായ പ്രദേശങ്ങളിൽ പോയി വീണ്ടും അന്വേഷിയ്ക്കുകയാണുണ്ടായതു്. അവിടങ്ങളിലും ചാലിയന്മാർ തെരുവായിട്ടാണു് താമസിയ്ക്കുന്നതെങ്കിലും അവരിൽ പലരും തന്നെ അവരവരുടെ ദേശങ്ങളിലെ ഇല്ലങ്ങളുമായും ക്ഷേത്രങ്ങളുമായും ബന്ധം പുലൎത്തി വരുന്നുണ്ടു്. കൊയിലാണ്ടിയിലുള്ള മേപ്പാടിന്റെ ഇല്ലത്തും, വടകരയിലുള്ള കനിയുടെ ഇല്ലത്തും ഇക്കഴിഞ്ഞ ഓണക്കാലത്തുകൂടി ദേശത്തെ ചാലിയന്മാർ ഓണക്കാഴ്ചയായി വസ്ത്രങ്ങൾ കൊണ്ടുവരികയും അവർ അവകാശങ്ങൾ കൊടുക്കുകയും ചെയ്തതായി അറിയാൻ കഴിഞ്ഞു. അതതു ദേശത്തെ ചാലിയന്മാർ അവിടങ്ങളിലുള്ള ദേശക്ഷേത്രങ്ങളിലെ ഉത്സവത്തിന്നു വേണ്ട വസ്ത്രങ്ങൾ ഇന്നും

കൊണ്ടുവരിക പതിവാണെന്നും, അതിനുള്ള അവകാശത്തോടും കൊടുക്കുന്നതെന്നും കൃഷി അന്വേഷണത്തിൽനിന്നു മനസ്സിലായി. തൊഴിൽസൌകൎയ്യത്തിനുവേണ്ടി മാത്രമാണവർ തെരുവുകളായി താമസിക്കുന്നതെന്നു ഇപ്പോൾ വ്യക്തമായല്ലോ.

അടിയാരായ ശൂദ്രരെപ്പററിയും കുറച്ചു പറയാനുണ്ടു്. പള്ളിച്ചാൻ അത്തിക്കുറുശ്ശി മുതലായി എല്ലാത്തരം കലശന്മാരുടേയും വീടുകളും ഓരോ ദേശത്തിലും ആവശ്യമുള്ളേടത്തോളം മാത്രമേ കുടിയിരുത്തിയിരുന്നുള്ളുവെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെ തന്നെ ശൂദ്രരുടെ വീടുകളെ ഓരോ ഇല്ലത്തിലും ഓരോന്നിൽ കുറയാതെയും എന്നാൽ ഇരണ്ടിൽ കവിയാതെയും ദേശംതോറും കുടിയിരുത്തുകയാണു് ചെയ്തിരിക്കുക. വെളുത്തേടൻ, വെളുക്കത്തല, ആശാരി, മൂശാരി മുതലായ മററു വംശത്തൊഴിലാളികളെപ്പോലെത്തന്നെ ഇവരും അതാതു ദേശത്തെ പൊതുസ്വത്തായിട്ടു വർത്തിച്ചിരുന്നുള്ളു. ഇതിനെ ഒന്നുകൂടി വിശദമാക്കാം. ഓരോ ദേശത്തും അവസ്ഥാനുസരണം ഒന്നോ രണ്ടോ വെളുത്തേടന്മാരേ ഉണ്ടാകൂ. ആ ദേശക്കാരുടെയെല്ലാം അലക്കുപണി അവനാണു നിർവ്വഹിക്കുന്നതു്. അല്ലാതെ ഓരോ ഇല്ലക്കാൎക്കും പ്രത്യേകം വെളുത്തേടനില്ലല്ലോ. ആവശ്യമുള്ളവർ അലക്കുപണി അവനെ ഏല്പിക്കുന്നു; കഴിവനുസരിച്ചു അവർ പ്രവൃത്തി എടുക്കുകയും ചെയ്യുന്നു. ആശാരി മൂശാരി മുതലായ എല്ലാ വംശത്തൊഴിലാളികളുടെ നിലയും ഇതുതന്നെയാണല്ലോ.

ആദ്യകാലത്തു് (ഓരോ ദേശവും സ്വയംപൎയ്യാപ്തമാക്കിക്കൊണ്ടുവന്ന കാലത്തു്) ശൂദ്രരെ കുടിയിരുത്തിയതും ഇതുപോലെത്തന്നെ ന്യൂനാതിരേകം കൂടാതെയും, ദേശത്തുള്ള ഇല്ലങ്ങൾക്ക പൊതുവേയുമായിരുന്നു. ആ എല്ലാ വീട്ടുകാരും മററു വംശത്തൊഴിലാളികളെപ്പോലെ എല്ലാ ഇല്ലക്കാരുടേയും പൊതുസ്വത്തുമായിരുന്നു. എന്നു വെച്ചാൽ ഇന്നിന്ന വീട്ടുകാർ ഇന്നിന്ന ഇല്ലക്കാരുടെ അടിയാർ—ശൂ

ദ്രർ—ആണെന്നോ—ആയിരിക്കണമെന്നോ, മറെറാരു വിധം പറഞ്ഞാൽ ഇന്നിന്ന ഇല്ലക്കാർ ഇന്നിന്ന ശൂദ്രരുടെ യജമാനന്മാരാണെന്നോ—യാതൊരു വ്യവസ്ഥയും ആദ്യകാലത്തേർപ്പെടുത്തിയിരുന്നില്ല. ഓരോ ഇല്ലക്കാരും ആവശ്യമനുസരിച്ച് കഴിവുള്ള ഏതെങ്കിലും വീട്ടുകാരെ വിളിക്കുകയും, കഴിവനുസരിച്ച് അവർ അതാതില്ലങ്ങളിലെ പ്രവൃത്തിക്കു നില്ക്കുകയും മാത്രമേ ചെയ്തിരുന്നുള്ളു.

എന്നാൽ ഇന്നു—വളരെക്കാലം മുമ്പു മുതൽക്കുതന്നെ—കണ്ടുവരുന്നതങ്ങിനെയല്ല. ഓരോ ഇല്ലക്കാരുടെയും അടിയാരായി പ്രത്യേകം ചില വീട്ടുകാരെ റിസർവ്വ് ചെയ്തു വെച്ചിരിക്കയാണ്. അവരെല്ലാം അതാതില്ലങ്ങളിലെ അടിയാർപ്രവൃത്തിക്കു പോകും; മററില്ലങ്ങളിലെ പ്രവൃത്തിയെടുക്കുകയില്ല; അവരെക്കൊണ്ട് മററില്ലക്കാർ പ്രവൃത്തി എടുപ്പിക്കുകയുമില്ല. അതിന്റെ കാരണമെന്താണ്? ആ നടപടി എങ്ങിനെയുണ്ടായി? എന്നുണ്ടായി? പറയാം. മററു വംശത്തൊഴിൽക്കാരെക്കൊണ്ട് നമ്പൂതിരിമാർക്ക് (എല്ലാവർക്കും) വല്ലപ്പോഴുമൊക്കെയേ ആവശ്യമുണ്ടാകു. വസ്ത്രം യഥാകാലം അലക്കിക്കിട്ടുന്നതിന്നു മാത്രമേ വെളുത്തേടനെക്കൊണ്ടാവശ്യമുള്ളൂ. വെളക്കത്തലവനെക്കൊണ്ടുള്ള ആവശ്യം ക്ഷൌരത്തിന്നു മാത്രമാണ്. മരപ്പണി വേണ്ടിവരുമ്പോളല്ലാതെ ആശാരിയെക്കൊണ്ടാവശ്യമില്ല. പണ്ടങ്ങളും പണിയേണ്ട സന്ദർഭത്തിലല്ലാതെ ആരും തട്ടാന്മാരെ ക്ഷണിക്കാറില്ലല്ലോ. എന്നാൽ ശൂദ്രരുടെ സ്ഥിതി അതല്ല. ഒരില്ലമാണെങ്കിൽ ഒരു പെണ്ണും വാലിയക്കാരനും കൂടാതെ ഒരു ദിവസം കഴിക്കാൻ സാധിക്കയില്ലല്ലോ. എപ്പോഴും ഇങ്ങിനെ "ഒരു ശൂദ്രനും ശൂദ്രിയും ഇല്ലത്തെ നിത്യപ്രവൃത്തികൾക്കു കൂടിയേ കഴിയൂ" എന്നു വന്നാൽ അന്നന്നു—കൂലിക്കാരെപ്പോലെ—ഓരോരുത്തരെ വിളിച്ചുകൊണ്ടുവരാൻ സാധിക്കുമോ? കൊണ്ടുവന്നാൽ നേരെയാകുമോ? നിത്യാവശ്യങ്ങളെല്ലാം അപ്പോഴപ്പോൾ പ്രത്യേകം ഏല്പിക്കാതെ യഥായോഗ്യം നിർവ്വഹിക്കണം. പ്രത്യേകാവശ്യങ്ങളുണ്ടാകുമ്പോളല്ലേ അതാതവ

സരത്തിൽ ഏല്പിയ്ക്കാൻ കഴിയൂ? പതിവുകാരനല്ലാതെ—അവനു വല്ല മുടക്കവുമുണ്ടായാൽ—പുതുതായ ഒരാളെ വരുത്തിയാലത്തെ വിഷമങ്ങൾ പറയേണ്ടതില്ലല്ലോ. ജോലിയ്ക്കു സ്ഥിരമായി താമസിപ്പിച്ചെങ്കിലല്ലാതെ അപ്പപ്പോൾ ഓരോരുത്തരെ വരുത്തിയാൽ അവരെക്കൊണ്ടു സ്ഥിരതാമസക്കാരെപ്പോലെ അതെല്ലാം നിൎവ്വഹിയ്ക്കാൻ കഴിയുമോ? അതിനാൽ അവരെ ഇല്ലങ്ങളിൽ സ്ഥിരമായി താമസിപ്പിയ്ക്കാതെ കഴികയില്ലെന്നു വ്യക്തമായല്ലോ. ഈ കാരണത്താൽ ഓരോ ശൂദ്രനേയും ശൂദ്രിയേയും — ആവശ്യാനുസരണം അധികവും — ഇല്ലങ്ങളിൽ സ്ഥിരജോലിക്കാരായി പ്രത്യേകം താമസിപ്പിച്ചുതുടങ്ങി. അങ്ങിനെ വന്നപ്പോൾ അതിനു തങ്ങളുടെ സ്ഥിരം ഭൃത്യന്മാരായി ഏതെങ്കിലും ഒരു വീട്ടുകാരെ നിശ്ചയിയ്ക്കുകയല്ലേ പതിവു്? ഒരു വീട്ടിൽ നിന്നാവട്ടെ രണ്ടു വീടുകളിൽ നിന്നാവട്ടെ ഒരു വാല്യക്കാരനും വാല്യക്കാരത്തിയും സ്ഥിരമായി കുറെ കൊല്ലം കാലം—ഒരു പക്ഷേ ദീനത്താലോ വാൎദ്ധക്യത്താലോ അവശനാകുന്നതു വരേയും അഥവാ മരിയ്ക്കുന്നതു വരേയും—സ്നേഹത്തോടും മൎയ്യാദയോടും താമസിച്ചു സ്ഥിതിയ്ക്കു നിവൃത്തിയുണ്ടെങ്കിൽ—തക്കതായ ആളുണ്ടെങ്കിൽ—അവിടെനിന്നല്ലാതെ—ആ വീട്ടിൽ നിന്നല്ലാതെ—പുതുതായി മറെറാരാളെ താമസിപ്പിയ്ക്കയുണ്ടാവില്ലെന്നു പറയേണമോ? ഒരു സമയം അങ്ങിനെ ഇടച്ചയായി തലമുറകൾ തന്നെ കഴിഞ്ഞിട്ടുണ്ടാവാം. അപ്പോൾ ആ വീട്ടുകാരും ഇല്ലക്കാരും തമ്മിൽ കുറച്ചുപ്പവും സ്നേഹവുമായി. ആ വീട്ടുകാരെല്ലാം തങ്ങളുടെ ആശ്രിതന്മാരും ആൾക്കാരുമാണെന്നു ആ ഇല്ലക്കാരും, അവർ തങ്ങളുടെ യജമാനന്മാരും അന്നദാതാക്കന്മാരും രക്ഷിതാക്കന്മാരുമാണെന്നു ആ വീട്ടുകാരും വിചാരിയ്ക്കാൻ മാത്രമല്ല വിശ്വസിയ്ക്കാനും തുടങ്ങി. അങ്ങിനെ രണ്ടു തലമുറകൾ കഴിഞ്ഞപ്പോഴയ്ക്കു ശൂദ്രവീടുകളെല്ലാം അവസ്ഥാനുസരണം ആ ദേശത്തുള്ള ഓരോ ഇല്ലക്കാരുടേയും സ്വന്തം ഭൃത്യന്മാരായി പ്പ

രിണമിച്ചു. അപ്പോഴും ജാതിയുണ്ടായിട്ടില്ല. [illegible]ഓരോ വീട്ടുകാരും മററ ഇല്ലങ്ങളിലും പോയി പ്പണിയെട[illegible] കൊററ[illegible]ക്കിൾ അവരെക്കൊണ്ടു പണിയെടുപ്പിക്കുന്നതും വിരോ[illegible] [illegible]ടിനോ വല്ലപ്പോഴും ആവശ്യം നേരിട്ടാൽ അവരെ വിളിക്കുകയും പോവുകയും ചെയ്യിട്ടുണ്ടാകും. "സാധാരണ മട്ടിൽ അങ്ങിനെ വേണ്ടി വരാറില്ല; അതിനാൽ ചേരുകാറുമില്ല" എന്നേയുള്ളു.

അങ്ങിനെ കാലക്രമത്തിൽ ഒരു ദേശത്തുള്ള ശൂദ്രവീടുകളെല്ലാം അവിടെയുള്ള ഓരോ ഇല്ലങ്ങളിലേയും പ്രത്യേകം ഭൃത്യന്മാരുടെ വീടുകളായിത്തീൎന്നു. എന്നുവെച്ചാൽ മററു വംശത്തൊഴിലാളികളെപ്പോലെ എല്ലാവരും എല്ലാവരുടേയും പ്രവൃത്തിയെടുക്കുന്ന സമ്പ്രദായമില്ലാതാവുകയും, ശൂദ്രവീടുകളെല്ലാം ഓരോ ഇല്ലക്കാൎക്കായി ഭാഗിച്ചു കൊടുത്തപോലെ പ്രത്യേകം ഓരോ ഇല്ലക്കാരുടെ വീടുകളായി പ്പരിണമിക്കുകയും ചെയ്യുവെന്നൎത്ഥം.

അങ്ങിനെയിരിക്കുമ്പോഴാണ് തൊഴിലനുസരിച്ച ജാതി തിരിവുണ്ടാവാൻ തുടങ്ങിയതു്. അതു് ക്രമത്താലെ വളരുകയും ഇന്നത്തെപ്പോലെ ഉറക്കപ്പെടുകയും ചെയ്തുവല്ലൊ. അതുപോലെ ആഭിജാത്യമത്സരം നമ്പൂതിരിമാരിലും ഉത്ഭവിച്ചു. അതനുസരിച്ച ശൂദ്രനായന്മാരിലും ആഭിജാത്യമത്സരമുണ്ടായി. അപ്പോഴാണ് 'തോരോ നായരോ' എന്നും മററുമുള്ള തൎക്കങ്ങളും "അടിയ്ക്കുല്ലല്ല തളിയ്ക്കുല്ലല്ല അടുപ്പിൽ തീയ്യെരിയ്ക്കുല്ലല്ല" എന്നും മററുമുള്ള ബഹളങ്ങളും ഉത്ഭവിച്ചതു്.

എന്നാൽ അമ്പലവാസി, അത്തിക്കുറുശ്ശി, പള്ളിച്ചാൻ മുതലായവരെ അപേക്ഷിച്ചുനോക്കുമ്പോൾ ഇന്ന ആവശ്യത്തിൽ വളരെ കവിഞ്ഞ തോതിൽ കാണുന്നതു ശൂദ്രവീടുകൾ മാത്രമാകുന്നു. അവരെ കുടിയിരുത്തിയതു ഓരോ ദേശത്തിലും വേണ്ടിടത്തോളവും ദേശക്കാരാക്കിയിട്ടുമായിരുന്നുവെങ്കിലും വീടുകളുടെ എണ്ണം കണക്കാക്കിയിരുന്നതു ഇല്ലങ്ങളുടെ അടിസ്ഥാനത്തിലായിരുന്നുവ

ല്ലാ. ഓരോ ഇല്ലത്തിലും ശരാശരി ഒന്ന മുതൽ രണ്ട്-മൂന്ന വരെ ശൂദ്രവീടുകളേയാണ ദേശംതോറും കുടിയിരുത്തിയിരുന്നത്. ഇപ്പോഴും ശൂദ്രവീടുകൾ "ആവശ്യത്തിൽ കവിഞ്ഞ തോതിൽ" കാണുന്നുണ്ടെന്ന പറഞ്ഞതിന്റെ താല്പര്യം ഇല്ലങ്ങളിലെ അടിയാരല്ലാതേയും, മതപരമായിട്ടാവട്ടെ സാമുദായികമായിട്ടാവട്ടെ ഏതെങ്കിലും ഇല്ലവുമായി എന്തെങ്കിലും കർത്തവ്യങ്ങളോ ബന്ധങ്ങളോ ഇല്ലാതേയും അനേകം ശൂദ്രവീടുകളെ കാണുന്നുണ്ടെന്നാകുന്നു. അതിന്റെ കാരണവും പറയാം. നമ്പൂതിരിമാരുടെ വിവാഹവിഷയത്തിൽ വന്നുകൂടിയ വൈപരീത്യം ഹേതുവായി കാലാന്തരത്തിൽ നമ്പൂതിരിസമുദായത്തിൽ ജനസംഖ്യ കുറയുകയും, വളരെ ഇല്ലങ്ങൾ കുറ്റി മുടിഞ്ഞ് നശിച്ചുപോവുകയും, നായന്മാർ വർദ്ധിക്കുകയും ചെയ്തിട്ടുണ്ടെന്ന എല്ലാവർക്കുമറിയാം. അങ്ങിനെ നമ്പൂതിരിയില്ലങ്ങൾ ക്രമാതീതമായി കുറയുകയും, ശൂദ്രവീടുകൾ ക്രമാനുഗതമായിട്ട വർദ്ധിക്കുകയും ചെയ്തുവരലാണ് ശൂദ്രവീടുകൾ ഇത്രവളരെ അധികപ്പററായിത്തീർന്നത്. ഇതിനെ ഒന്നുകൂടി വിവരിക്കാം. നായർസമുദായത്തിലെ ജനസംഖ്യ വർദ്ധിക്കുന്നതിന്ന സ്ത്രീകളുടെ വൈധവ്യം തടസ്ഥമാവാറില്ല. ഭർത്താവു മരിച്ചാൽ വീണ്ടും ഭർത്തൃമതികളാകുന്നതിന്ന സമുദായം സമ്മതിച്ചിട്ടുള്ളതാണ്; ആ നടപടി ഇന്ന തുടർന്നുവരുന്നതുമുണ്ട്. നമ്പൂതിരിസമുദായത്തിൽ ആണെങ്കിലാകട്ടെ വിധവാവിവാഹമില്ലാത്തതിനാൽ സ്വാഭാവികമായിത്തന്നെ ജനവർദ്ധനവ്വ അതു തടസ്ഥമായിത്തീർന്നു. അതിന്ന പുറമെ പ്രഥമപുത്രൻ മാത്രം വേളി കഴിക്കുകയും, മററുള്ളവരെല്ലാം സംബന്ധത്തിന്ന പോവുകയുമാണല്ലൊ അടുത്ത കാലം വരെ ഉണ്ടായിരുന്ന നടപടി. അങ്ങിനെ നമ്പൂതിരിസമുദായത്തിൽ ജനസംഖ്യ ഭയങ്കരമായ വിധത്തിൽ കുറയുകയും, നായർസമുദായത്തിൽ വർദ്ധിക്കുകയും ചെയ്തു. ഇതിനെ ഒരു ഉദാഹരണം മൂലം വ്യക്തമാക്കട്ടെ. രണ്ടു സമുദായത്തിലും 100 വീതം ഗൃഹങ്ങളും 500 വീതം ആളുകളും ആണെ

ളുതന്നെ വിചാരിയ്ക്കുക. പതിപ്പത്തു കൊല്ലം കൂടുമ്പോൾ ഓരോ സമുദായത്തിലും ഉണ്ടാകുന്ന ജനവൎദ്ധനയെ ഒന്നു കണക്കാക്കിനോക്കാം. ആദ്യംതന്നെ നായർസമുദായത്തെ എടുക്കാം. 10 കൊല്ലംകൊണ്ടു് ആ സമുദായത്തിൽ 75 ജനനമുണ്ടായെന്നും 25 മരണമുണ്ടായെന്നും കഴിച്ചു് ജനവൎദ്ധന 50 ആണെന്നും കണക്കാക്കുക. അപ്പോൾ നായർസമുദായത്തിൽ 10 കൊല്ലംകൊണ്ടു് ആകെ ജനസംഖ്യ 550 ആയല്ലൊ. ഇനി നമ്പൂതിരിസമുദായത്തെ പരിശോധിയ്ക്കാം. ഓരോ ഇല്ലത്തും മൂത്ത പുത്രൻ മാത്രം വിവാഹം ചെയ്യുക എന്ന സമ്പ്രദായം കാരണം (500-ന്നു 75 എന്ന തോതിൽ കണക്കാക്കിയാൽ) ഉണ്ടാവുന്ന ജനനം 15 മാത്രമാണു്; മരണമാകട്ടെ 25 ഉണ്ടുതാനും. പക്ഷെ വിവാഹം കഴിയാത്ത കന്യകമാർ ഇരിപ്പുണ്ടാവുന്നതുകൊണ്ടും, വിധവാവിവാഹം നടപ്പില്ലാത്തതുകൊണ്ടും ഈ ജനവൎദ്ധന നൂറുക്കു 2 വീതം കുറയുമെന്നു കണക്കാക്കിയാൽ തെററില്ല. അപ്പോൾ 10 കൊല്ലം കൂടുമ്പോൾ നമ്പൂതിരിസമുദായത്തിൽ ആകെയുണ്ടാവുന്ന ജനസംഖ്യ 488 ആണെന്നു വ്യക്തമായല്ലൊ. ഇതിന്നു പുറമെ ഓരോ ഇല്ലത്തും വിവാഹം കഴിച്ചയാൾ ഒന്നു മാത്രമാകയാൽ അദ്ദേഹം ചെറുപ്പത്തിലെ സന്താനമുണ്ടാവാതെ മരിയ്ക്കുക, പ്രായമായിട്ടും സന്താനമില്ലാതാവുക മുതലായ കാരണങ്ങളാൽ ആ ഇല്ലം അതോടെ കുററിമുടിഞ്ഞു് നശിച്ചുപോകുന്നു. ഇങ്ങിനെ കുററിമുടിഞ്ഞ ഇല്ലങ്ങൾ നൂറുക്കു 5 വീതം കണക്കാക്കാം. അപ്പോൾ എന്തായി? നമ്പൂതിരിസമുദായത്തിൽ 10 കൊല്ലങ്ങൾ കൊണ്ടു് ഇല്ലങ്ങൾ 100-ൽനിന്നു 95 ആയും, ജനസംഖ്യ 500-ൽനിന്നു 490 ആയും ചുരുങ്ങുകയാണുണ്ടായതു്. (5 ഇല്ലങ്ങൾ നശിച്ചപ്പോൾ ഓരോ ഇല്ലത്തേയും നന്നാലു മെമ്പർമാർ ബാക്കിയുണ്ടാവാം. പക്ഷെ അവരെല്ലാം സംബന്ധക്കാരോ—ബ്രഹ്മചാരികളൊ ആകയാൽ അവരെ കണക്കിൽപ്പെടുത്തിയിട്ടു കാൎയ്യമില്ലല്ലൊ.) നായർസമുദായത്തിലാകട്ടെ വീടുകൾ കുറഞ്ഞി

ട്ടില്ലെന്നു മാത്രമല്ല ജനസംഖ്യ 500_ൽനിന്നു 560 ആയി വർദ്ധിക്കുകയും ചെയ്യുന്നു. ഇങ്ങിനെ 10 കൊല്ലംകൊണ്ടു തന്നെ ജനസംഖ്യയുടെ അന്തരം വളരെയായി പരിണമിച്ചുവല്ലോ. എന്നാൽ ഈ ഏററക്കുറച്ചിലുകളുടെ ആരംഭമാകട്ടെ മാത്രം ഇപ്പറയുന്ന ഇവരണ്ടു ക്ഷുദ്രവിദ്യകൾ വിധം ഇരട്ടി ജനസംഖ്യയായിട്ടാണെന്നത്രെ. ഈ നിലയിൽ നൂറോ ഇരുനൂറോ കൊല്ലങ്ങൾ കഴിഞ്ഞാലത്തെ മാത്രം ഫലമെന്തായിരിക്കും? എന്നാലിപ്പോൾ ഈ മട്ടിൽ ആയിരത്തോളം കൊല്ലങ്ങൾ കഴികയും ചെയ്തിരിക്കുന്നു. ഇന്നു് ക്ഷുദ്രവിദ്യകൾ 'ആവശ്യത്തിൽ കവിഞ്ഞു കൊതിൽ' ആയിത്തീരുവാൻ കാരണമിതാണു്.

അടുത്ത കാലം വരെ—എന്റെ ചെറുപ്പകാലത്തുപോലും—ശൂദ്രർ ഏതെങ്കിലും ഒരില്ലത്തെ അടിയാരായിട്ടല്ലാതെ ജീവിക്കുന്ന കാര്യം വിചാരിക്കുവാൻപോലും കഴിഞ്ഞിരുന്നില്ല. അടിയാരല്ലാതെ വരുന്നതു് കേവലം രാജ്യരഹിതരെപ്പോലെയാണു് കരുതിയിരുന്നതു്. അപ്പോൾ ഏതെങ്കിലും നമ്പൂതിരിയില്ലം അന്യം വന്നു കുറിയിട്ടടിഞ്ഞാൽ വേറെ ഏതെങ്കിലും ഒരില്ലത്തു ചെന്നു അടിയായ്മ സ്വീകരിക്കുവാൻ അപേക്ഷിക്കുകയും, അങ്ങിനെ അനുവദിക്കുകയും, നെക്കിട്ടി വെച്ചു അവർ അടിയാരാവുകയും ചെയ്യുന്നതു് സാധാരണയായി. അപ്രകാരം അടിയാരാവുകയും അടിയായ്മ സ്വീകരിക്കുകയും ചെയ്ത സംഭവം എനിക്കുതന്നെ ഓർമ്മയുണ്ടു്. കുന്നംകുളത്തുനിന്നു 4_5 നാഴിക വടക്കുപടിഞ്ഞാറായി കടവല്ലൂർ എന്ന ദേവലവും ദേശവുമുണ്ടു്. അവിടത്തുകാരനായ ചേന്നപ്പുരക്കത്തു് വടക്കേക്കളത്തിൽ ഇട്ടൂരൻനായർ എന്നയാൾ കുട്ടി_കുടുംബസമേതം ഇല്ലത്തു വന്നു് അടിയായ്മ സ്വീകരിച്ചുപോവുകയുണ്ടായി. എന്താണ്ടു് കൊ. വ. 1075_നു മുമ്പായിരിക്കണമെന്നു്. എനിക്കോർമ്മയുണ്ടു്; അത്രയേ പറയുവാൻ കഴിയൂ. ഇതിനെപ്പററി ഒരു കഥയും കൂടി കേട്ടിട്ടുണ്ടു്. കൊ. വ. 1071_ൽ തീപ്പെട്ട കൊച്ചി വലിയ

തമ്പുരാൻ ഒരിക്കൽ കടവല്ലൂരമ്പലത്തിൽ തൊഴുവാൻ വേണ്ടി വരികയുണ്ടായി. മേൽപറഞ്ഞ ഇട്ടരൻനായർ നല്ല കഴിവുള്ള വീട്ടുകാരനായിരുന്നു. അയാളും തമ്പുരാനു തിരുമുൽക്കാഴ്ച വെച്ച് മുഖം കാണിക്കാനായി അനുവാദത്തിന്നപേക്ഷിച്ചു. അപ്പോൾ ആ വീട്ടുകാർ ഏതില്ലത്തെ അടിയാരാണെന്നു അവിടുന്നു അന്വേഷിച്ചു. അതിന്നു മറുപടി പറയാൻ അയാൾക്കു കഴിഞ്ഞില്ല. അപ്പോൾ ആ അപേക്ഷയെ തമ്പുരാൻ സ്വീകരിക്കാതെ നിരസിക്കുകയേ ചെയ്തുള്ളു. അതു അവർ വലിയ കുറച്ചിലായെന്നും, ഇല്ലത്തു വന്നു തൊക്കിണ്ടി വെച്ച് അടിയാരാവാൻ അവരെ നിർബ്ബന്ധിച്ചതു ആ സംഭവമാണെന്നും കടവല്ലൂർ സ്വദേശിയായ കല്ലിമ്പൻ അച്ചുതൻനായർ പറകയുണ്ടായി. ശരിയായ ശൂദ്രരാവണമെങ്കിൽ ഏതെങ്കിലും ഒരില്ലത്തെ അടിയാരായേ മതിയാക എന്നും, അല്ലെങ്കിൽ അതു അവർ ഒരു സ്ഥാനമാക്കായിട്ടാണു കരുതിയിരുന്നതെന്നും ഇതുകൊണ്ടു തെളിയുന്നുണ്ടല്ലോ. അങ്ങിനെ അടിമയെ സ്വീകരിക്കുകയും "ഞങ്ങൾ ബ്രിട്ടീഷ്പ്രജയാണ്, അമേരിക്കൻപ്രജയാണ്" എന്നും മറ്റും പറയുന്നതുപോലെ പ്രധാനപ്പെട്ട ഇല്ലങ്ങളിലെ അടിയാരാണെന്നു പറഞ്ഞു അഭിമാനം കൊള്ളുകയും ചെയ്യുന്ന നായന്മാർ അപൂർവ്വമായിരുന്നില്ല; മറ്റുള്ളവർ അതിനെ വകവെച്ചുകൊടുക്കുകയും ചെയ്തിരുന്നു. ഇന്നു പല ഇല്ലങ്ങളിലെയും അടിയാരായിട്ടു ഒന്നുരണ്ടല്ല എട്ടും പത്തും ശൂദ്രവീടുകളായി കാണുന്നതിന്നുള്ള ഒരു കാരണം ഇങ്ങിനെ കുറ്റിയടിഞ്ഞ ഇല്ലങ്ങളിൽനിന്നു അടിമയെ സ്വീകരിച്ചതാവണം. ഇപ്രകാരം പല കാരണങ്ങളെക്കൊണ്ടും ശൂദ്രവീടുകൾ ഇതു വളരെ അധികപ്പറ്റായിത്തീർന്നു. ഇനി പ്രകൃതം തന്നെ തുടരട്ടെ.

ഒരമ്പലത്തിലേക്കു ഏതെങ്കിലും ഒരു തന്ത്രിയോ ഒരില്ലത്തേക്കു ഏതെങ്കിലും ഒരു ശാന്തിക്കാരോ ആയാൽ പോരെന്നും അതാതിന്നു നിശ്ചയിച്ചിട്ടുള്ളവർ തന്നെ വേണമെന്നും തീർച്ചയല്ലേ? ഇതുപോലെത്തന്നെ എല്ലാ കാര്യങ്ങളും (മതപരവും ലൗകികവും) ഓ

ഒരൊ ദെശത്തെയ്ക്കു നിശ്ചയിച്ചിരുന്ന ആളുകളെക്കൊണ്ടു തന്നെ ചെയ്യിയ്ക്കണമെന്നും, മററു ദെശക്കാരായാൽ പററില്ലെന്നും വ്യവസ്ഥ ചെയ്തിരുന്നു. അമ്പലത്തിൽ ചാണി കൊട്ടുന്നതിന്നു മാരാരായാൻ മാത്രം പോരാ, ആ അമ്പലത്തിലെ മാരാർ തന്നെ വേണം; മാല കെട്ടാൻ വശമുള്ള ഏതെങ്കിലും നായരോ ഇളയതോ ആയാൽ പററില്ല; ആ അമ്പലത്തിലെയ്ക്കു നിശ്ചയിച്ചിട്ടുള്ള വാരിയരൊ മററമ്പലവാസിയോ വേണം. അതുപോലെത്തന്നെ ശൂദ്രൻ ചെയ്യേണ്ടുന്നതായ അടിയന്തരപ്രവൃത്തി ശൂദ്രനും, അത്തിക്കുറുശ്ശിയുടെ പ്രവൃത്തി അത്തിക്കുറുശ്ശിയും തന്നെ ചെയ്യണം. അതിന്നൊക്കെ ഏതെങ്കിലും ഒരു ശൂദ്രനോ അത്തിക്കുറുശ്ശിയോ ആയാൽ പോരെന്നും അവനവന്റെ — നമ്പൂരിമാരുടെ — അടിയാരായി നിശ്ചയിച്ചിട്ടുള്ള അതാതു ദെശത്തുള്ളവർ തന്നെ വേണമെന്നും നിബ്ബന്ധമുണ്ടായിരുന്നു. അതുപോലെ ചൌളത്തിന്നു ഉണ്ണിയ്ക്കിടാനുള്ള വള, വെളിയ്ക്കു വധുവിനെ കെട്ടിയ്ക്കുവാനുള്ള പൊഴുതാലി, സമാവൎത്തനം കഴിഞ്ഞാൽ കയ്യിന്മേലിടാനുള്ള മോതിരം മുതലായതെല്ലാം ദെശത്തെ തട്ടാനെക്കൊണ്ടു തന്നെ പണിയിയ്ക്കണം; അമ്പലത്തിലെ വിളക്കവെപ്പിന്നും ഇല്ലത്തെ പാത്രത്തിന്നും മററുമുള്ള എണ്ണകൾ ദെശത്തെ ചക്കൻ ആട്ടിയതാവണം; വിവാഹത്തിന്നു മന്ത്രകോടി, കലശങ്ങൾക്കും തേവാരത്തിന്നും മററുമുള്ള വസ്ത്രങ്ങൾ മുതലായവ ദെശത്തെ ചാലിയൻ നെയ്തുണ്ടാക്കിയതു തന്നെയാവണം; പ്രസവിച്ച കുട്ടിയുടെ പൊക്കിൾക്കൊടി മുറിയ്ക്കാനും, വിഷു 1-ാംനു- കറിയ്ക്കു നുറുക്കുവാനും മററുമുള്ള കത്തി ദെശത്തെ കരുവാൻ ഉണ്ടാക്കണം; ഹോമങ്ങൾക്കു വേണ്ടതായ പച്ചപ്പുരാത്, സഞ്ചയനത്തിന്നുള്ള പച്ചക്കലം ആദിയായവ ദെശത്തെ ആശ്ശാരൻ ഉണ്ടാക്കിക്കൊണ്ടുവരണം; വിവാഹത്തിന്നു വേണ്ടതായ വാൽക്കണ്ണാടി, പൂജാപാത്രങ്ങൾ മുതലായവ ദെശത്തെ മൂശാരിയുണ്ടാക്കണം; ഹോമത്തിന്നുള്ള സ്രുവം, ജുഹു, യാഗപാത്രങ്ങൾ, യൂപം, അമ്പലത്തിലെയ്ക്കുള്ള ധ്വജം മു

തലായത് ദേശത്തെ ആശാരിയുണ്ടാക്കണം; ക്രിയാംഗമായ ക്ഷൌരങ്ങൾക്ക് ദേശത്തെ അന്തിക്കവസ്ത്രീയും വെളക്കത്തലവനും വേണം; വിവാഹം മുതലായ ക്രിയകളിൽ അലക്കിയതുടുക്കുന്നതിനും, അവലങ്ങളിൽ കേരളത്തിനും മറ്റുമുള്ള തിരുടോടയും ദേശത്തെ വെളുത്തേടൻ അലക്കിയതു തന്നെ വേണം; ആൎത്തവം മുതലായ വലിയ അശുദ്ധി പോകാനും മറ്റും ദേശത്തെ മണ്ണാത്തിയുടെ മാറ്റു തന്നെ വേണം; വിവാഹാവസരങ്ങളിൽ ഔപാസനം കൊണ്ടുവരുന്നതിനും കുടിവെപ്പിനും അന്തോളമെടുക്കുവാൻ ദേശത്തെ പള്ളിച്ചാൻ തന്നെ വേണം—എന്നുവേണ്ട വൈദികവും ലൌകികവുമായ എല്ലാ കാൎയ്യങ്ങൾക്കും അതതു ദേശത്തെ തൊഴിൽക്കാർ തന്നെ വേണമെന്നും, അന്യദേശക്കാരോ അന്യദേശക്കാരുണ്ടാക്കിയതോ പാടില്ലെന്നും നിൎബ്ബന്ധിച്ചിരുന്നു.

ഇന്നും പുതുതായ വീടു പണിയുമ്പോൾ കുററി തറയ്ക്കുന്നതിനു അതതു ദേശത്തെ ആശാരി തന്നെ വേണമെന്നു നാട്ടിൻപുറങ്ങളിൽ നിഷ്കൎഷിക്കാറുണ്ട്. നാട്ടിൽ ജോലിയില്ലാത്തതിനാൽ ദൂരസ്ഥലങ്ങളിൽ ജോലി ചെയ്തു താമസിക്കുകയാണെങ്കിൽ അവനെ ഇതിന്നായി പ്രത്യേകം വരുത്താറുണ്ട്. അല്ലെങ്കിൽ അവന്റെ 'ചെക്കന്മാരെ' സാക്ഷിയായി നിൎത്തി മറ്റുള്ളവരെക്കൊണ്ടു കഴിപ്പിക്കുകയും, അതിനുള്ള അവകാശങ്ങൾ അവനു കൊടുക്കയും ചെയ്യുവരുന്നു. അവനു കഴിവില്ലെങ്കിൽ പോലും അവനെ വരുത്താതെ പറ്റില്ല. കല്ലിടാനും—ഗൃഹാരംഭത്തിനും—ദേശത്തെ കല്ലാശാരിയെ—പെരിയാശാരിയെ—തേടിപ്പിടിച്ചു കൊണ്ടുവരാറില്ലെന്നില്ല. കുററിപൂജ—കുറുംപശ—യ്ക്കും അവരെ വരുത്തുക പതിവാണ്.

ചുരുക്കിപ്പറയുകയാണെങ്കിൽ ഓരോ ജോലിക്കും അതതു ദേശത്തേക്കു നിശ്ചയിക്കപ്പെട്ടവർ തന്നെ വേണമെന്നും മറ്റു ദേശക്കാരായാൽ പററില്ലെന്നും (മറ്റു ദേശക്കാർ പാടില്ലെന്നുപോലും) വ്യവസ്ഥ ചെയ്തിരുന്നു; അതതു ജോലിക്കു നിശ്ചയിച്ചവർ തന്നെ ചെ

ള്ളണമെന്ന നിര്‍ബ്ബന്ധവുമുണ്ടായിരുന്നു; മററാരും ചെയ്യാവുമല്ല. നമ്പൂതിരിപ്രമാണികളായ പ്രത്യേകം കൂട്ടാളികൾക്ക ഇങ്ങിനെ പറയുമ്പോൾ ശുണ്ഠി കയറിയെന്നു വരും. പരിഭവം വേണ്ട. ഇതിന്നു വേണ്ടേടത്തോളം ഉദാഹരണങ്ങൾ കാണിയ്ക്കാം. അമ്പലങ്ങളിലെ കഴകപ്രവൃത്തികൾക്ക അമ്പലവാസികൾ തന്നെ വേണമെന്നുണ്ടോ? മാല കെട്ടുവാനും പൂവു നന്നാക്കാനും വശമുള്ളവരാവണമെന്നല്ലെ ഉള്ളു? അതറിയാമെങ്കിൽ പിന്നെ നായരോ ഈഴവനോ ആരായാലെന്താണ്? പാണി കൊട്ടാൻ മാരാരല്ലെങ്കിൽ എന്താണ് തരക്കേട്? അതറിയാവുന്ന നായന്മാരായാൽ പോരേ? മണ്ണാന്മാരിലും പാണന്മാരിലും കൊട്ടറിയുന്നവർ ഇന്നും ധാരാളമുണ്ടല്ലൊ. പക്ഷെ നായന്മാരും മററുമായാൽ പോരായ്കയില്ലെന്ന ഈ ഇളകുളപ്രഭൃതികളായ 'ശുദ്ധപ്രസ്ഥാനക്കാർ' ഒരുപക്ഷെ സമ്മതിച്ചേയ്ക്കും; അവിടുന്നങ്ങോട്ടു പോയാലെ നാവടക്കേണ്ടിവരുള്ളു. അവരുടെ സംസ്കാരവും വിനയവും അത്തരത്തിലാണ്. എന്നാൽ ഒരു കാര്യം ചോദിയ്ക്കാൻ തോന്നുന്നു. അച്ഛൻ, അമ്മാമൻ മുതലായവർ മരിച്ചാൽ പതിനാറിന്നും കൊല്ലംതോറും ചാത്തം വെയ്ക്കാനും എളേതിന്നു പകരം അതുകൾ പഠിച്ചിട്ടുള്ള മണ്ണാൻ, പറയൻ മുതലായവരായാൽ സമ്മതമാണോ? തന്ത്രിയ്ക്കും, ഭഗവത്സേവ പൂജ ഗണപതിഹോമം മുതലായ വൈദികകാര്യങ്ങൾ ചെയ്യു നമ്പൂതിരിയ്ക്കും ദക്ഷിണ ചെയ്യുമ്പോൾ വെറും കടലാസു പോരെന്നു കരുതി നാലണയെങ്കിലും നാണ്യമായിത്തന്നെ എടുത്ത് വെററിലയടയ്ക്ക എന്നിവയും കൂട്ടി ദക്ഷിണ ചെയ്യുകയല്ലേ ഇന്നും ആരും പതിവ്? അവരെ കിഴക്ക തിരിഞ്ഞിരുത്തിയാണല്ലൊ അതു ചെയ്യുന്നതു്? എന്തിന്നിങ്ങനെ ഗോഷ്ടികൾ കാണിയ്ക്കുന്നു? കാര്യം കഴിഞ്ഞാൽ കച്ചവടക്കാർക്കും മററും കൊടുക്കുന്നതുപോലെ ഇവർക്കുള്ള ദക്ഷിണപ്പണത്തിന്നു ബാങ്കിലേയ്ക്കു ചെക്ക കൊടുത്താൽ പോരെ? ചാത്തം വെയ്ക്കുന്ന എളയതിന്നെങ്കിലും ഇങ്ങനെ ദക്ഷിണ ചെക്കായിക്കൊ

ട്ടക്കാൻ ഈ പുത്തൻ കൂട്ടാളികൾ ഒരുങ്ങുമോ? ദക്ഷിണ ചെയ്യുമ്പോൾ എന്തിന്നു കിഴക്കെ തിരിച്ചിരുത്തി വെററിലയടയ്ക്ക കൊടുക്കുന്നു? ബീഡി സിഗ്രററായാൽ പോരെ?

ഗണപതിഹോമത്തിന്നു എന്തിന്നു നാളികേരം വാങ്ങി ഉടച്ചു പൂളുന്നു? മാപ്പിളമാരിൽനിന്നു കൊപ്പര വാങ്ങിയാൽ പോരെ? ഹോമത്തിന്നു പ്ലാശിൻചമതയും ഹോമാഗ്നി കത്തിയ്ക്കുവാൻ പ്ലാവിന്റെ വിറകും തന്നെ വേണമെന്നു എന്താണു നിർബ്ബന്ധം? ഏതെങ്കിലും മരത്തിന്റെ കത്തുന്ന വിറകായാൽ പോരേ? ദർഭ്ഭപ്പുല്ലിന്നു പകരം വയ്ക്കോലൊ മറെറതെങ്കിലും പുല്ലൊ ഉപയോഗിച്ചാൽ മതിയോ? നെയ്യിന്നു പകരം മെഴുക്കുള്ള എണ്ണയോ കൊട്ടെണ്ണയോ ക്രൂഡോയലൊ ആയാലെന്താണു തരക്കേടു്? തീയു കത്തിയാൽ മതിയല്ലൊ. അമ്പലങ്ങളിലെയും മററും ദേവപൂജയ്ക്കു ഉണക്കല്ലരി വററിച്ച നേദ്യം തന്നെ വേണമെന്നു എന്തിനാണിത്ര നിർബ്ബന്ധം? അവിൽ, മലർ, ശക്കര, നാളികേരം, കദളിപ്പഴം എന്നിങ്ങനെ വേറെയും ദേവപൂജയ്ക്കു നിവേദ്യമായി ഉപയോഗിയ്ക്കാറുണ്ടല്ലൊ. അങ്ങിനെയല്ലാതെ അതിന്നു പകരം റൊട്ടി, ബിസ്കററു്, ചോക്കലേററു് മുതലായവ ഉപയോഗിച്ചാൽ പോരെ? ഇങ്ങിനെയൊക്കെ ചോദിച്ചാൽ പുത്തൻപ്രകൃതികളെപ്പോലെയുള്ള ശുദ്ധപ്രസ്ഥാനക്കാർക്കു കേവലം മൌനമോ ശുണ്ഠിയോ മാത്രമാണുണ്ടാവുക; അല്ലാതെ ന്യായമായ മറുപടിയൊന്നും ആരും പറയുകയില്ല. ഒരു നിലവാരത്തിലുള്ള യുക്തി സ്വീകരിച്ചാൽ എതിർചോദ്യം വന്നാലും തോല്ക്കാത്ത മട്ടിൽ അതേവിധം എല്ലാ യുക്തികളും സ്വീകരിയ്ക്കണം. അല്ലാതെ തനിയ്ക്കിഷ്ടമില്ലാത്ത കാര്യങ്ങളെ ഉപേക്ഷിയ്ക്കാറാകുമ്പോൾ മാത്രം ഒരു യുക്തി പറയുകയും ഇഷ്ടമുള്ള മറെറാരു കാര്യം വരുമ്പോൾ അതേ ലെവലിലുള്ള യുക്തി സ്വീകരിയ്ക്കാതിരിയ്ക്കുകയും ചെയ്യുന്നതു് തെററാണല്ലൊ. ഈ പരമാർത്ഥം അധികമാരും മനസ്സിലാക്കുന്നില്ല.

ഓരോ കൎമ്മങ്ങളും അതാതിന്നു വിധിക്കപ്പെട്ട—അധികാരപ്പെട്ട—ആളുകൾ തന്നെ ചെയ്യേ മതിയാകൂ; ഫലം സിദ്ധിക്കേണമെങ്കിൽ ആരെങ്കിലും വല്ലവിധേനയും ചെയ്തതുകൊണ്ടാവില്ല; കുറെ ചമതയും എള്ളും നെയ്യും തീയിലിട്ടു കത്തിച്ചതുകൊണ്ടൊന്നും ഹോമമാകയില്ലല്ലൊ. ഫലം കിട്ടണമെങ്കിൽ അതിന്റെ വിധിപ്രകാരവും അധികാരപ്പെട്ട ആളും — പച്ചയായിപ്പറഞ്ഞാൽ ബ്രാഹ്മണനും — ചെയ്യേ മതിയാകൂ. ആരെങ്കിലും അമ്പലത്തിലെ ഗൎഭഗൃഹത്തിൽ കടന്നു ബിംബത്തിന്റെ തലയിൽ കുറെ വെള്ളം 'പാൎന്നുകൊണ്ടു' — 'ഒഴിച്ചുകൊണ്ടു' — ഒന്നും അഭിഷേകമാകയില്ല. അതിന്നധികാരപ്പെട്ട ആൾ കുളിച്ചു ശുദ്ധനായി വന്നു അതിന്റെ വിധിയനുസരിച്ചു മന്ത്രങ്ങളോടുകൂടി ചെയ്യേ അഭിഷേകമാകൂ. ചൈതന്യം വൎദ്ധിക്കുന്നതും ദേവാനുഗ്രഹമുണ്ടാവുന്നതും അങ്ങിനെയായാലേ മതിയാകൂ; മറിച്ചായാൽ അനുകൂലഫലമുണ്ടാവില്ല, വിപരീതഫലമുണ്ടാകയും ചെയ്യും. ബിംബത്തിന്മേൽ വെള്ളം വീഴുകയല്ല പ്രധാനം; അഭിഷേകത്തിന്റെ വിധിപ്രകാരം വീഴുകയാണല്ലൊ. ഇതുതന്നെയാണു എല്ലാ കുലധൎമ്മങ്ങളുടേയും സ്വഭാവം. ഇനി പ്രകൃതം തുടരട്ടെ.

ദേശക്കാരായ ഓരോ വീട്ടുകാരും അതാതു തൊഴിൽ ചെയ്തുകൊണ്ടു ജീവിക്കേണമെന്നും, അതാതു ദേശത്തുണ്ടാക്കിയ ഉല്പന്നമേ അതാതു ദേശക്കാർ ഉപയോഗിക്കാവൂ എന്നും പറഞ്ഞുവല്ലൊ. ഇനി ദേശത്തെ ഓരോ വീട്ടുകാൎക്കും മറ്റോരോ വീട്ടുകാരോടുള്ള ബന്ധമെന്തായിരുന്നുവെന്നാലോചിക്കാം. ഇതിന്നും പ്രസ്സിന്റെ ഉദാഹരണം തന്നെ എടുക്കുക. പ്രസ്സിലെ ഓരോ ജോലിക്കാരനും ഉടമസ്ഥനോടു മാത്രമേ കരാറുള്ളൂ. ജോലിക്കാർ തമ്മിൽ യാതൊരു ബാദ്ധ്യതയുമില്ല; കരാർ ചെയ്തിട്ടുമില്ല. എന്നാൽ ദേശത്തെ സ്ഥിതി അതല്ല. ഓരോ വീട്ടുകാരും—ഇല്ലക്കാരും—മറ്റെല്ലാ വീട്ടുകാരോടും പ്രത്യേകം പ്രത്യേകം കരാറിലേൎപ്പെട്ടുകൊണ്ടും ബാദ്ധ്യതപ്പെ

ട്ടുകൊണ്ടുമാണിരിക്കുന്നതു്. 30 ഇല്ലങ്ങളും, അതനുസരിച്ചു മററു വീടുകളുടേതും 100 ഗൃഹങ്ങളുമുള്ള ഒരു ദേശമുണ്ടെന്നു വിചാരിക്കുക. അതു് തികച്ചും സ്വയംപര്യാപ്തമാണെന്നും ഇരിക്കട്ടെ. അവിടെ രണ്ടു ചാലിയകുടുംബങ്ങളാണുള്ളതു്. അവരും മററു 98 വീട്ടുകാരും തമ്മിൽ കരാറിലേർപ്പെട്ടിരിക്കയാണു്. എന്താണതു്? തങ്ങടെ കഴിവനുസരിച്ചു് വസ്ത്രങ്ങൾ ഉണ്ടാക്കിക്കൊള്ളാമെന്നും, ആ ജോലി ചെയ്യാതിരിക്കുകയോ വസ്ത്രങ്ങൾ മററൊരു ദേശത്തു് കൊണ്ടുപോയി വില്ക്കുകയോ ചെയ്യുകയില്ലെന്നുമാണു് അതു്; ബാക്കി 98 വീട്ടുകാരാകട്ടെ തങ്ങൾ മററാളിൽനിന്നോ മററൊരു സ്ഥലത്തുനിന്നോ തുണികൾ വാങ്ങുകയില്ലെന്നും, ഈ രണ്ടു കുടുംബക്കാരിൽനിന്നു മാത്രമേ വാങ്ങുകയുള്ളുവെന്നും കരാർ ചെയ്തിരിക്കുന്നു. ഈ വിധം നടന്നാൽ ആ ചാലിയന്മാർ തൊഴിലില്ലാതെയോ ആ ദേശക്കാർ ആവശ്യമുള്ള വസ്ത്രങ്ങൾ കിട്ടാതെയോ ബുദ്ധിമുട്ടിന്നിടവരാത്ത വിധത്തിലാണു് ഓരോ കുടുംബങ്ങളേയും ഏല്പ്പെടുത്തിയിരിന്നതു്. ആ ദേശത്തു് വെളക്കത്തല നായരുടെ ഒരു വീടേ ഉള്ളുവെന്നു കരുതുക. അയാൾ മററൊരു ദേശത്തു പോയി പ്രവൃത്തി എടുക്കുകയോ സ്വദേശത്തു് പ്രവൃത്തി എടുക്കാതിരിക്കുകയോ ചെയ്യുകയില്ലെന്നും പാടില്ലെന്നും അവരും, മററൊരു ദേശത്തെ നായരെക്കൊണ്ടു ക്ഷൌരം ചെയ്യിക്കുകയില്ലെന്നും പാടില്ലെന്നും മററു 99 വീട്ടുകാരും അന്യോന്യം നിശ്ചയിച്ചിരിക്കയാണു്. അതുപോലെത്തന്നെ ന്യായമായ കാരണവും മററുള്ളവരുടെ സമ്മതവും കൂടാതെ യാതൊരാൾക്കും തങ്ങളുടെ തൊഴിൽ—സ്വധർമ്മം—ഉപേക്ഷിക്കുവാനോ മററൊരു തൊഴിൽ—പരധർമ്മം—സ്വീകരിക്കുവാനോ അധികാരവുമില്ല. ഒരുതരം തൊഴിലാളി മററൊരുതരം തൊഴിൽ സ്വീകരിച്ചാൽ ആ തൊഴിൽക്കാർ ബുദ്ധിമുട്ടാകും. മുൻപറഞ്ഞ ഉദാഹരണത്തിലെ പ്രസ്സുമാൻ തന്റെ ജോലി ഉപേക്ഷിച്ചു കമ്പോസിററരുടെ തൊഴിൽ സ്വീകരിച്ചുവെന്നു വെയ്ക്കുക. അ

പ്പോൾ മററു കമ്പോസിറററൻമാൎക്കു ജോലി കുറയുകയും, അതേ സമയത്ത് പ്രസ്സു നടത്താൻ ആളില്ലാതാവുകയും ചെയ്യുമെന്നു വ്യക്തമാണല്ലൊ. അതുപോലെത്തന്നെ മേൽപറഞ്ഞ ദേശത്ത് രണ്ടു ആശാരിക്കുടിയും രണ്ടു കരുവാക്കുടിയും ആണുള്ളതെന്നു വിചാരിക്കുക. അതിൽ ഒരു കരുവാൻ സ്വന്തം ജോലി വിട്ടു ആശാരിപ്പണിയിലേർപ്പെട്ടാൽ അതിന്റെ ഫലം ആശാരിമാൎക്കു ജോലിയില്ലാതാവുകയാണെന്നു സ്പഷ്ടമല്ലേ? കരുവാന്മാരുടെ ജോലി എടുക്കാൻ ആളില്ലാതെ ബുദ്ധിമുട്ടാവുകയും ചെയ്യും. അങ്ങിനെ വന്നാൽ അത് ദേശത്തിനു ഹാനികരമാണെന്നു തീൎച്ചയുമാണ്. അതുകൊണ്ടു അങ്ങിനെ വരാതിരിപ്പാനാണ് മുമ്പു പറഞ്ഞ വിധം ദേശവ്യവസ്ഥകൾ ഏർപ്പെടുത്തിയിരുന്നതു്. ഓരോ ദേശവും അവിടുത്തെ പ്രവൃത്തിയും അതാതു കുടുംബക്കാരുടെ സ്വന്തമാണ്; അവന്റെ കുത്തകയാണ്. അതാതു ദേശത്തുള്ള അത്തരം അവകാശങ്ങളെ ജന്മാവകാശമെന്നും, അവകാശികളെ ജന്മാവകാശികളെന്നും പറഞ്ഞിരുന്നു. ഇന്നും നാട്ടിൻപുറങ്ങളിൽ അങ്ങിനെ വ്യവഹരിക്കുന്ന പ്രദേശങ്ങൾ തീരെ ഇല്ലാതായിട്ടില്ല. അത്തരക്കാരെ സാധാരണയായി വ്യവഹരിക്കുന്ന ഭാഷ ജന്മാശാരി, ജന്മത്തട്ടാൻ, ജന്മപ്പറയൻ എന്നീ വിധത്തിലാകുന്നു. ഈ ഭാഷയ്ക്ക് ഇപ്പോഴും മദ്ധ്യകേരളം മുതൽ തെക്കൻപ്രദേശങ്ങളിലേ പ്രചാരമില്ലാതായിട്ടുള്ളു; വടക്കെ മലബാർ മുതലായ പ്രദേശങ്ങളിൽ ഈ ഭാഷ ധാരാളം പ്രചാരത്തിലുണ്ടു്. കേവലം പണികൾ മാത്രമല്ല അതാതിടത്തെ ദേശമര്യാദ മുതലായതും അവരുടെ ജന്മാവകാശമാണ്. അന്യദേശത്തുകാരനായ ഏതെങ്കിലുമൊരു തൊഴിലാളിക്കു ആ ദേശത്തെ തൊഴിലാളികളുടെ സമ്മതം കൂടാതെ അവിടെ വന്നു പണിയെടുക്കുകയോ അവിടുത്തുകാൎക്ക് പണിയെടുപ്പിക്കുകയോ ചെയ്യാൻ പാടില്ലെന്നാണതിന്റെ സാരം. ആ ദേശമര്യാദകളെല്ലാം അതാതു തൊഴിലാളികൾക്കു കൊടുക്കേണ്ടതായ ബാധ്യത ദേശക്കാൎക്കുള്ളതുപോലെത്തന്നെ ആളുകൾ

കിട്ടുവാനുള്ള അവകാശം അവിടത്തെ തൊഴിലാളികൾക്കുണ്ടായിരുന്നു.

'കാരായ്മ' എന്നൊരവകാശമുണ്ട്. ഒരു ഉദാഹരണംകൊണ്ടു ഇതൊന്നു വ്യക്തമാക്കേണ്ടിയിരിക്കുന്നു. ചില കഴകക്കാർക്ക് അമ്പലത്തിലെ കഴകപ്രവൃത്തി നടത്താൻ വേണ്ടി വസ്തുക്കൾ ചാർത്തിക്കൊടുത്തിട്ടുണ്ടാവും. അതു ആ പ്രവൃത്തിക്കു വേണ്ടി കാരായ്മയായിട്ടാണു കൊടുത്തിട്ടുള്ളതെങ്കിൽ ആ പ്രവൃത്തി നടത്തിവരുന്നേടത്തോളം കാലം ആ വസ്തു അവർക്കു കൈവശം വെച്ച് അനുഭവിപ്പാൻ അവകാശമുണ്ട്. അതു വിഴ്ച വരുത്തിയാൽ മാത്രമേ ഊരായ്മക്കാർക്ക് അതൊഴിപ്പിപ്പാനധികാരമുള്ളു. അങ്ങിനെ അല്ലാതെ അവരെ പിരിച്ചയിക്കാനോ വസ്തു ഒഴിപ്പിച്ചെടുക്കാനോ ഊരായ്മക്കാർക്കധികാരമില്ല. ഇത്തരം അവകാശങ്ങളെയാണു 'കാരായ്മാവകാശങ്ങ'ളെന്നു പറയുന്നതു്. ഈ അവകാശം അന്യാധീനപ്പെടുത്തുവാനോ തീറു കൊടുക്കുവാനോ പാടില്ല; അങ്ങിനെ എന്തെങ്കിലും ചെയ്താൽ ആ അവകാശം അവർക്കു നഷ്ടപ്പെടുന്നതാകുന്നു. എന്നാൽ ജന്മാവകാശത്തിന്റെ നില അതല്ല; അതിനേക്കാൾ പ്രബലവും ശാശ്വതവുമാണതു്. ആ അവകാശം പണയം കൊടുക്കാനും തീറു കൊടുക്കാനും മറ്റും അവർക്കധികാരമുണ്ട്; അതുകൊണ്ടൊന്നും അതു നഷ്ടപ്പെടുകയുമില്ല. ജന്മാവകാശത്തിന്റെനില അങ്ങിനെയാകുന്നു. ഇത്തരം ജന്മാവകാശങ്ങൾ പണയം കൊടുത്തതും പിന്നീട് കടം വീട്ടി പണയാവകാശം തിരികെ എടുത്തതുമായ ഒരു സംഭവമാണിവിടെ ഇനി പറയുന്നതു്.

കണ്ണനൂർ എന്ന ദേശവും ദേശക്ഷേത്രവും നില്ക്കുന്നതു് പട്ടാമ്പിയിൽനിന്നു രണ്ടു_രണ്ടര നാഴിക പടിഞ്ഞാട്ടു മാറി ഭാരതപ്പുഴയുടെ തെക്കേക്കരയിലാകുന്നു. വടക്കേപ്പുറയിൽ ചേന്നാൻ ആ ദേശത്തെ പ്പറയനാണ്. പറയർക്കും പുലയർക്കുമുള്ള അവകാശത്തിനു 'പടി' എന്നാണു പറയുക. ഇവിടെ 'പടി' എന്നതിന്റെ അ

ല്പര്യം ആ ഇല്ലം അഥവാ വീട്ട് എന്നാകുന്നു. ആ ദേശത്തെ പ്പടികളെല്ലാം അവന്റെ അവകാശമാണ്; എന്നുവെച്ചാൽ അവൎക്കാവശ്യമുള്ള പണികൾ ഇവരെക്കൊണ്ടു എടുപ്പിക്ക എന്നും, അവിടെനിന്നുള്ള ദേശമൎയ്യാദകളെല്ലാം അവനെ കൊടുക്ക എന്നുമാണൎത്ഥം. ഈ ചേനൻ തന്റെ ജന്മാവകാശത്തിൽപ്പെട്ട 10 പടികൾ വട്ടക്കളത്തിൽ നാരായണൻ എന്ന പറയനു പണയം കൊടുത്തു് നൂറുറുപ്പിക കടം വാങ്ങിയിരുന്നു. നാലു കൊല്ലം മുമ്പാണു ചേനൻ ഒരു പുലാവു മുറിച്ചു വിറ്റു് ആ കടം തീൎത്തു് പണയം റദ്ദാക്കി, ആ അവകാശം തിരിച്ചുവാങ്ങിയതു്. ഈ പണയം കൊടുക്കലും തിരിച്ചെടുക്കലുമെല്ലാം നടന്നതു ദേശത്തു പ്രമാണിമാരെ സാക്ഷിയാക്കിക്കൊണ്ടാകുന്നു. ഈ പണയം നിലവിലിരുന്ന കാലത്തെല്ലാം ആ പടികളിലെ—തറവാട്ടുകാരുടെ—പണികളെല്ലാം എടുത്തിരുന്നതു നാരായണനായിരുന്നു. അക്കാലത്തെ ദേശമൎയ്യാദകൾ വാങ്ങിയിരുന്നതും അവൻതന്നെയാണ്. ദേശമൎയ്യാദ എന്നാലെന്തെന്നു അടുത്ത അദ്ധ്യായത്തിൽ പ്രതിപാദിക്കും. ആ ദേശത്തെ ആശാരി കറപ്പനും തന്റെ ജന്മാവകാശം ഇതുപോലെ പണയം കൊടുത്തതായി കേട്ടിട്ടുണ്ട്. ഈ വക ദേശവ്യവസ്ഥകൾ ഉണ്ടായിരുന്ന കെട്ടുറപ്പിന്റെയും ശക്തിയുടെയും ഏതാണ്ടൊരു സ്വരൂപം ഇതുകൊണ്ടു വായനക്കാൎക്കു കുറച്ചെങ്കിലും മനസ്സിലാക്കുവാൻ കഴിയും. ഇന്നത്തെ തലമുറക്കാൎക്കെല്ലാം ഞാൻ ഇങ്ങിനെ പറയുന്നതു അസംബന്ധവും അന്യായമാണെന്നു തോന്നിയെന്നു വരാം. ഈ സംഭവത്തെപ്പറ്റി ഇത്രയും ഇവിടെ പ്രസ്താവിക്കുവാൻ കാരണമതാണ്. മലബാർ—വടക്കൻ—പ്രദേശങ്ങളിലന്വേഷിച്ചാൽ ഇത്തരം സംഭവങ്ങൾ ഇപ്പോഴും ധാരാളമുണ്ടാകും. അങ്ങിനെ അന്വേഷിച്ചിട്ടു പ്രയോജനമില്ലാത്തതിനാൽ ഇതുകൊണ്ടവസാനിപ്പിക്കുന്നതാണ്.

ഓരോ ഇല്ലങ്ങളിലെയും അടിയാരായ ശൂദ്രന്മാർ മുതൽ പറയരടക്കമുള്ള ഓരോ വംശത്തൊഴിലാളികളുടെയും നില ഇതായിരുന്നു.

പക്ഷേ അങ്ങിനെ പണയമോ തീറോ കൊടുക്കുന്നതു അതേതരം വംശത്തൊഴിലാളികൾക്ക മാത്രമെ പാടുള്ളുവെന്ന പ്രത്യേകം മനസ്സിലാക്കേണ്ടതാണ്. എന്തെന്നാൽ ആ തൊഴിൽ അവിടെ അതേ നിലയിൽ ഇടന്ത നടന്നുകൊണ്ടിരിക്കേണമെന്നത് നിർബ്ബന്ധവും അത്യാവശ്യവുമാണല്ലൊ. അതിന്ന അതേതരം തൊഴിലാളികൾക്ക മാത്രമല്ലാതെ മറ്റൊരു തരക്കാൎക്കധികാരമില്ലല്ലൊ. ആ കാരണത്താലാണ മറ്റൊരു തരം തൊഴിലാളികൾക്ക വില്ക്കുവാനൊ വാങ്ങുവാനോ പാടില്ലെന്ന പറഞ്ഞതു്. ഇതെല്ലാം ഇന്നത്തെ ഗവൎമ്മെണ്ടുനിയമം പോലെ അച്ചടിച്ചു പുസ്തകങ്ങളാക്കുകയോ മുദ്രക്കടലാസിലെഴുതി രജിസ്ത്രാക്കുകയോ ചെയ്തിട്ടില്ലെന്നതു ശരിതന്നെ. പക്ഷെ അത്തരം നിയമങ്ങളെക്കാളും കരാറുകളെക്കാളും പത്തുമടങ്ങു സത്യത്തോടും വീഴ്ച കൂടാതെയുമാണ് ആ വക പഴയ സമ്പ്രദായനിയമങ്ങൾ ഇന്നും നടന്നുവരുന്നതു്. കല്യാണം ശേഷക്രിയ മുതലായ അടിയന്തരാവസരങ്ങളിൽ ഇന്ന കണ്ടുവരുന്ന ആഭിജാത്യവ്യവസ്ഥകളിലെ നിഷ്കൎഷ ഒന്ന ശ്രദ്ധിച്ചാൽ ഇതെല്ലാം ബോധ്യം വരും. ഇത്തരത്തിലുള്ളതെല്ലാം അലിഖിതനിയമങ്ങൾ ആണെങ്കിലും ലിഖിതങ്ങളെക്കാൾ പ്രാബല്യം അവയ്ക്കുണ്ട്.

ഒരു ദേശത്തുള്ള തൊഴിലാളികൾ മറ്റു ദേശത്തു പോയി പ്രവൃത്തിയെടുക്കരുതെന്നായിരുന്നുവല്ലൊ നിയമം. ഒരു ദേശത്തെ എതെങ്കിലും വംശത്തൊഴിലാളിക്കു പുല മുതലായ കാരണങ്ങളെക്കൊണ്ട് മുടക്കം വരികയും, തത്സമയത്ത് ആ ദേശക്കാരായ എന്തെങ്കിലും ഇല്ലക്കാൎക്ക അത്തരം വംശത്തൊഴിലാളിയെക്കൊണ്ട് ആവശ്യം വരികയും ചെയ്യുമെന്ന വരാമല്ലൊ. ഇതിന്ന ഒരു ഉദാഹരണം പറയാം. ഒരില്ലത്ത് ഒരാൾ മരിച്ചു. സംസ്കാരത്തിന്ന അത്തിക്കുറുശ്ശിയുടെ സഹായം കൂടാതെ വയ്യ. ആ ദേശത്തെ അത്തിക്കുറുശ്ശിക്കു പുലയാകയാൽ അത് നിവൃത്തിയ്ക്കാൻ തരമില്ലാതാവും. അങ്ങിനെ വരുന്ന സന്ദൎഭങ്ങളിൽ അടുത്ത ദേശത്തുള്ള അതേ തൊ

ലിക്കാരെക്കൊണ്ടു് ആ കാര്യം നിർവ്വഹിപ്പിയ്ക്കുവാനു്. പക്ഷെ അതിന്നു ആ മുടക്കമുള്ള വീട്ടുകാരോ ആവശ്യമുള്ള ഇല്ലക്കാരോ വിളിച്ചാൽ അടുത്ത ദേശക്കാരൻ വരികയില്ല; അതിന്നു ആ ദേശപ്രമാണി അടുത്ത ദേശപ്രമാണിയോടു് ആവശ്യപ്പെടുകയും, അദ്ദേഹം അനുവദിയ്ക്കുകയും ചെയ്തു ആ വീട്ടുകാർ മറുദേശത്തു പോയി ആ കാര്യം നിർവ്വഹിയ്ക്കുകയുള്ളു. ആ ദേശങ്ങളിൽ ആഢ്യന്മാരുണ്ടെങ്കിൽ മുക്കാലേമുണ്ടാണിയും ആ പ്രമാണി അവരായിരിയ്ക്കും. മറിച്ചും ഉണ്ടാവില്ലെന്നു തീർത്തു പറഞ്ഞുകൂടെന്നേ ഉള്ളു. ഒരു സമയം ആ പ്രമാണി കാലദോഷത്താൽ സ്വത്തു ക്ഷയിച്ചു് പ്രാമാണ്യം കുറഞ്ഞവനായി പരിണമിച്ചിട്ടുണ്ടാവാം. എന്നിരുന്നാലും ഈ വിഷയത്തിൽ അദ്ദേഹത്തിന്റെ പ്രാമാണ്യം ചോദ്യം ചെയ്യാതെ എല്ലാവരും വകവെച്ചു കൊടുക്കുകയും, അദ്ദേഹത്തെക്കൊണ്ടുതന്നെ പറയിയ്ക്കുകയുമേ ചെയ്തിരുന്നുള്ളു. 25–30 കൊല്ലങ്ങൾക്കിപ്പുറമാണു ഈ വക അടിയാർപ്രവൃത്തികളിൽ നമ്പൂതിരിമാർ ശ്രദ്ധ കുറഞ്ഞതു്. മറെറാരു വിധം പറഞ്ഞാൽ അതാതുവരുടെ ദേശത്തു് മാത്രമുള്ള ജന്മാവകാശമാണു് അവരവരുടെ പ്രവൃത്തികൾ. അതുകൊണ്ടവർക്ക് ആ ദേശത്തെ യജമാനനായ നമ്പൂതിരിമാരുടെ അനുവാദമില്ലാതെ മറെറാരാളുടെ പ്രവൃത്തിയ്ക്കു പോകാനധികാരമില്ല. പുതുക്കിപ്പറയുക യാണെങ്കിൽ അമ്പട്ടൻ, ചക്കൻ, ചാലിയൻ, ആശാരി, മൂശാരി, ഇടങ്ങി എല്ലാ കലവർക്കാരും മറുദേശങ്ങളിൽ പോയി പണിയെടുക്കുകയോ ഉല്പന്നങ്ങൾ വില്ക്കുകയോ ചെയ്തിരുന്നില്ല; ചെയ്യാൻ സമ്മതിച്ചിരുന്നുമില്ല. മറെറാരു ദേശത്തു പോയി പ്രവൃത്തി എടുക്കണമെങ്കിൽ ആ ദേശത്തെ പ്രവൃത്തിക്കാരന്റെയും ദേശപ്രമാണി—നമ്പൂതിരി—യുടെയും ആവശ്യവും, സ്വന്തം ദേശത്തെ പ്രമാണിയുടെ സമ്മതവും വേണമെന്നു നിർബ്ബന്ധമാണു്. വെളുത്തേടത്തു—വെളക്കത്തല നായന്മാർ പോലും ഇന്നും അന്യദേശത്തു പോയി (ആവശ്യക്കാരുണ്ടായിരുന്നാൽക്കൂടി)

ജോലിയെടുക്കാറില്ല. ഈ വസ്തുത ഓരോ വായനക്കാരനും അവനവന്റെ ദേശത്തെ ഒന്നു പരിശോധിച്ചാൽ വ്യക്തമാകും. എന്റെ ചെറുപ്പക്കാലത്തെ ചില അനുഭവങ്ങൾ ഇവിടെ വിവരിയ്ക്കാം.

കാണിപ്പയ്യൂർ ദേശത്തിന്റെ അയൽപക്കമായ കുരുനെല്ലിപ്പുറമ്പു് എന്ന ദേശത്തു് നായന്മാരുടെ ഒരു എണത്തക്കൂട്ടമുണ്ടായി. ഒടുവിൽ നായന്മാരെല്ലാം കൂടി അവിടത്തെ വെളക്കത്തല നായരെ ജാതിഭ്രഷ്ടു കല്പിച്ചു വേർതിരിച്ചു നിർത്തി. എന്റെ ഇല്ലം മുഖേന—കാരണവന്മാരും ചേർന്നുകൊണ്ടു്—ആണു അപ്രകാരം തീരുമാനമെടുത്തതു്. അങ്ങിനെ കുറച്ചു ദിവസത്തേയ്ക്കു (അതു തീരുന്നതു വരെ) ആ ദേശക്കാർക്കു ക്ഷൌരം ചെയ്യാൻ വെളക്കത്തല നായരില്ലാതായി. അപ്പോഴും കാണിപ്പയ്യൂർ ദേശത്തെ വെളക്കത്തലവനോടു് അവിടത്തുകാരുടെ ആവശ്യം നിർവ്വഹിച്ചുകൊടുക്കണമെന്നു എന്റെ ജ്യേഷ്ഠൻ ആവശ്യപ്പെട്ടു. അതു് അവനു വലിയ സങ്കടമായിരുന്നു. മറ്റൊരു ദേശത്തു പണിയെടുക്കുവാൻ ആ ദേശക്കാരന്റെ സമ്മതം കൂടാതെ പോകേണ്ടിവരുന്നുവല്ലോ! എന്നായിരുന്നു അതിനു കാരണം. അന്യന്റെ സ്ഥലത്തു പോയി എന്തെങ്കിലും സാധനം ബലാല്ക്കാരമായി എടുത്തു കൊണ്ടുവരാൻ നിർബ്ബന്ധിച്ചാലെന്നപോലെ അവന്റെ മുഖത്തു് സങ്കടവും ക്ഷോഭവും വല്ലാതെ സ്ഫുരിച്ചിരുന്നു. എങ്കിലും (നിവൃത്തിയില്ലാത്തതുകൊണ്ടെന്നുതന്നെ പറയട്ടെ) അതു നിർവ്വഹിയ്ക്കാതിരുന്നില്ലെന്നേ പറയേണ്ടു. എന്റെ ചെറുപ്പക്കാലത്തുകൂടി ദേശം മാറി പ്രവൃത്തിയെടുക്കുക എന്നതു് അത്ര നിഷിദ്ധമായ ഒന്നായിരുന്നു. അതിനുള്ള കാരണം ദേശവ്യവസ്ഥയുടെ കെട്ടുറപ്പുമാകുന്നു. ഇതൊക്കെത്തന്നെ ഇന്നത്തെ വായനക്കാർക്കു അത്ഭുതകരമായി തോന്നിയേയ്ക്കാം. ഒരുപക്ഷേ അവിശ്വസനീയമായിത്തോന്നാനും വിരോധമില്ല. എന്നാൽ എന്റെ ഇല്ലത്തെ കഥ പറയാനോ എന്റെ ഊരാണ്മ കാണിയ്ക്കാനോ ഒന്നുമല്ല ഞാനിതൊക്കെ ഇവിടെ

രേഖപ്പെടുത്തുന്നതു്; സാമാന്യം അജ്ഞാതങ്ങളായിക്കഴിഞ്ഞിരിക്കുന്നതും എന്നാൽ ചരിത്രസത്യങ്ങളുമായ നടപടികളെ വിവരിക്കാനാകുന്നു. ഇനി മറെറാരു ഉദാഹരണം കാണിക്കാം.

പഴനമ്പറമ്പത്തു് വാസുദേവൻ ഭട്ടതിരിപ്പാടു് ഈയിടയിൽ തിരുനാവായ ബ്രഹ്മസ്വം—മാത്തനാർ—മഠത്തിൽ കുറച്ചു കാലം താമസിക്കുകയുണ്ടായി. ടി. മഠത്തിൽനിന്നു ഒരു നാഴികയോളം അകലത്താണു മറവഞ്ചേരി മന. ഭട്ടതിരിപ്പാട്ടിലേയ്ക്കു അവിടെ പരിചയമുണ്ടു്. ബ്രഹ്മസ്വം മഠത്തിലെ ക്ഷൌരക്കാരന്റെ ക്ഷൌരം താണ തരമാണു്. മറവഞ്ചേരിക്കാരന്റെ ക്ഷൌരം ഭേദമാകുന്നു. ഒരിക്കൽ മറവഞ്ചേരിക്കു പോയി തിരികെ വരുമ്പോൾ ആ ദേശത്തെ വെളക്കത്തല നായരെ കണ്ടെത്തി. അപ്പോൾ തന്റെ ക്ഷൌരത്തിന്നായി മഠത്തിലേക്കു വരുവാൻ ഭട്ടതിരിപ്പാടു് അയാളോടു് ആവശ്യപ്പെടുകയും, അവൻ സമ്മതിച്ചുതന്നെ മഠത്തിലേക്കു വരികയും ചെയ്തു. പക്ഷെ അവസരത്തിൽ മഠത്തിലെ ക്ഷൌരക്കാരൻ അവിടെയുണ്ടായിരുന്നു. അപ്പോൾ മറവഞ്ചേരിക്കാരൻ തന്റെ തട്ടകത്തേക്കു വന്നതിനെപ്പററി അവൻ തട്ടിക്കയറുകയും, ഇവിടെവെച്ചു് ആരുടെയെങ്കിലും ക്ഷൌരം ചെയ്താൽ തല്ലുമെന്നും മററും പറഞ്ഞു കയർക്കുകയും, അവൻ മറുപടി പറയാൻപോലും നില്ക്കാതെ ഓടിപ്പോവുകയുമാണുണ്ടായതു്. മഠത്തിലെ ക്ഷൌരക്കാരൻ അവിടെയുണ്ടെന്നറിഞ്ഞാൽ മറവഞ്ചേരിക്കാരൻ അങ്ങോട്ടു ചെല്ലുകയേ ഇല്ലായിരുന്നു. മഠത്തിലെ ക്ഷൌരക്കാരന്റെ നിലയിൽ തെററില്ലെന്നു മാത്രമല്ല മറവഞ്ചേരിക്കാരൻ അങ്ങോട്ടു ചെന്നതു് തെററാണെന്നു അയാൾക്കുതന്നെ സമ്മതമാണെന്നും ഇതുകൊണ്ടു വ്യക്തമാണല്ലോ. ഇതെല്ലാം പഴനമ്പറമ്പത്തു വാസുദേവൻ ഭട്ടതിരിപ്പാടു പറഞ്ഞ വിവരമാകുന്നു. ഇനി മറെറാരനുഭവം കൂടി പ്പറയാം.

കൊ. വ. 1110 (A. D. 1935)നോടടുത്ത കാലത്തു് തൃശ്ശൂരിൽ നമ്പൂതിരി യോഗക്ഷേമ സഭ, യോഗക്ഷേമം ബാങ്കു്, പത്രം,

നമ്പൂതിരി യുവജനസംഘം മുതലായ സ്ഥാപനങ്ങൾ നല്ല നിലയിൽ പ്രവർത്തിച്ചിരുന്ന കാലമായിരുന്നു. അന്നൊക്കെ യോഗക്ഷേമം ആഫീസ് നമ്പൂതിരിമാരുടെ ഒരു സങ്കേതവുമായിരുന്നു. ബാങ്കിന്റെ മാനേജരായിരുന്ന കപ്ലിങ്ങാട്ട് ശങ്കരൻനമ്പൂതിരി സ്വദേശമായ ചെറുതുരുത്തിയിൽനിന്നു മക്ക എന്നു പേരായ ഒരു വെളുക്കത്തല നായരെ ബാങ്കിൽ താമസിപ്പിച്ചു. യോഗക്ഷേമത്തിലുള്ള നമ്പൂതിരിമാരുടെയെല്ലാം ക്ഷൗരം ചെയ്തിരുന്നതു മക്കയാണ്. അക്കാലത്ത് ബ്രഹ്മസ്വം മഠത്തിൽ അനവധി ഉണ്ണിനമ്പൂതിരിമാരുണ്ടായിരുന്നതിനാൽ മിക്ക ദിവസങ്ങളിലും അവിടെ ക്ഷൗരത്തിന്നാവശ്യക്കാരുണ്ടാകും. ശങ്കരൻ എന്നു പേരായ ഒരുവനാണതു നിർവ്വഹിച്ചിരുന്നതു്. അവൻ തൃശ്ശൂർക്കാരനാണ്. ഈ മക്ക യോഗക്ഷേമത്തിലുള്ള നമ്പൂതിരിമാരെ ക്ഷൗരം ചെയ്യുന്നതിനെപ്പററി ബ്രഹ്മസ്വംമഠത്തിലെ ക്ഷൗരക്കാരനായ ശങ്കരൻ കപ്ലിങ്ങാട്ട് നമ്പൂതിരിയോട് ആവലാതി പറയുകയുണ്ടായി; പക്ഷെ ഫലിച്ചില്ല. ഒരിയ്ക്കൽ ഈ മക്ക ബ്രഹ്മസ്വം മഠത്തിലെ ഒരു വിദ്യാർത്ഥിയെയുണ്ട് ക്ഷൗരം ചെയ്യുന്നു. അതു കഴിയുന്നതു വരെ ശങ്കരൻ കാത്തുനിന്നു. കഴിഞ്ഞ ഉടനെ മക്കവിനെ അടിച്ചു പരിക്കാക്കി. ഇതു ഞാൻ കണ്ടിട്ടുള്ളതാണ്. ശങ്കരന്റെ പേരിൽ മക്കവിനെക്കൊണ്ടു കേസു കൊടുപ്പിക്കണമെന്നു ശങ്കരൻനമ്പൂതിരി ആലോചിയ്ക്കുകയുണ്ടായി; പക്ഷെ മക്കവിൽ അതുപേക്ഷിയ്ക്കുകയേ ചെയ്തുള്ളു. അന്യദേശത്തെ ഒരു വെളുക്കത്തല നായർ തന്റെ ദേശത്തു വന്നു ജോലിയെടുത്തതാണ് തല്ലുവാൻ കാരണമായതു്.

ഓരോ ദേശത്തുള്ള പ്രവൃത്തിക്കാരുടെ വിളിപ്പേരുകൾ പരിശോധിച്ചാലും ഈ ദേശവ്യവസ്ഥയുടെ കെട്ടുറപ്പ് എത്രത്തോളമുണ്ടായിരുന്നുവെന്നു മനസ്സിലാക്കുവാൻ കഴിയും. അമ്പലവാസിവേലനക്കാർക്കെല്ലാം അതാതമ്പലത്തിന്റെ പേരല്ലാതെ അവരുടെ പ്രത്യേകമായ വേറെ പേരില്ല. വാരിയം, ഷാരം, മാരാത്ത് എന്നൊ

ക്കെ പ്പറയുന്നതു ഭവനപ്പേരല്ല, അതാതു ജാതികളുടെ ഭവനപ്പേരാകുന്നു. ഇല്ലം, വീടു്, കോവിലകം, മഠം എന്നും മറ്റും പറയുന്നതു് അതാതു ജാതിക്കാരുടെ വസതികൾക്കുള്ള സാമാന്യ നാമമേ ആകുന്നുള്ളു. അതിന്റെ അൎത്ഥം നമ്പൂതിരി, നായർ, രാജാവു്, പട്ടർ എന്നും മറ്റും പറയുന്നതുപോലെയേ ആകുന്നുള്ളുവല്ലൊ. ശങ്കരൻനമ്പൂതിരിപ്പാടു് ഗോവിന്ദമേനോൻ എന്നിങ്ങനെ ഓരോരുത്തൎക്കും പ്രത്യേകം പേരുള്ളതുപോലെ, കാണിപ്പയ്യൂർ പനമ്പള്ളി എന്നിങ്ങനെ ഓരോ വസതികൾക്കും പ്രത്യേകം വസതിപ്പേരുണ്ടല്ലൊ. എന്നാൽ അമ്പലവാസികൾക്കാണെങ്കിൽ ആ സ്ഥാനത്തു് അതാതമ്പലപ്പേർ മാത്രമേയുള്ളു; ഭവനങ്ങൾക്കു പ്രത്യേകം പേരില്ല. ഗുരുവായൂർ വാരിയം, ഏറ്റുമാനൂർ ഷാരം, തിരുനക്കര നമ്പീശൻ, കുമാരനല്ലൂർ മാരാത്തു് എന്നിങ്ങിനെ അവരവൎക്കു കഴകപ്രവൃത്തിയുള്ള അമ്പലങ്ങളുടെ പേർ മാത്രമേ അവരുടേയെല്ലാം ഭവനങ്ങൾക്കും കാണുകയുള്ളു; മറിച്ചു് അവയ്ക്കൊന്നും പ്രത്യേകം ഭവനപ്പേരില്ല. ഒരു അമ്പലത്തിലെ കഴകക്കാരായി ഒന്നിലധികം ഭവനങ്ങളുണ്ടെങ്കിൽ കിഴക്കെ വാരിയം, പടിഞ്ഞാറേ വാരിയം എന്നും മറ്റുമേ വേർതിരിച്ചു പറയാറുള്ളു. അങ്ങിനെ വരുവാനുള്ള കാരണം ഓരോ അമ്പലത്തിലേയ്ക്കും വേണ്ടിടത്തോളം മാത്രമേ കഴകക്കാരെ ഏൎപ്പെടുത്തിയിരുന്നുള്ളുവെന്നും, അധികപ്പറ്റായി ഒരൊററ ഭവനത്തെപ്പോലും ഏൎപ്പെടുത്തിയിരുന്നില്ലെന്നുള്ളതാകുന്നു.

ഇപ്രകാരം പരിശോധിക്കുന്ന പക്ഷം അതിൽ സ്വല്പം ചില വ്യത്യാസങ്ങളും കണ്ടുവെന്നു വരാം. എന്നാൽ അതെല്ലാം അടുത്ത കാലത്തായി—ആൎയ്യന്മാർ ഇവിടെ കുടിയേറിപ്പാൎക്കുകയും, അവരുടെ സംസ്കാരം ഇവിടെ പ്രചരിപ്പിക്കുകയും ചെയ്തതിനു ശേഷം—പെരുമാൾഭരണം അവസാനിച്ചു രാജവാഴ്ച ആരംഭിച്ചതിനു ശേഷം—ചില കാരണങ്ങളെക്കൊണ്ടു് വന്നതാണെന്നു അന്വേഷി

പ്പുലെറിയാം. പട്ടാമ്പിയ്ക്കു സമീപമുള്ള തറയ്ക്കൽ വാരിയരും, അങ്ങാടിപ്പുറത്തു സമീപമുള്ള കൊളത്തൂർ വാരിയരും, മലപ്പുറത്തുള്ള പാറനമ്പിയും (നമ്പിശൻ) കേവലം കഴകപ്രവൃത്തിക്കാരല്ല; ഒന്നാന്തരം ജന്മികളാകുന്നു. മേൽപറഞ്ഞ വാരിയന്മാരെ പ്പറയുന്ന ഭാഷ 'ഉണ്ണി' എന്നും, വാരസ്യാന്മാരെ 'കാറ്' എന്നുമാകുന്നു. തറയ്ക്കലെ കാരണവർക്ക് 'മേനോൻ' എന്ന സ്ഥാനപ്പേരുമുണ്ട്. ഈ തറവാട്ടുകാർ പണ്ടു സാമൂതിരിപ്പാട്ടിലെ കീഴിൽ കുറെ പട്ടാളങ്ങളുടെ അധിപന്മാരായിരുന്നു. അതെല്ലാം പ്രത്യേക കേസുകളാണ്; അമ്പലവാസിസാമാന്യത്തെ ബാധിക്കുന്നതല്ല. അതുപോലെ മൂത്തതുമാരിലും സ്ഥാനികളെക്കാണാം. വയനാട്ടിൽ—ഒറഴത്ത് കുറ്റിൽ—പണ്ണയത്ത് വടക്കില്ലത്ത് മൂത്തതിന്റെ ഇല്ലം എന്നിവ ഇത്തരത്തിൽ പെട്ടതാകുന്നു. ഇതിനെല്ലാറ്റിനും പുറമെ നമ്പിശൻ, മൂത്തത് മുതലായി പല ജാതിക്കാരും കാലാന്തരത്തിൽ അമ്പലവാസികളിൽ ഉണ്ടായിട്ടുണ്ട്. *

അനേകം അമ്പലങ്ങൾ പല കാരണങ്ങളാലും നശിച്ചുപോയിട്ടുണ്ടല്ലോ. അങ്ങിനെ പ്രവൃത്തിയില്ലാതാകുമ്പോൾ അതു കിട്ടുന്ന സ്ഥലത്തേയ്ക്കു താമസം മാറുന്നു. എന്നിരുന്നാലും ഭവനാപ്പേരു പഴയ പോലല്ലാതെ മാറുകയുണ്ടാവില്ലല്ലോ. അവർ പ്രവൃത്തിയെടുക്കുന്ന അമ്പലപ്പേരല്ലാതെ ഭവനാപ്പേർ വേറെ കാണുന്നതെങ്കിൽ അതു് അങ്ങിനെ വന്നതേ ആയിരിക്കൂ. കുന്നംകുളത്തിനു സമീപം പോർക്കുളം എന്ന ദേശത്ത് ഒരു പിഷാരമുണ്ട്. ഇപ്പോഴും അവർ വേളൂക്കോട് എന്ന അമ്പലത്തിലെ കഴകക്കാരാകുന്നു. അവരുടെ ഭവനാപ്പേരാകട്ടെ 'പുതമനശ്ശേരി പിഷാരം' എന്നാണ്. എനാമാക്കൽ എന്ന പ്രദേശത്തിനു സമീപമാണെന്നു തോന്നുന്നു, 'പുതമനശ്ശേരി' എന്നൊരു ദേശമുണ്ട്, അമ്പലവുമുണ്ടായിരുന്നു. ഇ

* ഇവരുടെ ഉത്പത്തിയെപ്പറ്റി ആര്യന്മാരുടെ കുടിയേറ്റം 3-ാം ഭാഗത്തിൽ പറയുന്നതാണ്.

ച്ചേപ്പോഴും തീരെ നാമാവശേഷമായിട്ടില്ലത്രെ. ഇവരുടെ പൂൎവ്വന്മാരാണ് അവിടെയായിരുന്നുവെന്നും, ഇവർ അവിടെനിന്നു വന്നവരാണെന്നും വ്യക്തമാണ്. പക്ഷെ അവക്കുപോലും ഈ കഥ നിശ്ചയവുമില്ല. അതാതമ്പലപ്പേരല്ലാതെ ഭവനപ്പേർ മാറിക്കാണുന്നുണ്ടെങ്കിൽ അതു ഇങ്ങിനെ എന്തെങ്കിലും വിധത്തിൽ സംഭവിച്ചതേ ആയിരിക്കൂ; കാൎയ്യമന്വേഷിച്ചാൽ അതു കണ്ടുപിടിക്കുവാനും സാധിച്ചേക്കും.

അമ്പലവാസികളുടേതെന്നപോലെത്തന്നെ (ഓരോ ദേശത്തേക്കും ആവശ്യമുള്ളേടത്തോളം കുടുംബക്കാരെ മാത്രം ചേൎത്തു കുടിയിരുത്തിയിട്ടുള്ളതിനാൽ) പറയരടക്കമുള്ള എല്ലാ കുലധൎമ്മക്കാൎക്കും അതാതു ദേശപ്പേർ മാത്രമെ വീട്ടുപേരായിട്ടുണ്ടാവാനുള്ളു. ശൂദ്രൻ (ബ്രാഹ്മണഭൃത്യൻ), പള്ളിച്ചാൻ (വാഹനം ചുമക്കുന്നവൻ), ആശാരി (മരപ്പണിക്കാരൻ) എന്നിങ്ങനെയുള്ള പേരുകളെല്ലാം ഉദ്യോഗനാമങ്ങളാണല്ലോ. അവരെയെല്ലാം ഓരോ ദേശത്തേക്കു നിശ്ചയിച്ചവരുമാകുന്നു. അതിനാലാണ് അവക്കൊക്കെ അതാതു ദേശപ്പേർ മാത്രമല്ലാതെ പ്രത്യേകമായ വീട്ടുപേരിന്റെ ആവശ്യമില്ലെന്നു പറഞ്ഞതു്. ജഡ്ജി, മുൻസിപ്പ്, കലക്ടർ മുതലായതെല്ലാം ഉദ്യോഗനാമങ്ങളാണ്. അവരെയെല്ലാം അവരോധിച്ചിരിക്കുന്നത്— അഥവാ അവരെല്ലാം ജോലി നോക്കുന്നതു്—അവരവരുടെ അധികാരപരിധിയിൽ (ജുറിസ്ഡിക്ഷനിൽ) മാത്രവുമാണല്ലോ. തൃശ്ശൂർ കലക്ടർ, വടക്കാഞ്ചേരി മുൻസിപ്പ്, കൊല്ലം ജഡ്ജി, കുന്നംകുളം സബ് ഇൻസ്പെക്ടർ എന്നിങ്ങനെ അവരുടെയെല്ലാം അധികാരസ്ഥലങ്ങളേയും ഉദ്യോഗപ്പേരുകളേയും മാത്രമല്ലാതെ ആരും തന്നെ വീട്ടുപേരും പേരും പറയുക പതിവില്ല; പറയേണ്ടതായ ആവശ്യവുമില്ല. ആളുകളെ പ്രത്യേകം വേർതിരിച്ചു അറിയുകയും പറയുകയും ചെയ്യേണ്ടിവരുമ്പോഴാണ് വീട്ടുപേരിന്റെയും പേരിന്റെയും ആവശ്യം വരുന്നതു്. ആ വക ഉ

ദ്യോഗസ്ഥന്മാരെ സ്സംബന്ധിച്ചിടത്തോളം അതിന്നൊരു പ്രസക്തതയില്ലാത്തതിനാൽ ആരും പേരന്വേഷിയ്ക്കാറുമില്ല. അതുപോലെ വെളുത്തേടൻ, വെളക്കത്തല, ആശാരി, മൂശാരി മുതലായതെല്ലാം അവരുടെ ഔദ്യോഗികനാമങ്ങളാകുന്നു. അവരെയെല്ലാം അധികാരപരിധി (ജൂറിസ്ഡിക്ഷൻ) അതാതു ദേശം മാത്രവുമാണ്. പ്രത്യേകമായ വീട്ടുപേരില്ലാതെ കാണിപ്പയ്യൂര വെളുത്തേടൻ, ആരിയന്നൂര വെളക്കത്തല, പോർക്കളത്തു മൂശാരി, പഴുന്നാന കൊല്ലൻ എന്നിങ്ങനെ ദേശപ്പേരിനാൽ മാത്രം അവരെല്ലാം അറിയപ്പെട്ടുവന്നത് ആ കാരണത്താലാകുന്നു.

എന്നാൽ ഈ നിയമത്തിന്നു യോജിക്കാത്തതായും ചിലതു കാണുന്നുണ്ട്. അതെന്തെന്നാൽ ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി, ആണ്ടുരാൻ, ചക്കാൻ, ചാലിയൻ എന്നിവർക്കു മാത്രം പ്രത്യേകം വീട്ടുപേർ കാണുന്നുണ്ടെന്നുള്ളതാകുന്നു. ഇവരിൽ ശൂദ്രനൊഴികെ മററുള്ളവരുടെയും കുടുംബങ്ങളെ ആവശ്യാനുസരണം ദേശത്ത് രണ്ടോ മൂന്നോ മാത്രമേ കുടിയിരുത്തിയിട്ടുള്ളു. അതിനാൽ വെളുത്തേടത്ത്-വെളക്കത്തല നായന്മാർ കണ്ണാളർ മുതലായവരെപ്പോലെത്തന്നെ ഇവരുടെ വീടുകളെയും അതാതു ദേശപ്പേരിൽ വ്യവഹരിച്ചാൽ പോരായ്കയില്ല. എന്തെന്നുവെച്ചാൽ ഓരോ ദേശത്തും അത്ര കുറച്ചു വീടുകളുണ്ടാവൂ; ഈനം അതിലധികം കാണുകയില്ല. എന്നിരുന്നാലും ഇവർക്കു ശൂദ്രർക്കുന്നപോലെ പ്രത്യേകം വീട്ടുപേർ കാണുന്നുണ്ട്; എത്ര ആലോചിച്ചിട്ടും അന്വേഷിച്ചിട്ടും അതിന്റെ കാരണവും ആവശ്യവും മനസ്സിലായിട്ടില്ല. ഇനി ശൂദ്രരെ എടുക്കുക. ആദ്യകാലത്ത് ഓരോ ഇല്ലങ്ങൾക്കെല്ലാം ആവശ്യമുള്ളത്ര ശൂദ്രവീട്ടുകാരെയാണല്ലോ ഓരോ ദേശത്തും കുടിയിരുത്തിയിരുന്നത്. പക്ഷെ കഴകക്കാരെ ഓരോ അമ്പലത്തിലേയ്ക്കു പ്രത്യേകം നിശ്ചയിച്ചതുപോലെയല്ല, പിന്നെയോ ആ ദേശത്തുകാർക്കെല്ലാം കൂടി പൊതുവെ വേണ്ടിടത്തോളമാകുന്നു. ശൂദ്രർക്ക്

ക്കും പ്രത്യേകം വീട്ടുപേരുണ്ടാവാൻ കാരണമതാണു്. അന്നുകാലത്തിലെല്ലാ കൎഷകന്മാരെയെന്നപോലെ ആൎയ്യർതന്നെ ഓരോ ഇല്ലത്തിനും പ്രത്യേകമായിട്ടാണു അടിയാരായ ശൂദ്രരെ നിയമിച്ചിരുന്നതെങ്കിൽ അവരെയെല്ലാം വീട്ടുപേരും അതാതില്ലപ്പേരിനാൽ തന്നെ അറിയപ്പെടാനാണു വഴിയുള്ളതു്; അല്ലാതെ ഇന്നു കാണുന്നതുപോലെ പ്രത്യേകം വീട്ടുപേരുകളുണ്ടാവാൻ കാരണമില്ല. ശൂദ്രൎക്കെല്ലാം പ്രത്യേകം വീട്ടുപേർ കാണുന്നതുകൊണ്ടു് ആദ്യകാലത്തു് ഓരോ ദേശത്തുള്ള എല്ലാ ഇല്ലക്കാൎക്കും വേണ്ടി പൊതുവായിട്ടാണു് ശൂദ്രരെ കുടിയിരുത്തിയിരുന്നതെന്നും, പിന്നീടു് കാലാന്തരത്തിലാണു് ശൂദ്രവീടുകൾ ഓരോ ഇല്ലത്തേക്കുമായി വേർതിരിഞ്ഞതെന്നും വ്യക്തമാണു്.

ഈ വക ദേശീയനിയമങ്ങൾ നാട്ടിൻപുറങ്ങളിൽ ഒന്നിറങ്ങി നിരീക്ഷണമതിയോടെ അന്വേഷിച്ചാൽ ഇന്നും നിലവിലുള്ളതായി കാണാം. അങ്ങിനെയെല്ലാം നിയമമുണ്ടായിരുന്ന വസ്തുത അനുഭവരൂപത്തിൽ പറയുന്നവർ എല്ലാ പ്രദേശത്തും—ദുൎല്ലഭമായിട്ടെങ്കിലും—ഉണ്ടാകും; അറിവുതികഞ്ഞ കാരണവന്മാരോടു് അന്വേഷിച്ചറിയണമെന്നേയുള്ളൂ.

തൊഴിലാളികളെയോ ഉപകരണക്കാരെയോ സംബന്ധിച്ചു മാത്രമല്ല വൈദികമായ മറ്റു പല കാൎയ്യങ്ങളിലും ഈ ദേശവ്യവസ്ഥയ്ക്കു പ്രാബല്യമുണ്ടായിരുന്നു. ബ്രഹ്മചാരികൾ—ഉപനയിച്ച ഉണ്ണികൾ—മുണ്ടും ദണ്ഡും കയ്യിലെടുക്കാതെ ദേശം മാറാൻ പാടില്ലെന്നതു അവയിലൊന്നാകുന്നു. ബ്രഹ്മചാരികൾ മുണ്ടു ചുറ്റാൻ പാടില്ലെന്നു് നിൎബ്ബന്ധമാണു്—ഇപ്പോഴും ആയിരിക്കുന്നുവെന്നു പറയണം. ദണ്ഡു് എന്നു പറയുന്നതു് ഒരു മുഴത്തിൽ കുറയാതെ നീളമുള്ള ഒരു ചമതയാണു്. ഇവിടെ ചമത എന്നതിന്റെ അൎത്ഥം പ്ലാശിന്റെ കോലാകുന്നു. അതു ഹോമദ്രവ്യമായി മന്ത്രം ചൊല്ലി തളിയ്ക്കണം; എന്നു ദണ്ഡക. [ഇവിടെ ഹോമദ്രവ്യ

വരുത്തുക എന്നതിന്റെ അൎത്ഥമാകുന്നു വൈദികവിധിപ്രകാരം ആചമനാദികളോടുകൂടിയ പാദപ്രക്ഷാളനമാണെന്നും പറയപ്പെട്ടു.] അങ്ങിനെ ഒരു ദണ്ഡും ഒരു മുണ്ടും കയ്യിലുണ്ടാവാതെ ബ്രഹ്മചാരി ദേശം മാറിയാൽ—ഒരു ദേശത്തുനിന്നു മറെറാരു ദേശത്തേക്കു കടന്നാൽ—'പാഹി' ചെയ്യണം. 'പാഹി' എന്നു പറയുന്നതു ഇത്തരം ദോഷങ്ങളുടെ പരിഹാരാൎത്ഥം വൈദികവിധിപ്രകാരം ചെയ്യേണ്ടുന്നതായ ഒരു പ്രായശ്ചിത്തമാകുന്നു. രാത്രി ഉറക്കത്തിൽ പായയിൽ കിടന്നു—കോണകമഴിയ്ക്കാതെ—മൂത്രം വിസൎജ്ജിക്കുക, പൂണൂൽ മൂന്നിടയും പൊട്ടിപ്പോവുക എന്നിങ്ങനെ ബ്രഹ്മചാരികളുടെ വ്രതത്തിനു ഭംഗം വരുത്തുന്ന സംഗതികൾ പലതുണ്ടു്. അതിന്നെല്ലാം പ്രതിവിധി 'പാഹി' ചെയ്യുകയാകുന്നു. നമ്പൂതിരിമാൎക്കും ദണ്ഡുമുണ്ടു കൂടാതെ ചീററിയ മുണ്ടു മാത്രമായി ദേശം മാറരുതു്; അന്തൎജ്ജനങ്ങൾക്കാകട്ടെ പുതപ്പുകൊണ്ടു മൂടാതെ ദേശം മാറാൻ പാടില്ല.

ഗൃഹസ്ഥന്മാരിൽ—ഭാൎയ്യാഭൎത്താക്കന്മാരിൽ—രണ്ടു പേൎക്കും കൂടി ഒരേ സമയത്തു് ദേശം മാറാൻ പാടില്ല; എന്നുവെച്ചാൽ ഒരാളെങ്കിലും സ്വദേശത്തിരിയ്ക്കാതെ ഒരേ സമയത്തു് രണ്ടു പേൎക്കും കൂടി ദേശം വിടാൻ പാടില്ലെന്നൎത്ഥം. അങ്ങിനെ ചെയ്താൽ ഔപാസനം പോകും. നമ്പൂതിരിമാരുടെ വിവാഹം ഹോമസഹിതം അഗ്നിസാക്ഷിയായിട്ടാണല്ലൊ. ആ അഗ്നി എന്നെന്നും കെടാതെ സൂക്ഷിക്കുന്നു. നിത്യവും ഒരു ഹോമം മുതലായ അനുഷ്ഠാനങ്ങൾ പലതും അവകളിൽ ചെയ്യുന്നുണ്ടു്. രണ്ടു പേരും ഒരേ സമയത്തു് ദേശം മാറിയാൽ—സ്വദേശത്തുനിന്നു പുറത്തു പോയാൽ—ആ ഔപാസനം പോകും. ഈ ഭാഷയുടെ അൎത്ഥം ആ ഔപാസനാഗ്നി കെട്ടു എന്നാകുന്നു. ഔപാസനം പോയാൽ — കെട്ടാൽ — അതിന്റെ വൈദികവിധിപ്രകാരം വീണ്ടും തീയിടണം. ഗൃഹസ്ഥന്മാർ ദേശം മാറിയാൽ—തീയു കെട്ടിട്ടില്ലെങ്കിലും — കെട്ടാലെന്നപോലെ വി

ണ്ടും തീയിടേണ്ടതാകുന്നു. ചിലപ്പോഴാം ചില അടിയന്തരാദികളിൽ സംബന്ധിപ്പാനായി രണ്ടു പേൎക്കും ദേശം മാറേണ്ടതായ ആവശ്യം നേരിടാറുണ്ടു്. എന്നാലും ഔപാസനം പോകരുതെന്ന കരുതി ഒരേടം പുറത്തു പോകാതെ ഇല്ലത്തു താമസിക്കുകയേ പതിവുള്ളു! ഇങ്ങിനെ വരുമ്പോഴം "ഔപാസനം കാക്കുക"യാണെന്ന ഒരു ഫലിതാക്ഷേപം നമ്പൂതിരിമാരിൽ പ്രചാരത്തിലുണ്ടായിരുന്നു. ഇന്നും ഇങ്ങിനെ നിഷ്ഠയോടുകൂടി നടക്കുന്നവർ അപൂൎവ്വമായിട്ടെങ്കിലും നാട്ടിൻപുറങ്ങളിൽ ഉണ്ടാവും.

ഇങ്ങിനെ ലൌകികവും വൈദികവുമായി ദേശവ്യവസ്ഥ ഏൎപ്പെടുത്തിയിരുന്നു. ഈ ദേശവ്യവസ്ഥകളെ തെറ്റി നടക്കുന്നവരെ (അതായതു് സ്വധൎമ്മം ഉപേക്ഷിക്കുകയോ പരധൎമ്മം സ്വീകരിക്കുകയോ ചെയ്താൽ അവരെ) ദേശക്കാർ ദേശമൎയ്യാദയനുസരിച്ചു ശിക്ഷിക്കുകയും ചെയ്തിരുന്നു. ദേശക്കാരിൽ മറ്റുള്ളവരെല്ലാം ചേൎന്ന് അവനുമായിട്ടുള്ള എല്ലാ സഹകരണങ്ങളും ഉപേക്ഷിച്ചു അവനെ മാറ്റപ്പെടുത്തുകയായിരുന്നു അതു്. അങ്ങിനെ ഒരുവൻ പിഴച്ചാൽ അതു് ആ ദേശക്കാരെ മുഴുവൻ ബാധിക്കുന്നതായിരുന്നതിനാൽ ആ കാൎയ്യത്തിൽ ദേശക്കാരെല്ലാം യാതൊരു പതറിച്ചയും കൂടാതെ ഒത്തൊരുമിച്ചു നില്ക്കുക പതിവായിരുന്നു. ആ കാരണത്താൽ അത്തരം സംഭവങ്ങളും ഉണ്ടാകാറുമില്ല. "ഊരും മാറ്റും മുടക്കുക" എന്നൊരു ശിക്ഷയെപ്പറ്റി കേട്ടിട്ടുള്ളവർ ഇന്നും വായനക്കാരിൽ പലരുണ്ടാകും. മേൽപറഞ്ഞ പ്രകാരം ദേശവ്യവസ്ഥകളെ അനുസരിക്കാതെ പ്രവൎത്തിക്കുന്നവൎക്കു മറ്റു നിവൃത്തിയില്ലാത്ത ഘട്ടത്തിൽ കൊടുത്തിരുന്ന ശിക്ഷയാണിതു്. പ്രസവമടുത്താൽ വെളുക്കത്തോളോ അയൽവീട്ടുകാരോ സഹായത്തിന്ന പോകാതിരിക്കുക, മരിച്ചാൽ ശവസംസ്കാരത്തിന്ന—അതു് മറചെയ്യുന്നതിന്ന—ദേശക്കാർ സഹകരിക്കാതിരിക്കുക, പ്രസവവും മരണവും ഉണ്ടായാൽ പുല പോകുന്നതിന്ന മണ്ണാത്തിയുടെ മാറ്റു, തളിക്കുക കുളിക്കുക മുത

ലായതിന്ന എണ്ണത്തെക്കൊണ്ടുള്ള ചില ചടങ്ങുകൾ ഇവയൊന്നും ചെയ്തുകൊടുക്കാതിരിക്കുക — ചുരുക്കിപ്പറഞ്ഞാൽ അവരെക്കൊണ്ടോ അവൎക്ക വേണ്ടിയോ യാതൊരു സഹായവും ചെയ്യിക്കാതെയും ചെയ്യാതെയുമിരിക്കുക, അങ്ങിനെ അവരെ ഒററപ്പെടുത്തുക, ഇതാണ് "ഇററവും മാററവും മുടക്കുക" എന്നു പറയുന്ന ശിക്ഷയുടെ അൎത്ഥം.

മാത്രമല്ല ഒരാൾ ആ ദേശം വിട്ട് മറെറാരെങ്കിലും ഒരു ദേശത്തേക്കു താമസം മാററിക്കളയാമെന്നു വെച്ചാലും അതിന്ന സാധിക്കുമായിരുന്നില്ല. അങ്ങിനെ അങ്ങു കടന്നുചെന്നാൽ അവനെ ആ ദേശക്കാർ സ്വന്തം ദേശക്കാരനായി സ്വീകരിക്കയില്ല; അയാളെ ദേശഭ്രഷ്ടനായിട്ടേ അവർ കരുതുകയുള്ളു. ആ ദേശക്കാർ തമ്മിലുള്ള ദേശമൎയ്യാദകളെയോ ദേശവ്യവസ്ഥകളെയോ അയാളുമായിട്ടുള്ള പെരുമാററത്തിൽ അനുവൎത്തിക്കാതെ അയാൾക്ക അവിടെയും ഒററപ്പെട്ടു ജീവിക്കേണ്ടിവരും. അതിനാൽ അങ്ങിനെ സ്വദേശം വിട്ടു പോയാലും ഗതിയില്ല; ദേശവ്യവസ്ഥകളെ അനുസരിക്കുക മാത്രമെ നിവൃത്തിയുള്ളു. സ്വന്തക്കാർ കടം വന്നു നശിക്കയാലും മററും സ്വദേശം വിട്ടു മറെറാരു ദേശത്തേക്കു താമസം മാററേണ്ടിവന്നിട്ടുള്ള ഇല്ലങ്ങൾ അപൂൎവ്വമായിട്ടുണ്ടാവും. ഈ മാററങ്ങൾ വളരെ കാലം മുമ്പു കഴിഞ്ഞതാണെങ്കിലും ആ ദേശക്കാരും ഇല്ലക്കാരും തമ്മിലുള്ള പെരുമാററം—സഹകരണം—സ്വദേശത്തുണ്ടായിരുന്നതുപോലെയായിരിക്കയില്ല. സ്വദേശക്കാരും ഇല്ലക്കാരും തമ്മിലുള്ള സഹകരണം അറിയുന്നവൎക്ക ഈ പരമാൎത്ഥം മനസ്സിലാക്കുവാൻ കഴിയും.

അതിനാൽ ഏതെങ്കിലുമൊരു വീട്ടുകാൎക്ക സ്വദേശം വിട്ടു പോകണമെങ്കിൽ ആ ദേശക്കാരുടെ പരിപൂൎണ്ണമായ അനുമതി കൂടാതെ സാധ്യമല്ല. ഇതിനുള്ള—അഥവാ ഉണ്ടായിരുന്ന—ഒരു

രവരെ മനസ്സിലാക്കാൻ ഞാനൊരു തെളിവു കണ്ടിട്ടില്ല. ഒരു കന്യകയെ വിവാഹം ചെയ്തു കൊടുത്താൽ അവർ പിറന്ന ഗൃഹത്തിലെ ബന്ധമില്ലാതാവുകയും, വരഗൃഹത്തിലെയാവുകയും ചെയ്യുമല്ലോ. അങ്ങിനെ പോകുമ്പോഴും ആ ദേശത്തു ബന്ധപ്പെട്ടവരോടുള്ള കടമകളും ബാദ്ധ്യതകളും വിടുത്തണമെന്നാണു നിശ്ചയം. അതിന്നു പറയുന്ന ഭാഷ 'വിവാഹപ്പത്ത്' എന്നാണ്. ഈ പത്തു കൂട്ടത്തിന്നു നമ്പൂതിരിമാർ പറഞ്ഞുവരുന്ന (ആചാരഗ്രന്ഥങ്ങളിലുള്ള) ഭാഷ (1) ചാത്തം, (2) ചങ്ങാതം, (3) പുഷ്പിണി, (4) ആയിരത്തിരി, (5) ഓജം, (6) അരയണം, (7) അന്തോളം, (8) കടിപ്പിണാവു്, (9) ചൊവ്വുതാലി, (10) ഇണങ്ങത്ത എന്നിങ്ങനെയാകുന്നു. ഇപ്പോഴും നടന്നുവരുന്നത് — നടന്നു വന്നിരുന്നതു് — മേൽപറഞ്ഞ ഓരോന്നിന്നും ഓരോ ക്രിയാസ്ഥാനം ചെയ്യുകയാകുന്നു.[1] വിവാഹത്തിന്റെ ക്രിയയെല്ലാം കഴിഞ്ഞാൽ (ഹോമത്തിന്റെ അവസാനത്തിൽ) മേൽപറഞ്ഞ പത്തിൽ ഓരോന്നിന്റെയും പേരിൽ ഓരോ ക്രിയാസ്ഥാനം ചെയ്യുകയും പുരോഹിതൻ വാങ്ങുകയും ചെയ്തിരുന്നു. ചിലർ നിലത്തു ചെയ്യുന്നതും[2] കണ്ടിട്ടുണ്ട്. ഇനി മേൽപ്പറഞ്ഞ പത്തിൽ

[1] ജാതകർമ്മാദി വൈദികസംസ്കാരങ്ങളുടെ ക്രിയകൾക്കു പുരോഹിതൻ ഇണങ്ങർ മുതലായവരുടെ സഹകരണം വേണമല്ലോ. ക്രിയയുടെ അതാതു സന്ദർഭത്തിൽ അവൎക്കെല്ലാം ദക്ഷിണ ചെയ്യണം. ക്രിയാസ്ഥാനമെന്നു പറയുന്നതു് ആ ദക്ഷിണയാകുന്നു. എന്റെ ചെറുപ്പത്തിൽ അതിന്നു സാധാരണ മട്ടിൽ ഓരോന്നിന്നു ഒരു പണം (27 പൈസ) ആണു കൊടുത്തിരുന്നതു്. എന്നാൽ ധനസ്ഥിതിയും ക്രിയയുടെ പ്രാധാന്യവുമനുസരിച്ച് രണ്ടു പണം നാലു പണം എന്നിങ്ങിനെ കൊടുത്തിരുന്നു. ക്രിയയുടെ പ്രാധാന്യം കണക്കാക്കിയിരുന്നതു് പ്രഥമപുത്രന്റെ ക്രിയകൾക്കും, ഉപനയനം പിണ്ഡം എന്നിവറ്റുമായിരുന്നു.

[2] നിലത്തു ചെയ്യുക എന്നു വെച്ചാൽ ഇണങ്ങന്റെയോ പുരോഹിതന്റെയോ കയ്യിൽ ചെയ്യുന്ന മാതിരി നിലത്തു ദാനം ചെയ്യുകയാകുന്നു.

ഓരോന്നിന്റേയും താല്പൎയ്യം അറിഞ്ഞേടത്തോളം യഥാക്രമം വിവരിക്കാം.

1. ചാത്തര് :— ഇതിന്റെ അൎത്ഥം സംഘമെന്നാണ്. സംഘക്കളി, പാഠകക്കളി എന്നെല്ലാം കേട്ടിട്ടുള്ളവർ ഇന്നു പലരുണ്ടാവും. കേരളത്തിലെ കഴകഭരണകാലത്ത് ഒട്ടാകെ 18 സംഘങ്ങളുണ്ടായിരുന്നു. ഇല്ലങ്ങളെല്ലാം ഏതിലെങ്കിലും ഒരു സംഘത്തിൽ ഉൾപ്പെട്ടതായിട്ടാണ വൎത്തിച്ചിരുന്നതു്. ആ സംഘത്തോടുള്ള ബാധ്യത വിടൎത്തി അതിനുള്ള അവകാശം കൊടുത്ത് യാത്രപറഞ്ഞു പോരുന്നു എന്നാണതിന്റെ സാരം.

2. ചങ്ങാതം :— ഇതു് രാജാവുമായിട്ടുള്ള ബന്ധത്തെ (പ്രജയാണെന്ന നിലയെ) വിടൎത്തുന്നതിന്റെ ചടങ്ങാണ്. ഒരു രാജ്യത്തുനിന്നു മറെറാരു രാജ്യത്തേക്കു വിട്ടുപോകുമ്പോൾ ആ രാജാവുമായിട്ടുള്ള ബന്ധം വിടൎത്തി അനുമതി വാങ്ങണമല്ലോ. അതു് വാങ്ങുകയാണു് അതിന്റെ അൎത്ഥം.

3. പുഷ്പിണി :— വിവാഹത്തിനു വധു വരനെ മാലയിടുക എന്നതു പ്രധാനമാണല്ലോ. ആ മാല കൊണ്ടുവരുന്ന പുഷ്പിണിക്കുള്ള ദക്ഷിണയാണിതു്. പുഷ്പിണി പാടുകയും പതിവുണ്ടായിരുന്നുവത്രെ. അത്രയേ എനിക്കു അറിവുള്ളൂ. പാടുന്നതു ഞാൻ കേട്ടിട്ടില്ല. അവരുമായിട്ടുള്ള ബന്ധം അവസാനിക്കുന്നതു ആ മാല കൊണ്ടുവരുന്നതോടു കൂടിയാകുന്നു. ഇവിടെ 'പുഷ്പിണി' എന്നതിന്റെ താല്പൎയ്യം 'അമ്പലവാസി' എന്നു മാത്രമാണെന്നും പറയുന്നതു കേട്ടിട്ടുണ്ടു്.

4. ആയിരത്തിരി :— അടിയാരുമായിട്ടുള്ള ബന്ധം വിടൎത്തുന്നതിനു അവൎക്കു കൊടുക്കുന്ന ദക്ഷിണയാണിതു്. വിവാഹത്തിനു 'ആയിരത്തിരി ഉഴിയുക' എന്നൊരു ചടങ്ങ് അടിയാർ ചെയ്യേണ്ടതായിട്ടുണ്ടെന്നു നായന്മാരുടെ കുലധൎമ്മം എന്ന അദ്ധ്യാ

യത്തിൽ പ്പറഞ്ഞിട്ടുണ്ടല്ലൊ. അതോടുകൂടി അവരുമായിട്ടുള്ള ദേശബന്ധം അവസാനിക്കുന്നു. ആയിരത്തിരിയെന്നു പറയുന്നതു് ആ അവകാശമാണ്. പണ്ടൊക്കെ അടിയാരായിട്ടുള്ള എല്ലാ വീട്ടുകാൎക്കും കൊടുത്തിരുന്നതായി കേട്ടിട്ടുണ്ട്.

5. ലാജം:—വിവാഹത്തിനു മലർ ഹോമിക്കുക പ്രധാനമാണല്ലൊ. ആ മലർ വധുവിന്റെ കയ്യിൽ കൊടുക്കേണ്ടതു സഹോദരനാകുന്നു. ആ ക്രിയ ചെയ്യുന്നതിനു വധു സഹോദരനു ദക്ഷിണ ചെയ്യണം. ലാജം എന്നു പറയുന്നതു ആ ദക്ഷിണയാണ്. "സഹോദരീസഹോദരന്മാർ എന്നുള്ള ബന്ധം വിട്ടു് തന്റെ വരഗൃഹത്തിലെ അംഗമായി" എന്നാണു ആ ചടങ്ങുകൊണ്ടു വ്യക്തമാക്കുന്നതു്.

6. അരയണം:—പിറന്ന ഗൃഹത്തിലെ പുരോഹിതനുമായിട്ടുള്ള ബന്ധം വിടുർത്തുന്നതാണിതു്. അന്നുമുതൽ അവരുടെ പുരോഹിതൻ വരഗൃഹത്തിലെ പുരോഹിതനാണല്ലൊ.

7. ആന്തോളം:—ഇതു ആ ദേശത്തെ പള്ളിച്ചാന്മാരുമായിട്ടുള്ള ബന്ധം വിടുർത്തുന്ന ചടങ്ങാകുന്നു. പള്ളിച്ചാന്മാരുടെ കുലധർമ്മം ആന്തോളമെടുക്കുകയാണല്ലൊ.

8. കുടിപ്പിണാവ്:—ഇതു അടിയാത്തിക്കുള്ള അവകാശമാണ്. വിവാഹത്തിനു 'പാനക്കളം ഉഴിയുക' എന്നൊരു ചടങ്ങുണ്ടെന്നു മുൻ അദ്ധ്യായങ്ങളിൽ പ്പറഞ്ഞിട്ടുണ്ടല്ലൊ. അടിയാത്തിയുടെ അവസാനച്ചടങ്ങു് അതാകുന്നു; അതിനുള്ള അവകാശമാണിതു്. പണ്ടു് അടിയാരായിട്ടുള്ള എല്ലാ വീടുകളിലെയും ഓരോ അടിയാത്തിക്കും ഈ അവകാശം കൊടുത്തിരുന്നുവത്രെ.

9. പൊഴുതുതാലി:—വിവാഹാവസരത്തിൽ കന്യകയുടെ അച്ഛൻ മന്ത്രപൂർവ്വം കെട്ടിക്കുന്ന താലിക്കു 'പൊഴുതുതാലി' എന്നു പറയുന്നു. ഈ ദക്ഷിണ അതുണ്ടാക്കിയ തട്ടാനുള്ളതാണതു്. ആ ദേശത്തെ തട്ടാനുമായിട്ടുള്ള ബന്ധം വിടുർത്തുകയാണതിന്റെ താല്പൎയ്യം.

10. എണങ്ങര്:—ആ ദേശത്തുള്ള എണങ്ങരെയെല്ലാം വിട്ടു പോവുകയായി. ഇനിയുള്ള ബന്ധങ്ങളെല്ലാം വരഗ്രഹത്തിലെ എണങ്ങരുമായാകുന്നു. അതിനാൽ സ്വദേശത്തെ എണങ്ങരോടു യാത്ര പറഞ്ഞു ആ ബന്ധം വിടുർത്തി അനുമതി വാങ്ങുകയെന്നാണതിന്റെ അർത്ഥം. പണ്ടു ആ ദേശത്തുള്ള എണങ്ങൾക്കെല്ലാം ഓരോ ക്രിയാസ്ഥാനം കൊടുത്തിരുന്നുവത്രെ.

വിവാഹനിശ്ചയം ചെയ്യുമ്പോൾ സ്ത്രീധനത്തിന്റെ തുകയും നിശ്ചയിയ്ക്കാറുണ്ടല്ലൊ. "പത്തും കഴിച്ചു് സ്ത്രീധനം ഇത്ര" എന്നാണു ആ അവസരത്തിൽ നിശ്ചയിയ്ക്കുക പതിവു്. അതിന്റെ അർത്ഥം ഈ പത്തു അവകാശങ്ങൾ കൊടുത്തു് ബാധ്യത വിടുർത്തേണ്ടതായ ചുമതല വധൂപക്ഷക്കാർക്കാണെന്നും, അതു അവർ സമ്മതിച്ചു് എന്നറിയിയ്ക്കുന്നു വെന്നുമാകുന്നു. വിവാഹത്തിൽ ഇങ്ങിനെ പത്തു മാത്രമായതു പോകുന്നവർ ഒരു സ്ത്രീ മാത്രമാകയാലാണു്. ഒരില്ലം മുഴുവൻ അങ്ങിനെ ദേശം മാറിത്താമസിയ്ക്കയാണെങ്കിൽ പറയർ അടക്കം ആ ദേശക്കാരായ എല്ലാ വംശപ്രവൃത്തിക്കാരുടെയും ബാധ്യത വിടുർത്തേണ്ടതാകുന്നു. ഇവിടെ ഒരു കാര്യംകൂടി പ്പറയട്ടെ. ഈ വിവാഹപ്പന്തിൽ ആദ്യകാലത്തു് എട്ടു ഉണ്ടായിരുന്നുള്ളുവെന്നും, പിന്നീടു് കാലാന്തരത്തിൽ സംഘങ്ങളുണ്ടായപ്പോൾ സംഘത്തേയും, രാജവാഴ്ച ആരംഭിച്ചപ്പോൾ രാജാവിനേയും അതിൽ ഉൾപ്പെടുത്തിയെന്നും, അങ്ങിനെയാണു എട്ടായിരുന്നതു പത്തായിത്തീർന്നതെന്നാണു്.

എന്തെങ്കിലുമൊരാൾ സ്വദേശം വിട്ടു് മറ്റൊരു ദേശത്തേയ്ക്കു താമസം മാറുകയാണെങ്കിൽ അതിന്നു ചില ദേശമര്യാദകളും നടവടികളും ചെയ്യേ കഴിയൂ. ഒരു രാജ്യത്തുനിന്നു മറ്റൊരു രാജ്യത്തേയ്ക്കു പോകണമെങ്കിൽ വിസ പാസ്പോർട്ടു് മുതലായ ചില അനുവാദപത്രങ്ങൾ വാങ്ങണം. മറ്റൊരു രാജ്യത്തു് പൌരത്വം ലഭിയ്ക്കണമെങ്കിൽ ആ ഗവൺമെണ്ടിൽനിന്നു നിയമാനുസരണം ചി

ല ഗ്രാമപൌരത്വങ്ങൾ (Citizenship) കിട്ടാതെയും കഴികയില്ലല്ലൊ. ഇതും എന്താണ് അതുപോലെയാണെന്നു പറയട്ടെ; വിട്ടുപോകുന്ന ദേശത്തും താമസമാക്കാൻ പോകുന്ന ദേശത്തും അയാൾക്കു ചില കൎത്തവ്യങ്ങൾ ചെയ്യാനുണ്ട്. അതുപ്രകാരം പ്രവൎത്തിച്ചേ ആ ദേശാന്തരഗമനത്തേയും ദേശാന്തരവാസത്തേയും ജനങ്ങൾ അംഗീകരിച്ചിരുന്നുള്ളു. ഒരു ദേശത്തുള്ള വീട്ടുകാൎക്കെല്ലാം തങ്ങളുടെ യജമാനനായ നമ്പൂതിരിയുടെ ഇല്ലം, ദേശത്തെ ക്ഷേത്രം, എളങ്ങർ, വെളുത്തേടൻ, വെളക്കത്തല എന്നു തുടങ്ങി ചണ്ഡാലപൎയ്യന്തമുള്ള എല്ലാവരോടും ചില ബാദ്ധ്യതകളും കടമകളുമുണ്ട്. അതെല്ലാം തീൎക്കുക മാത്രമല്ല താമസമാക്കാൻ പോകുന്ന ദേശത്തെ ആ വക ബന്ധങ്ങൾ സ്ഥാപിക്കുകയും വേണം. അതൊന്നും നിൎവ്വഹിക്കാതെ പോയാൽ മറ്റൊരു ദേശത്തും അവൎക്കു സ്വീകരണം കിട്ടുകയില്ല. സ്വീകരണം കിട്ടാതിരുന്നാലത്തെ ഫലം അവൎക്കു അവിടെ ഇതരന്മാരിൽ നിന്നു സഹായസഹകരണങ്ങളൊന്നും കിട്ടാതിരിക്കുകയും, അവൎക്കു ഒറ്റപ്പെട്ടു ജീവിക്കേണ്ടിവരികയുമായിരുന്നു. അങ്ങിനെ ജീവിക്കാമെന്നാരും വിചാരിക്കയേ ഉണ്ടാവില്ല; അതിന്നു സാധിക്കയുമില്ല. അതിനാൽ ആ ദേശബന്ധങ്ങളെല്ലാം യഥാകാലം മുൻകൂട്ടി വിടുൎത്തുകയും, പുതിയ ദേശത്തെ ദേശബന്ധം യഥാന്യായം സ്ഥാപിക്കുകയും വേണ്ടിയിരുന്നു. അതിന്റെ ചടങ്ങ് ഇങ്ങിനെയായിരുന്നു.

തന്റെ യജമാനനായ ഇല്ലത്ത്—ആരുടെ അടിയാനാണോ ആ ഇല്ലത്തേക്കു—ചെന്നു ഒരു പണവും വെറ്റിലയടയ്ക്കയും ദക്ഷിണ ചെയ്തു ആളുംതന്നെ അവരുടെ അനുമതി വാങ്ങണം. പിന്നെ ദേശക്കാരോടെല്ലാം യാത്ര പറയേണ്ടതാകുന്നു. അതിന്നു ദേശക്ഷേത്രത്തിൽ സ്വല്പം എന്തെങ്കിലും ഒരു വഴിപാടു കൊടുത്ത് പ്രത്യേകമായ ഒരു പൂജയും ചെയ്യിക്കും. പിന്നെ അമ്പലത്തിൽ നിന്നു പൂവും പ്രസാദവും വാങ്ങിക്കറിയിക്കുകയും, ആ ദേശത്തുള്ള വീടുകളിലെ

ല്ലാം ചെന്നു് സ്വല്പം പൂവും പ്രസാദവും കാരണവന്മാൎക്കു കൊടുത്തു യാത്ര പറയുകയും വേണം. ഇത്രയും ചെയ്തേ ദേശം വിട്ടുപോകാവൂ. പിന്നെ താമസമാക്കുന്ന ദേശത്തു ചെന്നാൽ ഏതെങ്കിലും ഒരില്ലത്തും മുൻപറഞ്ഞ പ്രകാരം ദക്ഷിണ ചെയ്തു അറിയിച്ചു സ്വീകരിക്കണം. അദ്ദേഹത്തിന്റെ അനുമതിയോടുകൂടി ആ ദേശക്ഷേത്രത്തിൽ വഴിപാടു കഴിക്കുക, പൂവും പ്രസാദവും ആ ദേശത്തുള്ള വീടുകളിലെ കാരണവന്മാൎക്കു കൊടുത്തു് ആ ദേശക്കാരനായി സ്വീകരിപ്പിക്കുക എന്നിങ്ങിനെയുള്ള ചടങ്ങുകളും ചെയ്യണം. അപ്രകാരം ചെയ്യാഞ്ഞാൽ അവൎക്കു് ആ ദേശത്തു് സ്വീകരണം കിട്ടുകയില്ല. ടിപ്പുവിന്റെ ആക്രമണത്തോടെയാണ ഈ ചിട്ടകളെല്ലാം തകൎന്നുപോയതത്രെ. ഇതെല്ലാം കാരണവന്മാർ പറഞ്ഞുകേട്ടതല്ലാതെ എനിക്കു നേരിട്ടനുഭവമുണ്ടായിട്ടില്ല. കൊടല്ലൂർ ദേശത്തുനിന്നു ചില വീട്ടുകാർ അങ്ങിനെ വിട്ടുപോയിട്ടുണ്ടെന്നും, അവർ ഇല്ലത്തു വന്നു തിരുമുൽക്കാഴ്ച വെച്ചു് അനുമതി വാങ്ങി പോയതായി അറിയാമെന്നും കൊടല്ലൂർ യജ്ഞൻ നമ്പൂതിരി എന്നോടു പറകയുണ്ടായി. *

ഏതെങ്കിലും തിയ്യന്മാർ സ്വദേശം വിട്ടു് മറ്റൊരു ദേശക്കാരനായി താമസം മാറുകയാണെങ്കിൽ ചില കൃത്യങ്ങൾ നിൎവ്വഹിച്ചേ തീരു. ആ ദേശത്തുള്ള സ്വജനങ്ങളെയെല്ലാം ക്ഷണിച്ചു് ദേശക്ഷേത്രത്തിൽ വെച്ചു് ഒരു സദ്യ കഴിച്ചു് യഥാശക്തി ദക്ഷിണ ചെയ്യണം. പുലയർ പറയരടക്കമുള്ള ദേശക്കാൎക്കും യഥാന്യായം സദ്യ കൊടുത്തു് യാത്ര പറയേണ്ടതാകുന്നു. ഇതേ കൃത്യം തന്നെ പിന്നെ താമസമാക്കാൻ പോകുന്ന ദേശത്തും നിൎവ്വഹിക്കേണ്ടതാണ്. ഇത്തരം ദേശാന്തരഗമനം അധികമൊന്നും വേണ്ടിവരാറില്ല. ടിപ്പുവിന്റെ ആക്രമണം വന്നപ്പോഴാണു ജനങ്ങൾ ഇത്തരത്തിലുള്ള സകല ദേശമൎയ്യാദകളും വ്യവസ്ഥകളും ഉപേക്ഷിച്ചുവരാ

* ഈ ദേശവും ഇല്ലവും വടക്കേമലബാറിൽ പറശ്ശിനിക്കടവു് എന്ന പ്രദേശത്താകുന്നു.

ണ്ടിവന്നതു്. പിന്നീടു് ആ വക വ്യവസ്ഥകൾക്കൊന്നും അത്ര പ്രാബല്യമുണ്ടായില്ലത്രെ.

ഇങ്ങനെ ഒരു ദേശവ്യവസ്ഥ ഏർപ്പെടുത്തിയപ്പോൾ ഉണ്ടായ ഫലമെന്താണെ്? "ഉല്പന്നങ്ങൾ കയററി അയയ്ക്കാനോ ഇറക്കുമതി ചെയ്യാനോ ഒരിക്കലും ഇടവരാത്ത വിധത്തിൽ വ്യവസ്ഥ ചെയ്തിരുന്നതുകൊണ്ടു് ഓവർ പ്രൊഡക്ഷൻ കാരണം തൊഴിലാളികൾക്ക തൊഴിലില്ലാതെ ബുദ്ധിമുട്ടുണ്ടാവുകയോ ആവശ്യമുള്ള സാധനങ്ങൾ കിട്ടാതെ ദേശവാസികൾക്ക വിഷമം നേരിടുകയോ ചെയ്തിരുന്നില്ല" എന്നാകുന്നു. ഇതിനെ കൃഷി-വ്യവസായശാലകളുടേയും, മാർക്കററുകളുടേയും, ഉപഭോക്താക്കളുടേയും സ്വയംപര്യാപ്തങ്ങളായ ഓരോ സഹകരണസംഘങ്ങളായിട്ടാണ് ഓരോ ദേശവും വർത്തിച്ചിരുന്നതു്. ഇത്രയും സുഭിക്ഷമായും, പരിപൂർണ്ണമായും, കിടമത്സരമില്ലാതെയും ഉള്ള ഒരു ദേശവ്യവസ്ഥ എവിടെയെങ്കിലും നിലവിൽ വരുത്തിയതായി ചരിത്രത്തിൽ യാതൊരിടത്തും കാണുകയില്ല.

"ഓരോ വംശക്കാരും — അവരുടെ വംശത്തൊഴിൽ — കുലധർമ്മം — മാത്രമേ ചെയ്യാവൂ എന്നും, അതു നിരന്തരം ചെയ്തുകൊണ്ടു ജീവിച്ചുകൊള്ളണമെന്നും നിർബ്ബന്ധമായപ്പോൾ അവരുടെയെല്ലാം വളർച്ച മുട്ടിപ്പോയെന്നും, കരുവാൻ കരുവാനായും ആശാരി ആശാരിയായും — അതുപോലെ മറെറാരോ കുലധർമ്മക്കാരും അതാതു കുലധർമ്മക്കാർ മാത്രമായും — ജീവിക്കുവാനേ അർഹരാകൂ എന്നും സ്പഷ്ടമായല്ലൊ. അയിത്തക്കാർ എന്നെന്നും അയിത്തക്കാരായിരിക്കണം, നമ്പൂതിരിമാരെല്ലാം എന്നെന്നും ഉൽകൃഷ്ടന്മാരായിരിക്കും; ഇതു സാമാന്യനീതിക്കു നിരക്കുന്നതാണോ?" ഇതു മേപടി ആക്ഷേപിക്കുന്ന ചോദ്യമാണു്; അതു പറയുകയും ചെയ്യാം.

ഈ സിസ്റ്റം — ദേശസമ്പ്രദായം — ആരംഭിച്ച കാലത്തു് ഇന്നത്തെപ്പോലെ തീണ്ടലും തൊടീലുമുള്ള ജാതിയോ ജാതിത്തൊഴിലോ ഉണ്ടായിരുന്നേയില്ല; ഉണ്ടാക്കിയതും ഉണ്ടായതും കുലധർമ്മം — കുല

വിരു— ആകുന്നു. ആ കലവും കലധർമ്മവുമാണു കാലാന്തരത്തിൽ (താല്പര്യം മനസ്സിലാകാതെ) തെറ്റിദ്ധരിക്കാനും ദുഷിക്കാനും സംഗതിയായതു്; അതിന്റെ ഫലമായി ഇന്നത്തെ ജാതിയും ജാതിത്തൊഴിലും തീണ്ടലും തൊടീലും മറ്റുമായി പ്രതിബന്ധിക്കുകയും ചെയ്തതു്. *

പണ്ടു കലധർമ്മമായി നിശ്ചയിച്ചിട്ടുള്ള തൊഴിലുകളെ ഇന്നു പലരും ആക്ഷേപിക്കുന്നുണ്ടു്. അവരവരുടെ വംശത്തൊഴിലിൽ മാത്രമല്ലാതെ മറ്റൊരു തൊഴിലിൽ പ്രവേശിക്കാൻ പാടില്ലെന്നുള്ള നിർബ്ബന്ധം ഒരു വിധത്തിൽ പറയുമ്പോൾ സ്വാതന്ത്ര്യത്തെ തടയുകയാണു്—കയ്യും കാലും കെട്ടിയിടുകയാണു്—എന്നും മറ്റും അധിക്ഷേപിക്കുന്നു. മറ്റൊരു വശംകൂടി അതിനുണ്ടു്; അതെന്തെന്നാൽ ആ ജോലി അവർക്കു കുത്തക (Monopoly) ആകുന്നുവെന്നുള്ളതു്. ഉദാഹരണത്തിനു ആന്ത്രന്മാരെയെടുക്കുക. അവർക്കു മൺപാത്രനിർമ്മാണം മാത്രമല്ലാതെ മറ്റൊരു തൊഴിലിൽ ഏർപ്പെടാൻ പാടില്ലല്ലൊ. അതിന്റെ അർത്ഥം മറ്റാരുംതന്നെ മൺപാത്രനിർമ്മാണവ്യവസായത്തിൽ പ്രവേശിക്കയില്ലെന്നു സ്പഷ്ടമല്ലെ? അപ്പോൾ അവർക്കു മൺപാത്രവ്യവസായം കുത്തകയാവുകയല്ലേ ചെയ്യുന്നതു്? ഇങ്ങനെ തൊഴിലാളികൾക്കു ഉപഭോഗവസ്തുക്കൾ ഉണ്ടാക്കുന്നതിൽ കുത്തകാവകാശം കൊടുത്തിരുന്നതായി വേറെ യാതൊരു രാജ്യത്തും ഇന്നുവരെ കേട്ടുകേൾവിപോലുമില്ല. ഇന്നു എല്ലാവർക്കും തങ്ങളുടെ കഴിവും അഭിരുചിയുമനുസരിച്ചു ഏതു തൊഴിലിലും പ്രവേശിക്കുന്നതിനും, ഉപഭോഗവസ്തുക്കൾ എത്രയെങ്കിലും ഉല്പാദിപ്പിക്കുന്നതിനും സ്വാതന്ത്ര്യമുണ്ടു്; അതിനാരും തടസ്സമായി നില്ക്കാറില്ല. ഈ പരിതഃസ്ഥിതിയിൽ നിന്നു നോക്കുമ്പോഴാണു് അന്നു അങ്ങിനെ ആ സ്വാതന്ത്ര്യത്തെ നിരോധിച്ചതു് തെറ്റായി തോന്നുന്നതു്. ഇ

* ഈ വിഷയത്തെപ്പറ്റി ജാതിയുടെ ഉല്പത്തിചരിതം എന്ന അദ്ധ്യായത്തിൽ (3-ാം ഭാഗത്തിൽ) വിവരിക്കുന്നതാണു്.

ന്ന എല്ലാ ഉല്പന്നങ്ങൾക്കും കുത്തകാവകാശം കൊടുക്കുന്നതിൽ ഉപഭോക്താക്കളും ഗവൎമ്മെണ്ടും എതിരാണ്. അതിന്റെ കാരണം കുത്തകക്കാൎ ഉപഭോക്താക്കൾക്ക കഷ്ടപ്പാടു ഉണ്ടാകുന്നുള്ളു എന്നതാണല്ലൊ. അന്നത്തെ സ്സമ്പ്രദായമാണെങ്കിൽ ഗവൎമ്മെണ്ടും ഉപഭോക്താക്കളും—സാമ്രാജ്യനിയമമെന്നർത്ഥം—ഇപ്പൊഴുംപോലെ തൊഴിലിൽ പ്രവേശിപ്പാനുള്ള സ്വാതന്ത്ര്യത്തെയാണ നിരോധിച്ചതു്. അതായത് എല്ലാ ഉല്പന്നങ്ങളും അതാതു ഉല്പാദകന്മാർ—കൈവേലക്കാർ—കുത്തകാവകാശമാക്കുന്നു; ഇതാണ് പരമാൎത്ഥം. തൊഴിലാളികളെ സ്സംബന്ധിച്ചിടത്തോളം ഇതിൽ പരമായ അനുഗ്രഹം മറ്റെന്തുണ്ട്!

കഴിഞ്ഞതില്ല; ഇനി വിതരണത്തെ സ്സംബന്ധിച്ചും ഒരു കാൎയ്യം പ്രത്യേകം മനസ്സിലാക്കേണ്ടതുണ്ട്. സാധാരണ വൻകിട വ്യവസായികളെല്ലാം തങ്ങളുടെ ഉല്പന്നങ്ങൾ വിതരണം ചെയ്യാൻ വേണ്ടി രാജ്യത്ത് ഓരോ അതിൎത്തികൾ നിശ്ചയിച്ച് ഏജൻറുമാരെ ഏൎപ്പെടുത്താറുണ്ടല്ലോ. വായനക്കാൎക്ക എളുപ്പത്തിൽ കാൎയ്യം മനസ്സിലാക്കുവാൻ വേണ്ടി ആദ്യമായി ഇതിനൊരു ഉദാഹരണം കാണിക്കാം. ഒരു വൻകിട വസ്ത്രവ്യവസായക്കാർ കേരളസ്റ്റേറ്റിലേക്കുള്ള ഏജൻറിനെ ഏൎപ്പെടുത്തിയെന്ന വിചാരിക്കുക; അതുപോലെ വേറെ പല വസ്ത്രവ്യവസായികളും ടി സ്റ്റേറ്റിൽ തന്നെ ഏൎപ്പെടുത്തിയിട്ടുണ്ടാവും; അതിനൊക്കെ തടസ്സമില്ല; എല്ലാവൎക്കും സ്വാതന്ത്ര്യമുണ്ട്. അതിന്റെ ഫലമാകട്ടെ അവർ തമ്മിലുള്ള കിടമത്സരമാണെന്ന പറയേണ്ടതില്ലല്ലൊ. എന്നാൽ പ്രകൃതത്തിലെ സ്ഥിതി അങ്ങിനെയല്ല. ഓരോ ദേശത്തെയും ഉല്പാദകന്മാർ തങ്ങളുടെ ഉല്പന്നങ്ങൾ അതാതു ദേശത്തു മാത്രമേ വിതരണം ചെയ്യാവൂ എന്നും, അന്യദേശങ്ങളിൽ പോയി വില്പാൻ നടത്തരുതെന്നും നിൎബന്ധം ഉണ്ടായിരുന്നുവല്ലൊ. ദേശവ്യവസ്ഥകൾ താവമാറായിട്ട നൂറാണ്ടുകൾ കഴിഞ്ഞിരിക്കുന്നു. എന്നിരുന്നാ

ലും ഉൾനാടുകളിൽ പോയാൽ അവയുടെ അടയാളങ്ങൾ ഇന്നും ധാരാളം കാണാവുന്നതാണ്. കുന്നംകുളത്തുനിന്നു നാലഞ്ചു നാഴിക പടിഞ്ഞാറായി വൈലത്തൂർ എന്ന ദേശത്ത് കുറച്ചു കാലമായിട്ട് അത്തിക്കുറുശ്ശിയില്ല. കലോയിൽ നമ്പൂതിരിപ്പാടിന്റെ ഇല്ലം അവിടെയാണ്. മരണമുണ്ടാവുമ്പോഴാണല്ലോ അത്തിക്കുറുശ്ശിയെക്കൊണ്ടുള്ള ആവശ്യം. അവിടെ നിന്നു അഞ്ചാറു നാഴിക പടിഞ്ഞാറു_വടക്കായിട്ട് ഗ്രാമം എന്ന ദേശത്താണ് പാണമ്പറമ്പത്തെ ഭട്ടതിരിപ്പാട്ടിലെ ഇല്ലം. ആ ദേശത്തു അത്തിക്കുറുശ്ശിയുടെ വീടു്. വല്ലപ്പോഴും കലായിലേയ്ക്കു അത്തിക്കുറുശ്ശിയുടെ ആവശ്യം വന്നാൽ അവനെ അയച്ചുതരുവാനായി നമ്പൂതിരിപ്പാട് ഭട്ടതിരിപ്പാട്ടിലേയ്ക്കു എഴുതുകയും, അദ്ദേഹം അയച്ചുകൊടുക്കുകയുമാണ് ചെയ്തിരുന്നതു്. അങ്ങിനെയല്ലാതെ നമ്പൂതിരിപ്പാട് മറുദേശത്തെ അത്തിക്കുറുശ്ശിയോട് നേരിട്ടാവശ്യപ്പെടാറില്ല; ആവശ്യപ്പെട്ടാലും ആ ദേശത്തെ പ്രമാണി പറഞ്ഞല്ലാതെ മറുദേശത്തു പോയി പ്രവൃത്തിയെടുക്കുകയുമില്ല. പാലങ്ങൾ കെട്ടിടങ്ങൾ മുതലായ പണികൾ എവിടെയെങ്കിലും തുടങ്ങുന്നുവെന്നു കേട്ടാൽ പണികൾക്കാവശ്യപ്പെട്ടുകൊണ്ടു് ജോലിക്കാർ അന്വേഷിച്ചുവരാറില്ലേ? അതുപോലെ ജോലിക്കു വകയുണ്ടെന്നറിഞ്ഞാൽ ഇത്തരം ജോലിക്കും ഹാജരായിരുന്നുവോ? അങ്ങിനെ ആരും ചെയ്യാറില്ല. ഇത്രയും പറഞ്ഞതിന്റെ സാരമെന്തെന്നാൽ ഓരോ കുലത്തൊഴിൽക്കാർക്കും ഉല്പാദനത്തിലെന്നപോലെത്തന്നെ വിതരണത്തിലും അതാതു ദേശങ്ങൾ കുത്തകാവകാശമായിട്ടാണ് ഇരിക്കുന്നതെന്നാകുന്നു. ഇത്രയും വലുതായ ഒരനുഗ്രഹം അവർക്കുണ്ട്!

അതുകൊണ്ടും അവസാനിച്ചിട്ടില്ല. ഉപഭോക്താക്കൾക്കു ഇന്നിന്ന മാർക്കറ്റിൽനിന്നേ ഉല്പന്നങ്ങൾ വാങ്ങാവു എന്നൊരു നിബന്ധന ലോകത്തിലൊരിടത്തും ഒരുകാലത്തും ഉണ്ടായിരുന്നതായി കാണുകയില്ല; കേട്ടുകേൾവിപോലും ഇല്ലതന്നെ. എന്നാൽ കേരള

ത്തിലുണ്ടായിരുന്ന ദേശവ്യവസ്ഥകൾകൊണ്ട് അതുംകൂടി നിരോധിയ്ക്കുകയാണ് ചെയ്തിരുന്നതു്. അതായത് ഒരു ദേശത്തെ ഉപഭോക്താക്കൾ ഉല്പന്നങ്ങൾ സ്വദേശത്തെ ഉല്പാദകന്മാരിൽ നിന്നു മാത്രമല്ലാതെ മററു ദേശത്തുനിന്നു വാങ്ങിക്കൊണ്ടുവരുന്നതിനെയും വിലക്കിയിരുന്നു. അപ്പോഴം വന്നുകൂടിയ ഫലമെന്തായി? ഓരോ തരം കലാധൎമ്മക്കാൎക്കും തങ്ങളുടെ തൊഴിൽ കുത്തകാവകാശമാണ്, മററാരും ആ തൊഴിലിൽ പ്രവേശിയ്ക്കയില്ല; വിതരണത്തിനു തങ്ങളുടെ ദേശത്തും കുത്തകാവകാശമുണ്ട്, മററാരും അവിടെ വന്നു ഉല്പന്നങ്ങൾ വിതരണം ചെയ്കയില്ല; ആ ദേശത്തുള്ള ഉപഭോക്താക്കളിലും തങ്ങൾ കുത്തകാവകാശമുള്ളവരാണ്, അവരാരുംതന്നെ തങ്ങളിൽനിന്നല്ലാതെ പുറമെനിന്നു ഉല്പന്നങ്ങൾ വാങ്ങിക്കൊണ്ടുവരികയുമില്ല. തൊഴിലാളികൾക്കു ഇത്രയും ഗുണകരമായ ഒരേൎപ്പാട്—സാമൂഹ്യനിയമം—എവിടെയെങ്കിലും എന്നെങ്കിലും ഉണ്ടായിരുന്നതായി കേട്ടിട്ടുണ്ടോ? അങ്ങിനെ കരണവന്മാർ ഗൃഹനാഥന്മാരും, അനന്തരവന്മാർ വിദ്യാൎത്ഥികളുമായിട്ടാണ് വൎത്തിച്ചിരുന്നതു്. തൊഴിൽശാലയും വില്പനസ്ഥലവുമായിരുന്നതു് അവരുടെ വീടുമായിരുന്നു.

ഇങ്ങനെ ഓരോ ദേശങ്ങളെ രൂപീകരിച്ചതു് തികച്ചും സ്വയംപൎയ്യാപ്തമായും ഒന്നാന്തരം സഹകരണസംഘങ്ങളായിട്ടുമായിരുന്നു മാത്രമല്ല ആ കാലത്തെല്ലാം—ആൎയ്യന്മാർ ആദ്യം കുടിയേറിപ്പാൎത്ത അക്കാലത്തെല്ലാം—ഇത്രയും പററിയ ഒരു സാമൂഹ്യവ്യവസ്ഥ മറെറാരു രാജ്യത്തുമുണ്ടായതായി അറിവില്ല. "ഇത്രയും കൃത്യമായ കണക്കിൽ ദേശസ്ഥാപനം ചെയ്യാൻ കഴിയുമോ? അതിനാൽ അതു് അസംബന്ധവും അസാദ്ധ്യവുമാണ്" എന്നൊരു വാദമുണ്ടാവാം. അന്നത്തെ സ്ഥിതിയ്ക്കു അതു് അത്ര പ്രയാസമുള്ള കാൎയ്യമൊന്നുമായിരിയ്ക്കയില്ല. ഇന്നു പുതുതായ ഒരു വ്യവസായശാല ആരംഭിയ്ക്കയാണെങ്കിൽ അതിലേയ്ക്കു മുൻകൂട്ടിത്തയ്യാറാക്കിയ

കണക്കപ്രകാരം ആവശ്യമുള്ള ജോലിക്കാരെ കൃത്യമായി എടുക്കുകയല്ലെ പതിവു്? അതിന്നു വല്ല പ്രയാസവുമുണ്ടോ? അല്ലാതെ വന്നാളുകളെയെല്ലാം ജോലിയിൽ പ്രവേശിപ്പിക്കുകയും, അവൎക്കിഷ്ടമുള്ള ഏതു പണിയെങ്കിലുമെടുക്കാൻ അനുവദിക്കുകയുമാണൊ ചെയ്യാറു്? അങ്ങിനെ പത്തിരുപതിനായിരം പേർ ജോലിയെടുക്കുന്ന ഒരു സ്ഥാപനം പുതുതായി ആരംഭിക്കുന്നുവെന്നു വിചാരിക്കുക. ഏതാണ്ടു് അതുപോലെയായിരുന്നു അന്നത്തെ കേരളത്തിന്റെ നില. രാജ്യമെല്ലാം ജനവാസമില്ലാതെ കാടുകെട്ടി തരിശായിട്ടാണെ കിടന്നിരുന്നതെന്നോൎക്കണം. ഇവിടെയുണ്ടായിരുന്ന ആദിവാസികളെ കഴിച്ചാൽ പിന്നെ—സ്ഥാപനത്തിലെ ജോലിക്കു ആളെയെടുക്കുന്നതുപോലെ—ആൎയ്യന്മാർ കുടിയിരുത്തുന്ന നാഗന്മാർ മാത്രമാണിവിടെയുണ്ടാകുന്നതു്. അതിനാൽ ന്യൂനാതിരേകം കൂടാതെ ഓരോ പ്രവൃത്തിക്കും ആവശ്യമുള്ളേടത്തോളം മാത്രം കുലധൎമ്മക്കാരെ സൃഷ്ടിക്കുന്നതിനും കുടിയിരുത്തുന്നതിനും വല്ല പ്രയാസവുമുണ്ടോ? ആദ്യത്തെ ചില ദേശങ്ങൾ രൂപം കൊള്ളുമ്പോൾ മുൻകൂട്ടി കണക്ക തയ്യാറാക്കാൻ കഴിയാതെ വന്നിട്ടുണ്ടാവാം. എന്നാൽ അഞ്ചോ പത്തോ—അഥവാ നാല്പതോ അൻപതോ—ദേശങ്ങളുണ്ടായപ്പോഴേക്കു ആ വിഷമങ്ങളെല്ലാം തീരുകയും, ന്യൂനാതിരേകം കൂടാതെ കൃത്യമായ കണക്ക മുൻകൂട്ടി കാണുന്നതിനും, കുലധൎമ്മക്കാരെ കുടിയിരുത്തുന്നതിനും പ്രയാസമില്ലാതായിരിക്കുമെന്നു തീൎച്ചയല്ലെ? ആൎയ്യന്മാർ കൊണ്ടുവന്നെങ്കിലല്ലാതെ സ്വയമായി യാതൊരു നാഗന്മാൎക്കും ഇവിടെ വരുവാൻ സാധ്യമല്ല. രണ്ടുമൂവായിരം നാഴിക കപ്പലിൽ യാത്ര ചെയ്തു ഇവിടെ എത്താൻ കഴിയു എന്നോൎക്കണം. അനാൎയ്യന്മാരും അപരിഷ്കൃതന്മാരുമായ നാഗന്മാൎക്കുണ്ടോ അതിന്നു സാധിക്കുന്നു? ഇങ്ങിനെയുള്ള സംഗതികളിലെല്ലാം ഇന്നത്തെ ഈ ആറ്റംയുഗത്തിലിരുന്നുകൊണ്ടു് ഈ പരിതഃസ്ഥിതിയുമായി തട്ടിച്ചുനോക്കിയാൽ അസംഭവമാവാതെ വരുമോ? രണ്ടുമൂവായിരം

കൊല്ലങ്ങൾക്കു മുമ്പുള്ള കാലഘട്ടത്തിലാണു് നാം ജീവിക്കുന്നതെന്നു സങ്കല്പിച്ചിട്ടു വേണം ഇതെല്ലാം ആലോചിക്കുവാനെന്നു ആദ്യമേ പറയട്ടെ. ആൎയ്യന്മാർ ഇവിടെ ചെയ്തതു് ഓരോ ദേശത്തേയും ഓരോ കുടുംബമായി രൂപപ്പെടുത്തുകയാണല്ലോ. ഇതിനു ഒരു ഉദാഹരണം കാണിക്കാം. ഇന്നു നമ്മളെല്ലാം താമസിക്കുന്നതു് ഭാൎയ്യാഭൎത്താക്കന്മാർ സന്താനങ്ങൾ എന്നിവരെല്ലാം ഒന്നിച്ചു് ഒരേ വീട്ടിൽ ആണല്ലോ. കുളിമുറി, അടുക്കള, ഊൺതളം, കലവറ, പുറത്തളം, കിടപ്പുമുറി ആദിയായ സൌകൎയ്യങ്ങൾ കഴിവനുസരിച്ചു് അവിടെ ഏൎപ്പെടുത്തുന്നു. വിസൎജ്ജനം, കുളി, വെപ്പു്, ഭക്ഷണം, വിശ്രമം, ഉറക്കം മുതലായതെല്ലാം യഥാസൌകൎയ്യം പുറത്തു പോകാതെ നിൎവ്വഹിക്കുകയും ചെയ്യുന്നു. ഇന്നു പരിഷ്കൃതലോകം മുഴുവൻ സ്വീകരിച്ചിട്ടുള്ള ജീവിതസമ്പ്രദായമാണിതു്.

ഈ കുടുംബജീവിതം മററൊരു വിധത്തിൽ വിഭാവനം ചെയ്യുക. ഒരു സ്ഥലത്തു് 50 പേൎക്കു കുളിക്കത്തക്ക കുളിമുറികളുണ്ടു്; അവിടെ അതു മാത്രമേ ഉള്ളു. അതുപോലെ മററൊരു സ്ഥലത്തു കാപ്പിക്കും, വേറെയൊരിടത്തു് ഊണിനും ഏൎപ്പാടുണ്ടു്. 50 പേൎക്കു കിടക്കാനുള്ള കിടപ്പുമുറികൾ മററൊരിടത്തും ഏൎപ്പെടുത്തിയിട്ടുണ്ടു്. അതാതാവശ്യങ്ങൾക്കു സമയമാകുമ്പോൾ അതാതിടത്തു ചെന്നാൽ മതി; എല്ലാം സുഖമായി യഥേഷ്ടം അനുഭവിക്കാം. ഇതിനെന്താണു തരക്കേടുള്ളതു്? മൃഗങ്ങളെയും കാടന്മാരെയുമപേക്ഷിച്ചു് ഇതു വളരെ ഉയൎന്ന നിലയല്ലേ! ഈ സമ്പ്രദായം ഇന്നു നമുക്കു അസ്വീകാൎയ്യവും പുച്ഛവുമായി തോന്നുന്നതിനു കാരണം നമ്മൾ അതിനേക്കാൾ ഉയൎന്നതും സൌകൎയ്യപ്രദവുമായ കുടുംബജീവിതം നയിക്കുന്നവരായതുകൊണ്ടാകുന്നു. അതിനേക്കാൾ താണപടിയിലുള്ള കാടന്മാരുടേയും മററും ജീവിതമായിട്ടു തട്ടിച്ചുനോക്കണം; അപ്പോഴേ അതിന്റെ മേന്മ കാണുകയുള്ളു. പക്ഷേ അങ്ങിനത്തെ ജീവിതം നയിക്കുന്നവരും, നമ്മുടെ ഇന്നത്തെ കുടുംബ

ജീവിതസമ്പ്രദായം അറിഞ്ഞിട്ടില്ലാത്തവരുമാണെ അവരെന്നു വി
ചാരിയ്ക്കുക. ഇതിലുള്ള സുഖസൌകൎയ്യാദികളെപ്പററി അവരെ മന
സ്സിലാക്കുവാൻ വിഷമമായിരിയ്ക്കും. അതിന്റെ കാരണം അവൎക്ക
തെ പരിചയമുള്ളു, അതിൽ അവർ സംതൃപ്തരാണു്, അതുതന്നെ.
പിന്നെ എന്തു ചെയ്യും? എന്താണിതു തന്നെയാണു് കേരളത്തിൽ
ആൎയ്യന്മാർ ഏൎപ്പെടുത്തിയ ദേശീയജീവിതത്തിന്റെയും, ഇന്നത്തെ
സാമൂഹ്യജീവിതത്തിന്റെയും നില. അക്കാലത്തെ പരിതഃസ്ഥി
തി ഒന്നായിട്ടെടുത്തു് അക്കാലത്തു ജീവിയ്ക്കുന്നതായി സങ്കല്പിച്ചിട്ടു
വേണം ഇക്കാൎയ്യം ആലോചിയ്ക്കുവാനെന്നു പറഞ്ഞതിന്റെ താ
ല്പൎയ്യം അതാകുന്നു. അങ്ങിനെയുള്ള പരിതഃസ്ഥിതിയ്ക്കു ഇത്രയും
സാമഞ്ജസ്യപൂൎണ്ണമായ ഒരു സാമൂഹ്യവ്യവസ്ഥ വേറെ എവിടെയും
കാണുമെന്നു തോന്നുന്നില്ല. കുറച്ചുകൂടി സ്പഷ്ടമാക്കട്ടെ. ഇന്നത്തെപ്പോ
ലെ ആവിക്കപ്പലോ, തീവണ്ടിയോ, വിമാനമോ, മോട്ടോർവാഹനാ
ങ്ങളോ, കമ്പിയോ, ഫോണോ, വയർലെസ്സോ, തപാലോ, റോഡുക
ളോ ഒന്നും അന്നുണ്ടായിട്ടില്ല; പ്രാപഞ്ചികസുഖത്തെ വൎദ്ധിപ്പിയ്ക്കു
ന്ന സാധനങ്ങളൊന്നും ആവിൎഭവിച്ചിട്ടില്ല. ആൎയ്യന്മാരുടെ കുലധ
ൎമ്മം ഈശ്വരാരാധന മാത്രമാണു്; അനാൎയ്യന്മാരുടേതാകട്ടെ അവ
രെ സ്സഹായിയ്ക്കലുമായിരുന്നു; അതും ഈശ്വരാരാധനയായി രൂപ
പ്പെടുത്തുകയും ചെയ്തിരുന്നു. ഇതിനെ നിത്യകൃത്യം കൂടി ഈശ്വര
വിശ്വാസത്തോടും ഈശ്വരഭക്തിയോടും കൂടി ശാന്തവും അന്യോ
ന്യം സൌഹാൎദ്ദപൂൎണ്ണവും സഹകരണാത്മകവുമായിട്ടാണു് അവർ
ദേശീയജീവിതം നയിച്ചിരുന്നതെന്നൎത്ഥം. അക്കാലത്തേയ്ക്കു അത്ര
യും പരിഷ്കൃതമായ ഒന്നായിരുന്നു ആ ദേശവ്യവസ്ഥ എന്നു പറ
ഞ്ഞാൽ തെററില്ല.

—:o:—

## അദ്ധ്യായം 11

# ദേശമര്യാദ *

'ദേശമര്യാദകൾ' എന്നു പറഞ്ഞാൽ ദേശക്കാരെല്ലാം അന്യോന്യം ആചരിച്ചുവരുന്ന ചില നടവടികളാകുന്നു. ദേശക്കാരെന്നതിൽ ശൂദ്രൻ മുതൽ പറയർ പുലയരടക്കമുള്ള എല്ലാ കുലധൎമ്മക്കാരും ഉൾപ്പെടുന്നതാണ്. വീട്ടുപാത്രങ്ങൾ എന്നു പറഞ്ഞാൽ വീടുകളിൽ നിത്യോപയോഗത്തിനു വേണ്ടതായ ഉരുളി, ചെമ്പ്, കിണ്ടി മുതലായ പാത്രങ്ങളാണല്ലൊ. വീട്ടായുധങ്ങളാണെങ്കിൽ കയ്ക്കോട്ട്, മഴു, വെട്ടുകത്തി, കത്തി, കൊഴു ആദിയായ ആയുധങ്ങളാകുന്നു. അതുപോലെ ദേശക്കാർ എന്നതിൽ ശൂദ്രൻ മുതൽ പറയരടക്കം ആ ദേശക്കാരായി സ്വീകരിച്ച് അവിടെ കുടിയിരുത്തിയിട്ടുള്ള എല്ലാവരും ഉൾപ്പെടുന്നു. അമ്പലവാസികളെല്ലാം അതാതമ്പലങ്ങളിലെ ദേവപരിചാരകന്മാരായ കഴകക്കാരായിരിക്കുന്നതുപോലെ ദേശക്കാരെല്ലാം വാസ്തവത്തിൽ അവിടത്തെ ഭൂദേവന്മാരായ നമ്പൂതിരിമാരുടെ പരിചാരകന്മാരായ കഴകക്കാരാണ് (അടിയാരാണ്) ദേശമര്യാദ എന്നു പറയുന്നത് ആ യജമാനഭൃത്യഭാവത്തെ സ്മരിക്കുകയും അന്യോന്യം പുതുക്കുകയും ചെയ്യുന്ന ഒരു ചടങ്ങാകുന്നു. എന്നുവെച്ചാൽ "ഞങ്ങൾ ഇല്ലങ്ങളിലെ അടിയാരാണെ"ന്ന വസ്തുത അവരെ ഓൎമ്മപ്പെടുത്തുകയും "നിങ്ങളുടെ അടിയായ്മയെ ഞങ്ങൾ മറന്നിട്ടില്ലെ"ന്നു അവരെ അറിയിക്കുകയുമാണ് അതിന്റെ താല്പൎയ്യം. കേരളത്തിൽ മുഴുവൻ വ്യാപ്തിയുള്ളതും, ഏതാണ്ട് ഒരേ രീതിയിൽ നടന്നുവരുന്നതുമായ—അഥവാ വന്നിരുന്നതായ—ദേശമര്യാദ ഓണത്തിന്നാണ്. വിഷുവിന്നും, ചില ദി

* എന്റെ സ്മരണകൾ ഒന്നാം ഭാഗം 4-ാം അദ്ധ്യായത്തിൽ ഈ വിഷയത്തെപ്പററി പറഞ്ഞിട്ടുണ്ടെങ്കിലും ഇവിടെ ആവശ്യമെന്നു കരുതി വീണ്ടും പ്രതിപാദിക്കുന്നതാകുന്നു.

കളിൽ തിരുവാതിരയ്ക്കും പുതിയ നിലയിൽ നടക്കുന്നുണ്ടു. അതിന്റെ ഒരു ചുരുക്കം ഇവിടെ പ്രസ്താവിക്കാം.

ഓണം വെയ്ക്കുക:

ഓണത്തിനു 'ഓണം വെയ്ക്കുക' എന്നൊരു ദേശമര്യാദയുണ്ടു്. മുൻകാലങ്ങളിൽ വളരെ നിഷ്ഠയോടുകൂടി കൃത്യമായി ആചരിച്ചിരുന്നതും, ഇന്നു മിക്കവാറും ശിഥിലമായിത്തീർന്നതും, അടുത്ത ഭാവിയിൽ നാമാവശേഷമായി ത്തീരുന്നതുമായ ഒരു നടപടിയാണിതു്. ദേശത്തെ ആശാരി, മൂശാരി, കുശവാൻ മുതൽ എല്ലാ തൊഴിലാളികളും—ഇന്നത്തെ ഭാഷയിൽ ഓരോ ജാതിക്കാരും—അവരവരുടെ തൊഴിലനുസരിച്ചു് ഓരോ സാധനമുണ്ടാക്കി ഇല്ലത്തു് കൊണ്ടുവന്നു കാഴ്ചവെയ്ക്കും. 'ഓണംവെയ്ക്കുക' എന്നു പറയുന്നതു് ഈ നടപടിയെയാകുന്നു. ആശാരിയാണെങ്കിൽ ഓണവില്ലു്, ആവണപ്പലക, ചെറിയ മരിക, മരക്കയ്യിൽ ഇങ്ങിനെ എന്തെങ്കിലും ചിലതു കാഴ്ചവെയ്ക്കും. മൂശാരി ചെറിയ അടപ്പൻ—നൂറാക്കുന്ന പാത്രം (അടപ്പൻ എന്ന ഭാഷ),—അതിൽനിന്നു നൂറെടുക്കുവാനുള്ള ചട്ടുകം—നൂറുചട്ടുകം,—ചെറിയ ഓടം, ചെപ്പിൻതാഴി മുതലായതും; തട്ടാൻ ചെമ്പുമോതിരം, ചെറിയ കിണ്ണം എന്നിങ്ങിനെ ചിലതുണ്ടാക്കി വെള്ളിപ്പൂശിയും; കുശവാൻ കറിക്കലത്തിയും മറ്റുമാണു് കാഴ്ചവെയ്ക്കുക. കണിയാൻ ഓണത്തിനു കാഴ്ചവെയ്ക്കുന്നതു് ഓലക്കുടയാകുന്നു. ആദിവാസികളായ പറയർ പുലയർ മുതലായവരാകട്ടെ വട്ടി, കൊട്ട, മുറം, പായ മുതലായതും കാഴ്ചവെയ്ക്കണം. ഈ ഏർപ്പാടിനു 'ഓണക്കാഴ്ച' എന്നും പറയാറുണ്ടു്. ഓണത്തിനു തൃക്കാക്കരയപ്പനെ ഉണ്ടാക്കാനുള്ള മണ്ണു് ദേശത്തെ ആന്ത്രോൻ കൊണ്ടുവരും. അതിനു പുറമെ ചെറിയ കലവും കാഴ്ചവെയ്ക്കാറുണ്ടു്. ചാലിയൻ ചെറിയ മുണ്ടു്, ചക്കാൻ എണ്ണ, തോൽക്കൊല്ലൻ ചെറിയ ചെരുപ്പു് എന്നിങ്ങിനെ ദേശത്തുള്ള എല്ലാ തൊഴില്ക്കാരും അവരവരുടെ തൊഴിലനുസരിച്ചു് ഉണ്ടാക്കുന്ന സാധനങ്ങളും ഇല്ലങ്ങളിൽ കാഴ്ചവെച്ചിരുന്നുവത്രെ. ഈ പ്ര

ദേശങ്ങളിൽ കാണിപ്പയ്യൂർ ദേശത്തു ഈ മരുവിൽ പറഞ്ഞ മൂന്നു വൎഗ്ഗക്കാരും എന്നിട്ടു ഓത്തുവെക്കുന്ന കാലത്തു് ഇല്ലാതായിരിക്കുന്നു; മിക്ക ദേശത്തും അത്തരക്കാരെ കാണാതായിട്ടുണ്ടു്. ചാലിയൻ മുണ്ടു കൊണ്ടുവരുന്ന സമ്പ്രദായം ഇന്നും വടക്കേമലബാറിൽ കണ്ടുവരുന്നു. വടകരയിന്നു നാലു നാഴിക കിഴക്കുവടക്കായി സ്ഥിതിചെയ്യുന്ന ഏറാമല അംശത്തിലുള്ള ഇല്ലങ്ങളിൽ കഴിഞ്ഞ (1140) ഓണക്കാലത്തു കൂടി ചാലിയൻ മഞ്ഞനിറത്തിലുള്ള ചെറിയ മുണ്ടു് കാഴ്ചവെച്ചതായറിവുണ്ടു്. അതിനു അവിടങ്ങളിൽ പറഞ്ഞുവരുന്ന ഭാഷ 'മഞ്ഞപ്പുടവ' എന്നാകുന്നു. കൊയിലാണ്ടിക്കു സമീപം കോതമംഗലം എന്ന ദേശത്തു് രണ്ടു ചാലിയത്തെരുവുകളുണ്ടു്. അവയുടെ പേർ 'മാരാമിറ്റത്തു്' തെരുവെന്നും, 'കൊരയങ്ങാട്ട്' തെരുവെന്നുമാകുന്നു. ഇവയിൽ ഓരോ തെരുവിലേയും പെട്ട ഓരോ വീട്ടുകാർ കോതമംഗലം ദേശത്തുള്ള ഇല്ലങ്ങളിലെല്ലാം ഓണത്തിനും, ദേശക്ഷേത്രത്തിലേക്കു ഉത്സവത്തിനും ദേശമൎയ്യാദകം ആചരിച്ചുവരുന്നുണ്ടു്; ഇവിടെയും ഇല്ലങ്ങളിലേക്കു മഞ്ഞപ്പുടവ തന്നെയാണു് കാഴ്ചയായി കൊണ്ടുവരിക. മാരാമിറ്റത്തെ തെരുവിലെ വലിയവീട്ടിൽ കേളുനായർ മകൻ ഉണ്ണരാൻകുട്ടിനായർ ബാലൻനായർ മുതലായവരും, കൊരയങ്ങാട്ടു തെരുവിലെ ചക്കരവീട്ടിൽ ചാപ്പൻനായർ മകൻ കേളുനായർ രാഘവൻനായർ എന്നിവരും ആ മൎയ്യാദ നടത്തിവരുന്നു. ദേശക്ഷേത്രങ്ങളിലേക്കുള്ള ആ നടവടി ഇപ്പോൾ ഇല്ലാതായിരിക്കുന്നു; ഉദ്ദേശം 35–40 കൊല്ലങ്ങൾക്കു മുമ്പു വരെ അതെല്ലാം മുടങ്ങാതെ നടത്തിവന്നിരുന്നതാണു്.

വടക്കേ മലബാറിൽ തന്നെ അവിടനല്ലൂര്, കോട്ടൂര്, തൃക്കറ്റിശ്ശേരി മുതലായി ഓരോ ദേശത്തുള്ള ഇല്ലങ്ങളിലേക്കും ടി. ദേശക്ഷേത്രങ്ങളിലേക്കും (ഇവ 'ആറുദേശ'മെന്നും, 'നാലുദേശ'മെന്നും പറയപ്പെടുന്നവയിൽ പെട്ടതാകുന്നു) നടുവണ്ണൂര്, പേരാമ്പ്ര എ

ന്നിവിടങ്ങളിലെ ചാലിയത്തെരുവുകളിലുള്ള ചില വീട്ടുകാരാണു അതാചരിച്ചുവരുന്നതു്. അവരുടെ പേരും വീട്ടുപേരും ഇനി ആവശ്യമില്ലെന്നു കരുതി അന്വേഷിച്ചിട്ടില്ല; നടവടി ഇന്നും നടന്നുവരുന്നുണ്ടു്.

കോതമംഗലം ദേശത്തുള്ള ഇല്ലങ്ങളിലേയ്ക്കും ക്ഷേത്രത്തിലേയ്ക്കും കാവുംതറ മീത്തൽ കണാരൻ എന്ന വണ്ണക്കാട്ടു (ചക്കാലത്തു്) നായരും, ഓരോത്തു് ഉണിച്ചാത്തൻ എന്ന വട്ടക്കാട്ടു നായരുമാണു ദേശമര്യാദയനുസരിച്ചു് എണ്ണ കൊണ്ടുവന്നു കാഴ്ചവെയ്ക്കുന്നതു്. ഈ ഉണിച്ചാത്തൻനായർ മരിച്ചിരിക്കുന്നു; ഇപ്പോഴും അയാളുടെ മക്കളും മുടക്കം കൂടാതെ നടത്തിവരുന്നുണ്ടു്.* ഇതുപോലെതന്നെ പന്തലായിനിയിലുള്ള മുകുന്നാം ദേശത്തെ ആശാരിമാരിൽ ചിലരത്രെ മേൽപറഞ്ഞ കോതമംഗലം ദേശത്തേയ്ക്കു മൺപാത്രങ്ങളും കൊണ്ടുവന്നു കാഴ്ചവെയ്ക്കുന്നതു്. ഇങ്ങനെ വടക്കെ മലബാറിൽ എല്ലാ കലവറക്കാരും ആ യജമാന ഭൃത്യഭാവത്തെ സ്മരിക്കുകയും അന്യോന്യം പുലർത്തുകയും ചെയ്യുന്ന ആ നടവടി ഇന്നും മുടക്കം കൂടാതെ നടത്തിവരുന്നുണ്ടു്.

ഇപ്രകാരം കാഴ്ച കൊണ്ടുവന്നവൎക്കു് അതിനു പകരമായി (സമ്മാനമായി) ചില അവകാശങ്ങളും കൊടുക്കണമെന്നുണ്ടു്. ‘അളവു്’ എന്നതു് അതിന്റെ സാമാന്യമായി പ്പറയുന്ന പേരാകുന്നു; ‘മാണളവു്’ എന്നും പറയും. ഈ അളവിനുള്ള സാധനങ്ങൾ അരി, പപ്പടം, നേന്ത്രപ്പഴം, ഉപ്പു്, വെളിച്ചെണ്ണ എന്നിവയാകുന്നു. ഇവയ്ക്കു പുറമെ നാളികേരം, ചേന മുതലായ സാധനങ്ങളും സന്ദൎഭാനുസരണം കൊടുക്കാറുണ്ടു്. അടിയാരായ ശൂദ്രൻ മുതൽ ആദിവാസികളായ പുലയർ പറയരടക്കമുള്ള എല്ലാവൎക്കും ‘അളവു്’ കൊടു

* കേപ്പാട്ടു് നാരായണൻനമ്പൂതിരിയാണു് ഈ വിവരങ്ങൾ തന്നതെന്നു നന്ദിയോടെ ഇവിടെ രേഖപ്പെടുത്തുന്നു.

ക്കേണ്ടതാകുന്നു. അതിന്നു പുറമെ ഓണമായതുകൊണ്ട് ഓണപ്പടവയായ മുണ്ടും കൊടുക്കണമെന്നു പറയേണ്ടതില്ലല്ലൊ. അളവിന്റെ തുകയും, മുണ്ടിന്റെ തരവും എല്ലാവൎക്കും ഒരേ വിധത്തിലാവില്ല; അത് പലതായിരിക്കും. അതെങ്ങിനെയായാലും എല്ലാവൎക്കും കൊടുത്തിരിക്കണമെന്നതാണ് വാസ്തവം. ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി എന്നിവർ പ്രൊഡക്ഷൻ ഇല്ലാത്ത കേവലഭൃത്യന്മാരാണല്ലൊ. അതിനാൽ അവൎക്ക കാഴ്ചവെക്കുന്ന കാൎയ്യത്തിൽ നിയമമില്ല. എന്നാൽ കുമ്പളങ്ങ, മത്തങ്ങ, കായ മുതലായ പച്ചക്കറികൾ അവസ്ഥാനുസരണം വല്ലതുമൊക്കെ കൊണ്ടുവന്നു കാഴ്ച വെക്കാറില്ലെന്നുമില്ല. അളവിന്റെ കാൎയ്യത്തിൽ ഏററവും പ്രാധാന്യം അവൎക്കാണെന്നും അറിയണം. പ്രായേണ അവൎക്കെല്ലാം ഓണപ്പുടവയും പതിവുണ്ട്. രണ്ടാം ലോകമഹായുദ്ധം ആരംഭിക്കുന്നതു വരെ ഒരുവിധം മെച്ചപ്പെട്ട തറവാടുകളിലെല്ലാം ഈ സമ്പ്രദായം മുടങ്ങാതെ നടത്തിവന്നിരുന്നു. യുദ്ധം കാരണമുണ്ടായ ക്ഷാമവും, വിലവൎദ്ധനയും, റേഷനിങ്ങും വന്നതോടെ ഈ മാതിരിയുള്ള പഴയ നടവടികളും മൎയ്യാദകളും നശിച്ചുപോയി. യുദ്ധം കഴിഞ്ഞതിന്നു ശേഷവും വലിയ ധനവാന്മാരായ അപൂൎവ്വം ചിലർ ആ വക സമ്പ്രദായങ്ങളെ തുടൎന്നു നടത്തിയിരുന്നു; ഇപ്പോൾ അതും അവസാനിച്ച മട്ടായി.

അടിയാരുമായിട്ടുള്ള ഈ സമ്പൎക്കം പുലൎത്തുന്നത് കേവലം ഓണത്തിന്നു മാത്രമല്ല വിഷു തിരുവാതിര മുതലായ വിശേഷദിവസങ്ങളിലും ഉണ്ടായിരുന്നു. കണിയാൻ വിഷുവിന്നു ഒരു കൊല്ലത്തെ വിഷുഫലം ഓലയിൽ എഴുതിക്കൊണ്ടുവരും. വിഷുവിന്നു എളനീർ പഴം മുതലായതു് അടിയാർ കാഴ്ചവെക്കും. അതിന്നെല്ലാം പകരമായി വിഷുവിന്നു കൈനീട്ടം—കയ്യിട്ടം—കൊടുക്കുക പതിവായിരുന്നു. ഇങ്ങനെ മനസ്സിലെ അടിയാരാണ് തങ്ങളെന്ന നില അടിയാരും, അവർ തങ്ങളുടെ അടിയാരാണെന്ന ബോധം ഇല്ലാത്ത

ള്ളവരും അന്യോന്യം പുതുക്കുകയും, അതിൽ അഭിമാനം കൊള്ളുകയും ചെയ്യുന്ന സമ്പൎക്കം കൊല്ലത്തിൽ ഒന്നിലധികം തവണ ഉണ്ടായിരുന്നു. മിക്ക ഇല്ലങ്ങളിലെയും കാരണവന്മാരുടെ പിറന്നാൾദിവസം ദേശക്കാൎക്ക് എല്ലാം സദ്യയുണ്ടായിരുന്നു; ചില അവകാശങ്ങൾ കൊടുക്കുകയും പതിവാണ്. മേൽപറഞ്ഞതെല്ലാം യജമാനന്മാരായ നമ്പൂതിരിമാരും അവരുടെ അടിയാന്മാരായ ദേശക്കാരും തമ്മിലുള്ള മര്യാദകളാകുന്നു. ഇനി ഇതുപോലെ ദേശക്കാർ തമ്മിലും അലിഖിതങ്ങളായ ചില ദേശമര്യാദാനിയമങ്ങളുണ്ട്. ആറടിയന്തിരങ്ങൾക്കും * അടിയാൾ—ദേശത്തുള്ളവൎക്കും—ചില അവകാശങ്ങൾ കൊടുക്കുക പതിവായിരുന്നു. ആറടിയന്തിരങ്ങൾക്ക് തോരണം കെട്ടുക—പന്തൽ പണിയുക—മുതലായതിനു ഒരുവിധം കഴിവുള്ള ദേശക്കാരെല്ലാം വന്നു പ്രവൃത്തിയെടുക്കും. അതിനു ആരെയെങ്കിലും വിളിക്കുകയോ ക്ഷണിക്കുകയോ വേണ്ട. അതിനു കൂലി ഇച്ഛിക്കുകയും കൊടുക്കുകയും പതിവില്ല. അതെല്ലാം തങ്ങളുടെ കടമയെന്ന—കുലധൎമ്മമെന്ന—നിലയ്ക്കാണ് നിൎവ്വഹിച്ചിരുന്നത്. അവൎക്ക് ഭക്ഷണം മാത്രമേ കൊടുക്കാറുള്ളു. പിണ്ഡത്തിന്നാകുമ്പോൾ പുലക്കാലമാകയാൽ അതിന്നു തരമില്ലല്ലോ. അതുകൊണ്ട് ഭക്ഷണത്തിന്നു പുരുഷന്മാൎക്ക് മുന്നാഴി വീതവും, സ്ത്രീകളാണെങ്കിൽ ഇരുന്നാഴി വീതവും അരി കൊടുക്കുകയേ ചെയ്യാറുള്ളു. മറ്റടിയന്തിരങ്ങളുടെ കാര്യത്തിലും വെച്ചുകൊടുക്കാതെ അരി കൊടുക്കാറില്ലെന്നില്ല. ഇല്ലത്ത് അത് വെച്ചു വിളമ്പിക്കൊടുക്കാൻ ബുദ്ധിമുട്ടുണ്ട്; അവൎക്കാണെങ്കിൽ അരി കിട്ടുന്നതിൽ അതൃപ്തിയുമില്ല. അങ്ങിനെ ചെയ്യാനുള്ള കാരണമതാണ്. അടിയാരുടെ കല്യാണങ്ങൾക്കും മറ്റും അരി മുതലായ സാധനങ്ങളും അവസ്ഥാനുസരണം പണവും ഇല്ലങ്ങളിൽനിന്നു കൊടുക്കാറുണ്ട്.

* ആറടിയന്തരങ്ങൾ:—ചൌളം, ഉപനയനം, സമാവൎത്തനം, വിവാഹം, പിണ്ഡം, മാസം.

ഓരോ ദേശക്കാൎക്കും ഉണ്ടായിരുന്ന ഐകമത്യത്തിന്റെയും അന്യോന്യമുള്ള സഹായസഹകരണങ്ങളുടെയും ലക്ഷണങ്ങൾ ഇന്നും പരിശോധിച്ചാൽ തെളിഞ്ഞു കാണുന്നതാകുന്നു. മനുഷ്യൎക്ക് ഏററവും അടിയന്തിരവും, അത്യാവശ്യവും, പരസഹായം കൂടാതെ സ്വന്തം വീട്ടുകാരെക്കൊണ്ടു മാത്രം സാധിയ്ക്കാത്തതുമായ ഒരു കാൎയ്യം മരിച്ചാൽ ശവസംസ്കാരം ചെയ്യുന്നതാണ്. ദേശത്തു ആരെങ്കിലും മരിച്ചുവെന്നറിഞ്ഞാൽ മതി, അതിനു വേണ്ടതായ ഏൎപ്പാടുകൾ ചെയ്യാൻ ദേശത്തെ (കരക്കാരിൽ) ഓരോ വീട്ടിൽനിന്നു ഓരോരുത്തരെങ്കിലും ഉടനെ മഴു, കയ്ക്കോട്ട് (തൂമ്പ), വെട്ടുകത്തി (മടവാൾ) മുതലായ എന്തെങ്കിലും ആയുധവുമെടുത്ത് ആ വീട്ടിലെത്തുകയും, മാവു വെട്ടുക ചിത കൂട്ടുക മുതലായ പ്രവൃത്തികളെല്ലാം ചെയ്യുകയും ഇന്നും പതിവാണ്. അതിന്നാരെയെങ്കിലും വിളിയ്ക്കുകയോ ക്ഷണിയ്ക്കുകയോ വേണ്ട; അടിയന്തിരങ്ങൾക്കെന്നപോലെ തന്നെ കൂലിയുടെ പ്രശ്നമേയില്ല. സ്വന്തം കാൎയ്യമായെടുത്ത് ശ്രദ്ധയോടും ശുഷ്കാന്തിയോടും അതെല്ലാം എല്ലാവരും കൂടി ഒത്തൊരുമിച്ച് ചെയ്യുന്നു. ഇത് ഇല്ലങ്ങളിലായാലും മററു വീടുകളിലായാലും വ്യത്യാസമില്ല. നായന്മാരുടെ ഇടയിൽ 'എണങ്ങർകൂട്ടം' എന്നത് വളരെ കുപ്രസിദ്ധിയാൎജ്ജിച്ച ഒന്നായിരുന്നുവല്ലൊ. അതെല്ലാം എങ്ങിനെയായിരുന്നാലും ശരി, ചിത കൂട്ടുന്ന കാൎയ്യത്തിൽ ആ വക യാതൊരു വഴക്കുകളും അവിടെ കാണിയ്ക്കുകയില്ല. പരമശത്രുവായിരുന്നാൽ കൂടി അത്യന്തം ബന്ധുക്കളെപ്പോലെയേ ആ കാൎയ്യത്തിൽ അവിടെ പെരുമാറുകയുള്ളു; കഴിയുന്ന വിധത്തിലെല്ലാം സഹകരിയ്ക്കുകയും ചെയ്യും.

കൊള്ളിച്ചോറ്:

പിന്നെ പിണ്ഡത്തിനു—നായന്മാൎക്കാണെങ്കിൽ പതിനാറിനു—വേണ്ടതായ ഒരുക്കങ്ങൾ ചെയ്യുന്നതിന്നും ദേശക്കാർ പ്രത്യേകം ശ്രദ്ധവെച്ചു സഹായിയ്ക്കാറുണ്ട്. പന്തലിടുക മുതലായ എല്ലാ

പ്രവൃത്തികളും ദേശത്തെ നായന്മാർ ചെയ്തുകൊടുക്കണം. പിണ്ഡദിവസം (അഥവാ പതിനാറിനു) സദ്യയില്ലെങ്കിലും ദേശക്കാൎക്ക പുത്തരിയ നിലയിൽ ഭക്ഷണമെങ്കിലും കൊടുക്കാതിരിപ്പാൻ പാടില്ല. അതിന്റെ ഭാഷ 'കൊള്ളിച്ചോറു്' എന്നാകുന്നു. മരിച്ച ദിവസം ചിത കൂട്ടുവാൻ വന്ന ദേശക്കാൎക്ക കൂലിയില്ലെന്നു പറഞ്ഞുവല്ലോ. മാത്രമല്ല പുലവാലായ്മയുള്ള കാലത്തു് ആ വീട്ടിൽവെച്ചു് ചിതികന്നൊഴികെ മററാൎക്കും ഭക്ഷിപ്പാനും പാടില്ല. "മാവു വെട്ടി കൊള്ളി കൂട്ടി ചിത തയ്യാറാക്കിയവൎക്ക നാഴി" എന്ന മട്ടിൽ ചെയ്യുവരുന്ന ഏൎപ്പാടാകുന്നു ആ സദ്യ അഥവാ കൊള്ളിച്ചോറു്. കൊള്ളി കൂട്ടിയവൎക്ക — ചിത കൂട്ടിയവൎക്ക — കൊടുക്കുന്നതിനാലാണ് അതിനു ആ ഭാഷ വന്നതു്. അതിനാൽ വൈദികകൎമ്മമായ പിണ്ഡം അഥവാ പതിനാറു പോലെത്തന്നെ ഒഴിച്ചുകൂടുവാൻ പാടില്ലാത്തതായ ഒരു കാൎയ്യമായി ഈ സദ്യയെയും ഗണിച്ചുവന്നിരുന്നു. ദാരിദ്ര്യംകൊണ്ടു അതിനു തീരെ കഴിവില്ലാത്ത സ്ഥിതിയിലുള്ള നായർവീട്ടുകാരാണെങ്കിൽ ദേശക്കാരെല്ലാം ഒത്തുചേൎന്നു കൊള്ളിച്ചോറിന്റെ സംഭാരം നിശ്ചയിക്കുകയും, അതിനു അത്യാവശ്യം വേണ്ടിടത്തോളം അരിയും മററു സാമാനങ്ങളും ദേശക്കാർ യഥാശക്തി സംഭരിച്ചു കൊടുക്കുകയും, ദേശത്തെ വീട്ടുകാരിൽ ഓരോരുത്തരെ മാത്രമെങ്കിലും ക്ഷണിച്ചു സദ്യ നടത്തി കൊടുക്കുകയും പതിവായിരുന്നു. ഇങ്ങിനെയുള്ള സന്ദൎഭങ്ങളിൽ ദേശക്കാർ ആ ദേശത്തുള്ള ഇല്ലങ്ങളുമായി ആലോചിക്കുകയും, കഴിവനുസരിച്ചു് നമ്പൂതിരിമാർ കൂടുതൽ സഹായിക്കുകയും ചെയ്യുന്നതു് അപൂൎവ്വമായിരുന്നില്ല.

പരിതസ്ഥിതികൊണ്ടു് അതിന്നുപോലും കഴിവില്ലാത്ത ചില കേസുകളും അപൂൎവ്വമായിട്ടുണ്ടാകാം. എന്നാലും എളയതിന്റെ സഹായത്തോടെ പതിനാറടിയാതെ നിവൃത്തിയില്ലല്ലോ. അതിനു അദ്ദേഹത്തെ വീട്ടിലേയ്ക്കു വരുത്തേണ്ടതില്ലെന്നും, ഇല്ലത്തേയ്ക്കു പോ

യാൽ മതിയെന്നും, വീട്ടിൽവെച്ചു് 'കൊള്ളിവെപ്പാറേ' വേണമെന്നും വെയ്ക്കാവുന്നതു്. അതിനെ ചെയ്യുന്നതിന്നും ദേശക്കാരൊന്നിച്ചുകൂടി തീരുമാനിയ്ക്കണം; അല്ലാതെ വീട്ടുകാർ സ്വയമായി അതിനെ തീരുമാനിയ്ക്കാൻ പാടില്ല. കാലസ്ഥിതിയും വീട്ടുകാരുടെ കഴിവും മററും പരിഗണിച്ചു് ദേശക്കാർ അതെല്ലാം യഥായോഗ്യം അതാതു ദേശത്തെ ഇല്ലക്കാരുമായാലോചിച്ചു് നിശ്ചയിയ്ക്കുക പതിവായിരുന്നു. എന്റെ ചെറുപ്പത്തിൽ അതെല്ലാം അയവു വരാതെ കെട്ടുക്കുറപ്പോടുകൂടിത്തന്നെ നടന്നുവരികയും ചെയ്തിരുന്നു.

പ്രാദേശികങ്ങളായ മാററങ്ങൾ:

ഇങ്ങനെയുള്ള ദേശമൎയ്യാദകളിൽ പ്രാദേശികങ്ങളായ ചില വ്യത്യാസങ്ങളും കാണുന്നുണ്ടു്. അതെല്ലാം വിസ്താരങ്ങളും അറിഞ്ഞിട്ടു പ്രയോജനമില്ലാത്തവയുമാകയാൽ കാൎയ്യമായി പ്രതിപാദിച്ചിട്ടില്ല. അറിഞ്ഞേടത്തോളം ചില വരാവടികളെ കാണിയ്ക്കാം. പഴയ കൊച്ചി സ്റ്റേറ്റിലുള്ള അന്നമനട, തിരുവനന്തപുരം മുതലായ ചില പ്രദേശങ്ങളിൽ മരണാനന്തരമുള്ള സംസ്കാരത്തിന്നു മാവു വെട്ടാൻ ആശാരിമാരാണു്; അവൎക്കു് അതിന്നധികാരമുള്ളു. സംഗതിവശാൽ അതിന്നു കഴിവുള്ള ആശാരിയെ കിട്ടായില്ലെങ്കിൽ ഒരാശാരി 'വെച്ചക്കൺ' വന്നു മാവു് തൊടുകയെങ്കിലും വേണം; അതിന്നു ശേഷമേ നായന്മാരായ മററുള്ളവർ വെട്ടിമുറിക്കുകയുള്ളു. തിരുവനന്തപുരത്തു തന്നെ ചില പ്രദേശങ്ങളിൽ 'ചാക്കാൻ' എന്ന താഴ്ന്ന വൎഗ്ഗക്കാരും മാവു വെട്ടാറുണ്ടു്. മാവു വെട്ടി വീണാൽ പിന്നെ വെട്ടിമുറിച്ചു ചിത തയ്യാറാക്കുന്ന പണി ചെയ്യുന്നതു് കരക്കാരായ നായന്മാർ തന്നെയാകുന്നു. തിരുവനന്തപുരത്തും ചില പരിസരപ്രദേശങ്ങളിലും മരിച്ചാൽ കുഴി വെട്ടാൻ വെളക്കത്തല നായരാണു്. തിരുവനന്തപുരത്തുനിന്നു കിഴക്കുള്ള ചില പ്രദേശങ്ങളിൽ ചിത കൂട്ടാനും ഇവർതന്നെയാകുന്നു. കരുനാഗപ്പള്ളി ഏറവുമാ

ന്നൂർ മുതലായ പ്രദേശങ്ങളിൽ നായർ സർവ്വീസ് സൊസൈററിയു ള്ളപ്പമായ ഒരു ഇക നടപ്പാൽ മാത്രമെ കരക്കാർ വന്നു മാവു വെട്ടുക ആദിയായി സംസ്കാരത്തിനുള്ള പ്രവൃത്തികൾ ചെയ്യുകയുള്ളൂ. അത്തിക്കവസ്ഥിയുടെ കാര്യവും അതുപോലെത്തന്നെയാണ്. ഈ സമ്പ്രദായം അടുത്ത കാലത്താരംഭിച്ചതാണെന്നു പറയേണ്ടതില്ലല്ലൊ.

ഇതുപറഞ്ഞതനുസരിച്ച് കൊയിലാണ്ടി മട്ടന്നൂർ മുതലായ വടക്കൻപ്രദേശങ്ങളിൽ സംസ്കാരത്തിന് മാവു വെട്ടാൻ തണ്ടാന്മാ—ഈഴവന്മാ—രാണവകാശം. അവർക്കെല്ലാം അവിടങ്ങളിൽ ദേശമര്യാദയും കൊടുക്കണമെന്ന്. പക്ഷെ ഇവർ ഇവിടെ ആദ്യകാലത്തില്ലെന്നും, പിന്നീട് സിലോണിൽനിന്നു വന്നവരാണെന്നും, ദേവവ്യവസ്ഥകളും ജാതിഭേദങ്ങളും ഉണ്ടായതിനു ശേഷമാണവർ വന്നിട്ടുള്ളതെന്നും തീർച്ചയാണ്.* പിന്നെ എങ്ങിനെയാണ് എന്നുള്ളതാണ് ആ പ്രദേശങ്ങളിൽ മാത്രം ദേശക്കാരുടെ കൂട്ടത്തിൽ ഒരു വർഗ്ഗക്കാരായി ഇവരും കൂടി സ്വീകരിക്കപ്പെട്ടതെന്നു വ്യക്തമായിട്ടില്ല; അതു ഗവേഷണം ചെയ്തു മനസ്സിലാക്കേണ്ടതാണെന്നു മാത്രം പറഞ്ഞുകൊണ്ട് ഇവിടെ അവസാനിപ്പിക്കുന്നു. കൈതപ്രം മാതമംഗലം ആദിയായി വടക്കെ മലബാർ പ്രദേശങ്ങളിൽ മാവു വെട്ടാൻ കൊശവൻനായർ (ആന്തൂരാൻ) ആണത്രെ.

ഒരു നിലവിളി:

കരച്ചിൽതാനത്ത് മരണം കേട്ടാൽ പുലയർ ഉറക്കെ നിലവിളിയ്ക്കും. അതു കേട്ടാൽ കരക്കാർ വന്നു മാവു വെട്ടുക ചിത കൂട്ടുക മുതലായ പ്രവൃത്തികൾക്ക തയ്യാറാകുന്നു. ഈ സമ്പ്രദായം മറെറങ്ങുമുള്ളതായി കണ്ടിട്ടില്ല. എന്നാൽ ഈ പ്രദേശങ്ങളിൽ പ്രചാരത്തിലുണ്ടായിരുന്നതായ ഒന്നുരണ്ടു— ഇപ്പോൾ തീരെ ഇല്ലാതായതി

* ഇതിനെപ്പററി കൂടുതൽ വിവരങ്ങൾ 3-ാം ഭാഗത്തിൽ വിവരിയ്ക്കുന്നതാണ്.

ഞാൻ പ്രത്യേകിച്ചും—ഇവിടെ പറയുന്നതാവശ്യമാണെന്നു കരുതുന്നു. എന്റെ അച്ഛൻ കൊ. വ 1085 കന്നിയിൽ മരിച്ചു. ദേശക്കാരെല്ലാം വന്നു ചിതയൊരുക്കി; നായന്മാർ, ആശാരി മുതലായ കമ്മാളർ, പറയർ പുലയർ എന്നിങ്ങിനെയുള്ളവരെല്ലാം മിററത്തും, അവരവൎക്ക് അടുക്കാവുന്നേടത്തോളം അടുത്ത മററു സ്ഥലങ്ങളിലും വന്നു നിറഞ്ഞിട്ടുണ്ട്. ശവദേഹമെടുത്ത് ചിതയിലേയ്ക്കു കൊണ്ടുപോകാനായി മിററത്തുനിന്നിറങ്ങിയപ്പോഴ് പടിപ്പുറത്തു വന്നു നിന്നിരുന്ന പുലയരും പറയരും—പത്തുപതിനഞ്ചു പേരുണ്ടായിരുന്നു; സ്ത്രീകളുമുണ്ടായിരുന്നു—ഒന്നായി കൂട്ടത്തോടെ—ഹായ്യോ! പോയല്ലൊ, തമ്പുരാനേ! ദൈവമേ! ചതിച്ചല്ലോ, പോയല്ലോ—എന്നിങ്ങിനെ നെഞ്ഞത്തടിച്ചുകൊണ്ട് ഉറക്കെ വിളിച്ചുപറഞ്ഞു കരഞ്ഞുതുടങ്ങി. അങ്ങിനെ ആ നാടകം കുറച്ചു കഴിഞ്ഞപ്പോഴ് അവസാനിച്ചുവെന്നേ പറയേണ്ടു. അത് അവരുടെ അനുശോചനപ്രകടനമാകുന്നു. ശവം പുറത്തെടുക്കുംവരെ പ്രകടനമാരംഭിക്കില്ല. അതിനു വേണ്ടി അവർ കാത്തുനില്ക്കുകയായിരുന്നു. അക്കാലത്തുണ്ടായിരുന്ന ഒരു മൎയ്യാദയായിരുന്നു അതു. കരച്ചിൽതാനത്തെ പുലയരുടെ നിലവിളിയും ഇതും ഒന്നിൽനിന്നാരംഭിച്ചതായിരിക്കുമെന്നാണ് ഞാൻ വിശ്വസിക്കുന്നതു്. ദേശഭേദം കൊണ്ടോ കാലഭേദം കൊണ്ടോ അതിനു വന്ന രൂപാന്തരമായിരിക്കും ഈ വ്യത്യാസമെന്നു വിചാരിക്കാം.

ഇനി മറെറാന്നും കൂടി ഇവിടെ പറയാൻ താനും തോന്നുന്നുണ്ടു്. മരിച്ചുകഴിഞ്ഞാൽ ദേശക്കാരെല്ലാം അപ്പോൾതന്നെ വന്നു കാണുകയും, സംസ്കാരത്തിനു മാവു വെട്ടുക മുതലായ പ്രവൃത്തികളിൽ ഏൎപ്പെടുകയും ചെയ്യുമെന്നു പറഞ്ഞുവല്ലോ. പ്രധാനപ്പെട്ട കുടിയാന്മാർ ചാൎച്ചക്കാർ മുതലായവരും പുലയിൽ വന്നു കണ്ടുപോരുക എന്നൊരു മൎയ്യാദയുണ്ടു്; "അതിനു ദുഃഖം കാണുക" എന്നു ഭാഷ പറയുന്നു. അങ്ങിനെ കാണുമ്പോൾ നായന്മാരിൽ തന്നെ

അപ്പോഴും ചിലർ—ഇല്ലവുമായി കൂടുതൽ താല്പര്യമുണ്ടെന്നു വിശ്വസിയ്ക്കുന്നവർ അഥവാ നടിയ്ക്കുന്നവർ—തന്നെ കരയാറുണ്ടു്. ആശാരി മൂശാരി ആദിയായ കമ്മാളർ കരയാതിരിയ്ക്കയില്ല. തദവസരത്തിൽ അവരിൽ പലരെയും കണ്ണിൽനിന്നു് വെള്ളമൊലിയ്ക്കുന്നതും കണ്ടിട്ടുണ്ടു്.

കുന്നംകുളത്തു് “കക്കാട്ടു” കാരണവപ്പാടെ”* എന്നൊരു സ്ഥാനവും കാച്ച സ്ഥാനസ്വത്തുമുണ്ടു്. അതു ചിറളയം, മണക്കുളം മുതലായ നാലഞ്ചു നമ്പിടിമാരാകുന്നവരിൽ പ്രായംകൊണ്ടു മൂത്ത ആളുടെ സ്ഥാനമാകുന്നു.* കാരണവപ്പാടു മരിച്ചാൽ കാണിപ്പയ്യൂർ നമ്പൂതിരിപ്പാടു ചെന്നു പറഞ്ഞേ സംസ്കാരത്തിനൊരുങ്ങുകയുള്ളു. ഒരു കാരണവപ്പാടു മരിച്ചപ്പോൾ ഈ കാര്യം നിർവ്വഹിയ്ക്കുവാൻ എന്നെ അയച്ചു. ഞാൻ ചെന്നപ്പോൾ അവിടെ വളരെ ആളുകൾ കൂടിയിരുന്നു. എന്റെ കൃത്യം നിർവ്വഹിച്ച ശേഷം പുറത്തേയ്ക്കു കടന്നപ്പോൾ അവിടെ കൂടിയിരുന്നവരിൽ പലരും ഇളപോലെ കൂട്ടത്തോടെ നിലവിളി തുടങ്ങി. എനിയ്ക്കതു ആദ്യത്തെ അനുഭവമാകയാൽ തല്ക്കാലം ഞാൻ വല്ലാതെ പരിഭ്രമിച്ചുപോയി. അതിൽ ചെറുമക്കൾ മാത്രമല്ല ദേശക്കാരായ നായന്മാരും ചേർന്നിരുന്നുവെന്നാണു് തോന്നുന്നതു്. ആ കാരണവപ്പാടു മരിച്ചതിന്റെ അനുശോചനം രേഖപ്പെടുത്തലായിരുന്നു.

പല ഇല്ലങ്ങളിലും കൊല്ലത്തിലൊരിയ്ക്കൽ മിററം ചെത്തിവൃത്തിയാക്കുന്ന ഒരു പ്രവൃത്തിയുണ്ടു്. അതു് മിക്കവാറും കർക്കടമാസത്തിലാണു പതിവു്. അന്നമനട പ്രദേശങ്ങളിൽ ഇതു് ചെയ്യുന്നതു് ചെറുമനാകുന്നു. ചുനങ്ങാട്ട് (ഒററപ്പാലത്തിനു സമീപം) കാഞ്ഞൂർ മനയ്ക്കലും മററുമാകട്ടെ മണ്ണാന്മാരാകുന്നു. അവർക്കതി

* ഈ വിഷയത്തെക്കുറിച്ചു് ഇതിന്റെ മൂന്നാം ഭാഗത്തിൽ വിവരിയ്ക്കുന്നതാണു്.

ന്നു വേണ്ടി ചില അവകാശങ്ങളും കൊടുക്കുന്നുണ്ടു്. കാഞ്ഞൂർ മനയ്ക്കൽ നിന്നു അതിൻെറ അനുഭവമായി 30 പാട്ടത്തിൻെറ വസ്തു അവൎക്കു കൊടുത്തിരിയ്ക്കുയാണ്.

അടിയാരുടെ പ്രവൃത്തി നടത്തുന്നതിനു അനുഭവമായി പലതും അവൎക്കു വസ്തു കൊടുത്തിരുന്നതായി കേട്ടിട്ടുണ്ടു്. വൈക്കത്തുകാരനായ ചെമ്പകശ്ശേരി നമ്പൂതിരിയുടെ ഇല്ലം അങ്ങിനെ കൊടുത്തിട്ടുള്ളതിൽ പെട്ട ഒരു തറവാടാകുന്നു. ശില്പികന്മാരായ—അത്തിയമ്മരുദ്രന്മാരായ—രണ്ടു വീട്ടുകാൎക്കും അങ്ങിനെ അവിടെനിന്നു വസ്തു കൊടുത്തിട്ടുണ്ടത്രെ.

വടക്കെ മലബാറിലെ പല പ്രദേശങ്ങളിലും മണ്ണാന്മാർ ആടനും വേടനും കെട്ടി ആടിക്കൊണ്ടുവരുന്ന ഒരു സമ്പ്രദായമുണ്ടു്. ചുനങ്ങാടു്, കരുപ്പത്തൂരാം, ചെരുന്ന എന്നിവിടങ്ങളിലും പരിസരപ്രദേശങ്ങളിലും മണ്ണാന്മാരെ 'പാണന്മാർ' എന്നത്രെ പറയുന്നതു്. അവിടങ്ങളിലെല്ലാം ചുണ്ണാമ്പു് ഓണക്കാഴ്ചയായി കൊണ്ടുവരുന്ന ഒരു നടവടിയും ഇവൎക്കുണ്ടു്. കോഴിക്കോടു്, രാമനാട്ടുകര, മൊറയൂരു്, ചുനങ്ങാടു്, വെള്ളിനേഴി എന്നീ പ്രദേശങ്ങളിലെല്ലാം പാണന്മാർ ഓണക്കാഴ്ചയായി കൊണ്ടുവരുന്നതു കുടയാണു്. ചുനങ്ങാട്ടുള്ള കാഞ്ഞൂര മനയ്ക്കലും മറവും തട്ടാൻ വിഷുവിനു ചെറിയ ഓടവും തിരുവാതിരയ്ക്കു ചെറിയ മണിയും കാഴ്ചവെയ്ക്കുന്നു. ആശാരിമാരുടെ അവിടങ്ങളിൽ വിഷുവിനു കരിയും നുകവുമാണു് കാഴ്ചയായി കൊണ്ടുവന്നിരുന്നതു്. ഈ സമ്പ്രദായം മാത്രം ഇപ്പോഴില്ല.

ആൎയ്യന്മാർ കൂടെക്കൊണ്ടുവന്നു് കുലധൎമ്മം നിശ്ചയിച്ചു്—ഓരോ തൊഴിൽ പഠിപ്പിച്ചു്—ദേശക്കാരായി ദേശത്തു കുടിയിരുത്തിയ നാഗന്മാരും, സ്വീകൃതരായ ആദിവാസികളുമായിട്ടു മാ

ത്രമേ ഈ ദേശമര്യാദകഠം ആചരിച്ചുവരുള്ളു; അന്തരക്കാരായിട്ടെല്ലാം അതുണ്ടുതാനും. ഈ ദേശമര്യാദ ആചരിക്കുന്ന സമ്പ്രദായം കേവലം ആഢ്യന്മാർ—നമ്പൂതിരിമാർ—മാത്രമായിട്ടല്ല ഇടപ്രഭുക്കളും; സ്ഥാനികളും മററുമായ ഇതരന്മാർക്കുമുള്ളതായി കാണുന്നുണ്ട്. ഇത്തരം സ്ഥാനികളിൽ നായന്മാർ മാത്രമല്ല അമ്പലവാസികളുമുണ്ട്. തറയ്ക്കൽ കൊളത്തൂര് എന്നീ വാരിയർമാർ, മലപ്പുറത്തുള്ള പാറനമ്പി (ഇവർ നമ്പീശന്മാരാണ്), പുന്നശ്ശേരി നമ്പി (ഇവർ മൂത്തതാകുന്നു) എന്നാദിയായവരെല്ലാം അതിനുദാഹരണമാകുന്നു. അതിനു പുറമെ ഭരണാധികാരം കൂടി വഹിച്ചിരുന്ന വെള്ളപ്പാറ, മങ്കട, കൊല്ലങ്കോട്, കോഴിക്കോട് (സാമൂതിരിപ്പാട്) മുതലായ രാജവംശക്കാരുടെ കഥ പറയാനുമില്ലല്ലൊ.

പക്ഷെ ഇതെല്ലാം അടുത്ത കാലത്തുണ്ടായതാണ്. എന്നുവെച്ചാൽ ഇവിടെ ചേരസാമ്രാജ്യം അവസാനിച്ച് നാടുവാഴ്ച ആരംഭിച്ചതിനു ശേഷം മാത്രമാണെന്നർത്ഥം. അതിനു മുമ്പ് നാടുകളാരുണ്ടായിരുന്നില്ല; പിന്നെ അവരുടെ കീഴിൽ വർത്തിച്ചിരുന്ന മററുള്ളവരുടെ കഥ പറയാനുമില്ല. നാടുവാഴ്ച ആരംഭിച്ചതാകട്ടെ 12-ാം നൂററാണ്ടിനു ശേഷവുമാണല്ലൊ. ഞാനിവിടെ പ്രറയുന്ന ചരിത്രസംഗതികളാകട്ടെ അതിനു മുമ്പുള്ള വിവരങ്ങളാണുതാനും.

ഇവിടെ കേരളീയരെന്നു പറയുന്നതു ഇങ്ങിനെ ദേശക്കാരായി സ്വീകരിച്ച് ദേശമര്യാദ ആചരിച്ചുവരുന്ന—അഥവാ ആചരിച്ചുവന്നിരുന്ന—ജനങ്ങളെ മാത്രമാകുന്നു. ജനസ്ഥാനം ബഹിഷ്കൃതരായ ആദിവാസികഠംക്കും ഇതരവർക്കും ഈ ദേശമര്യാദയില്ല. അതിനാൽ മുൻപറഞ്ഞ അർത്ഥത്തിൽ അവർ കേരളീയരല്ല; അതായത് ആര്യന്മാർ അവരെ തങ്ങളുടെ ദേശക്കാരായി സ്വീകരിച്ചിട്ടില്ലെന്നർത്ഥം.

—:0:—

## അദ്ധ്യായം 12

# ജന്മസ്വത്തിൻ്റെ ഉത്ഭവം

സ്വധൎമ്മം എന്നാലെന്തെന്നും എങ്ങിനെയാണെന്നും വിവരിച്ചുകഴിഞ്ഞു. അങ്ങിനെ സ്വധൎമ്മമെന്ന നിലയ്ക്കു് പാരമ്പൎയ്യമായി ചെയ്യാനാണു് കേരളത്തിലെ സകല പ്രവൃത്തികളെയും ആൎയ്യന്മാർ ഏൎപ്പെടുത്തിയിരുന്നതു്. പൊതുവെ ഈ വംശത്തൊഴിൽ രണ്ടു വിധത്തിലാകുന്നു. അവയിൽ ഒന്നിനെ 'പ്രത്യക്ഷോല്പന്നങ്ങൾ' എന്നും മറേറതിനെ 'അപ്രത്യക്ഷോല്പന്നങ്ങൾ' എന്നും പറയാം. ആശാരാൻ ചാലിയൻ തുടങ്ങിയവരുടെയെല്ലാം കുലധൎമ്മം പ്രത്യക്ഷോല്പന്നങ്ങളാകുന്നു. എന്തെന്നാൽ അവരുടെ തൊഴിൽകൊണ്ടു് ജനങ്ങളുടെ സുഖജീവിതത്തിനു് ആവശ്യമായ മൺപാത്രങ്ങളും വസ്ത്രങ്ങളും ആദിയായ ഉല്പന്നങ്ങൾ ഉണ്ടാകുന്നുണ്ടല്ലൊ. അവ കൈമാറാൻ കഴിയുന്നതുമാണു്. വെളുത്തേടൻ വെളക്കത്തല മുതൽ പറയരടക്കമുള്ള എല്ലാ കുലധൎമ്മക്കാരും ഇതുപോലെ പ്രത്യക്ഷോല്പന്നങ്ങളുള്ള വംശത്തൊഴിലാളികളാകുന്നു.

'അപ്രത്യക്ഷോല്പന്നക്കാര'യ കുലധൎമ്മക്കാരാകട്ടെ നമ്പൂതിരിമാർ, ശൂദ്രന്മാർ, അത്തിക്കുറുശ്ശി, പള്ളിച്ചാൻ എന്നിവരാകുന്നു; ഇവരിൽ നമ്പൂതിരിമാർ ഒഴിച്ചുള്ളവരുടെ കുലധൎമ്മം നമ്പൂതിരിമാരെ പരിചരിയ്ക്കൽ (സഹായിയ്ക്കൽ) ആണല്ലൊ; നമ്പൂതിരിമാർക്കാകട്ടെ ഈശ്വരഭജനവുമാകുന്നു. അതിനാൽ മററു തൊഴിലാളികളെപ്പോലെ അവരിൽനിന്നും പ്രത്യക്ഷത്തിൽ ഉല്പന്നങ്ങൾ ഒന്നും ഉണ്ടാകുന്നില്ല. 'അപ്രത്യക്ഷോല്പന്നങ്ങൾ' എന്നു പറയുവാൻ കാരണമതാണു്.

ശരീരധാരണത്തിനു ഭക്ഷണം മുതലായതു കൂടാതെ കഴികയില്ല. മേല്പറഞ്ഞ നാലു കൂട്ടരുടെ തൊഴിലിൽ നിന്നാകട്ടെ ദേഹധാരണത്തിനു ഉപയോഗമുള്ള ഉല്പന്നങ്ങൾ ഒന്നും ഉണ്ടാകുന്നുമില്ല.

ഇതിനെ ഒന്നു വിശദീകരിക്കാം. ശാസ്ത്രഭാഷയിൽ പറഞ്ഞാൽ നമ്പൂതിരിമാർ വിധിച്ചിട്ടുള്ള കർമ്മങ്ങൾ ആറെണ്ണമാണ്. അവ 1 യജനം — യാഗം ചെയ്യൽ, 2 യാജനം — യാഗം ചെയ്യിക്കൽ, 3 അധ്യയനം — പഠിക്കൽ, 4 അധ്യാപനം — പഠിപ്പിക്കൽ, 5 ദാനം — ദാനം ചെയ്യൽ, 6 പ്രതിഗ്രഹം — ദാനം വാങ്ങൽ എന്നിവയാകുന്നു. ഇവയ്ക്കു പൊതുവെ ഷൾകർമ്മങ്ങൾ എന്നു പറയും. ഇവയെ മാത്രമല്ലാതെ മറ്റൊന്നും ചെയ്യരുതെന്നാണു വിധി. ഇവയിൽതന്നെ 1, 3, 5 എന്നിവ — അതായത് യാഗം ചെയ്യൽ, പഠിക്കൽ, ദാനം ചെയ്യൽ എന്നിവ — മാത്രമാണുത്തമങ്ങൾ. മററു കർമ്മങ്ങൾ മൂന്നും (2 യാഗം ചെയ്യിക്കൽ, 4 പഠിപ്പിക്കൽ, 6 ദാനം വാങ്ങൽ എന്നിവ) പ്രതിഫലേച്ഛ കൂടാതെ ചെയ്യുന്നതു ഉത്തമങ്ങളാകും. എന്നു വെച്ചാൽ ആരെങ്കിലും അവയിൽ പങ്കുകൊണ്ടു നടത്തിത്തരണമെന്നപേക്ഷിച്ചാൽ (ക്ഷണിച്ചാൽ മാത്രമെന്നർത്ഥം) ആ കർമ്മങ്ങൾക്കു മുടക്കം വരരുതെന്നുള്ള ഉദ്ദേശത്തോടെ ചെയ്യുന്നതു ഉത്തമങ്ങളാകും. യാഗം ചെയ്യിച്ചാലും വേദശാസ്ത്രാദികൾ പഠിപ്പിച്ചാലും അതിനു ദക്ഷിണ കിട്ടും. ദാനം വാങ്ങുമ്പോഴും പണം കിട്ടുമല്ലൊ. എങ്കിലും ഉപജീവനത്തിനു വകയില്ലാത്തവർ ദേഹം നിലനിർത്താനായി അവയെ സ്വീകരിക്കാമെന്നാണു ശാസ്ത്രവിധി. അതു മധ്യമവുമാകുന്നു. അപ്പോൾ വന്നുകൂടിയ താല്പര്യമെന്തെന്നാൽ നമ്പൂതിരിമാർ ഉപജീവനത്തിനുള്ള — ജീവിതം നിലനിർത്താനും കുടുംബം പുലർത്താനുമുള്ള — ഏകമാർഗ്ഗം (അതായത് ധനസമ്പാദനത്തിനുള്ള ഒരേ ഒരു പ്രവൃത്തി) മേൽപറഞ്ഞവ മാത്രമാണെന്നു സ്പഷ്ടമാണല്ലൊ.

നമ്പൂതിരിമാർ സന്ധ്യാവന്ദനാദി യജ്ഞങ്ങൾ യഥാകാലം വിധിപ്രകാരം ചെയ്യാതിരുന്നാലത്തെ ദോഷം നമ്പൂതിരിമാർക്കു മാത്രമല്ല ചണ്ഡാലപര്യന്തമുള്ള സകല ജനങ്ങൾക്കും — കേരളം മുഴുവ

നം—ബാധിക്കുമെന്നു എല്ലാവരും വിശ്വസിച്ചിരുന്നു. മാത്രമല്ല അവരുടെ യജ്ഞംകൊണ്ടാണ് ലോകം നിലനില്ക്കുന്നതെന്നുകൂടിയാണ് വിശ്വസിച്ചിരുന്നതു്. ശാകുന്തളത്തിലെ "തപഃഷഡ്ഭാഗമക്ഷയ്യം" എന്നും ശ്ലോകം ഇതിനു തെളിവാണ്. *

വൈദികകൎമ്മങ്ങളും ലൌകികകൎമ്മങ്ങളും ഒന്നല്ല, രണ്ടും രണ്ടുതന്നെയാണ്; അവയ്ക്കു തമ്മിൽ കറുപ്പും വെളുപ്പും പോലെ അന്തരമുണ്ട്; കുന്നും കുഴിയും പോലെ വൈരുദ്ധ്യമുണ്ട്. വൈദികത്വത്തിന്റെ പരമകാഷ്ഠയിൽ ലൌകികമില്ല. അവിടെ എത്തിയാൽ പിന്നെ ലോകം—പ്രപഞ്ചം—തന്നെയില്ല. അവധൂതന്മാരായ ശ്രീ വ്യാസ-ശുകാദി ഋഷികൾ അത്തരക്കാരാണല്ലോ. ലൌകികത്തിന്റെ പരമകാഷ്ഠയിൽ വൈദികത്വവുമില്ല. പുരാണപ്രതിപാദിതന്മാരായ രാക്ഷസാദികൾ അത്തരക്കാരുമാകുന്നു. എന്നിരുന്നാലും സാമാന്യജനങ്ങൾക്കെല്ലാം ഇഹലോകത്തിൽ ജീവിച്ചുകൊണ്ടല്ലാതെ യജ്ഞങ്ങൾ ചെയ്യാനൊ ആ ഉയൎന്ന നിലയിലേയ്ക്കു പ്രയാണം ആരംഭിക്കാനൊ സാധ്യമല്ല. ജീവിതനിൎവ്വഹണത്തിൽ വ്യാപരിക്കുന്നേടത്തോളം—അഥവാ വ്യാപരിക്കേണ്ടിവരുന്നേടത്തോളം—വൈദികമായ യജ്ഞാദികളിൽ നിന്നകലും, അ

---

* "യദുത്തിഷ്ഠതി വൎണ്ണേഭ്യോ നൃപാണാം ക്ഷയി തത്ഫലം
തപഃഷഡ്ഭാഗമക്ഷയ്യം ദദത്യാരണ്യകാ ഹി നഃ"—രണ്ടാമങ്കത്തിൽ (ശ്ലോകം 3) ദുഷ്യന്തൻ വിദൂഷകനോടു പറയുന്നതാണിതു്. "വിളവിൽ ആറിലൊന്നു രാജഭോഗം—നികുതി—ആകുന്നു. അതാണ് രാജാവിന്റെ അവകാശം. സാധാരണ പ്രജകളിൽനിന്നു കിട്ടുന്ന ആ നികുതി ശാശ്വതമല്ല; അതെല്ലാം അനുഭവിച്ചാൽ അവസാനിക്കുന്നതാണ്. എന്നാൽ കാട്ടിലെ ആശ്രമവാസികളായ തപസ്വികളിൽനിന്നു ആ തപസ്സിന്റെ ഫലം ആറിലൊന്നും രാജാക്കന്മാൎക്കു കിട്ടുന്നതാണ്; അതു നശിക്കാത്ത ശാശ്വതമായ അനുഭവത്തെ ഉണ്ടാക്കുന്നതുമാകുന്നു."

ധാവാ ശ്രദ്ധ കുറയും.* അതിനാൽ യജ്ഞാദികളിൽ മാത്രമല്ലാതെ ജീവിതനിർവ്വഹണ വിഷയത്തിൽ നമ്പൂതിരിമാർക്ക് ശ്രദ്ധ പതിപ്പിക്കേണ്ടിവരരുതെന്നായിരുന്നു തത്വം. ശരീരം നിലനിൽക്കാതെ യജ്ഞങ്ങളും ചെയ്യാൻ സാധ്യമല്ലല്ലൊ—ശരീരമാദ്യം ഖലു ധർമ്മസാധനം—എന്നു പ്രസിദ്ധമല്ലേ? അതിനാൽ ജീവിതനിർവ്വഹണത്തിനായി—ഐഹികജീവിത സാമഗ്രീസമ്പാദനാർത്ഥം—നമ്പൂതിരിമാർ പ്രവർത്തിക്കേണ്ടിവരരുതെന്നും, പ്രവർത്തിപ്പാൻ പാടില്ലെന്നും, എല്ലാ സമയവും യജ്ഞാദി സൽകർമ്മങ്ങളിൽ മാത്രം വ്യാപൃതരായിരിക്കാൻ സൌകര്യമുണ്ടാകണമെന്നും, അവയിൽ മാത്രമേ വ്യാപരിക്കാവു എന്നും നിശ്ചയിച്ചിട്ടാണ സ്മൃത്യാദികൾ നിർമ്മിച്ചിരിക്കുന്നത്. ഇങ്ങനെയുള്ള യജ്ഞകർമ്മങ്ങൾക്കൊന്നും വില കൊടുക്കാറില്ലാത്തതിനാലും, അത് ലോകക്ഷേമത്തിനു വേണ്ടിയാണെന്നു എല്ലാവർക്കും ബോധ്യമുണ്ടായിരുന്നതിനാലും നമ്പൂതിരിമാരുടെ ശരീരധാരണത്തിനു വേണ്ടതു ചെയ്യുവാൻ മറ്റെല്ലാവർക്കും ഉത്സുകതയായി. അങ്ങിനെയാണ് (അപ്പോഴാണ്) അവരുടെ സംരക്ഷണഭാരം മററുള്ളവർ ഏറെറടുക്കേണ്ടിവന്നത്. രാജാവു മുതൽ സകലമാന പേരും ബ്രാഹ്മണസംരക്ഷണയിൽ പ്രത്യേകം ബദ്ധശ്രദ്ധരാവാൻ കാരണം അതാകുന്നു.

---

* നമ്പൂതിരിമാരുടെ ദിനചര്യയിൽ കാലത്ത് ഉണർന്നെഴുന്നേററാൽ അത്താഴം കഴിഞ്ഞ് ഉറങ്ങുന്നതുവരെയുള്ള സ്നാനജപാദി ദിനകൃത്യങ്ങളിലെല്ലാം മതപരങ്ങളായ നിബന്ധനകളുണ്ട്. അതിന്റെ സാരമെന്തെന്നാൽ വൈദികകർമ്മങ്ങളും ദിനകൃത്യങ്ങളും തമ്മിൽ കൂട്ടിയിണക്കിക്കൊണ്ട്, ദിനചര്യ മുഴുവൻ തന്നെ, ഒരുതരം യജ്ഞങ്ങളായിട്ടാണ് അനുഷ്ഠിച്ചുവരുന്നതെന്നാകുന്നു. സാക്ഷാൽ കർമ്മയോഗത്തിന്റെ സാരമാണത്. ഈ വിഷയം ഇവിടെ അപ്രകൃതമാകയാലും കുറഞ്ഞ വാചകംകൊണ്ട് അതിനെ വിവരിക്കാൻ സാധ്യമല്ലാത്തതുകൊണ്ടും അതിലേയ്ക്കു പ്രവേശിക്കാതെ ഇവിടെ അവസാനിക്കുന്നതാകുന്നു.

ജാതകൎമ്മം മുതൽ ശവസംസ്കാരം—പിണ്ഡം—12-ാം മാസം വരെയുള്ള സകല സംസ്കാരങ്ങളും യജ്ഞങ്ങളും വൈദികകൎമ്മങ്ങളാകുന്നു. എന്നുവെച്ചാൽ ജീവിതനിൎവ്വഹണത്തിനു—ഭക്ഷണാദി അത്യാവശ്യസാധനങ്ങൾക്കു—ഇതുകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നൎത്ഥം. ഇതൊന്നും ചെയ്യാത്തവൎക്കു—എല്ലാം യഥാവിധി ചെയ്യുന്നവൎക്കു—ഒരു നേരം ഭക്ഷിക്കാതിരുന്നാൽ ക്ഷീണമാകും. അത്തരം കൎമ്മങ്ങളേയാണ 'യജ്ഞങ്ങൾ' എന്നിവിടെ പ്പറഞ്ഞതു്. ആൎയ്യന്മാൎക്കു മാത്രമല്ല അന്യന്മാൎക്കുപോലും ജീവിതനിൎവ്വഹണത്തിനു തെല്ലും ഉപയോഗപ്പെടാത്തതും, എന്നാൽ എല്ലാവൎക്കും ക്ഷേമൈശ്വൎയ്യാദികൾക്കു കാരണമാണെന്നു വിശ്വസിച്ചിരുന്നതുമായ ഒന്നാണു് ഈ യജ്ഞതന്ത്രം.

കുടുംബത്തിൽ ചിലവിനു വക കഷ്ടിയാണെങ്കിൽ കൂടിയും വിദ്യാൎത്ഥികളെ വീട്ടുപണിക്കു വിളിക്കാറില്ല. അതു എട്ടുപത്തു വയസ്സുള്ള ചെറുപ്രായത്തിൽ മാത്രമല്ല, 20-25 വയസ്സായ മേജറായാലും അതിനു മാററമില്ലല്ലോ. അതിന്റെ അൎത്ഥം അവൎക്കതിനു വശതയില്ലാഞ്ഞിട്ടോ അവർ കൂട്ടാക്കാത്തതുകൊണ്ടോ ആണെന്നല്ല. പിന്നെയോ അവർ പഠിപ്പിൽ മാത്രമേ എപ്പോഴും ശ്രദ്ധ വെയ്ക്കാവൂ എന്നും, അതിനുതന്നെ അവൎക്കു് സമയം പോരാതെയേ ഉള്ളുവെന്നും, അതിനാൽ അവർ പഠിപ്പു വിട്ടു് വീട്ടുവേലകൾക്കോ മറെറന്തിനെങ്കിലുമോ ശ്രദ്ധവെച്ചു സമയം കളയരുതെന്നും രക്ഷിതാക്കന്മാർ നിൎബ്ബന്ധിക്കുന്നതുകൊണ്ടാകുന്നു. അതിന്റെ കാരണം അവരെ പഠിപ്പാൻ അവരുൾപ്പെടെയുള്ള തങ്ങളുടെ കുടുംബാശ്രയസ്ഥിതി നന്നാക്കാമെന്ന വിശ്വാസമാണല്ലോ. മടിയോ വിസമ്മതമോ ഉണ്ടായിട്ടല്ല വിദ്യാൎത്ഥികൾ വീട്ടുവേലകളിൽ ഏൎപ്പെടാതിരിക്കാറു്. രക്ഷിതാക്കന്മാർ അതിനു സമ്മതിക്കുന്നില്ലയും കൂടിയാണല്ലോ. കാരണം അവർ അത്യദ്ധ്വാനം ചെയ്തും അൎദ്ധപ്പട്ടിണി കിടന്നും വകയുണ്ടാക്കിയിട്ടാണ ഫീസ് പുസ്തകം മുതലായതിനു വേണ്ടതായ പ

ണ്ടുണ്ടാക്കി പുതിയ ഉടുപ്പും തക്കസമയത്തു ഭക്ഷണവും കൊടുത്തു വിദ്യാർത്ഥികളെ സ്കൂളിലേയ്ക്കയക്കുന്നതു്. അതിന്റെ ഏക ഉദ്ദേശം അവർ പഠിച്ചു പാസ്സാവുക മാത്രമാകുന്നു. എന്നിട്ടു് അവർ പഠിപ്പിൽ ശ്രദ്ധിയ്ക്കാതെ മററു കാര്യങ്ങളിൽ വ്യാപൃതരാവാൻ അവർ സമ്മതിയ്ക്കുമോ? അതു അവൎക്കിഷ്ടമാവുമോ? വിദ്യാർത്ഥികൾ വീട്ടുവേലകളിൽ വ്യാപൃതരാകുന്നതു് (രക്ഷിതാക്കന്മാരെ സഹായിയ്ക്കുന്നതു്) തൽക്കാലം അവൎക്കു ആശ്വാസമാണെങ്കിലും പഠിപ്പിന്നു അതു ഹാനികരമാണെന്ന കാരണത്താൽ എതിൎക്കുകയേ ചെയ്യുന്നുള്ളുവല്ലോ. ഏതാണ്ടൊക്കെ ഈ തത്വത്തെ അടിസ്ഥാനമാക്കിയാണു് കേരളത്തിലെ നമ്പൂതിരിമാരും ശൂദ്രന്മാരും തമ്മിലുള്ള ബന്ധത്തെ ക്രമപ്പെടുത്തിയിരുന്നതു്. വിദ്യാർത്ഥികളുടെ വിദ്യാഭ്യാസത്തിന്റെ സ്ഥാനത്തു് നമ്പൂതിരിമാരുടെ സൽക്കർമ്മങ്ങളാണെന്നു മാത്രമേ വ്യത്യാസമുള്ളു. ആ വക സൽക്കർമ്മങ്ങൾ യഥാവിധി അനുഷ്ഠിയ്ക്കണമെങ്കിൽ അവൎക്കു മറെറാന്നിന്നും സമയമുണ്ടാവില്ല. എപ്പോഴും അവയിൽ മാത്രം വ്യാപൃതരായിരുന്നേ അതുകളെ വേണ്ടുപോലെ അനുഷ്ഠിയ്ക്കാൻ കഴിയൂ — അതുകൾ പഠിയ്ക്കുക, പരിശീലിയ്ക്കുക, അനുഷ്ഠിയ്ക്കുക, അനുഷ്ഠിപ്പിയ്ക്കുക, ഇതെല്ലാം തന്നെ ചെയ്യാൻ ആയുസ്സു പോരാതെയേ ഉള്ളു. അതിനാൽ ഭക്ഷണാദി കുടുംബകാര്യങ്ങളിൽ നമ്പൂതിരിമാൎക്കു സ്വയം പരിശ്രമിയ്ക്കേണ്ടിവന്നാൽ ആ വക സൽക്കർമ്മങ്ങൾക്കു വൈകല്യം സംഭവിച്ചേയ്ക്കുമെന്നും, അതു് നാട്ടിലേയ്ക്കാകെത്തന്നെ നാശകരമാകയാൽ അതിന്നിട വരുത്തരുതെന്നും കേരളീയരെല്ലാം ഒന്നുപോലെ വിശ്വസിച്ചിരുന്നു. വിദ്യാർത്ഥികളുടെ വിദ്യാഭ്യാസത്തിന്നു ഭംഗം വരിച്ചിട്ടെങ്കിലും സഹായിയ്ക്കയാണു വേണ്ടതെന്നു രക്ഷിതാക്കന്മാർ ആഗ്രഹിയ്ക്കുന്നതുപോലെത്തന്നെ — അതിലുമധികമായിട്ടുകൂടി — തങ്ങളുടെ ജീവൻ കളഞ്ഞിട്ടെങ്കിലും നമ്പൂതിരിമാരുടെ സൽക്കർമ്മങ്ങൾക്കു മുടക്കം വരാതെ അവരെ സഹായിയ്ക്കയാണു് ജീവിതലക്ഷ്യമെന്നു ഏവ

ത്തം വിശ്വസിച്ചിരുന്നുള്ളു. കേരളത്തിലെ സമുദായബന്ധം ക്രമപ്പെടുത്തിയിരുന്നതു് ഈ അടിസ്ഥാനത്തിലായിരുന്നു.

ശബരിമല മേശാന്തി പൂജ കഴിക്കുന്നതു അദ്ദേഹത്തിന്റെ പ്രത്യേക കാര്യമല്ല; ഭക്തന്മാരുടെയെല്ലാം കാര്യമാകുന്നു. ശാന്തി കഴിച്ചാലുമില്ലെങ്കിലും ശരി, അതിന്റെ ഫലം ദോഷമായാലും ഗുണമായാലും മററു ഭക്തന്മാൎക്കുള്ളതിന്റെ ഒരോഹരി മാത്രമേ മേശാന്തിക്കുമുള്ളു. എന്നാൽ അദ്ദേഹത്തിന്റെ ജീവിതം നയിക്കേണ്ടുന്ന കാര്യം അങ്ങിനെയല്ല, അദ്ദേഹത്തിന്റെ സ്വന്തം കാര്യമാണു്. അതിനാൽ ജീവിതത്തിനുള്ള വക കിട്ടാതെ—ദേഹം നിലനിൎത്താതെ—ശാന്തി കഴിക്കുവാൻ സാധിക്കയില്ല. അതുകൊണ്ടു് അദ്ദേഹം ശാന്തി യഥാവിധി നിൎവ്വഹിക്കുന്നേടത്തോളം കാലം അദ്ദേഹത്തിന്റെ ജീവിതത്തിനു വേണ്ടതായ വക ഭക്തന്മാർ—അദ്ദേഹം ശാന്തി കഴിക്കേണമെന്നാവശ്യമുള്ളവർ—കൊടുത്തേ മതിയാവൂ. ആ ആവശ്യക്കാർ—ദേവസ്വക്കാരെന്നൎത്ഥം—കൊടുത്തുവരികയും ചെയ്യുന്നുണ്ടല്ലൊ. ഉദാഹരണത്തിനു ശബരിമല എടുത്തുവെന്നേയുള്ളു. ഏതമ്പലത്തിലെ ശാന്തിക്കാരുടെ നിലയും ഇതു തന്നെയാകുന്നു. ശാന്തി എന്ന ജോലി പ്രൊഡക്ഷൻ ഇല്ലാത്തതാണു്. അതിനാൽ ആ ജോലി ചെയ്യുന്നവൎക്കു പുറമെനിന്നു ശമ്പളം കൊടുക്കുന്നു. ഇതു തന്നെയായിരുന്നു നമ്പൂതിരിമാരുടെയും നില. നമ്പൂതിരിമാൎക്കും ദേഹം നിലനിൎത്താതെ (കുടുംബം പുലൎത്താതെ) കുലധൎമ്മം അനുഷ്ഠിക്കുവാൻ കഴികയില്ലല്ലൊ. നമ്പൂതിരിമാരെല്ലാം ജന്മികളായിത്തീരുവാനുള്ള ഒരു കാരണമിതാണു്. ഈ ജന്മഭൂമിയെല്ലാം അവരുടെ കുലധൎമ്മമാകുന്ന ശാന്തിയുടെ ശാന്തിവൃത്തിയാകുന്നു. പ്രൊഡക്ഷനില്ലാത്ത ജോലി നിശ്ചയിക്കുകയും ഏല്പിക്കുകയും ചെയ്ത പ്രകാരം നിത്യവൃത്തിക്കുള്ള വക പുറമെനിന്നു കൊടുക്കണമെന്നു തീൎച്ചയല്ലേ? പ്രൊഡക്ഷനൊന്നുമില്ലെന്നും, പുറമെ നിന്നു ഒന്നും കിട്ടുവാനോ ആരെങ്കിലും കൊടുക്കുവാനോ വഴിയില്ലെന്നും വന്നാൽ ആ

ന്തെങ്കിലും പ്രവൎത്തിയെടുക്കുമോ? ആൎക്കെങ്കിലും അതിന്നു സാധിക്കുമോ? ജന്മസ്വത്ത് പ്രൊഡക്ഷൻ ഇല്ലാത്ത കലയൎക്കാരായ നമ്പൂതിരിമാൎക്ക് മാത്രമുണ്ടാവാൻ കാരണവു മതുതന്നെ.

കേരളത്തിലെ ഭൂമികളെല്ലാം ബ്രഹ്മസ്വവും ദേവസ്വവും മാത്രമാണെന്നു പഴയ പ്രസിദ്ധിയുണ്ട്. അത് ആലോചനാപൂൎവ്വം യുക്തിയുക്തമായി ചെയ്ത നിശ്ചയമാണ്. ബ്രാഹ്മണരുടെ കഥ ഇനി പറയേണ്ടതില്ലല്ലൊ. അതുപോലെ ദേവന്മാരിൽ നിന്നു നന്മയെല്ലാം ആഗ്രഹിക്കുന്ന പ്രൊഡക്ഷൻ ദേവാനുഗ്രഹമാകുന്നു. അതും പ്രത്യക്ഷമായ ഭൌതികവസ്തുവല്ല. എന്നിരുന്നാലും ആ അനുഗ്രഹം കിട്ടുന്നതിന്നു അമ്പലപ്പണി കലശം മുതലായതു മാത്രമല്ല നിത്യപൂജ, മാസവിശേഷം, ആണ്ടുവിശേഷം മുതലായ കൎമ്മങ്ങൾ നടത്തുകയും വേണമല്ലൊ. അതിന്നൊക്കെ വളരെ പണച്ചിലവുണ്ട്. അങ്ങിനെ ഫലിതമായി പറയുകയാണെങ്കിൽ ബ്രാഹ്മണരുടേതെന്നപോലെത്തന്നെ ദേവപൂജാദികളിൽ നിന്നുണ്ടാവുന്ന പ്രൊഡക്ഷനുകളും ഇന്ദ്രിയവേദ്യങ്ങളല്ല, ഭൌതികവസ്തുക്കളല്ല, ഇഹലോകജീവിതത്തിന്നു പ്രത്യക്ഷത്തിൽ വലിയ പ്രയോജനമില്ലാത്തവയുമാണ്; എന്നുവെച്ചാൽ പുണ്യവും ദേവാനുഗ്രഹവും ആണെന്നൎത്ഥം. എന്നിരുന്നാലും കുടിൽ തൊട്ടു കൊട്ടാരം വരെ, മന്ദൻ മുതൽ ബുദ്ധിമാൻ വരെ സകലമാന ജനങ്ങളും ഒന്നുപോലെ ആഗ്രഹിച്ചിരുന്നതും ആഗ്രഹിക്കുന്നതുമാണെന്നു്. ബ്രാഹ്മണരേയും ദേവന്മാരേയും അങ്ങിനെ ഒന്നുപോലെ പൂജിക്കുവാനും, ഭക്തിബഹുമാനാദരാദികളോടെ അവൎക്കെന്തും അൎപ്പിക്കുവാനും ജനങ്ങൾ തയ്യാറായിരുന്നതു് അതിനാലാകുന്നു. കേരളത്തിലെ ഭൂമികളെല്ലാം ബ്രഹ്മസ്വവും ദേവസ്വവും മാത്രമാകാൻ കാരണവും അതുതന്നെ.

ജീവിതനിൎവ്വഹണത്തിന്നു പുറമെ മുൻപറഞ്ഞ യാഗാദിസ്വധൎമ്മങ്ങൾ യഥാവിധി അനുഷ്ഠിക്കുന്നതിന്നു വളരെയൊക്കെ ധനവ്യയവും വേണമെന്നു എല്ലാവൎക്കുമറിയാം. മേൽപറഞ്ഞ കാരണ

ങ്ങൾക്കു പുറമെ ഈ വക ധൎമ്മാനുഷ്ഠാനങ്ങൾക്കു അവർ നിൎബ്ബന്ധിതരാകയാൽ ജനസ്വത്തു് ഒഴിച്ചുകൂടുവാൻ പാടില്ലാത്ത ആവശ്യമായിത്തീരുകയും ചെയ്തു. ദാനധൎമ്മങ്ങൾ ചെയ്യുന്നതു സൽപ്പാത്രത്തിലായാലേ ഫലമുള്ളു. സൽപ്പാത്രങ്ങളുടെ ലക്ഷണമാകട്ടെ രാഗദ്വേഷാദി മനോമാലിന്യങ്ങ ളില്ലായ്മയാണു്; മറിച്ചു് സമ്പത്തും ദാരിദ്ര്യവും അതിന്നു കാരണമല്ല. വലിയ പണക്കാരനായാലും മുൻപറഞ്ഞ മനോമാലിന്യങ്ങ ളില്ലാത്തവൻ സൽപ്പാത്രമാണു്; മറിച്ചു് രാഗദ്വേഷാദി ദുൎഗ്ഗുണങ്ങൾ ഉള്ളവനാണെങ്കിൽ ദരിദ്രനായാലും സൽപ്പാത്രമല്ലതാനും. നമ്പൂതിരിമാരുടെ സ്വഭാവമാകട്ടെ ആ വക ദുൎഗ്ഗുണങ്ങൾ—തീരെയില്ലാത്തവ രായിരുന്നില്ലെങ്കിൽ—ഇതരന്മാരെ അപേക്ഷിച്ചു് വളരെ കുറഞ്ഞവരായിരുന്നുവെന്നു തീൎച്ചയാണു്. ഞാനിങ്ങിനെ പറയുമ്പോൾ ആത്മപ്രശംസയോ വംശസ്തുതിയോ മറ്റോ ആണെന്നു തോന്നിയേക്കാം. എന്റെ ചെറുപ്പത്തിലുണ്ടായിരുന്ന നമ്പൂതിരിമാരുടെ ജീവിതരീതി — നിത്യവൃത്തി—മാത്രമെങ്കിലും ഒന്നു പരിശോധിച്ചാൽ അങ്ങിനെ തോന്നുകയില്ല. അതിലും മുമ്പുള്ള കാലത്തെ സ്ഥിതി അതിനെക്കാൾ ഉയൎന്നതുമായിരുന്നു. ജനങ്ങളിൽ വിശ്വാസത്തിന്നുള്ള ശക്തി വലുതാണു്. ബുദ്ധിമുട്ടുള്ള കാൎയ്യങ്ങളിൽ ആലസ്യം കൂടാതെ പ്രവൎത്തിപ്പിക്കുന്നതും, ലാഭവും എളുപ്പവുമുള്ള കാൎയ്യങ്ങളിൽപോലും ഏൎപ്പെടാതെ ജനങ്ങളെ പിൻതിരിപ്പിക്കുന്നതും വിശ്വാസമാണു്. ഇന്നു നമുക്കുള്ള വിശ്വാസങ്ങളെ മാത്രം അടിസ്ഥാന മാക്കിക്കൊണ്ടു് എന്നും അങ്ങിനെയായിരുന്നുവെന്നു തീൎമ്മാനിക്കുന്നതു അബദ്ധമാകുന്നു. അവൎണ്ണരെല്ലാം അടുത്ത കാലം വരെ സവൎണ്ണരെക്കണ്ടാൽ ദൂരത്തുള്ള വഴി മാറിയിരുന്നതും, അമ്പലങ്ങളുടെ അടുത്തു വരാൻപോലും—പച്ചഭാഷയിൽ പറഞ്ഞാൽ അമ്പലം തീണ്ടാൻ—ധൈൎയ്യപ്പെടാതിരുന്നതും വിശ്വാസത്താൽ മാത്രമായിരുന്നുവല്ലൊ. ഇപ്പോഴും അനേകം നൂറ്റാണ്ടുകൾക്കു മുമ്പെന്നപോലെ തൊട്ടുകൂടാത്തവരായിത്ത

ന്നു ഇരിയ്ക്കുന്ന നായന്മാർ അമ്പലവാസികൾ മുതലായവർ ശ്രീകോവിലിന്നുള്ളിൽ കടക്കുവാനോ അഭിഷേകം പൂജ മുതലായ ആരാധനകൾ നടത്തുവാനോ ധൈര്യപ്പെടാത്തതും വിശ്വാസംകൊണ്ടല്ലെങ്കിൽ പിന്നെ എന്തുകൊണ്ടാണു്? ആരെ ഭയപ്പെട്ടിട്ടാണു്? ഇതെല്ലാം ബലപ്രയോഗം കൊണ്ടാണെന്നല്ലാതെ കേവലം വിശ്വാസംകൊണ്ടു മാത്രമാണെന്നു ക്രിസ്ത്യാനിയ്ക്കോ മുസ്ലിമിന്നോ വിശ്വാസം വരുമോ? അവർക്കതിന്നു പാടുണ്ടോ? ചെറുപ്പം മുതൽക്കേ സാൽവേഷൻ ആർമിയിൽ (കന്യാസ്ത്രീകളായി) ച്ചേർന്ന എത്ര ക്രിസ്ത്യാനിസ്ത്രീകളാണു ഉപജീവനത്തിന്നു മാത്രം വേണ്ടതായ വക വാങ്ങിക്കൊണ്ടു വിവാഹം ചെയ്യാതെ ആജീവനാന്തം ബ്രഹ്മചാരിണികളായി മതപ്രവർത്തനവും സമുദായസേവനവും ചെയ്തു കഴിയുന്നതു്! നേരിട്ടു് അനുഭവമുള്ളവരല്ലാതെ ഹിന്ദുക്കളിൽ വല്ലവരെങ്കിലും ഇതു പരമാർത്ഥമാണെന്നു വിശ്വസിയ്ക്കുമോ? അവരവരുടെ മനസ്ഥിതിയും പരിചയവും അനുഭവവും മാത്രം ആധാരമാക്കിക്കൊണ്ടു നോക്കിയാൽ ഇതൊക്കെ അസാദ്ധ്യവും അസംഭവ്യവുമാണെന്നല്ലാതെ ആർക്കെങ്കിലും യഥാർത്ഥമാണെന്നു വിശ്വസിയ്ക്കാൻ കഴിയുമോ? എന്നാൽ ഇതെല്ലാം—ഇതുപോലെ ഇനി അനേകം നടവടികളും—ഇന്നു നിത്യം കാണുന്നതല്ലേ? അതുപോലെ കേരളത്തിലെ നമ്പൂതിരിമാരെല്ലാം മുൻപറഞ്ഞ ഭഗവത്ഭക്ത്യാദി ഗുണങ്ങൾ തികഞ്ഞ സൽപ്പാത്രങ്ങളായിരുന്നു; ജനങ്ങളുടെ വിശ്വാസവും അതുതന്നെയായിരുന്നു. നമ്പൂതിരിമാരെക്കുറിച്ചു് ഇതരന്മാർക്കെല്ലാം ഒന്നുപോലെ ഉണ്ടായിരുന്ന ഭക്തിബഹുമാനാദരാദികൾ അതുവല്ലതെയുണ്ടാവാൻ വേറെ കാരണമില്ല. അതു് നിർബ്ബന്ധം കൊണ്ടോ ഭീഷണികൊണ്ടോ ഉണ്ടാകുന്നതല്ല; ഉണ്ടാക്കാൻ സാദ്ധ്യവുമല്ല. പുരാണങ്ങൾ, കാവ്യങ്ങൾ, നാടകങ്ങൾ ആദിയായ ഗ്രന്ഥങ്ങളിൽ ബ്രാഹ്മണരെക്കുറിച്ചുള്ള വിവരണങ്ങളും ബ്രാഹ്മണകഥാപാത്രങ്ങളും എങ്ങിനെയാണെന്നു ഒന്നു പരിശോധിച്ചുനോക്കേ

കം. ഇന്നും കഥകളി, നാടകം, സിനിമ മുതലായതുകളിൽ ബ്രാഹ്മണരെ അത്തരം വിശിഷ്ടന്മാരും ഋഷിമാരും മറ്റുമായിട്ടല്ലാതെ കാണിക്കാറില്ലല്ലോ. അത്തരം ബ്രാഹ്മണരാണ് ഇന്നുള്ളതെങ്കിൽ ഇപ്പോഴും അവരെ അതുപോലെ ഇതരന്മാർ ആദരിക്കാതിരിക്കയില്ല; ആദരിക്കാതിരിക്കാൻ സാധിക്കുകയുമില്ല.

ഭക്ഷണം കൊടുക്കുന്നതും ദാനം ചെയ്യുന്നതും ബ്രാഹ്മണർക്കാവണമെന്നു പറയുന്നതിന്റെ അർത്ഥം സൽപ്പാത്രത്തിൽ ആവണമെന്നാണല്ലോ. നമ്പൂതിരിമാർക്കന്നൊക്കെ അതിന്നു തക്ക വിധത്തിൽ സൽപ്പാത്രതയുണ്ടാകും. ജീവസന്ധാരണത്തിന്നു — ഈ പ്രാപഞ്ചിക ജീവിതത്തിന്നു — ഉപകരിക്കുന്ന പ്രൊഡക്ഷനൊന്നും നമ്പൂതിരിമാരുടെ കൈവശത്തിൽ നിന്നുണ്ടാകയില്ലല്ലോ. അതിനാൽ രാഗദ്വേഷാദി മനോവികാരങ്ങളും ഇല്ലാത്തവരാണെന്നു മാത്രമല്ല അവരുടെ ജീവസന്ധാരണത്തിന്നു അതു് ഉപയോഗപ്പെടുകയും ചെയ്യുമല്ലോ. ബ്രാഹ്മണർക്കു ദാനാദികം ചെയ്യുന്നതു പ്രത്യേകം പുണ്യപ്രദമാണെന്നു വരുവാൻ കാരണമതാകുന്നു.

വാരിയർ മാരാർ ആദിയായ ക്ഷേത്രപ്രവൃത്തിക്കാർ മേൽജാതിയെ സഹായിക്കുന്നതുപോലെ ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി എന്നിവരെല്ലാം ഭൂദേവന്മാരായ നമ്പൂതിരിമാരെ സഹായിക്കുന്ന ഭൃത്യന്മാരാണ്; അവർക്കാകട്ടെ പ്രൊഡക്ഷനൊന്നുമില്ലതാനും. അതിനാൽ അവരുടെ ഉപജീവനാർത്ഥം ഏർപ്പെടുത്തപ്പെട്ട ദേവസ്വമായി ജന്മസ്വത്തും നിലനില്ക്കുന്നു; അഥവാ നിലനിന്നിരുന്നു. ആ ജന്മസ്വത്തുകൊണ്ട് ബ്രാഹ്മണഭൃത്യന്മാരായ മേൽപ്പറഞ്ഞ മൂന്നു കൂട്ടരുടേയും ജീവിതം നിർവ്വഹിപ്പിക്കേണ്ടതും നിർവ്വഹിച്ചിരുന്നതും ആയിരുന്നു. ജന്മസ്വത്തനുഭവിച്ചിരുന്നതു് (അഥവാ കൊടുത്തിരുന്നതു്) കേവലം നമ്പൂതിരിമാർക്കന്നോ വൈദികപ്രവൃ

ത്തി ചെയ്യുന്നവൎക്കെന്നോ ആയിരുന്നില്ല നിയമം. പ്രാധാന്യമില്ലാത്ത കലധൎമ്മക്കാൎക്കെല്ലാം കൊടുക്കുകയാണു ചെയ്തിരുന്നതു്. നാടുവാഴികൾ, ദേശവാഴികൾ, സൈന്യാധിപന്മാർ, മന്ത്രിമാർ മുതലായവരെല്ലാം അത്തരക്കാരാണു്. അവരെക്കുറിച്ചു് ആൎയ്യന്മാരുടെ കുടിയേററം 3-ാം ഭാഗത്തിൽ പറയുന്നതാകയാൽ ഇവിടെ വിവരിക്കുന്നില്ല.

ഇങ്ങനെ നമ്പൂതിരിമാൎക്കു ജന്മസ്വത്തു്—ദേവന്മാൎക്കു ദേവസ്വവും—ഉണ്ടാവാൻ മറെറാരു കാരണം കൂടിയുണ്ടു്. അതു് അവരുടെ ഇവിടത്തെ കുടിയേററസമ്പ്രദായമാകുന്നു. ആൎയ്യന്മാർ ഓരോരോ സംഘങ്ങളായിട്ടാണു് കാടുവെട്ടിക്കിടക്കുന്ന ഈ കേരളത്തിൽ വരികയും, കടലോരപ്രദേശത്തു് സൗകൎയ്യമുള്ള സ്ഥലങ്ങളിൽ വസതിയുണ്ടാക്കി താമസമുറപ്പിക്കുകയും, തങ്ങളുടെ രക്ഷക്കും സഹായത്തിനുമായി കൊണ്ടുവന്ന നാഗന്മാരെ—അനാൎയ്യന്മാരെ—ആവശ്യാനുസരണം തങ്ങൾക്കു ചുററും കുടിയിരുത്തുകയും ചെയ്തു്.* സമീപപ്രദേശങ്ങളിൽ ആവശ്യമുള്ളേടത്തോളം സ്ഥലങ്ങൾ കൃഷിഭൂമിയാക്കി. ആ കാൎയ്യത്തിൽ എതിൎക്കാനാരുമില്ല; എതിൎത്തിട്ടു ആൎക്കും ആവശ്യവുമില്ല. ഇന്നത്തെപ്പോലെ സമ്പാദിക്കാനുള്ള കൊതിയോ, സമ്പാദിച്ചിട്ടാവശ്യമോ അന്നുണ്ടായിരുന്നില്ല. ആഡംബരവസ്തുക്കളൊന്നും അന്നു ഉത്ഭവിച്ചിട്ടില്ല. അതിനാൽ ആ വക ചിന്തയേ ഇല്ലല്ലോ. മഴയും വെയിലും കൊള്ളാതെ താമസിക്കാൻ ഒരിടവും, കൊല്ലത്തോടുകൊല്ലം പട്ടിണി കൂടാതെ ജീവിക്കാൻ വേണ്ടതായ വിഭവങ്ങളും മാത്രമേ വേണ്ടിയിരുന്നുള്ളു. അതിനു 300—400 പറ നെല്ലും അത്യാവശ്യം കാശ്ശറികളും ഉണ്ടായാൽ സുഖിക്കാമായി. ആ ആൎയ്യന്മാരാകട്ടെ കടൽയാത്രയിൽ വിദഗ്ദ്ധന്മാ

* ഈ കുടിയേററസമ്പ്രദായത്തെപ്പററി വിശദമായി 'ആൎയ്യന്മാരുടെ കുടിയേററം' ഒന്നാം ഭാഗം 3 ഉം 4-ഉം അദ്ധ്യായങ്ങളിൽ ചിത്രീകരിച്ചിട്ടുണ്ടു്.

രായിരുന്നുവെന്നു പറയേണ്ടതില്ലല്ലൊ. * അതിനാൽ ഭക്ഷണത്തിന്നായി കടൽജീവികളെ പിടിക്കുന്നതിൽ സ്വാഭാവികമായിത്തന്നെ അവൎക്ക വിഷമമുണ്ടായില്ല. താമസം കടൽക്കരയിലാണ്; അതിന്നു പുറമെ കായലുകളും പുഴകളും ധാരാളവുമാകുന്നു. കൃഷികൊണ്ട് മതിയാവാതെ വരുന്ന ഭക്ഷണസാധനങ്ങൾ അങ്ങിനെ കടൽജീവികളെക്കൊണ്ട് നിൎവ്വഹിക്കുകയും ചെയ്യാം. അപ്പോൾ നാലഞ്ചേക്ര വരുന്ന ഒരു കുടിയിരിപ്പു പറമ്പും, ഏതാണ്ടത്രതന്നെ വരുന്ന നെൽവയലുമുണ്ടായാൽ ഒരു കുടുംബത്തിന്റെ ആവശ്യം മുഴുവനുമായി. അത്രയും ഭൂമി അയാൾ വെട്ടിത്തെളിയിച്ചു. അത് അയാളുടെ സ്വന്തം ജന്മവുമായി.

പിന്നെ ഒരു കൂട്ടർ വന്നാൽ അടുത്ത സ്ഥലത്തു വീടുണ്ടാക്കി അതിന്നു സമീപമുള്ള ഏറ്റവും നല്ല ഭൂമി കൃഷി ചെയ്യുന്നു. അയാൾക്കു ജീവിക്കുവാൻ വേണ്ടിടത്തോളം ഭൂമി അയാളുടെ ജന്മമായി. ഭൂമിക്കു ക്ഷാമമില്ലാത്തതിനാൽ പുതുതായി വരുന്നവർ ഏതു ഭൂമിയെടുത്താലും മറ്റുള്ളവൎക്ക വിരോധമുണ്ടായിരുന്നില്ല. ഒരു കൊല്ലത്തെ ജീവിതത്തിന്നു വേണ്ടതല്ലാതെ ആൎക്കും കൂടുതൽ കൃഷി ചെയ്യേണ്ടതായ ആവശ്യമില്ല. അതിനാൽ തന്റെ കുടുംബത്തിന്നും കൂടെയുള്ള മറ്റു നാഗന്മാൎക്കും പട്ടിണി കൂടാതെ ജീവിക്കത്തക്ക നിലങ്ങളെ ഓരോരുത്തരും കൃഷിചെയ്തിരുന്നുള്ളു. അതെല്ലാം അവരുടെ ജന്മമാവുകയും ചെയ്തു. ആ ജന്മമെല്ലാം സ്വന്തമായി പ്രയത്നം ചെയ്ത് ഉണ്ടാക്കിയതാണ്. അപ്പോൾ അതിന്മേൽ അയാൾക്കു പരിപൂൎണ്ണമായ ഉടമാവകാശം ഉണ്ടാവില്ലേ? ഉണ്ടാവേണ്ടതല്ലേ? അതിനെ ആരെങ്കിലും എതിൎക്കുമോ? ഈ രീതിയിൽ ദേശംദേശമായി ക്രമേണ ആൎയ്യന്മാർ കേരളം മുഴുവൻ വ്യാപിച്ചു. അവരവർ

* ആൎയ്യന്മാരുടെ കപ്പൽയാത്രാവൈദഗ്ദ്ധ്യത്തെപ്പററി നായന്മാരുടെ പൂൎവ്വചരിത്രം ഒന്നാം ഭാഗം ഒന്നാമദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്; അതിനാൽ ഇവിടെ വിവരിക്കുന്നില്ല.

വെട്ടിത്തെളിയിച്ചു കൃഷിഭൂമിയാക്കിയ വസ്തുക്കൾ അതാതു തറവാട്ടുകാരുടെ ജന്മാവകാശമായി തീരുകയും ചെയ്തു. അതുപോലെത്തന്നെ ക്ഷേത്രങ്ങൾ ഉണ്ടായപ്പോൾ അവിടെ പൂജാരി അടിയന്തരങ്ങൾക്കും അവിടുത്തെ ജോലിക്കാരായ കഴകക്കാർ മുതലായവരുടെ കഴകവൃത്തിക്കും വക കാണേണ്ടിവന്നു. അതോടുകൂടി അതിന്നു വേണ്ടിടത്തോളം ക്ഷേത്രത്തിന്നു സമീപത്തുള്ള തരിശുഭൂമികളും വെട്ടിത്തെളിയിച്ചു കൃഷിഭൂമിയാക്കിത്തീർത്തു. അവയാണ് ദേവസ്വം വക ജന്മമായി തീർന്നതു്.

ഇങ്ങിനെ ദേവസ്വവും ബ്രഹ്മസ്വവും ആയ ഭൂമികൾ ഉണ്ടാവാൻ കാരണം പരശുരാമന്റെ ഭൂമിദാനമാണെന്നു ഒരു കഥയുണ്ടല്ലോ. കേരളോല്പത്തികാരൻ അതു് ഘോഷിക്കുന്നുമുണ്ടു്. അതു് പോകട്ടെ; ദേവസ്വവും ബ്രഹ്മസ്വവും മറ്റുമാവാൻ കാരണം മേൽപറഞ്ഞ രീതിയിലാവാനേ വഴിയുള്ളു.

ഇവിടെ വേറൊരു കാര്യംകൊണ്ടു കാരണം കണ്ടുപിടിക്കയാകുന്നു. കേരളത്തിലെ ജന്മസ്വത്തെല്ലാം—അഥവാ ഭൂരിഭാഗം—ദേവസ്വവും ബ്രഹ്മസ്വവും ആയിരുന്നുവെന്നു നമുക്കറിയാം. അതിന്നുള്ള കാരണമാണു ഇവിടെ അന്വേഷിക്കുന്നതു്. പരശുരാമകഥ തള്ളിക്കളയുക. എന്നാലും ജന്മഭൂമികളെല്ലാം ഈ വിധത്തിലാവാൻ ഒരു കാരണം കൂടാതെ പററില്ലല്ലോ. അതു മുൻപറഞ്ഞ പ്രകാരമായാൽ യുക്തിക്കും സംഭാവ്യതക്കും യോജിച്ചിരിക്കുന്നുണ്ടു്. അതിനാൽ ജന്മസ്വത്തിന്റെ ഉത്ഭവം ഇങ്ങിനെയായിരിക്കും എന്നതിന്നു സംശയമില്ല.

എന്നാൽ ജന്മസ്വത്തുക്കളെന്നു മാത്രമല്ലാതെ—അഥവാ ജന്മികളെന്നു മാത്രമല്ലാതെ—രണ്ടാം ലോകമഹായുദ്ധവും രാഷ്ട്രം വന്നതു വരെ ഭൂമി കൈവശം വെച്ചു കൃഷി ചെയ്യുന്നവരായിട്ടു ആരുമുണ്ടായിരുന്നില്ല. 99 ശതമാനവും വസ്തുക്കളെല്ലാം കണ്ടെഴുത്തിൻ കീഴിൽ ജന്മിമാരുടെ കൈവശത്തിലാണ് കിടന്നിരുന്ന

ണ്ട്. ആധാരനിശ്ചയപ്രകാരം അവർ അടയ്ക്കേണ്ടതായ മിച്ചവാരം വാങ്ങി ജീവിയ്ക്കുകയേ ചെയ്തിരുന്നുള്ളു. മാത്രമല്ല "ഉണക്കിച്ചേറി വൃത്തിയാക്കി കൊണ്ടുവന്നു പത്തായത്തിൽ അളന്നു തരണ"മെന്നു കൂടി ആധാരങ്ങളിൽ നിശ്ചയം ചെയ്യുക പതിവായിരുന്നു. വാരം എന്നതിന്നു ആദായമെന്നും വരുമാനമെന്നും മറ്റുമാണർത്ഥം. പാട്ടം അളക്കുക എന്നതിന്നു 'വാരം അളക്കുക' എന്ന ഭാഷ നടപ്പിലുണ്ടായിരുന്നു. 'മലവാരം' എന്നതിന്റെ അർത്ഥം 'മലയിൽ നിന്നുള്ള വരവ്'—അല്ലെങ്കിൽ 'ആദായം'—എന്നാണല്ലോ. കാണം എന്നതിന്റെ അർത്ഥം പാട്ടം അളക്കേണ്ടതിന്നുള്ള ഉറപ്പായി വാങ്ങുന്ന 'മുൻപാട്ട'മെന്നേ അർത്ഥമുള്ളു. കൃഷിച്ചിലവ്, കാണത്തിന്നുള്ള പലിശ, കൃഷി ചെയ്യുന്നതിന്നു അദ്ധ്വാംശം കിട്ടേണ്ടതായ പ്രതിഫലം, ഉണക്കവാശി മുതലായതെല്ലാം കഴിച്ച് 'മിച്ചമുള്ള വാരം'—'ബാക്കിയുള്ള ആദായം'—എന്നാണ 'മിച്ചവാര'ത്തിന്റെ അർത്ഥം. കാണപ്പാട്ടത്തിന്റെയും മിച്ചവാരത്തിന്റെയും ഉത്ഭവം ഇങ്ങിനെയാകുന്നു.

പണ്ടൊക്കെ—ആര്യസംസ്കാരം ഇവിടെ ഉച്ചകോടിയിൽ പരിലസിച്ചിരുന്ന കാലത്ത്—നമ്പൂതിരിമാർ സദാസമയവും ഈശ്വരാരാധനയിൽ മാത്രം മുഴുകിക്കൊണ്ടാണ കഴിച്ചിരുന്നത്. "ശരീരമാദ്യം ഖലു ധർമ്മസാധനം" എന്നു പ്രസിദ്ധമാണല്ലോ. ആ തത്വമനുസരിച്ച് ദേഹം നിലനിർത്താൻ വേണ്ടി മാത്രമാണ ഭക്ഷണം കഴിച്ചിരുന്നത്; അല്ലാതെ കേവലം ഉദരപൂരണത്തിന്നായിരുന്നില്ല. വിവാഹം ചെയ്തിരുന്നതു സന്താനോൽപാദനത്തിന്നു വേണ്ടിയായിരുന്നു; സ്ത്രീസുഖമനുഭവിപ്പാൻ വേണ്ടിയുമായിരുന്നില്ല. കേവലം 'ശിശ്നോദരപരായണന്മാ'രായിട്ടല്ല അവർ ജീവിച്ചിരുന്നതെന്നർത്ഥം.

തന്റെ കുടുംബത്തിന്നും ഭൃത്യന്മാരുടെ കുടുംബങ്ങൾക്കും കൊല്ലത്തോടുകൊല്ലം ചിലവിന്നു വേണ്ടിടത്തോളം നെല്ലു സ്വയം കൃഷി ചെയ്തോ ചെയ്യിച്ചോ ഉണ്ടാക്കണമെങ്കിൽ അതു എളുപ്പമല്ല

അതിനു വേണ്ടുന്ന സമയം ചിലവാക്കാനും ശ്രദ്ധ പതിപ്പിക്കാനും ഏതു വരേണ്യനും, നമ്പൂതിരിമാർക്കു സമാനസമയവും ഈശ്വരാരാധനയിൽ മുഴുകിയിരിക്കാനും ശ്രദ്ധ കേന്ദ്രീകരിക്കാനും സാധിക്കുമെന്നു മായിരുന്നു എല്ലാവരും ആഗ്രഹിച്ചിരുന്നതു്. വസ്തുക്കളെല്ലാം കുടിയാനവന്മാർക്കു ചാർത്തിക്കൊടുക്കുകയും, അവർ അളക്കുന്ന മിച്ചവാരംകൊണ്ടു മാത്രം ചിലവു കഴിക്കുകയും ചെയ്യുന്ന സമ്പ്രദായം ഉണ്ടാവാൻ കാരണമതാണു്.

—:o:—

# അദ്ധ്യായം 13

# ഗ്രാമത്തിന്റെ ഉത്ഭവം

ഇങ്ങനെ സ്വയംപര്യാപ്തങ്ങളും സമാധാനപൂർണ്ണങ്ങളുമായ ദേശങ്ങൾ ക്രമേണ വർദ്ധിച്ചുവന്നു. ഓരോ ദേശത്തിലുള്ള പൊതു കാര്യങ്ങളെയും അവിടെയുണ്ടാകുന്ന വഴക്കുകളെയും മറ്റും ദേശക്ഷേത്രത്തിൽ വെച്ചാണു് തീരുമാനിച്ചിരുന്നതു്. പിന്നീടു് അതിനെതിരായി ആരും ഒന്നും പ്രവർത്തിച്ചിരുന്നില്ല. പക്ഷെ ദേശങ്ങൾ വർദ്ധിച്ചുവന്നപ്പോൾ അത്തരം ദേശങ്ങൾ തമ്മിലും അഭിപ്രായഭേദങ്ങൾ ഉത്ഭവിക്കാൻ തുടങ്ങി. ദേശങ്ങളെല്ലാം എത്രതന്നെ സ്വയംപര്യാപ്തങ്ങൾ ആണെങ്കിലും അയൽവക്കവുമായി പല ഏർപ്പാടുകളും ആവശ്യമായിവരാതിരിക്കയില്ല. അപ്പോൾ അഭിപ്രായഭേദങ്ങളും വഴക്കുകളും ഉണ്ടാകും. അങ്ങിനെ ഒന്നോരണ്ടോ ദേശക്കാർ മാത്രമായിട്ടല്ല പല ദേശക്കാർ തമ്മിലും ഉണ്ടായിട്ടുണ്ടാവണം; ഒരു ദേശക്കാർക്കു തന്നെ പല ദേശക്കാരായും അഭിപ്രായൈക്യമില്ലാതെ വരാൻ വിരോധമില്ല. കാരണം ഒരു ദേശത്തിനു തന്നെ അയൽവക്കങ്ങളായി നാലഞ്ചു ദേശങ്ങളുണ്ടാവാം എന്നുള്ളതുതന്നെ. ഭാരതത്തിലെ തന്നെ ഓരോ സ്റ്റേറ്റുകൾ തമ്മിലും, സ്റ്റേറ്റിലെ ജില്ല

ങ്ങൾ തമ്മിലും വഴക്കുകൾ ഉണ്ടാവാവുന്നതു്; ഒടുവിൽ അതിൽ ഇടപെട്ടു് തീരുമാനമുണ്ടാക്കേണ്ടിയും വരാവുന്നതല്ലൊ.

ഇത്രയുമായപ്പോഴാണ് ഒരു കാൎയ്യം ബോധ്യമായതു്. കക്ഷികൾ തമ്മിൽ വഴിപ്പോലുണ്ടോ വാദം തീരാൻ പോകുന്നു? മൂന്നാമനായ ഒരു മേലധികാരി ആവശ്യമായി വന്നതു് അപ്പോഴാകുന്നു. ഇത്തരം വഴക്കുകൾ ഉണ്ടാവാതിരിപ്പാൻ പ്രയാസമാണെന്നും, അതിനാൽ അതതവസരത്തിൽ അവയെ പ്പറഞ്ഞുതീൎക്കാൻ—വിധികല്പിപ്പാൻ—അധികാരത്തോടുകൂടി ദേശങ്ങളെയെല്ലാം ചേൎത്തു് ഒരു പൊതുസ്ഥാപനം കൂടാതെ കഴികയില്ലെന്നും അവൎക്കു ബോധപ്പെട്ടു. ആ അനുഭവമായിരിക്കും ഗ്രാമക്ഷേത്രത്തിന്നുള്ള വിത്തായിപ്പരിണമിച്ചതു്. ഈ ആശയം ഉത്ഭവിപ്പാൻ ഏകദേശം എത്ര കാലം വേണ്ടിവന്നു വെന്നോ എത്ര കാലത്താണതുത്ഭവിച്ചതെന്നോ അതുത്ഭവിച്ച കാലത്തു് എത്ര ദേശങ്ങൾ ഉണ്ടായിക്കഴിഞ്ഞിരുന്നു എന്നോ പറവാൻ—ഊഹിപ്പാൻതന്നെ—സാധ്യമല്ല. ഒരു സമയം പത്തോ പതിനഞ്ചോ ദേശങ്ങളായപ്പോഴേക്കുതന്നെ ഈ ഏൎപ്പെടുത്തിയെന്നു വരാം. അല്ലെങ്കിൽ അമ്പതോ അറുപതോ ദേശങ്ങളുണ്ടായതിന്നു ശേഷമേ ഇങ്ങിനെ ഒരാവശ്യം നേരിട്ടുള്ളുവെന്നും വരരുതായ്കയില്ല. 3,000 ഇല്ലങ്ങളുള്ളതിനെയാണു ഉത്തമഗ്രാമങ്ങളായി കണക്കാക്കിയിരുന്നതെന്നും, ശുകപുരവും പന്നിയൂരും ഉത്തമഗ്രാമങ്ങൾ ആയിരുന്നുവെന്നും കേട്ടിട്ടുണ്ടു്. ഇങ്ങിനെ പറഞ്ഞതുകൊണ്ടു മററു ഗ്രാമങ്ങൾ ഉത്തമത്തിൽ പെടില്ലെന്നു അഭിപ്രായപ്പെട്ടതായി കരുതരുതു്. ഇവകളെ ഉത്തമങ്ങളായി പ്പറഞ്ഞു കേട്ടിട്ടുണ്ടെന്നു മാത്രമെ നമ്മളും ഗ്രഹിപ്പാവു.

കേരളീയരുടെ ഗ്രാമസമ്പ്രദായവും ഒരു പ്രത്യേക തരത്തിലാകുന്നു. സാധാരണ മട്ടിൽ ഇന്നു ഗ്രാമമെന്നു പറഞ്ഞാൽ പാലക്കാട്ടും മററും കണ്ടുവരുന്ന പട്ടന്മാരുടെ ഗ്രാമങ്ങളെയാണു ഓൎമ്മ വരുന്നതു്. റോഡിന്റെ ഇരുവശങ്ങളിലും തൊട്ടുതൊട്ടുള്ള വീടുകളായി

ട്ടാണല്ലോ അവരുടെ ഗ്രാമത്തിന്റെ സമ്പ്രദായം. എന്നാൽ കേരളീയക്കാരുടെ അത്തരം ഗ്രാമങ്ങൾ ഒരുകാലത്തും ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നാൽ അതിന്റെ ജീൎണ്ണിച്ച അവശിഷ്ടങ്ങളെങ്കിലും ചില സ്ഥലങ്ങളിൽ കാണേണ്ടിയിരുന്നു. എന്നാൽ അങ്ങിനെ യാതൊന്നും ഒരിടത്തും കാണുന്നില്ല. അതിനാൽ ആൎയ്യന്മാർ ഇവിടെ കുടിയേറി താമസിച്ചു തുടങ്ങിയതു തന്നെ ഇന്നത്തെപ്പോലെ ഓരോ പറമ്പിൽ ഓരോ ഇല്ലം മാത്രമായിട്ടാകുന്നുവെന്നതിന്നു സംശയമില്ല. ഇതുതന്നെ മറ്റെങ്ങും കാണാത്തതായ ഒരു പരിഷ്കൃതസമ്പ്രദായമാണ്. ആൎയ്യന്മാർ കേരളം മുഴുവൻ വ്യാപിച്ചതു് ഇങ്ങിനെ കേവലം ദേശങ്ങളായിട്ടും ഇത്തരം ഗ്രാമങ്ങളായിട്ടും ആയിരുന്നു.

ഇന്നത്തെ തച്ചുശാസ്ത്രപ്രകാരം ചെറിയ തോതിൽ ഒരു നാലുകെട്ട് പണിയുന്നതിന്നു ചുരുങ്ങിയ പക്ഷം 18 ദണ്ഡ്—72 കോൽ—171 അടി—ഓളം സമചതുരം (അതായതു് 171 അടി നീളവും 171 അടി വീതിയും) ഉണ്ടായാൽ മതി. [എന്നാൽ ഇന്നു കാണുന്നതായ പ്രധാന തറവാടുകളിൽ പലതും നില്ക്കുന്നതു് 30 ദണ്ഡ്—120 കോൽ—285 അടി—എങ്കിലും സമചതുരമുള്ള പറമ്പുകളിലായിട്ടാണ്.] അങ്ങിനെ കണക്കാക്കിയാൽ ഒരു നാഴിക സമചതുരമുള്ള സ്ഥലത്ത് സുമാർ 950-ലധികം ഗൃഹങ്ങൾക്കു മതിയാവുന്നതാകുന്നു. ഒരു ദേശത്തു് ശരാശരി 50 ഇല്ലങ്ങളും, ഓരോ ഇല്ലക്കാൎക്കു അടിയാരായ ശൂദ്രരുടെ ഈരണ്ടു് വീതം 100 വീടുകളും, ബാക്കി പള്ളിച്ചാൻ അത്തിക്കുറുശ്ശി മുതൽ ആദിവാസികളായ പുലയർ പറയർ ആദിയായി 50 കുടികളുമടക്കം ഒട്ടാകെ 200 ഗൃഹങ്ങളുള്ള ഒരു ദേശത്തിന്നു $\frac{1}{2}$ നാഴിക സമചതുരത്തിൽ ($\frac{1}{2}$ നാഴിക വീതിയും $\frac{1}{2}$ നാഴിക നീളവും) കുറയാത്ത സ്ഥലമുണ്ടായാൽ മതിയാവുന്നതാണെന്നു വ്യക്തമായല്ലൊ. അങ്ങിനെ മൂവ്വായിരം ഇല്ലങ്ങളുള്ള ഒരു ഗ്രാമമുണ്ടാവുന്നതിന്നു 3 നാഴികയോളം ചതുരശ്രമുണ്ടായാൽ (9 ച. നാഴികയുണ്ടായാൽ) മതി. ദേശങ്ങളെല്ലാം സ്ഥ

യംപൎയ്യാപ്തങ്ങളാകയാൽ ഇവൎക്കാവശ്യമായ നെല്ലു് അവിടെത്തന്നെ യുണ്ടാവണമല്ലൊ. അതിന്നും കൂടി കണക്കാക്കിയാൽ ഏററിയ പക്ഷം 10 നാഴിക സമചതുരമുള്ള ഭൂമിയുണ്ടായാൽ 3,000 ഇല്ലങ്ങളും, 9,000 പരിചാരകകുടുംബങ്ങളുമടക്കം 12,000 ഗൃഹങ്ങൾക്കും സുഖമായി ജീവിപ്പാൻ മതിയാവും.

ശുകപുരം പന്നിയൂർ എന്നീ ഗ്രാമങ്ങൾക്ക തമ്മിൽ ഏററവന്നാൽ ആറേഴു നാഴിക ദൂരമേയുള്ളു. അവിടങ്ങളിൽ മൂവ്വായിരം ഇല്ലങ്ങളുണ്ടാവുക എന്നതു (12,0ʋ0 ഗൃഹങ്ങൾ ജീവിക്കുക എന്നതു്) അസാദ്ധ്യമാകുമോ എന്നറിയാൻ വേണ്ടിയാണു ഞാൻ ഇങ്ങിനെ ഒരു കണക്ക കൂട്ടിയതു്. കുടിയിരിപ്പുപറമ്പുകളും ബാക്കി നെൽകൃഷി ചെയ്യുന്ന വയലുകളുമായി ഏററിയപക്ഷം 100—140 ചതുരശ്രനാഴിക വിസ്തീൎണ്ണത്തിലധികം അതിന്നാവശ്യമില്ല. ഇനി പ്രകൃതത്തിൽ പ്രവേശിക്കട്ടെ

ഇങ്ങിനെ ദേശങ്ങൾ തമ്മിലുള്ള വഴക്കുകളേയും അഭിപ്രായഭേദങ്ങളേയും തീൎമ്മാനിപ്പാനുള്ള അധികാരങ്ങളോടുകൂടിയ ഗ്രാമക്ഷേത്രങ്ങൾ ആവിൎഭവിച്ച ɔ,000 ഇല്ലങ്ങളുണ്ടായതിന്ന ശേഷമാണൊ ഗ്രാമക്ഷേത്രങ്ങളുണ്ടായതു്? അഥവാ ഏതാനും ഇല്ലങ്ങളുണ്ടായപ്പോൾ ഗ്രാമക്ഷേത്രമേൎപ്പെടുത്തുകയും, പിന്നീടു് ഉണ്ടാവുന്ന ചില ദേശങ്ങൾ അതിൽ ചേൎന്നു് 3,000 ഇല്ലങ്ങളുണ്ടാവുകയും ചെയ്തതാണൊ എന്നൊന്നും നിശ്ചയമില്ല. അതു തീൎമ്മാനിച്ചിട്ടിവിടെ കാൎയ്യവുമില്ല. ഏതുതരത്താണെങ്കിലും ഈ ഗ്രാമങ്ങളിൽ 3,000 വീതം ഇല്ലങ്ങളുണ്ടാവാൻ വിരോധമില്ലെന്നും, ആ ഓരോ ഗ്രാമങ്ങളിലുള്ള എല്ലാ ദേശങ്ങൾക്കും സ്വയംപൎയ്യാപ്തമായി (പട്ടിണി കൂടാതെ) ജീവിതം നയിക്കുവാൻ ഏററവന്നാൽ 12 നാഴിക സമചതുരമുണ്ടായാൽ മതിയെന്നും സ്പഷ്ടമാണു്.

എല്ലാ ഗ്രാമങ്ങളിലും 3,000 ഇല്ലങ്ങളുണ്ടായിരുന്നതായി കേട്ടിട്ടില്ല. കേരളത്തിലെ 32 ഗ്രാമങ്ങളിൽ പ്രാധാന്യവും മേന്മ

വുമുണ്ടായിരുന്നതു് മദ്ധ്യകേരളത്തിലുള്ള ശുകപുരം പന്നിയൂർ എന്നീ ഗ്രാമങ്ങൾക്കായിരുന്നുവെന്നും, മററു ഗ്രാമങ്ങളെല്ലാം ഇവയിലൊന്നിന്റെ അനുയായികൾ — അഥവാ കൂറുകാർ — ആയിട്ടാണു വർത്തിച്ചിരുന്നതെന്നും പ്രസിദ്ധമാണു്. അതിനാൽ ഈ രണ്ടു ഗ്രാമങ്ങളും 3,000 ഇല്ലങ്ങളുള്ള ഉത്തമഗ്രാമങ്ങളായിരുന്നുവെന്നും, മററു ഗ്രാമങ്ങളിൽ പലതിലും അതിൽ കുറച്ചു ഇല്ലങ്ങളുണ്ടായിരുന്നുള്ളുവെന്നും വിചാരിച്ചാൽ തെററില്ല.

ആദ്യം ഉത്ഭവിച്ച ചില ദേശങ്ങൾ മാതൃകാപരമായ വിധം സ്വയംപര്യാപ്തമാക്കാൻ വേണ്ടി ശരിയായ ഒരു പ്ലാനില്ലാതെ കുറച്ചൊക്കെ വിഷമിച്ചിട്ടുണ്ടാവണം. എങ്കിലും അങ്ങിനെ ചിലതുണ്ടായി കഴിഞ്ഞതോടെ പിന്നീടു് വരുന്നവർക്കെളുപ്പമായി. അവരുടെ സമ്പ്രദായം മനസ്സിലാക്കുകയും, അങ്ങിനെ ശരിയായ ഒരു പ്ലാനനുസരിച്ചു് പിന്നീടു വരുന്നവർക്കു് ബുദ്ധിമുട്ടു കൂടാതെ ദേശങ്ങൾ പടുത്തുയർത്താൻ സാധിക്കുകയും ചെയ്തിരിക്കുമല്ലൊ. അതുപോലെത്തന്നെ ആദ്യത്തെ ഗ്രാമവും ഗ്രാമക്ഷേത്രവും ഉണ്ടായതോടെ മററു ദേശക്കാർക്കു് ഗ്രാമങ്ങളും ഗ്രാമക്ഷേത്രങ്ങളും ഉണ്ടാക്കുവാൻ പ്രചോദനം ഉണ്ടാവുകയും, ഓരോ പ്രദേശത്തുകാരും ദേശങ്ങൾ വർദ്ധിക്കുന്നതോടൊപ്പം ഗ്രാമക്ഷേത്രങ്ങൾ നിർമ്മിക്കുകയുമാണു ചെയ്തിരിക്കുക. സ്ഥലവാസികൾ തമ്മിലുണ്ടാകുന്ന അഭിപ്രായഭേദങ്ങളെ മറ്റും കേന്ദ്രത്തിൽ സമർപ്പിക്കുകയും, അവിടത്തെ തീരുമാനം സ്വീകരിക്കുകയു മാണല്ലൊ ഇന്നത്തെ സമ്പ്രദായം. ഇതുപോലെത്തന്നെ ദേശങ്ങൾ തമ്മിലുണ്ടാകുന്ന വഴക്കുകളിൽ മാത്രമേ അന്നു ഗ്രാമക്ഷേത്രങ്ങൾ ഏർപ്പെടുകയും, തീരുമാനമുണ്ടാക്കുകയും ചെയ്തിരുന്നുള്ളു; അല്ലെങ്കിൽ ചെയ്തിരിക്കുകയുള്ളു. ദേശങ്ങൾ ഒന്നായാണു ഗ്രാമങ്ങളുണ്ടാക്കിയതു്. മറെറാരു വിധം പറഞ്ഞാൽ ദേശങ്ങൾ തന്നെ ഗ്രാമങ്ങളായും വർത്തിക്കുകയാണെന്നാകുന്നു. അതിനാൽ വാദമുള്ള വിഷയങ്ങളെ ഗ്രാമങ്ങളിൽ

അപ്പീലിക്കുന്നതിന്നും, അവിടെ വെച്ച് തീരുമാനം ഉണ്ടാകുന്നതിന്നും, അതിനെ സ്വീകരിയ്ക്കുന്നതിന്നും ആക്കും സംശയമോ വിസമ്മതമോ ഉണ്ടായിരുന്നില്ല; ഉണ്ടാവുകയുമില്ലല്ലോ. ഇങ്ങിനെയാണു കേരളത്തിൽ ക്രമത്താലെ 32 ഗ്രാമങ്ങളും ഗ്രാമക്ഷേത്രങ്ങളും ആവിർഭവിച്ചതു്. ആദ്യത്തെ ഗ്രാമങ്ങൾ ശുകപുരമോ പന്നിയൂരോ ആയിരിയ്ക്കണം. ആദ്യത്തെ ദേശോല്പത്തി മുതൽ ആദ്യത്തെ ഗ്രാമവും ഗ്രാമക്ഷേത്രവും ഉണ്ടാവാൻ എത്ര കാലം വേണ്ടിവന്നുവെന്നു—, അഥവാ എത്ര കാലത്താണുണ്ടായതെന്നു—പറയാൻ പ്രയാസമായിരിയ്ക്കുന്നതു പോലെത്തന്നെ ആദ്യത്തെ ഗ്രാമമുണ്ടായതിനു ശേഷം 32 ഗ്രാമങ്ങൾ പൂർത്തിയാവാൻ വേണ്ടിവന്നേയ്ക്കാവുന്ന കാലവും ഊഹാതീതമായിട്ടിരിയ്ക്കുന്നേ ഉള്ളു.

ഇങ്ങനെ 32 ഗ്രാമങ്ങളുണ്ടായപ്പോൾ ഓരോ ഗ്രാമത്തിലെയും ചില ഇല്ലക്കാരെ പ്രമാണികളായി നിശ്ചയിച്ചിട്ടുണ്ടായിരുന്നു. സാധാരണയായി ഗ്രാമക്കാർ തമ്മിൽ സംസാരിയ്ക്കേണ്ടതായ കാര്യങ്ങൾ ഉണ്ടാകുമ്പോൾ അവർ മുഖാന്തിരം വേണമെന്നായിരുന്നു നിയമം. ഈ ഗ്രാമപ്രമാണിമാരെല്ലാം അതാതു ഗ്രാമത്തിലെ തമ്പ്രാക്കളായിരുന്നുവെന്നു കേട്ടിട്ടുണ്ടു്. അവരാരെല്ലാമാണെന്നു—അഥവാ ആയിരുന്നുവെന്നുള്ള വസ്തുത—അജ്ഞാതമായിരിയ്ക്കയാണു്. ഗ്രാമക്കാർ തമ്മിലുള്ള ഏർപ്പാടുകളെല്ലാം തന്നെ എത്രയോ കൊല്ലങ്ങൾക്കു മുമ്പു നിന്നുപോയതിനാൽ ഇന്നന്വേഷിച്ചാൽക്കൂടി അതിന്റെ സ്വഭാവം എങ്ങിനെയായിരുന്നു വെന്നു കൃത്യമായി മനസ്സിലാക്കുവാൻ അസാദ്ധ്യമായിട്ടുണ്ടു്.

കേരളത്തിലെ ഭൂമി മുഴുവൻ ഏതെങ്കിലും ഒരു ഗ്രാമത്തിൽ പെട്ടതായിരിയ്ക്കുമെന്നു അർത്ഥമില്ല. പുറമ്പോക്കുകൾ റിസർവ്വ് ഫോറസ്റ്റുകൾ മുതലായതുപോലെ ഒരു ഗ്രാമത്തിലും പെടാത്തതായ പ്രദേശങ്ങൾ വളരെയുണ്ടു്. കുടിയിരിപ്പുപറമ്പിൽ വീടിന്റെ വാസ്തുവും, അമ്പലത്തിന്റെ മതിലുമെന്നപോലെ ദേശങ്ങൾ

ക്കും ഗ്രാമങ്ങൾക്കും വൈദികവിധിയനുസരിച്ച് അതിര് നിശ്ചയിച്ചിട്ടുണ്ടായിരുന്നുവെന്നും, ആ അതിർത്തികൾ അറിയാൻ വേണ്ടി കല്ലുകൾ സ്ഥാപിച്ചിരുന്നുവെന്നുമേ ധരിക്കേണ്ടതുള്ളു.

പണ്ടൊക്കെ നമ്പൂതിരിമാർ തങ്ങളുടെ ഗ്രാമാതിർത്തിയ്ക്കുള്ളിലേ താമസിച്ചിരുന്നുള്ളുവെന്നും, ഇല്ലങ്ങൾ വർദ്ധിച്ച് സ്ഥലം പോരാതെ വന്നാൽ അതിനുള്ള വിധിയനുസരിച്ച് ഗ്രാമസങ്കേതം വലുതാക്കിയിരുന്നുവെന്നും കേട്ടിട്ടുണ്ട്. രാജാക്കന്മാർ തമ്മിൽ കലഹാരംഭിച്ചതോടു കൂടിയാണ് ഗ്രാമ–ദേശ വ്യവസ്ഥകൾക്കെല്ലാം ഉലച്ചിൽ തുടങ്ങിയത്. രാജ്യാതിർത്തികൾ ഓരോ സന്ദർഭത്തിലായി ബലാബലമനുസരിച്ച് അങ്ങോട്ടുമിങ്ങോട്ടും മാറിയിരുന്നുവല്ലോ. അതോടുകൂടി ദേശ–ഗ്രാമങ്ങളുടെ അതിർത്തികൾക്കും വ്യവസ്ഥയില്ലാത്ത മട്ടായി. ടിപ്പുവിന്റെ ആക്രമണത്തോടുകൂടി എല്ലാം നശിച്ചു തരിപ്പണമാകയും ചെയ്തു. ദേശ–ഗ്രാമ–ക്ഷേത്രലിംഗങ്ങളെല്ലാം ഹിന്ദുക്കളുടെ ദൈവങ്ങളാണെന്നു വിചാരിച്ച്, അമ്പലങ്ങൾ തകർത്തതുപോലെത്തന്നെ കണ്ടെത്തിയേടത്തോളം അവയേയും ടിപ്പു നശിപ്പിച്ചതായി കേട്ടിട്ടുണ്ട്.

ഇങ്ങിനെയുള്ള കാരണങ്ങളാൽ ഗ്രാമങ്ങളുടെ അതിർത്തികൾ അജ്ഞാതങ്ങളായിത്തീർന്നു. ബ്രഹ്മചാരികൾക്കും ഗൃഹസ്ഥന്മാർക്കും ദേശം മാറുന്നതിൽ ചില നിബന്ധനകൾ ഉള്ളതുകൊണ്ട് തങ്ങളുടെയും അടുത്ത ദേശങ്ങളുടെയും അതിർത്തിരേഖ ഏതെന്നു നിശ്ചയമില്ലെങ്കിലും കുറച്ചങ്ങോട്ടു മാറിയാൽ—മഴവില്ലിലെ നിറങ്ങൾ അറിയുന്നപോലെ—ദേശം മാറിയെന്നു മനസ്സിലാവാതിരിക്കയില്ല. ഗ്രാമങ്ങളുടെ അതിർത്തികൾ അറിഞ്ഞിട്ടു അങ്ങിനെ ഒരാവശ്യമില്ലാത്തതിനാൽ അവയുടെ അതിർത്തികൾ കൂടുതൽ അജ്ഞാതങ്ങളായിക്കഴിഞ്ഞിരിക്കുന്നു. ശുകപുരം പന്നിയൂർ എന്നീ ഗ്രാമക്ഷേത്രങ്ങൾ

ത്തിൽ തെക്കു-വടക്കുള്ള ദൂരം ഏറിയ പക്ഷം ആറേഴു നാഴികയിലധികമുണ്ടാവില്ല. (ശുകപുരത്തു നിന്നു കിഴക്കു-വടക്കായിട്ടാണു പന്നിയൂർ ക്ഷേത്രം നില്ക്കുന്നതെന്നും പറയട്ടെ.) ഈ ഗ്രാമങ്ങളും തമ്മിലുള്ള അതിൎത്തികളും ഏതെന്നു് ആൎക്കും ഇപ്പോഴും അറിവില്ല.

ശുകപുരം കഴിഞ്ഞാൽ പിന്നെ അടുത്ത ഗ്രാമക്ഷേത്രം തൃശ്ശൂരാകുന്നു. അവിടയ്ക്കു ശുകപുരത്തുനിന്നു റോഡുവഴി പോകയാണെങ്കിൽ 30 നാഴികയോളം ദൂരമുണ്ടാകും. അവയുടെ അതിൎത്തിയും നിശ്ചയമില്ല. എല്ലാ ഗ്രാമങ്ങളുടെ സ്ഥിതിയും ഇപ്പോഴും ഇങ്ങിനെയാണിരിക്കുന്നതു്. ഓരോ ഇല്ലക്കാൎക്കും തങ്ങൾ ഏതേതു ഗ്രാമക്കാരാണെന്ന വിവരം ഇപ്പോഴും അജ്ഞാതമായിട്ടില്ല; പരമ്പരയാ പറഞ്ഞുവരുന്ന അറിവാണിതു്. അടുത്ത തലമുറയിൽ അതും അജ്ഞാതമായിത്തീരും. ഇപ്പോഴും ശ്രമിച്ചാൽ ആ വക വിവരങ്ങൾ കുറെയെങ്കിലും എഴുതിവെയ്ക്കുവാൻ കഴിയുമായിരുന്നു. പക്ഷെ ആരുണ്ടതിന്നു ശ്രമിക്കുവാൻ? ആൎക്കാണാവശ്യം?

ഇങ്ങിനെ 32 ഗ്രാമങ്ങൾ ഉണ്ടായപ്പോഴേക്കു മായിരിക്കും ബ്രാഹ്മണരാജ്യമെന്നും, രാജാവില്ലാത്ത രാജ്യമെന്നും മറ്റും കേരളത്തെ സംബന്ധിച്ച പ്രശസ്തി കിഴക്കൻപ്രദേശങ്ങളിൽ വ്യാപിച്ചിരിക്കുക. ഇങ്ങിനെ 32 ഗ്രാമങ്ങളിലായാണു് നമ്പൂതിരിമാർ—ആൎയ്യന്മാർ—താമസിച്ചിരുന്നതെന്നും, ഓരോ ഗ്രാമത്തിന്റെയും ആസ്ഥാനം അതാതു ഗ്രാമക്ഷേത്രമായിരുന്നുവെന്നും മാത്രമല്ലാതെ, അവ നില്ക്കുന്ന പ്രദേശത്തെയോ അവയുടെ പേർ പോലുമോ അറിയുന്നവർ ഇന്നു നമ്പൂതിരിമാരിൽ തന്നെ ഇല്ലാതായിരിക്കുന്നു; മാത്രമല്ല തങ്ങൾ ഏതു ഗ്രാമക്കാരാണെന്ന കാൎയ്യംപോലും അറിയാത്തവർ വളരെയുണ്ടു്. ഈ ഗ്രാമക്ഷേത്രങ്ങളിൽ മൂന്നാമത്തേതായ ഈശാനമംഗലവും, 32-ാമത്തേതായ നീൎക്കുന്നും അന്വേഷിച്ചിട്ടും കണ്ടെ

ത്തിയിട്ടില്ല. അവ നിന്നിരുന്ന സ്ഥലം ഏതെന്നുകൂടി അറിയാൻ വയ്യാത്ത വിധത്തിൽ നശിച്ചു നാമാവശേഷമായി കഴിഞ്ഞിരിക്കുന്നുവെന്നാണു ഞാനൂഹിക്കുന്നതു്. 31-ാമത്തേതായ വെൺമണി ക്ഷേത്രവും തീരെ നശിച്ചുപോയിരിക്കുന്നു. എങ്കിലും ആ ക്ഷേത്രം നിന്നിരുന്ന സ്ഥലം ഇപ്പോഴും കാണുന്നുണ്ടു്; അതു ഒരമ്പലമുണ്ടായിരുന്ന സ്ഥലമായിരുന്നുവെന്നു അവിടെ ചെന്നു നോക്കിയാൽ അറിയാവുന്നതാകുന്നു. ഗ്രാമക്ഷേത്രങ്ങളുടെയെല്ലാം വിവരം കാണിക്കുന്ന ഒരു പട്ടിക ഈ പുസ്തകത്തിൽ അനുബന്ധമായി ചേർത്തിട്ടുണ്ടു്. അധികവിവരം അതു നോക്കിയാൽ അറിയാവുന്നതുമാകുന്നു.

(സമാപ്തം)

—:o:—



# അനുബന്ധം

—:o:—

## ഗ്രാമക്ഷേത്രങ്ങളുടെ വിവരണം

കേരളത്തിൽ 32 ഗ്രാമങ്ങളിലായിട്ടാണു ആര്യന്മാർ—നമ്പൂതിരിമാർ—താമസിച്ചിരുന്നതെന്നും, ഓരോ ഗ്രാമത്തിന്റെയും തലസ്ഥാനം—അഥവാ ആസ്ഥാനം—ആയി വർത്തിച്ചിരുന്നതു ഓരോ ക്ഷേത്രമായിരുന്നുവെന്നും പ്രസിദ്ധമാണല്ലൊ. ഇവിടെ ഗ്രാമക്ഷേത്രങ്ങളെന്നു പറഞ്ഞതു അവയെയാകുന്നു. അതുമാത്രമല്ലാതെ അവയുടെയെല്ലാം പേർ പോലും അറിയുന്നവർ ഇന്നു നമ്പൂതിരിമാരിൽ തന്നെ ഇല്ലാതായിരിക്കുന്നു. പിന്നെ മററുള്ളവരുടെയും, ആ ക്ഷേത്രങ്ങളെ സംബന്ധിച്ച മററു വിവരങ്ങളുടെയും കഥ പറയാനുമില്ലല്ലൊ. ഇങ്ങിനെ ഒരു പുസ്തകമെഴുതുവാൻ നിശ്ചയിച്ചപ്പോൾ ഗ്രാമക്ഷേത്രങ്ങളെപ്പററി ഒന്നും പറയാതിരിക്കുന്നതു ശരിയല്ലെന്നു തോന്നി. അതിനാൽ അവയെ അടയാളപ്പെടുത്തിക്കൊണ്ടു കേരളത്തിന്റെ ഒരു മേപ്പും, ക്ഷേത്രങ്ങളെ സംബന്ധിച്ചു ഇന്നു കിട്ടാവുന്നേടത്തോളം വിവരങ്ങളും അതിൽ ചേർക്കണമെന്നു നിശ്ചയിച്ചു.

സാക്ഷാൽ കേരളവ്യാസൻ കൊടുങ്ങല്ലൂർ ശ്രീ. കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ കേരളമെന്ന പുസ്തകം ഞാൻ ചെറുപ്പത്തിൽ വായിച്ചിട്ടുണ്ടായിരുന്നു. ഗ്രാമക്ഷേത്രങ്ങളുടെ പേർവിവരം കാണിക്കുന്ന ഒരു പട്ടിക അതിൽ കണ്ടതായി എനിക്കോർമ്മ വന്നു. കേരളം എടുത്തു നോക്കിയപ്പോൾ പട്ടികയുണ്ടെന്നു മാത്രമല്ല അതു വടക്കുനിന്നു തെക്കോട്ടു ക്രമത്താലെയാണു ചേർത്തിരിക്കുന്നതെന്നും മനസ്സിലായി; ജോലി അത്രയും എളുപ്പമാവുകയും ചെയ്തു. ഇത്രയും

ചെയ്യുന്ന അതേവഴിയോടുള്ള നമ്പിയേയും ശക്തിബ്രഹ്മാദികളേയും അശരീരന്മാരായി ആദരാഞ്ജലിയോടുകൂടി ഞാനിവിടെ രേഖപ്പെടുത്തട്ടെ. ആ ഗ്രാമക്ഷേത്രങ്ങളെയെല്ലാം നേരിട്ടു കണ്ട് അവയുടെ ഇപ്പോഴത്തെ സ്ഥിതി മനസ്സിലാക്കണമെന്ന് എനിക്കാഗ്രഹമുണ്ടായി. എന്നാൽ കുഞ്ഞികുട്ടൻതമ്പുരാന്റെ ലിസ്റ്റിൽനിന്നു അതുകടം നില്ക്കുന്ന പ്രദേശം ഏതാണെന്നും ഓരോന്നിലേയും മൂർത്തി ഏതാണെന്നും മറ്റുമുള്ള വിവരങ്ങൾ മനസ്സിലാക്കുവാനുള്ള വഴിയുണ്ടായിരുന്നില്ല. അതിനാൽ അവയെയെല്ലാം ഒന്നു നേരിട്ടു കാണുകയും അവയുടെ ഇപ്പോഴത്തെ സ്ഥിതി മനസ്സിലാക്കുകയും വേണമെന്നു നിശ്ചയിച്ചു് കാസർഗോഡു മുതൽ കന്യാകുമാരി വരെ ഒരന്വേഷണം നടത്തി. അപ്പോഴാണ് അവയിൽ പലതിന്റേയും ശോചനീയമായ സ്ഥിതി മനസ്സിലായതു. അതിനാൽ താഴെ ചേർന്നതു ഓരോ ക്ഷേത്രം നില്ക്കുന്ന പ്രദേശത്തേയും, അങ്ങോട്ടുള്ള വഴിയേയും ഇപ്പോഴത്തെ നിലയേയും വിശദമാക്കിക്കൊണ്ടുള്ള ഒരു പട്ടികയാകുന്നു. ഗ്രാമക്ഷേത്രങ്ങളുടെ ഒരു ഭൂപടവും ഇതിൽ തന്നെ കൊടുത്തിട്ടുണ്ട്.

1) പയ്യന്നൂർ:—

കേരളത്തിന്റെ വടക്കെ അററത്തു സ്ഥിതിചെയ്യുന്ന ഗ്രാമക്ഷേത്രമാണിതു്. പയ്യന്നൂർ റെയിൽവേ സ്റ്റേഷനിൽനിന്നു ഏതാണ്ട് ഒന്നര നാഴികയോളം കിഴക്കോട്ടായിട്ടാണ് ഇതിന്റെ കിടപ്പ്. മൂർത്തി സുബ്രഹ്മണ്യനാകുന്നു. രണ്ടു നില ഉയർത്തിയ ചതുരശ്രീകോവിലും വലിയ മുഖമണ്ഡപവും നാലമ്പലവും മററും യാതൊരു കേടുപാടും കൂടാതെ നില്ക്കുന്നു. നട കിഴക്കോട്ടാണ്. ഇതിന്റെ ഇപ്പോഴത്തെ ഭരണം ബോർഡിൻകീഴിലാകുന്നു.

2) പെരിഞ്ചെല്ലൂർ:—

തളിപ്പറമ്പു ഗ്രാമക്കാരെ സാധാരണയായി പറഞ്ഞുവരുന്നത് പെരിഞ്ചെല്ലൂർ ഗ്രാമക്കാരെന്നും ടി ക്ഷേത്രത്തെ പെരിഞ്ചെല്ലൂർ

ക്ഷേത്രം എന്നുമാകുന്നു. ഈ ക്ഷേത്രം പാപ്പിനിശ്ശേരി റെയിൽവേ സ്റ്റേഷനിൽനിന്നു 10 നാഴികയോളം കിഴക്കു വടക്കായിട്ടാണ് സ്ഥിതിചെയ്യുന്നതു്. പാപ്പിനിശ്ശേരിനിന്നു തളിപ്പറമ്പിലേക്കു നല്ല റോഡുണ്ടു്. തളിപ്പറമ്പു ജംക്ഷനിൽനിന്നു നേരെ ഒരു നാഴികയോളം വടക്കോട്ടു നടന്നാൽ ഈ ക്ഷേത്രമായി. മൂർത്തി കിഴക്കോട്ടു ദർശനമായ ശിവനാകുന്നു. രണ്ടു നില ഉയർത്തിയ ചതുരശ്രീകോവിലിന്നും നാലമ്പലങ്ങൾക്കും കേടുപാടൊന്നുമില്ല. കിഴക്കുഭാഗത്തു് വലിയ ഒരു ഗോപുരം ഉണ്ടായിരുന്നതായി അതിന്റെ തകർന്നു കിടക്കുന്ന തറ നോക്കിയാലറിയാവുന്നതാണ്. ഈ ക്ഷേത്രവും ബോർഡിൻകീഴിലാകുന്നു.

3) ഈശാനമംഗലം:—

കുഞ്ഞുകുട്ടൻതമ്പുരാന്റെ ലിസ്റ്റുപ്രകാരം ഈ ഗ്രാമക്ഷേത്രം പെരിഞ്ചല്ലൂരിനു തെക്കായിട്ടാണ് കാണുന്നതു്. എത്ര അന്വേഷിച്ചിട്ടും അങ്ങിനെ ഒരമ്പലത്തെയോ അമ്പലം ഉണ്ടായിരുന്ന സ്ഥലം പോലുമോ കാണാൻ കഴിഞ്ഞില്ല; കേട്ടതായും ആരും പറഞ്ഞില്ല. ഈശപരമംഗലം എന്നൊരു അമ്പലമുണ്ടു്. അതു് മഞ്ചേരിനിന്നു അഞ്ചാറു നാഴിക വടക്കാകുന്നു; പെരിഞ്ചല്ലൂരിനു തെക്കാണെന്നു പറയേണ്ടതുമില്ലല്ലൊ. ഈശാനമംഗലം എന്ന ഗ്രാമക്ഷേത്രം തന്നെയായിരിക്കും ഈശപരമംഗലമെന്നു ഞാനൂഹിച്ചു. ഈ ക്ഷേത്രത്തിന്റെ ഊരാളന്മാരിൽ ഒരാളും, തൃശ്ശൂർ തെക്കേമഠത്തിലെ ഇപ്പോഴത്തെ സ്വാമിയാരും ആയ കുമാരാപ്പുറ നമ്പൂതിരിയെ ഇതിന്റെ സൂക്ഷ്മവിവരം അറിവാനായി ഞാൻ കാണുകയുണ്ടായി. അന്വേഷിച്ചതിൽ അതു് ഈശപരമംഗലം തന്നെയാണെന്നും, ഗ്രാമക്ഷേത്രമല്ലെന്നും, ദേശക്ഷേത്രമാണെന്നും മനസ്സിലായി. ഈശാനമംഗലം എവിടെയാണെന്നു അറിവാൻപോലും കഴിഞ്ഞിട്ടില്ല.

4) തൃപ്പനച്ചി:—

കോഴിക്കോട്–മലപ്പുറം നേഷനൽ ഹൈവേയിൽ ഫറോക്ക നിന്നു 16 നാഴിക തെക്കോട്ടു പോയാൽ മോങ്ങം എന്ന പ്രദേശമായി. അവിടെനിന്ന് 2 നാഴിക വടക്കുകിഴക്കായി തൃപ്പനച്ചി എന്ന ശിവക്ഷേത്രം സ്ഥിതിചെയ്യുന്നു. ഈ ഗ്രാമക്ഷേത്രം ഇടിഞ്ഞു പൊളിഞ്ഞ് ഇപ്പോഴും ഒരു ശ്രീകോവിൽ മാത്രമായി അവശേഷിച്ചിരിക്കുന്നു. 10 കൊല്ലം മുമ്പാണ് തകർന്നു വീഴാറായി കിടന്നിരുന്ന വട്ടശ്രീകോവിലിന്റെ കേടു തീർത്തത്. നാലമ്പലത്തിന്റെയും മതിലിന്റെയും തകർന്ന അവശിഷ്ടങ്ങൾ ഇപ്പോഴും കാണാം. ഇതിന്റെ തണവും ദേവസ്വം ബോർഡിന്റെയാകുന്നു.

5) കരിക്കാട്:—

വെള്ളക്കാട്ട് ഭട്ടതിരിയുടെയും മറ്റും ഊരായ്മയിൻകീഴിലുള്ള ഒരു ഗ്രാമക്ഷേത്രമാണിത്. മഞ്ചേരിനിന്നു വണ്ടൂർക്ക് പോകുന്ന റോഡുവഴി കിഴക്കുവടക്കായി മൂന്നര നാഴിക ചെന്നാൽ വലത്തുഭാഗത്തായി (കിഴക്കുവശത്ത്) ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നു. ക്ഷേത്രത്തിനു കേടുപാടൊന്നുമില്ല. കിഴക്കോട്ടു ദർശനമായി മതില്ക്കകത്തു രണ്ടു സുബ്രഹ്മണ്യക്ഷേത്രവും ഏതാണ്ട് അവയുടെ മദ്ധ്യത്തിൽ പടിഞ്ഞാട്ടു ദർശനമായി ഒരു ശാസ്താവിന്റെ ശ്രീകോവിലും കാണാം. മൂന്നും ചെമ്പടിച്ച ശ്രീകോവിലുകളാകുന്നു. കിഴക്കും പടിഞ്ഞാറും ഗോപുരങ്ങളും ഉണ്ട്.

6) ആലത്തൂർ:—

തിരൂർനിന്നു ചമ്രവട്ടത്തേയ്ക്കുള്ള റോഡിൽക്കൂടി ഉദ്ദേശം 3 നാഴിക തെക്കോട്ടു പോവുക. അവിടെനിന്നു ഒരു നാഴിക കിഴക്കുവശത്താണ് ആലത്തൂർ ഗ്രാമക്ഷേത്രം നില്ക്കുന്നത്. അവിടത്തെ പ്രധാന പ്രതിഷ്ഠ രണ്ടു നില ഉയർത്തിയ ചതുരശ്രീകോവിലിലുള്ള ശ്രീരാമനാണെങ്കിലും അതേ ശ്രീകോവിലിൽ തന്നെ തെക്കുഭാഗത്ത് കിഴക്കോട്ട് ദർശനമായിട്ടുള്ള ഹനുമാനാണ് പ്രശസ്തിയും പ്രധാനവും. നാലമ്പലത്തിനു പുറത്ത് വടക്കുഭാഗത്ത് പടിഞ്ഞാട്ടു മാറി കിഴക്കോട്ടു ദർശനമായി ഒരു ലക്ഷ്മണപ്രതിഷ്ഠയും ഉണ്ട്. മതിലെല്ലാം

നശിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു. ഈ ക്ഷേത്രത്തിന്റെ ഭരണം നടത്തുന്നതു് സാമൂതിരിയാകുന്നു.

7) പന്നിയൂർ :—

കേരളത്തിലെ ഉത്തമഗ്രാമങ്ങളിലൊന്നായിരുന്ന പന്നിയൂർ ക്ഷേത്രത്തിന്റെ ഇന്നത്തെ നില പരിതാപകരമാണു്. തൃത്താല-പൊന്നാനി റോഡിൽക്കൂടി 3 നാഴികയോളം പടിഞ്ഞാട്ടു പോയാൽ വലത്തോട്ടു് (വടക്കോട്ടു്) ആനക്കര എന്ന പ്രദേശത്തേയ്ക്കുള്ള ഒരു റോഡു കാണാം. ആ വഴിയിൽക്കൂടി 2-2½ നാഴികയോളം പോയാൽ റോഡിന്റെ വലത്തുവശത്തു് (കിഴക്കുഭാഗത്തു്) ഒരു ഫർല്ലാങ്ങു് അകലെ കാണുന്ന ജീർണ്ണിച്ചുകിടക്കുന്ന ക്ഷേത്രമാണു് പന്നിയൂരമ്പലം. ക്ഷേത്രത്തിലെ പ്രതിഷ്ഠ വരാഹമൂർത്തിയാകുന്നു. അമ്പലത്തിന്റെ മതിലുകളെല്ലാം തകർന്നിരിയ്ക്കുന്നു. വലിയ മതിലിന്റെ അവശിഷ്ടങ്ങൾ കാണുന്നുണ്ടു്. കിഴക്കുവശത്തു് വലിയ കുളവും തകർന്ന വലിയ കുളപ്പുരയും കാണാം. കിഴക്കും പടിഞ്ഞാറും വലിയ ഗോപുരങ്ങൾ ഉണ്ടായിരുന്നുവെന്നു അവിടത്തെ അവശിഷ്ടങ്ങളിൽ നിന്നു തെളിയുന്നുണ്ടു്. കൂത്തമ്പലത്തിന്റെ തറ മാത്രം അവശേഷിച്ചിരിയ്ക്കുന്നു. വരാഹമൂർത്തിയുടെ വടക്കുഭാഗത്തു് കിഴക്കോട്ടു ദർശനമായിത്തന്നെ ഒരു ശിവക്ഷേത്രവും കാണുന്നു. മതിലുകളും വേറെയും ചില ശ്രീകോവിലുകൾ നശിച്ച രൂപത്തിൽ കിടപ്പുണ്ടു്. ഇങ്ങിനെ ശോചനീയമാംവണ്ണം ഈ ക്ഷേത്രം നശിച്ചതിന്റെ വ്യക്തമായ കാരണം ഇപ്പോഴും അറിവായിട്ടില്ല.

8) ശുകപുരം :—

മേൽപറഞ്ഞ ആനക്കര റോഡിൽനിന്നു പൊന്നാനിയിലേയ്ക്കു പോകുന്ന റോഡിൽ മൂന്നു നാഴികയോളം തെക്കുപടിഞ്ഞാറായി ശുകപുരം എന്നൊരു സ്ഥലമുണ്ടു്. അവിടെനിന്നു കിഴക്കോട്ടു് പോകുന്ന പഞ്ചായത്തു് റോഡിൽക്കൂടി ഒരു 4 ഫർല്ലാങ്ങു പോയാൽ ശുകപുരം ക്ഷേത്രമായി. അവിടത്തെ പ്രധാനമൂർത്തി ശിവനാകുന്നു. രണ്ടു നില ഉയർത്തിയ ചതുരശ്രീകോവിലും നാലമ്പലവും യാതൊരു കേടുപാടും കൂടാതെ നില്ക്കുന്നു. പ്രധാന പ്രതിഷ്ഠ ശിവനാണെ

കിലും പ്രാധാന്യം ശ്രീകോവിലിന്റെ തെക്കെഭാഗത്തു അതേ തറയിൽ തന്നെ തെക്കോട്ടു ദർശനമായിട്ടുള്ള ദക്ഷിണാമൂർത്തിയ്ക്കാകുന്നു.

9) തൃശ്ശൂർ:—

തൃശ്ശൂർ പട്ടണത്തിന്റെ മദ്ധ്യഭാഗത്തു് ഈ ഗ്രാമക്ഷേത്രം സ്ഥിതിചെയ്യുന്നു. ക്ഷേത്രത്തിന്നോ ഉപദേവന്മാർക്കോ ഗോപുരത്തിന്നുപോലുമോ യാതൊരു കേടുപാടുമില്ല. കൊച്ചിൻ ദേവസ്വം ബോർഡിന്റെ കൈവശമാണു് ഈ ക്ഷേത്രം. ശിവനാണു് പ്രധാന പ്രതിഷ്ഠ; പിന്നിൽ കിഴക്കോട്ടു ദർശനമായി ശ്രീപാർവ്വതിയും. ഇതു് ചെമ്പടിച്ച വട്ടശ്രീകോവിലാകുന്നു. നാലമ്പലത്തിന്നകത്തു തന്നെ തെക്കുവശത്തു് ശങ്കരനാരായണന്റെയും, അതിന്നു തെക്കുവശത്തു് ശ്രീരാമന്റെയും പടിഞ്ഞാട്ടു ദർശനമായ ചെമ്പടിച്ച ശ്രീകോവിലുകൾ കാണാം. ശങ്കരനാരായണന്റെയും ശിവന്റെയും ഇടയിലായി കിഴക്കോട്ടു ദർശനമായ ഒരു ഗണപതിയും ഉണ്ടു്. മതില്ക്കകത്തു് ഉപദേവനായി ഒരു ശാസ്താവിന്റെ — ചെമ്പടിച്ച — ക്ഷേത്രവും ഉണ്ടു്.

10) പെരുവനം:—

തൃശ്ശൂർ-തൃപ്രയാർ റോഡിൽകൂടി 6½ നാഴികയോളം തെക്കോട്ടു പോയാൽ ഇടത്തു് (കിഴക്കു)വശത്തു് പെരുവനം ക്ഷേത്രത്തിന്റെ പടിഞ്ഞാറെ ഗോപുരം കാണാം. മൂർത്തി ശിവനാകുന്നു. ഒരേ നാലമ്പലത്തിനുള്ളിൽ പടിഞ്ഞാട്ടു നടയായി രണ്ടു ശ്രീകോവിലുകൾ—ശിവപ്രതിഷ്ഠകൾ—ഉണ്ടു്. അതിൽ വടക്കെഭാഗത്തുള്ളതു് ഒരു നില മാത്രമുള്ള ചെമ്പടിച്ച വട്ടശ്രീകോവിലാകുന്നു; പിന്നിൽ ശ്രീപാർവ്വതിയും, തെക്കുവശത്തു് തെക്കോട്ടു ദർശനമായി ഗണപതി-ദക്ഷിണാമൂർത്തിമാരും ഉണ്ടു്. തെക്കെ ശ്രീകോവിലിന്റെ തെക്കെഭാഗത്തായി പൂതമറാഷ്ടിയുടെയും ഗണപതിയുടെയും പ്രതിഷ്ഠകളും കാണാം. നാലമ്പലവും മററും ഇപ്പോഴും ഉണ്ടു്. കൊച്ചിൻ ദേവസ്വം ബോർഡാണു് ഇതിന്റെ ഭരണം; ക്ഷേത്രത്തിന്നു കേടുപാടുകളൊന്നുമില്ല.

11) ചെമ്മണ്ട:—

ഇരിഞ്ഞാലക്കുട ടൌണിൽ (ജംക്ഷനിൽ) നിന്നു കാട്ടൂർക്കു പോകുന്ന വഴിയിൽകൂടി ഏതാണ്ടു് 3-3½ നാഴിക പടിഞ്ഞാട്ടു

പോയാൽ കിഴുത്താനി എന്ന പ്രദേശമായി. അവിടെനിന്നു ഒന്നൊന്നര നാഴിക വടക്കോട്ടു മാറി ചെമ്മണ്ട ഗ്രാമക്ഷേത്രം നില്ക്കുന്നു. ഈ ക്ഷേത്രത്തിന്റെ നിലയും ശോചനീയമാണ്. മൂർത്തി കിഴക്കോട്ടു ദർശനമായ ശിവനാകുന്നു. ശ്രീകോവിലിന്നു വലിയ കേടുപാടൊന്നുമില്ല. നാലമ്പലം മിക്കവാറും ഇടിഞ്ഞുപൊളിഞ്ഞിരിക്കുന്നു. മതില്ക്കെട്ട് മുഴുവനും തകർന്നിട്ടുണ്ട്. മതില്ക്കകത്തുതന്നെ തെക്കുഭാഗത്ത് ഇടിഞ്ഞുപൊളിഞ്ഞ മറെറാരു ശിവപ്രതിഷ്ഠയും കാണുന്നു. ഈ ക്ഷേത്രത്തിന്നു പുറമെ പണ്ട് അനവധി ഇല്ലങ്ങളും ഉണ്ടായിരുന്നതായി പറയപ്പെടുന്നു. ഇപ്പോഴും ഈ ക്ഷേത്രം തൊട്ടുമ്പള്ളിത്തരണനല്ലൂർ ഇല്ലക്കാരുടെ അധീനത്തിലാണ്.

12) ഇരിഞ്ഞാലക്കുട :—

ഇരിഞ്ഞാലക്കുട ജംക്ഷനിൽനിന്നു ഒരു നാഴിക പടിഞ്ഞാറായി കൂടൽമാണിക്യം എന്നറിയപ്പെടുന്ന ക്ഷേത്രമാണ് ഇരിഞ്ഞാലക്കുട ഗ്രാമക്ഷേത്രം. ക്ഷേത്രത്തിലെ പ്രധാനമൂർത്തി മഹാവിഷ്ണുവാകുന്നു. ഇപ്പോഴും ഒന്നാംകിടയിലുള്ള ക്ഷേത്രങ്ങളിലൊന്നാണിത്. ഇതിന്റെ ഭരണം നടത്തിവരുന്നത് തച്ചുടയകൈമളാകുന്നു.

13) അവിട്ടത്തൂര് :—

നമ്പൂതിരിമാരുടെ മറെറാരു ഊരാണ്മക്ഷേത്രമാണിത്. മൂർത്തി ശിവനാകുന്നു. ഈ ഗ്രാമക്ഷേത്രം ഇരിഞ്ഞാലക്കുടെനിന്നു ഏതാണ്ട് 3 നാഴിക തെക്കു-കിഴക്കായി സ്ഥിതിചെയ്യുന്നു. ഇരിഞ്ഞാലക്കുട-ചാലക്കുടി റോഡിൽ പുല്ലൂർ ജംക്ഷനിൽനിന്നു ഒന്നര നാഴിക തെക്കു-കിഴക്കു മാറിയാണ് ടി ക്ഷേത്രം. ഈ ക്ഷേത്രവും ഒരുവിധം നല്ല നിലയിൽ നടക്കുന്നു.

14) ആളൂർ :—

ഇരിഞ്ഞാലക്കുട-ചാലക്കുടി മെയിൻറോഡിൽ ആളൂർ എന്ന ഒരു പ്രദേശമുണ്ട്. അവിടെനിന്നു 8 നാഴികയോളം പടിഞ്ഞാറു-തെക്കായി പോയാൽ മാള എന്നൊരു പ്രദേശത്തെത്താം. മാളയിൽ

നിന്ന 4 നാഴികയോളം കിഴക്കുമാറിയാണ് ഈ ഗ്രാമക്ഷേത്രത്തിന്റെ കിടപ്പ്. അന്നമനട എന്ന പേരിനാൽ ഇന്ന അറിയപ്പെടുന്നതാണ് ഈ ഞവ്വൂർ ക്ഷേത്രം എന്നും അറിയണം. രണ്ടു നില ഉയർത്തിയ ശ്രീകോവിലോടുകൂടിയ ഈ ക്ഷേത്രത്തിലെ പ്രതിഷ്ഠ കിഴക്കോട്ടു ദർശനമായിട്ടുള്ള ശിവനാകുന്നു. നാലമ്പലവും മറ്റും കേടുപാടു കൂടാതെ നില്ക്കുന്നുണ്ട്. ദേവസ്വം ബോർഡിന്റെ ഭരണത്തിൻകീഴിലാണ് ഈ ക്ഷേത്രം.

15) കുഴൂർ :—

മാളയിൽനിന്ന 4 നാഴിക കിഴക്കു_തെക്കായി കുഴൂർ ഗ്രാമക്ഷേത്രം സ്ഥിതിചെയ്യുന്നു. രണ്ടു നില പൊക്കി ചെമ്പടിച്ച ചതുരശ്രീകോവിലിലെ പ്രതിഷ്ഠാമൂർത്തി സുബ്രഹ്മണ്യനാകുന്നു. ക്ഷേത്രത്തിന്റെ കിഴക്കും, തെക്കും, പടിഞ്ഞാറും ഭാഗങ്ങളിൽ രണ്ടു വലിയ കുളങ്ങളുണ്ട്.

16) ഐരാണിക്കുളം :—

ഈ ക്ഷേത്രം മാളയിൽനിന്ന 5 നാഴിക തെക്കായിട്ടു നിലകൊള്ളുന്നു. കുഴൂർ ക്ഷേത്രത്തിൽനിന്ന നോക്കുകയാണെങ്കിൽ ഏതാണ്ട് രണ്ടു നാഴിക പടിഞ്ഞാറു_തെക്കാണെന്നു പറയാം; വലിയ വട്ടശ്രീകോവിലാണ്. മൂർത്തി ശിവനാകുന്നു. ഇപ്പോഴും ശ്രീകോവിൽ മാത്രമേയുള്ളൂ. കിഴക്കോട്ടു ദർശനമായ ഈ ക്ഷേത്രത്തിന്റെ നാലമ്പലത്തിന്റെ തറ മാത്രം അവശേഷിച്ചിരിക്കുന്നു. മുൻവശം മാത്രം ഉയർത്തി കെട്ടി പൊക്കിയതും മുൻവശത്തേയ്ക്കു തള്ളിനില്ക്കുന്നതുമായ നാലമ്പലമായിരുന്നു അതെന്നു തറയുടെ തകർന്ന അവശിഷ്ടങ്ങളിൽനിന്നറിയാൻ കഴിഞ്ഞു; മതില്ക്കെട്ടും തകർന്നിട്ടുണ്ട്. ശ്രീകോവിലിന്റെ പണി പഴയതും ഭംഗിയുള്ളതും (മൃഗമാല എന്ന ഭാഷ) ആകുന്നു. ഈ ക്ഷേത്രത്തിലെ ഓടുകൊണ്ടു വാർത്ത രണ്ടു ദ്വാരപാലകന്മാരുടെ വിഗ്രഹങ്ങളത്രെ തൃശ്ശൂർ മ്യൂസിയത്തിൽ കാണുന്നതെന്നു കേരള ഗസറ്റിയർ (പേജ് 70, തൃശ്ശൂർ ഡിസ്ട്രിക്ട് ഗ

സററിയർ 1963) പറയുന്നു. ഈ ക്ഷേത്രത്തിന്റെ വടക്കുഭാഗത്ത് മതില്ക്കെട്ടു തന്നെ ഇളമതിലോടുകൂടി രണ്ടു നില പൊക്കിയ കിഴക്കോട്ടു ദർശനമായ മറെറാരു ശിവക്ഷേത്രം കാണുന്നുണ്ട്. ഒരേ പീഠത്തിൽ തന്നെ പാർവ്വതി, ഉമാമഹേശ്വരൻ, സുബ്രഹ്മണ്യൻ എന്നീ മൂന്നു പ്രതിഷ്ഠകളാണവിടെയുള്ളത്. ശിവന്റെ വിഗ്രഹമായിട്ടാകുന്നു; ലിംഗമല്ലെന്നർത്ഥം. വിഗ്രഹത്തിന്നു അംഗഭംഗം വന്നിട്ടുണ്ട്. ബോർഡാണ് ഇതിന്റെ നടത്തിപ്പെന്നും അറിയുക.

17) മൂഴിക്കുളം :—

ചരിത്രപ്രസിദ്ധമായ ഈ ഗ്രാമക്ഷേത്രം ചാലക്കുടിയാററിന്റെ വക്കത്ത് സ്ഥിതിചെയ്യുന്നു. അങ്കമാലിനിന്നു നേഷനൽ ഹൈവേയിൽക്കൂടി രണ്ടു നാഴികയോളം തെക്കോട്ടു പോയാൽ വലത്തോട്ട് (പടിഞ്ഞാട്ട്) മൂഴിക്കുളത്തേയ്ക്കു ഒരു വഴി കാണാം. ആ വഴിയിൽക്കൂടി ഏതാണ്ട് അഞ്ചു നാഴികയോളം പടിഞ്ഞാറു-വടക്കു മാറി ചാലക്കുടിയാററിന്റെ വക്കത്തായിട്ടാണിതിന്റെ കിടപ്പ്. ഇതിലെ പ്രതിഷ്ഠ ലക്ഷ്മണസ്വാമിയാകുന്നു. എല്ലാ അററകുററങ്ങളും തീൎത്തു ഇന്നു നല്ല നിലയിൽ നടന്നുവരുന്ന ഈ ക്ഷേത്രം തിരുവിതാംകൂർ ദേവസ്വം ബോർഡിന്റെ കീഴിലാണ്.

18) ചെങ്ങമനാട് :—

അങ്കമാലിയിൽനിന്നു മൂന്നര നാഴികയോളം തെക്കോട്ടു ചെന്നാൽ അത്താണി എന്നൊരു സ്ഥലമുണ്ട്. അവിടെനിന്നു പടിഞ്ഞാട്ട് പോയാൽ ചെങ്ങമനാട്ടു ഗ്രാമക്ഷേത്രമായി. മൂർത്തി കിഴക്കോട്ടു ദർശനമായ ശിവനാകുന്നു. ഈ ഗ്രാമക്ഷേത്രവും നമ്പൂതിരിമാരുടെ ഊരാണ്മയിൽ നല്ല നിലയിൽ നടക്കുന്ന ഒന്നാകുന്നു.

19) തഴതനാട് :—

ഈ ഗ്രാമക്ഷേത്രത്തിന്റെ പഴയ പേരാണിതു്. ഈ പേരിൽ ഇന്നന്വേഷിച്ചാൽ ക്ഷേത്രം കണ്ടെത്താൻ ഒരുപക്ഷെ പ്രയാസപ്പെ

ട്ടുവെന്നു വരാം. ചൊവ്വര റെയിൽവെ സ്റ്റേഷനിൽനിന്നു 6 ഫർല്ലോങ്ങ് തെക്ക റെയിൽപാതയ്ക്കു തൊട്ടുതന്നെ കിഴക്കുഭാഗത്ത് കിഴക്കോട്ടു ദർശനമായിട്ടുള്ള തൃപ്രയാർ ശിവക്ഷേത്രമാണ് ഐരാനാട്ട് ഗ്രാമക്ഷേത്രം. ഇപ്പോഴം ആ ഗ്രാമത്തിൽ പ്പെട്ടവരായി നാലോ അഞ്ചോ ഇല്ലക്കാർ മാത്രമേയുള്ളൂ. ബലിക്കൽപുരയും, വലിയ ബലവും, വലിയ വട്ടശ്രീകോവിലും മാത്രമാണിപ്പോഴം അവശേഷിച്ചിട്ടുള്ളത്; മറ്റെല്ലാം തകൎന്നിരിക്കുന്നു. ഇപ്പോഴം ഈ ക്ഷേത്രം നാലു നമ്പൂതിരിമാരുടെ ഊരാൺമയിൻകീഴിലാണ്.

## 20) പറവൂർ :—

അങ്കമാലി ആലുവാ റോഡിൽ 6–7 നാഴിക ചെന്നാൽ വലത്തോട്ടു—പടിഞ്ഞാട്ട് പറവൂൎക്ക ഒരു റോഡു കാണാം. അവിടെനിന്നു പറവൂൎക്ക് 10 നാഴികയോളം ദൂരമുണ്ട്. പറവൂർ ജംക്ഷനിൽനിന്നു എടത്തോട്ടു—തെക്കോട്ട്— ഒരു റോഡു പോകുന്നുണ്ട്. അതിൽക്കൂടി നാലു ഫർല്ലോങ്ങു നടന്നാൽ കിഴക്കുവശത്തായി യാതൊരു കേടുപാടും കൂടാത്ത ഒരു ശിവക്ഷേത്രം കാണാം. അതിനെ പെരുവാരം ശിവക്ഷേത്രമെന്നാണു പറഞ്ഞുവരുന്നതു്. ഈ ഗ്രാമക്ഷേത്രത്തിനു ആ പേർ എങ്ങിനെ വന്നു? പെരുവാരം എന്ന പേർ കാലാന്തരത്തിൽ പറവൂരായതാണോ എന്നൊന്നും നിശ്ചയമില്ല. നട കിഴക്കോട്ടാകുന്നു. തിരുവിതാംകൂർ ദേവസ്വം ബോർഡിന്റെ അധീനത്തിലാണ് ഇതിന്റെ ഭരണം.

## 21) ഉളിയന്നൂര് :—

ആലുവാ പട്ടണത്തിന്റെ എതിരെ പടിഞ്ഞാറുഭാഗത്തായി ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നു. ആലുവാ ചന്തക്കടവിൽനിന്നു തോണി കയറി പുഴയുടെ പടിഞ്ഞാറെക്കരയിൽ എത്തുക. അവിടെനിന്നു അഞ്ചു ഫർല്ലോങ്ങു തെക്കോട്ടു പോയാൽ പുഴവക്കത്ത് (ആലുവാ തെക്കേപ്പുഴ പിന്നെയും രണ്ടായിത്തിരിയുന്നു. ആ

രണ്ടു പുഴകളിൽ വടക്കേതിന്റെ തെക്കെക്കരയിൽ) കിഴക്കോട്ടു ദൎശനമായി നാലമ്പലം മതിൽ മുതലായതെല്ലാം ജീൎണ്ണിച്ചു കിടക്കുന്നതും വലിയ വട്ടശ്രീകോവിലോടുകൂടിയതുമായ ഉളിയന്നൂർ ഗ്രാമക്ഷേത്രവും കാണാം. മൂൎത്തി ശിവനാകുന്നു.

22) ഇളിഭ്യം:—

കുഞ്ഞുക്കുട്ടൻതമ്പുരാന്റെ ലിസ്റ്റിൽ ഈ ഗ്രാമക്ഷേത്രത്തിന്റെ സ്ഥാനം ആലുവാ തെക്കേ പുഴയുടെ വടക്കുഭാഗത്താണെന്നു പറഞ്ഞിരിക്കുന്നു. എന്നാൽ ആ പ്രദേശങ്ങളിൽ അന്വേഷിച്ചതിൽ അങ്ങിനെ ഒരു ക്ഷേത്രമോ പേർപോലുമോ അറിയാൻ കഴിഞ്ഞില്ല. എന്നാൽ പെരുമ്പാവൂരനിന്നു മൂന്നു നാഴിക പടിഞ്ഞാറു് (പെരുമ്പാവൂർ-ആലുവാ റോഡിൽ) ആയി പെരിയാറിന്റെ തെക്കെക്കരയിൽ ഇമ്പളിയം എന്നൊരു ദേശവും ഒരു ക്ഷേത്രവും ഉണ്ടു്. റബ്ബർ കമ്പനിക്കാരുടെ വകയായുള്ള ഭൂമി വെട്ടിത്തെളിയിച്ചപ്പോൾ ഒരു ശിവക്ഷേത്രം നശിച്ചുകിടക്കുന്നതായി കണ്ടെത്തുകയും അവർ പുതുതായി അമ്പലം പണിചെയ്തു് കലശം കഴിപ്പിക്കുകയും ചെയ്തു. അന്വേഷിച്ചപ്പോൾ ആ ക്ഷേത്രത്തിന്റെയും അതു നില്ക്കുന്ന ദേശത്തിന്റെയും പേർ മേൽപറഞ്ഞ പ്രകാരം 'ഇമ്പളിയം' എന്നാണെന്നു് എന്നറിവായി. ഈ അമ്പലംതന്നെയായിരിക്കും ഇളിഭ്യം എന്ന ഗ്രാമക്ഷേത്രമെന്നാണു ഞാനൂഹിക്കുന്നതു്. 'ഇളിഭ്യം' 'ഇമ്പളിയ'മായതെങ്ങിനെയെന്നൊന്നും നിശ്ചയമില്ല.

23) കാടമുറി (വെണ്ണനാടു്):—

പ്രസിദ്ധിയാൎജ്ജിച്ച ചോററാനിക്കര ക്ഷേത്രം വെണ്ണനാട്ടു ഗ്രാമക്കാരുടെ പരദേവതയാകുന്നു. തൃപ്പൂണിത്തുറനിന്നു തെക്കോട്ടു പോകുന്ന വഴിയിൽ നാലു നാഴിക ചെന്നാൽ കിഴക്കുവശത്തായി ചോററാനിക്കര ഗ്രാമക്ഷേത്രം കാണാം. ഇപ്പോൾ ഈ ക്ഷേത്രം ബോൎഡിന്റെ കീഴിലാകുന്നു.

24) ഏറ്റുമാനൂർ:—

ഈ ഗ്രാമക്ഷേത്രം ആലുവാ_കോട്ടയം റോഡിൽ ഏറ്റുമാനൂർ ജംക്ഷനിൽനിന്നു ഒരു ഫർല്ലോങ്ങു വടക്കു മാറി കിഴക്കുവശത്തായി സ്ഥിതിചെയ്യുന്നു. തിരുവിതാംകൂർ ദേവസ്വം ബോർഡിൻകീഴിലുള്ള ഇതിനു യാതൊരു കേടുപാടുകളുമില്ല. മൂർത്തി പടിഞ്ഞാട്ടു ദർശനമായ ശിവനാകുന്നു.

25) കിടങ്ങൂർ:—

ഈ ഗ്രാമക്ഷേത്രം ഏറ്റുമാനൂരുനിന്നു നാലു നാഴിക കിഴക്കു തെക്കായി സ്ഥിതിചെയ്യുന്നു. ഏറ്റുമാനൂരുനിന്നു പാലായിലേയ്ക്കു കിഴക്കു_വടക്കായി പോകുന്ന റോഡിൽക്കൂടി ഏതാണ്ടു മൂന്നു നാഴിക പോയാൽ തെക്കോട്ടു (വലത്തോട്ടു) ഒരു വഴി കാണാം. അവിടെനിന്നു ഈ ഗ്രാമക്ഷേത്രത്തിലേയ്ക്കു അര നാഴികയുണ്ടു. പ്രതിഷ്ഠാമൂർത്തി സുബ്രഹ്മണ്യനാകുന്നു. മുഖമണ്ഡപത്തോടും രണ്ടു നില പൊക്കിയ ചതുരശ്രീകോവിലോടും കൂടിയ ഈ ക്ഷേത്രത്തിനു കേടുപാടുകളൊന്നുമില്ല; നട കിഴക്കോട്ടാണു. ഇതും നമ്പൂതിരിമാരുടെ ഊരാണ്മക്ഷേത്രമാകുന്നു.

26) കുമാരനെല്ലൂർ:—

ഏറ്റുമാനൂർ_കോട്ടയം മെയിൻറോഡിൽ നാലു നാഴികയോളം തെക്കായി കുമാരനെല്ലൂർ എന്നൊരു ജംക്ഷനുണ്ടു. അവിടെനിന്നു ഒരു അര മൈൽ പടിഞ്ഞാറു_വടക്കായി കുമാരനല്ലൂർ കാർത്ത്യായനി ക്ഷേത്രം (കിഴക്കോട്ടു ദർശനമായി) സ്ഥിതിചെയ്യുന്നു. രണ്ടു നില ഉയർത്തിയ ശ്രീകോവിലിനും മറെറല്ലാ അവയവങ്ങൾക്കും കേടൊന്നുമില്ല. ഇതും ഒരു ഊരാണ്മക്ഷേത്രമാകുന്നു.

27) തിരുവല്ല:—

കോട്ടയത്തുനിന്നു തിരുവല്ല പട്ടണത്തിലേയ്ക്കു 16 നാഴികയോളമുണ്ടു. പട്ടണത്തിൽനിന്നു കുറച്ചു—ഏതാണ്ട് ഒരു മൈൽ—പ

ടിഞ്ഞാറു—തെക്കായിട്ടാണ് ഈ ഗ്രാമക്ഷേത്രത്തിന്റെ കിടപ്പ്. ദേവസ്വം ബോർഡിന്റെ കീഴിലുള്ളതും ഒരുവിധം നല്ല നിലയിൽ നടന്നുവരുന്നതുമായ ഈ ക്ഷേത്രത്തിലെ പ്രധാന പ്രതിഷ്ഠ മഹാവിഷ്ണുവാകുന്നു; കിഴക്കോട്ടു ദർശനമായി സ്ഥിതിചെയ്യുന്നു; വലിയ വട്ടശ്രീകോവിലുമാണ്. ഇതേ ക്ഷേത്രത്തിൽ തന്നെ പടിഞ്ഞാട്ടു ദർശനമായി നരസിംഹമൂർത്തിയുടെ മറെറാരു ശ്രീകോവിലുമുണ്ട്.

28) കവിയൂര്:—

തിരുവല്ലാ പട്ടണത്തിൽനിന്നു രണ്ടു നാഴിക തെക്കു—കിഴക്കു മാറിയിട്ടാണ് അടുത്ത ഗ്രാമക്ഷേത്രമായ കവിയൂരിന്റെ സ്ഥാനം. വലിയ വട്ടശ്രീകോവിലിൽ കിഴക്കോട്ടു ദർശനമായി ശിവനേയും (അർദ്ധനാരീശ്വരനേയും) പടിഞ്ഞാട്ടു ദർശനമായി അതേ ശ്രീകോവിലിൽ തന്നെ പാർവ്വതിയേയും പ്രതിഷ്ഠിച്ചിരിക്കുന്നു. ഒരുവിധം നല്ല നിലയിൽ നടന്നുവരുന്ന ബോർഡിൻകീഴിലുള്ള ഒരു ക്ഷേത്രമാണിതെന്നു പറയാം.

29) ചെങ്ങന്നൂര്:—

പ്രസിദ്ധമായ ചെങ്ങന്നൂർ ശിവക്ഷേത്രം M. C. റോഡിൽ തിരുവല്ലായിനു 4 നാഴിക തെക്കുള്ള ചെങ്ങന്നൂർ ജംക്ഷനിൽനിന്നു ഒന്നര ഫർല്ലോങ്ങ് വടക്കു മാറി കിഴക്കോട്ടു ദർശനമായി സ്ഥിതിചെയ്യുന്നു. ഈ വലിയ വട്ടശ്രീകോവിലിൽ തന്നെ പടിഞ്ഞാട്ടു ദർശനമായി ശ്രീപാർവ്വതിയേയും പ്രതിഷ്ഠിച്ചിട്ടുണ്ട്; ശ്രീപാർവ്വതിയ്ക്കാണവിടെ പ്രാധാന്യം. അതുകൊണ്ട് ചെങ്ങന്നൂര് ഭഗവതിക്ഷേത്രമാണെന്നേ സാമാന്യജനങ്ങൾ അറിയുന്നുള്ളു; ചെങ്ങന്നൂർ ക്ഷേത്രത്തിലെ വലിയമ്പലം ചെമ്പാണികളും ക്ഷേത്രത്തിനു പറഞ്ഞതുപോലെ ഉയർത്തി കെട്ടിട്ടുള്ളതും മുൻവശത്തുള്ള തള്ളിനില്ക്കുന്നതുമാകുന്നു. അതിനു മുൻവശത്തായി അണ്ഡാകൃതിയിലുള്ള വലിയ ഒരു കൂത്തമ്പലത്തിന്റെ തറയും കാണാം.

30) ആറന്മുള :—

ചെങ്ങന്നൂരനിന്നു എട്ടു നാഴിക കിഴക്ക പമ്പാനദിയുടെ ഒരു കൈവഴിയുടെ വക്കത്തായിട്ടാണ് ആറന്മുള വിഷ്ണുക്ഷേത്രം സ്ഥിതിചെയ്യുന്നത്. ക്ഷേത്രത്തിന്നു കേടുപാടുകളൊന്നുമില്ല. ബോർഡിൻകീഴിലുള്ള ഈ ക്ഷേത്രത്തിന്റെ നട കിഴക്കോട്ടാകുന്നു. ഉയർത്തിയിട്ടില്ലെങ്കിലും സാമാന്യം വലുപ്പമുള്ള ഒരു വട്ടശ്രീകോവിലിലാണ് വിഷ്ണുപ്രതിഷ്ഠ.

31) വെണ്മണി :—

ചെങ്ങന്നൂരനിന്നു M. C. റോഡിൽകൂടി ഏഴു നാഴിക തെക്കോട്ടു ചെന്നാൽ കുളനട എന്ന സ്ഥലത്തെത്തുന്നു. കുളനടയിൽനിന്നു പടിഞ്ഞാട്ട് മാവേലിക്കര റോഡിൽ ആറു നാഴികയോളം പോയാൽ വലിയ വട്ടശ്രീകോവിലും നാലമ്പലത്തോടും കൂടിയ — കല്ലന്മാരുടെ വകയായ — ഒരു ക്ഷേത്രം കാണാം. അതായിരിക്കും വെണ്മണി ഗ്രാമക്ഷേത്രമെന്നാണ് ആദ്യം ഊഹിച്ചത്. അന്വേഷിച്ചതിൽ അത് ഒരു ദേശക്ഷേത്രമാണെന്നും, അവിടെനിന്നു ഒരു മുക്കാൽനാഴികയോളം കിഴക്കോട്ടു നീങ്ങിയായിരുന്നു വെണ്മണി ഗ്രാമക്ഷേത്രത്തിന്റെ സ്ഥാനമെന്നും മനസ്സിലാക്കുവാൻ കഴിഞ്ഞു. ഇപ്പോൾ അവിടെ ക്ഷേത്രമൊന്നുമില്ലെങ്കിലും പണ്ടുകാലത്ത് ഒരു ക്ഷേത്രം ഉണ്ടായിരുന്നുവെന്നു തറകളുടേയും മറ്റും അവശിഷ്ടങ്ങൾ കണ്ടാൽ കഷ്ടിച്ചു മനസ്സിലാകുന്നുണ്ട്. അത് ഒരു വിഷ്ണുക്ഷേത്രമായിരുന്നുവെന്നാണ് 80 വയസ്സു തികഞ്ഞ കല്ലന്മാരിലെ കാരണവർ പറഞ്ഞത്. ആ പ്രദേശത്തിന്റെ പേര് വെണ്മണി എന്നുതന്നെയാണെന്നും അറിയുക.

32) നീർമ്മണ്ണ :—

ഏറ്റവും ഒടുവിലത്തേതായി കണ്ടുകിട്ടുവാൻ ശേഷിപ്പെട്ടതായ ഈ ഗ്രാമക്ഷേത്രം എവിടെയാണെന്നോ — സ്ഥലം

ആയിരുന്നുവൊന്നോ—മൂർത്തി എന്താണെന്നോ ഒന്നും എത്ര അന്വേഷിച്ചിട്ടും അറിയാൻ കഴിഞ്ഞില്ലെന്ന വസ്തുത വ്യസനസമേതം രേഖപ്പെടുത്തട്ടെ. ഈ ക്ഷേത്രം പന്തളത്തുനിന്നു തെക്കാവണമെന്നാണെന്റെ ഊഹം. പക്ഷെ ചരിത്രാന്വേഷിയായിരുന്ന ശ്രീ. ടി കെ. ജോസഫിന്റെ അഭിപ്രായത്തിൽ പന്തളത്തിനു തെക്കല്ല, അല്പം വടക്കു—പടിഞ്ഞാറു മാറി പമ്പാനദിയുടെയും മണിമലയാറിന്റെയും ഇടയിലുള്ള ജലസമൃദ്ധമായ നിരണം പ്രദേശത്തായിരിക്കണം ഈ നീർമ്മണ്ണ ഗ്രാമവും ഗ്രാമക്ഷേത്രവുമെന്നാകുന്നു. കുഞ്ഞുകുട്ടൻതമ്പുരാന്റെ ലിസ്ററുപ്രകാരം മററു 31 ഗ്രാമവും ക്രമത്തിൽ വടക്കുനിന്നു തെക്കോട്ടു പറഞ്ഞത് വാസ്തവമായിരിക്കെ നീർമ്മണ്ണ ഗ്രാമവും ഗ്രാമക്ഷേത്രവും പന്തളത്തിനു വടക്കാവാൻ തരമില്ലെന്നു കാണുന്നു; തെക്കായിരിക്കണം അതെന്നു ഞാൻ ഊഹിക്കുകയും ചെയ്യുന്നു.

—:o—

## B. സാങ്കേതികപദങ്ങളുടെ വിവരണം

ജീവിതസൗകര്യത്തിനുവേണ്ടി മതത്തെ കൂട്ടുപിടിക്കുകയല്ല നമ്പൂതിരിമാർ ചെയ്തിരുന്നത്; മറിച്ച് മതാചാരാദികളെ അനുഷ്ഠിക്കാൻ വേണ്ടി ജീവിതത്തെ അടിയറവെയ്ക്കുകയാകുന്നു. അതിനാൽ കാലത്ത് ഉണർന്നെഴുന്നേററാൽ—എഴുന്നേല്ക്കുക എന്ന കൃത്യം മുതൽ—രാത്രി ഉറങ്ങാൻ കിടക്കുന്നതുവരെയുള്ള ദിനകൃത്യങ്ങളെല്ലാം തന്നെ മതച്ചടങ്ങുകളോടു കലർത്തിക്കൊണ്ടാണു അനുഷ്ഠിക്കുന്നതു്. അതിന്റെയെല്ലാം ശരിയായ സ്വരൂപം നമ്പൂതിരിമാർക്കു മാത്രമെ സാധിക്കൂ; അബ്രാഹ്മണർക്കൊന്നും സാധ്യമാവില്ല. ഇതിന്റെ യാഥാർത്ഥ്യം അബ്രാഹ്മണർക്കു മനസ്സിലാക്കുന്നതിനു ഇതിൽ ചേർത്തിട്ടുള്ള സാങ്കേതികപദങ്ങളെ ഒന്നു പരിശോധിച്ചാൽ മതി. ഈ നിഘണ്ടുവിൽ ചേർത്തിട്ടുള്ള പദങ്ങളൊന്നും തന്നെ നമ്പൂതിരി

മാരുടെ ഭാഷയിൽ സാങ്കേതികങ്ങളല്ല; കളിച്ചു ഉണ്ടു ഉറങ്ങി എന്നിവയെപ്പോലെ നിത്യജീവിതത്തിൽ എല്ലാവരും നിത്യവും ഉപയോഗിച്ചുവരുന്ന സാധാരണ പദങ്ങൾ മാത്രമാണ്. പക്ഷെ ഈ പുസ്തകം ബ്രാഹ്മണർ മാത്രം വേണ്ടിയല്ല എഴുതിയതു, അബ്രാഹ്മണർക്കും അന്യമതക്കാർക്കും കൂടി വായിപ്പാൻ വേണ്ടിയാകുന്നു. ആ നിലയ്ക്കു നിന്നു നോക്കിയപ്പോഴേ ഇതിലെ സാങ്കേതികപദങ്ങളുടെ ബാഹുല്യവും, അവയുടെ താല്പര്യം അബ്രാഹ്മണർക്ക് — പ്രത്യേകിച്ച് അഹിന്ദുക്കൾക്കും — മനസ്സിലാകത്തക്ക വിധം വിവരിപ്പാനുള്ള പ്രയാസവും മനസ്സിലായുള്ളൂ. ആദ്യം പുസ്തകം എഴുതുമ്പോൾ അതൊക്കെ സാങ്കേതികപദങ്ങളാണെന്നു തോന്നുകയുണ്ടായില്ലെന്നുകൂടി പറയട്ടെ.

എന്തായാലും അത്തരം പദങ്ങളുടെ താല്പര്യം വിവരിക്കുന്ന ഒരു നിഘണ്ടു ചേർക്കാത്തപക്ഷം അബ്രാഹ്മണർക്ക് പല പ്രസ്താവനകളുടേയും താല്പര്യം ഗ്രഹിപ്പാൻ സാധിക്കാതെ വരുമെന്നു വ്യക്തമായി. ഇങ്ങിനെ ഒരു നിഘണ്ടു ചേർക്കാൻ കാരണമതാണ്. പദങ്ങളുടെ താല്പര്യം എന്നെക്കൊണ്ടു പരമാവധി സാധിക്കുന്ന വിധത്തിൽ വിശദമാക്കാൻ ശ്രമിച്ചിട്ടുണ്ട്. എന്നിട്ടുകൂടി അബ്രാഹ്മണർക്കു താല്പര്യം ശരിയായി ഗ്രഹിപ്പാൻ കഴിയാത്ത പദങ്ങൾ ഇതിൽ കാണും. മറ്റു ഗതിയില്ലാത്തതുകൊണ്ടാണ് അങ്ങിനെ വന്നിരിക്കുന്നതെന്നും വ്യക്തമാകട്ടെ.

അക്ഷതം=ഉണക്കല്ലരിയും നെല്ലും സമം ചേർത്തു. ഇതു പൂജ മുതലായ പല വൈദികകർമ്മങ്ങൾക്കും ആവശ്യമുള്ളതാകുന്നു.

അഗ്നി=അതിരാത്രം എന്നുള്ള ഒരു യാഗത്തിനു നമ്പൂതിരിമാർ മലയാളത്തിൽ പറഞ്ഞുവരുന്ന ഭാഷ; നമ്പൂതിരിമാരുടെ വിവാഹം അഗ്നിസാക്ഷിയായി(ഹോമസഹിതമായി)ട്ടാണല്ലോ, ആ അഗ്നി.

അഗ്നിഹോത്രി=യാഗംചെയ്ത നമ്പൂതിരിമാരുടെ പൊതുനാമം.

അടിയർ=നമ്പൂതിരിമാരുടെ വിവാഹാദി പല വൈദികകൎമ്മങ്ങളിലും ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറിശ്ശി എന്നീ മൂന്നു തരം നായന്മാരുടെ സഹകരണം വേണ്ടതുണ്ടു്. അതിന്നായി ഓരോ ഇല്ലക്കാരും കുടിയിരുത്തിയിട്ടുള്ള നായന്മാർ.

അടിയാൻ=അടിയർ എന്നതിൻെറ ഏകവചനം.

അടിയാത്തി=അടിയാൻെറ പെണ്ണു്.

അടിയർപ്രവൃത്തി=നമ്പൂതിരിമാരുടെ വിവാഹാദി വൈദികകൎമ്മങ്ങളിൽ അടിയാർ ചെയ്യേണ്ടതായ പ്രവൃത്തികൾ.

അടിയാഴ്മ=അടിയർപ്രവൃത്തിയെടുക്കാനുള്ള അവകാശം.

അഫൻ=അച്ഛൻെറ അനുജൻ

അഭിഷേകം=ദേവപ്രതിമ സാളഗ്രാമം മുതലായ ദേവപ്രതീകങ്ങളിൽ ശംഖുകൊണ്ടു് മന്ത്രം ചൊല്ലി വെള്ളം വീഴ്ത്തൽ.

അരണി=യാഗം മുതലായ ചില സൽകൎമ്മങ്ങൾക്കു ഹോമത്തിന്നുള്ള തീയ്യു് കടഞ്ഞുണ്ടാക്കണം; അതിന്നുള്ള മരക്കഷണം. ഇതു് അരയാലുകൊണ്ടാണുണ്ടാക്കുന്നതു്.

അവിപ്ലുതബ്രഹ്മചാരി=വിവാഹം കഴിയുന്നതു വരെ സ്ത്രീസംസൎഗ്ഗം ചെയ്തിട്ടില്ലാത്ത ആൾ.

അശുദ്ധി=അയിത്തം; മതിലകത്തും മററും കിടന്നു പട്ടി മുതലായ ജന്തുക്കൾ ചത്താൽ അമ്പലം അശുദ്ധമാകും—ശുദ്ധമില്ലായ്മ.

അഷ്ടക=ചില പിതൃകൎമ്മങ്ങൾ, ഹോമങ്ങൾ മുതലായതു് ചെയ്യുന്നതിന്നു ജ്യോതിശ്ശാസ്ത്രപ്രകാരം വിധിച്ചിട്ടുള്ള കാലം. ഇതു് മാഘം പ്രോഷ്ഠപദം എന്നീ മാസങ്ങളിലാണുള്ളതു്.

അഷ്ടമംഗല്യം=(1) നെല്ല്, (2) അരി, (3) വാല്ക്കണ്ണാടി, (4) ചന്ദനം, (5) ചാന്തു്, (6) കണ്മഷി, (7) ഗ്രന്ഥം, (8) അലക്കിയ വസ്ത്രം; ഇതെല്ലാം കൂടിയതു്.

ആഗ്രയണം=ഗൃഹസ്ഥന്മാരുടെ പുത്തരി.

ആഢ്യൻ=നമ്പൂതിരിമാരിൽ മാന്യതയും പദവിയും ജാസ്തിയുള്ള ഒരു വിഭാഗം. നമ്പൂതിരിപ്പാട് എന്നിങ്ങിനെ നമ്പൂതിരി ശബ്ദത്തിനു ശേഷം പാട് കൂട്ടിപ്പറയുന്നവരെല്ലാം ആഢ്യന്മാരാകുന്നു.

ആണ്ടുവിശേഷം=പിറന്നാൾ മുതലായി കൊല്ലത്തിൽ ഒരിയ്ക്കൽ മാത്രമുള്ള വിശേഷ അടിയന്തരം.

ആണ്ടുവ്രതം=ഉണ്ണികൾക്കെല്ലാം ഉപനയിച്ചിരിയ്ക്കുന്ന കാലത്ത് ഒരു കൊല്ലം നീണ്ടുനില്ക്കുന്ന ഒരു വ്രതമുണ്ട്—ആ വ്രതം.

ആധാനം=ഒരുതരം യാഗം.

ആയിനിയൂണ്=നമ്പൂതിരിമാരുടെ ഇടയിൽ വധൂവരന്മാർക്ക് വിവാഹത്തിനു അടുത്തു മുമ്പ് പ്രത്യേകപ്പടങ്ങളോടുകൂടിയ ഒരു ഭക്ഷണമുണ്ട്—ആ ഊണ്.

ആറടിയന്തിരങ്ങൾ=ചോറൂണ്, ഉപനയനം, സമാവർത്തനം, വിവാഹം, പിണ്ഡം, മാസം എന്നീ ആറു വൈദികകർമ്മങ്ങൾ.

ആശ്വലായനൻ=നമ്പൂതിരിമാരിൽ ഗോത്രം, സൂത്രം, വേദം മുതലായി ചില വിഭാഗങ്ങളുള്ളതിൽ ഒന്ന്.

ആഹവനീയം=യാഗംചെയ്ത നമ്പൂതിരിമാർക്ക് മൂന്നു ഔപാസനാഗ്നികളുണ്ട്. അവയിലൊന്ന്.

ആസ്യൻ=ആഢ്യന്മാരല്ലാതെയുള്ള മററു നമ്പൂതിരിമാർ.

ഇഷ്ടി=യാഗംചെയ്ത നമ്പൂതിരിമാർക്ക് എല്ലാ പ്രതിപദത്തിന്നാളിലും ത്രേതാഗ്നിയിൽ ഒരു ഹോമം ചെയ്യാനുണ്ട്—അത്.

ഉശാപരസേവകൾ=കർക്കടമാസം, മണ്ഡലകാലം ആദിയായ കാലങ്ങളിൽ പ്രത്യേകമായി ചെയ്യുന്ന പൂജ ഗണപതിഹോമം മുതലായ കർമ്മങ്ങൾ.

ഉദകക്രിയ=അച്ഛൻ അമ്മ മുതലായവർ മരിച്ചാൽ പത്താം ദിവസം കുളക്കടവിൽ വെച്ച് ഒരു ക്രിയ ചെയ്യുവാനുണ്ട്. ആ ക്രിയ.

ഉത്താണികാല്=ചില ഹോമങ്ങൾക്ക ഹോമിപ്പാനുള്ള ഹവിസ്സ് (നെയ്യും) ഹോമാഗ്നിയിൽ തന്നെ പാകംചെയ്തുണ്ടാക്കണം. അതിന്നു ഇരുമ്പുകൊണ്ട് മൂന്നു കാലുള്ള ഒരുതരം അടുപ്പുണ്ട്—അതു്.

ഉപനയനം=ബ്രാഹ്മണർ 7-ാം വയസ്സിനു മേൽ ചെയ്യേണ്ടതായ ഒരു വൈദികകൎമ്മം. ഈ കൎമ്മം അവരുടെ രണ്ടാമത്തെ ജന്മമാണെന്നു വിശ്വസിച്ചുവരുന്നു; ദ്വിജത്വമുണ്ടാവുന്നതു് ഈ കൎമ്മംകൊണ്ടാകുന്നു.

ഉപനിച്ചുണ്ണി=ബ്രഹ്മചാരി—ഉപനയനം കഴിഞ്ഞ ഉണ്ണി.

ഊരായ്മക്കാർ=അമ്പലങ്ങളുടെ ഉടമസ്ഥന്മാർ.

ഋക്, യജുസ്സ്, സാമം=ഇവ മൂന്നും ഓരോ വേദങ്ങളാകുന്നു.

ഋഗ്വേദി, യജുൎവ്വേദി, സാമവേദി=മേൽപറഞ്ഞ അതാതു വേദശാഖക്കാർ.

എച്ചിൽ=വായയുടെ അകവശം, പല്ല്, നാവ്, ചുണ്ടുകളുടെ അകവശം ഇതെല്ലാം അശുദ്ധിയുള്ള സ്ഥലമാണ്; ആ അശുദ്ധി. അത്തരം അശുദ്ധി ബാധിച്ചതിനെ തൊട്ടാൽ അതും എച്ചിലാവുന്നു.

എതിരേല്ക്കുക=മാന്യന്മാരും മറ്റും വരുമ്പോൾ മുന്നോട്ടു ചെന്നു അവരെ സ്വീകരിക്കുക; വിവാഹാദി മംഗളകൎമ്മങ്ങളിലാകുമ്പോൾ വസ്ത്രാഭരണാദികളെക്കൊണ്ടലങ്കരിച്ച് അടിയാരായ സുമംഗലികൾ, ദീപം അഷ്ടമംഗല്യം പൂൎണ്ണകുംഭം എന്നിവ എടുത്തുകൊണ്ട് എതിരേല്ക്കുകയാണ് പതിവ്. വരൻ വധൂഗൃഹത്തിലേക്കു പുറപ്പെടുമ്പോൾ വരഗൃഹക്കാരും ഗൃഹപ്രവേശനാവസരത്തിൽ വധൂഗൃഹക്കാരും അങ്ങിനെ ചെയ്യുന്നു.

ഏകാദശി=11-ാമത്തെ തിഥി—പക്കം—ഹിന്തുക്കൾക്ക ഒരു വ്രതദിവസമാണ്. അതു് മാസത്തിൽ രണ്ടു തവണ വരും.

ഏകാദശി ശുദ്ധോവാസം = ഏകാദശിദിവസങ്ങളിൽ വിധവകളും മതഭക്തിയുള്ളവരും ജലപാനം കഴിക്കാതെ പട്ടിണി കിടക്കാറുണ്ട്. അതിനെ ശുദ്ധോപവാസം എന്നു പറയുന്നു. അതിന്റെ വായ്മൊഴി.

ഒരുക്ക്=ഇല്ലങ്ങളിൽ ഭൃത്യസ്ത്രീകൾ ചെയ്യേണ്ടതായ പ്രവൃത്തികൾ.

ഒരുക്കുകാർ='ഒരുക്ക്' എന്ന പ്രവൃത്തി ചെയ്യുന്ന ഭൃത്യസ്ത്രീകൾ.

ഓണക്കാഴ്ച=ഓണത്തിനു അടിയാർ മുതലായ ദേശക്കാർ കാഴ്ചവെയ്ക്കുന്ന സാധനങ്ങൾ.

ഓതിക്കൻ=പുരോഹിതൻ.

ഓത്ത്=ഋക്, യജുസ്സ്, സാമം എന്നീ വേദങ്ങൾ; ഋഗ്വേദത്തിലെ അദ്ധ്യായം.

ഓത്തില്ലാത്തവർ=നമ്പൂതിരിമാരിൽ ഒരു വിഭാഗക്കാർ ഇപ്പോഴും ഓത്തു ചൊല്ലാത്തവരായിട്ടുണ്ട്; ആ വിഭാഗം.

ഔപാസനം=ബ്രാഹ്മണർ അഗ്നിസാക്ഷിയായി ഹോമസഹിതം വിവാഹം ചെയ്യുന്നു; ആ അഗ്നിയിൽ ഗൃഹസ്ഥന്മാർ നിത്യവും ചില ഹോമങ്ങൾ ചെയ്യുവാനുണ്ട്. അതിനു ആ അഗ്നിയെ കെട്ടുപോകാതെ സൂക്ഷിക്കുന്നു; ആ അഗ്നി.

ഔപാസനാഗ്നി=ഔപാസനം എന്ന പദം നോക്കുക.

കർപ്പൂരത്തട്ട്=അമ്പലങ്ങളിലെയും മറ്റും പൂജാവസരത്തിൽ കർപ്പൂരം കാണിച്ച് ദേവനെ ഉഴിയേണ്ടതുണ്ട്—ആരാധിക്കേണ്ടതുണ്ട്. അതിനു കർപ്പൂരം കത്തിച്ചുവെക്കുവാൻ ഓട്ടുകൊണ്ട് വാർത്തുണ്ടാക്കുന്ന പ്രത്യേകതരം തട്ട്.

കർമ്മികൾ=യാഗംചെയ്ത നമ്പൂതിരിമാർ.

കവിയം=ശ്രാദ്ധത്തിനു ബലിയിടുവാനുള്ള ഉണക്കല്ലരി (വാർത്തുണ്ടാക്കുന്ന) ച്ചോറ്.

കലശം=അമ്പലങ്ങളിൽ ദേവപ്രതിഷ്ഠ കഴിഞ്ഞത് ചൈതന്യമുണ്ടാവാൻ വേണ്ടി തന്ത്രിമാർ താന്ത്രികവിധിപ്രകാരം പൂജിച്ച് ദേ

വന്റെ ശിരസ്സിൽ ആടുവാൻ (വീഴ്ത്തുവാൻ) തയ്യാറാക്കിയ ജലം.

കലശമാടുക=ആ ജലം മന്ത്രപൂർവ്വകം ദേവന്റെ തലയിൽ വീഴ്ത്തുക.

കളം=ഭഗവതി, വേട്ടക്കൊരൻ മുതലായ ദേവന്മാൎക്ക് 'പാട്ടു കഴിയ്ക്കുക' എന്നൊരു വഴിപാടുണ്ട്. അതിനു പലതരപ്പൊടികൊണ്ട് അതാതു ദേവന്മാരുടെ സ്വരൂപം എഴുതിയുണ്ടാക്കണം; ആ സ്വരൂപം.

കളമെഴുത്ത്=മേൽപറഞ്ഞതരം കളം ഉണ്ടാക്കൽ.

കഴകക്കാർ=വാരിയർ മാരാർ ആദിയായ അമ്പലത്തിലെ ജോലിക്കാർ; അമ്പലവാസികൾ.

കഴകപ്രവൃത്തി=അത്തരക്കാൎക്ക് അമ്പലത്തിൽ ചെയ്യേണ്ട പ്രവൃത്തികൾ.

കഴകവൃത്തി=കഴകക്കാൎക്ക് കൊടുക്കുന്ന ഉപജീവനം—ശമ്പളം.

കിരീടം=ദേവന്മാരുടെ തലയിൽ അണിയുന്ന അലങ്കാരം

കുടിപ്പുനീർ വീഴ്ത്തുക=ബ്രാഹ്മണൎക്ക് ഉണ്ണാനിരുന്നാൽ ആദ്യമായി കുറച്ചു വെള്ളമെടുത്ത് മന്ത്രപൂർവ്വകം ഒരു ക്രിയ ചെയ്യാനുണ്ട്; ആ ക്രിയ.

കുടിവെപ്പ്=വിവാഹം കഴിഞ്ഞുള്ള ഗൃഹപ്രവേശം.

കുണ്ഡലം=ദേവന്മാരുടെ കൎണ്ണങ്ങളിൽ അണിയുന്ന ഒരു ആഭരണം.

കുറവേശം=കററിപ്പൂജ—പുത്തനായി ഗൃഹം പണിതുകഴിഞ്ഞാൽ ആശാരി മുതലായ പണിക്കാർ അവിടെ ചെയ്യുവാനുള്ള ഒരു വൈദികകൎമ്മം.

കൊടിവിളക്ക്=പൂജാവസരത്തിൽ ദേവനു ദീപം കാണിയ്ക്കണം. അതിനുവേണ്ടി പ്രത്യേകമായ ആകൃതിയിൽ ഓടുകൊണ്ട് വാൎത്തുണ്ടാക്കുന്ന ഒരുതരം വിളക്ക്.

കൊള്ളിച്ചോറ്='മാവു വെട്ടി ചിതകൂട്ടി' തയ്യാറാക്കിയ ശവക്കാൎക്ക് പിണ്ഡദിവസം കൊടുക്കുന്ന സദ്യ.

കൌഷീതകന്മാർ=നമ്പൂതിരിമാരിൽ ഗോത്രം, സൂത്രം, വേദം മുതലായി ചില വിഭാഗങ്ങളുള്ളതിൽ ഒന്നു്.

ഗർഭഗൃഹം=ക്ഷേത്രങ്ങളിൽ ദേവനെ പ്രതിഷ്ഠിച്ചിരിക്കുന്ന മുറി.

ഗർഭദീക്ഷ=അന്തർജ്ജനങ്ങൾ (നമ്പൂതിരിസ്ത്രീകൾ) ഗർഭമായാൽ പ്രസവം കഴിയുന്നതുവരെ ഭർത്താവു ക്ഷൌരം ചെയ്യാതെ മുടി താടി മുതലായതു് വളർത്തിക്കൊണ്ടു് ഒരു വ്രതമനുഷ്ഠിക്കേണ്ടതുണ്ടു്; ആ വ്രതം.

ഗണപതിഹോമം=ഗണപതി എന്ന ദേവന്റെ പ്രീതിക്കുവേണ്ടി നാളികേരംകൊണ്ടു് ചെയ്യുന്ന ഒരുതരം ഹോമം.

ഗാർഹസ്ഥ്യം=ഗൃഹസ്ഥന്മാർ അനുഷ്ഠിക്കേണ്ടതായ ധർമ്മം—ഔപാസനം വൈശ്വദേവം മുതലായി നിത്യം അനുഷ്ഠിക്കേണ്ടതായ വൈദികകർമ്മങ്ങൾ.

ഗാർഹപത്യം=ആഹവനീയം എന്ന പദം നോക്കുക.

ഗോദാനം=നമ്പൂതിരിമാർ ചെയ്യേണ്ടതായ ജാതകർമ്മാദി വൈദികസംസ്കാരങ്ങളിൽ ഒന്നു്.

ചന്ദനോടം = പൂജയ്ക്കു ചന്ദനം എടുത്തുവെയ്ക്കാനുള്ള ഒരു ഓടം—ചെറിയ ഓട്ടുപാത്രം.

ചമത=ബ്രഹ്മചാരികൾ രണ്ടു നേരവും സന്ധ്യാവന്ദനാവസരത്തിൽ ചെയ്യേണ്ടതായ ഹോമം; പ്ലാശിന്റെ കോലു്.

ചാത്തം=ശ്രാദ്ധം—പിതൃകർമ്മം.

ചാത്തം വെയ്ക്കുക=നായന്മാർ എളയതുമാർ വന്നു കവിയും വെച്ചു് ചാത്തം എന്ന പിതൃകർമ്മം കഴിപ്പിക്കുക.

ചാത്തമൂട്ടുക=ചാത്തം എന്ന ബലി ചെയ്യുക; ചാത്തത്തിനു ഒരു ബ്രാഹ്മണനെ ഇരുത്തി ഭക്ഷണം കഴിപ്പിക്കേണ്ടതുണ്ടു്—അതു്.

ചൌളം=തലമുടി കളയൽ എന്ന മതകർമ്മം (മുടി കളയൽ).

ജാതകർമ്മം=ബ്രാഹ്മണർക്ക് പ്രസവം കഴിഞ്ഞാൽ ആ കുട്ടിക്കു ആദ്യം ചെയ്യേണ്ടതായ ഒരു വൈദികസംസ്കാരം.

ജുഹു=ഹോമങ്ങൾക്ക ഹവിസ്സ ഹോമിക്കുവാൻ (തീയിലർപ്പിക്കുവാൻ) ഉള്ള ഒരു ഉപകരണം.

തണ്ടൊഴിച്ചിടുക=അന്തൎജ്ജനങ്ങൾക്ക 4-ാം ദിവസം ആൎത്തവസ്നാനം കഴിഞ്ഞാൽ അന്നു ചെയ്യേണ്ടതായ ഒരു ദേവാരാധന.

തന്ത്രി=അമ്പലത്തിൽ കലശം ഉത്സവം മുതലായതു് നടത്താൻ അധികാരപ്പെട്ട നമ്പൂതിരി.

തന്ത്രിദക്ഷിണ=തന്ത്രിമാർക്ക കലശം മുതലായ കൎമ്മങ്ങൾ ചെയ്യുന്നതിന്നു കൊടുക്കുന്ന ദക്ഷിണ.

തന്ത്രം=അമ്പലങ്ങളിൽ തന്ത്രി ചെയ്യേണ്ടതായ പ്രതിഷ്ഠാദി പ്രവൃത്തികൾ.

തററുടുക്കുക=വൈദികകൎമ്മങ്ങൾക്ക പ്രത്യേക രീതിയിൽ വസ്ത്രധാരണം ചെയ്യണം; അതു്.

തുള്ളിവീഴ്ത്തുക=അന്തൎജ്ജനങ്ങൾ രജോദൎശനം പ്രസവം മുതലായതു് കഴിഞ്ഞു് കുളിക്കുമ്പോൾ അടിയാത്തി വന്നു ഒരു ചടങ്ങനുസരിച്ചു് വെള്ളം വീഴ്ത്തുന്ന ക്രിയ.

തേവാരം=ദേവകാൎയ്യം—പൂജ ഹോമം മുതലായ ദേവകാൎയ്യങ്ങൾ.

തേവാരസ്ഥലം=ദേവകാൎയ്യങ്ങൾ ചെയ്യുവാനുള്ള സ്ഥലം.

തൊട്ടിരിക്കുക=അന്തൎജ്ജനങ്ങൾ പ്രസവിച്ചു് പത്തു ദിവസം അവരെ ശുശ്രൂഷിക്കുവാൻ ഒരു ശൂദ്രസ്ത്രീ വേണം. അതിന്നു 'തൊട്ടിരിക്കുക' എന്നു ഭാഷ.

ത്രിവേദി=ഋക്, യജുസ്സ്, സാമം എന്നീ മൂന്നു വേദങ്ങളും പഠിച്ചിട്ടുള്ള നമ്പൂതിരി.

ദണ്ഡ്=ദേഹശുദ്ധി വരുത്തി മന്ത്രം ചൊല്ലിത്തളിച്ച ഒരു മുഴത്തിൽ കൂടാതെ നീളമുള്ള ഒരു ചമതു; ഒരു അളവുകോൽ.

ദക്ഷിണ=ദാനം—പലകമേലിരുത്തി പണമെടുത്തു് പൂവും ചന്ദനവും വെള്ളവും കൂട്ടി അതിന്റെ ചടങ്ങനുസരിച്ച കിഴക്കും പടിഞ്ഞാറുമായി തിരിഞ്ഞിരുന്നു മന്ത്രം ചൊല്ലി കൊടുക്കുന്ന ദാനം.

ദാക്ഷിണാത്യം=ആഹവനീയം എന്ന പദം നോക്കുക.

ദീക്ഷ=മരിച്ചുപോയ പിതൃക്കളുടെ സൽഗതിയ്ക്കുവേണ്ടി ഒരു കൊല്ലക്കാലം നിത്യം ബലിയിട്ടുകൊണ്ടു് ആചരിച്ചുവരുന്ന ഒരു വ്രതം.

ദീക്ഷക്കാർ=ദീക്ഷ ആചരിയ്ക്കുന്നവർ.

ദീപാരാധനത്തട്ടു്=അമ്പലങ്ങളിൽ ദേവനെ ദീപംകൊണ്ടു് ഉഴിയുന്നതിനു പ്രത്യേക രീതിയിൽ ഉണ്ടാക്കുന്ന ഒരുതരം വിളക്കു്.

ദേഹശുദ്ധി=ദേവപൂജാദി അവസരങ്ങളിൽ പൂജകൻ മന്ത്രപൂർവ്വകം ചെയ്യേണ്ടതായ ഒരു ക്രിയ.

ദ്വിവേദി=മൂന്നിൽ ഏതെങ്കിലും രണ്ടു വേദങ്ങൾ പഠിച്ചിട്ടുള്ള നമ്പൂതിരി.

ധൂപക്കുറ്റി=ദേവപൂജാദികളിൽ ദേവനെ അഷ്ടഗന്ധാദികളെക്കൊണ്ടു് ധൂപിയ്ക്കണം. അതിനുവേണ്ടി ഉപയോഗിയ്ക്കുന്ന പ്രത്യേകമായ ഒരു പാത്രം.

നിത്യകർമ്മം=ബ്രാഹ്മണർ സന്ധ്യാവന്ദനാദി നിത്യം അനുഷ്ഠിയ്ക്കേണ്ട കർമ്മങ്ങൾ,

നിവേദ്യം=നൈവേദ്യം — ദേവന്മാർക്കു് അർപ്പിയ്ക്കുവാനുള്ള ഉണക്കല്ലരി (വററിച്ചുണ്ടാക്കുന്ന) ചോറു്.

നെല്ലും പൊന്നും തൊടുക=മരിച്ച പുല പോകുന്ന ദിവസം അശുദ്ധി പോകാനായി ഒരു ചടങ്ങനുസരിച്ചു് നെല്ലു് സ്വർണ്ണം മുതലായതു് തൊടണം; ആ ക്രിയ.

നോൽമ്പു്=ഏകാദശി മുതലായ ദിവസങ്ങളിൽ ആചരിയ്ക്കേണ്ടതായ വ്രതം.

പച്ചച്ചെരാതു്=ചൂളയ്ക്കു വെയ്ക്കാത്ത മണ്ണുകൊണ്ടുണ്ടാക്കിയ ചെറിയ ചട്ടി.

പട്ടനാട്ടിബലി=കൊട്ടുബലി — മരിച്ച ദിവസം മുതൽ 10 ദിവസം തമ്മിറാത്തു് നമ്പൂതിരിമാർക്കു് ഒരു ബലിയിടാനുണ്ടു്. അതു്

കരിമ്പനയോല നാട്ടി— കഴിച്ചിട്ട്—അതിന്ന മുമ്പിൽ ചെയ്യണം; ആ ബലി.

പതിനാറ്=നായന്മാർ മരിച്ചാൽ പുല പോകുന്ന ദിവസം ചെയ്യേണ്ടതായ അടിയന്തരം.

പരികർമ്മി=തന്ത്രിയെ സഹായിപ്പാനുള്ള ശിഷ്യൻ.

പറനിറപ്പ്=പറയിലും ഇടങ്ങഴിയിലും നെല്ലും, നാഴിയിൽ അരിയും നിറച്ചുവെയ്ക്കുന്ന സമ്പ്രദായം.

പാണി=കലശത്തിന്നും മറ്റും മാരാർ കൊട്ടേണ്ടതായ ഒരു വാദ്യം.

പാലികകൾ=കലശത്തിന്നും മറ്റും വേണ്ടതായ മരംകൊണ്ടുള്ള ചെറിയ പാത്രങ്ങൾ.

പാർവ്വണം='അഷ്ടക' എന്ന പദം നോക്കുക.

പാഹി=ബ്രഹ്മചാരികളുടെ വ്രതഭംഗങ്ങൾക്ക് ചെയ്യുന്ന പ്രായശ്ചിത്തം.

പിണ്ഡം = മരിച്ചുപോയവരുടെ സ്വർഗ്ഗത്തിന്നുവേണ്ടി പതിനൊന്നാം ദിവസം ചെയ്യുന്ന പിതൃകർമ്മം.

പീഠം വിരിയ്ക്കുക=പൂജയ്ക്കും മറ്റും ദേവനെ ആവാഹിച്ച് ഇരുത്തുവാൻ വേണ്ടി മടക്കിയിടുന്ന വസ്ത്രം.

പുണ്യാഹം=മരണം ആർത്തവം മുതലായ അശുദ്ധി ബാധിച്ചാൽ അതു പോകുന്നതിന്നുവേണ്ടി ബ്രാഹ്മണർ ചെയ്യുന്നതായ വൈദികമായ ഒരു ശുദ്ധികർമ്മം.

പുണ്യാഹം തളിയ്ക്കുക=ആ ശുദ്ധികർമ്മം ചെയ്യൽ.

പുണ്യാഹാശുദ്ധം=ശവത്തെയും, രജസ്വല സൂതിക മുതലായവരെയും തൊട്ടാലുണ്ടാവുന്ന അശുദ്ധി.

പുതപ്പും കുടയുമെടുക്കുക=അന്തർജ്ജനങ്ങൾ പുറത്തിറങ്ങി വഴിയാത്ര ചെയ്യുമ്പോൾ ദേഹം മറയ്ക്കാൻ വേണ്ടി എടുക്കുന്ന വസ്ത്രവും മറക്കുടയും.

പുല=മരണം, പ്രസവം ഇവകളിൽനിന്നുണ്ടാകുന്ന അശുദ്ധി.

പുല്ല്=ദർഭപ്പുല്ല്=ഹോമാദിക്രിയകൾക്ക് ഉപയോഗിക്കുന്ന ഒരുതരം പുല്ല്.

പുഷ്പാഞ്ജലി=പൂവുകൊണ്ട് ദേവന്നു ചെയ്യുന്ന ഒരുതരം അച്ചന.

പൂജ=പ്രത്യേകതരത്തിലുള്ള ദേവാരാധന.

പൂജാപാത്രം=ഒരു ദേവാരാധനയ്ക്കു വേണ്ടതായ പാത്രങ്ങൾ.

പൂണുനൂല്=ഉപനയനം എന്ന കർമ്മത്തിനു ശേഷം കഴുത്തിൽ ഒരു പ്രത്യേകതരത്തിൽ ധരിക്കുന്ന മൂന്നിഴച്ചരട് (യജ്ഞസൂത്രം).

പൂണുനൂൽചരട്=അന്തർജ്ജനങ്ങൾ കഴുത്തിൽ താലി കെട്ടുന്ന ചരട്. ഇത് പൂണുനൂലുപോലെ മൂന്നിഴ നൂലെടുത്ത് പ്രത്യേകമായ ഒരു സമ്പ്രദായത്തിൽ പിരിക്കണം.

പൂപ്പാലിക = പൂജയ്ക്കും മറ്റും പൂവും എടുത്തുവെയ്ക്കുവാനുള്ള തട്ട്—പാത്രം.

പൊഴുതുതാലി=നമ്പൂതിരിമാരുടെ വിവാഹത്തിനു വധുവിനെ കെട്ടിക്കുവാനുള്ള താലി.

പ്രസന്നപൂജ=ദേവപൂജയുടെ അവസാനത്തിൽ ചെയ്യേണ്ടതായ ഒരു കർമ്മം.

പ്രായശ്ചിത്തം=വൈദികവിധിപ്രകാരം കൊടുക്കുന്നതും അനുഷ്ഠിക്കുന്നതുമായ ശിക്ഷ—പ്രതിവിധി.

ബലിയിടുക=പിതൃകർമ്മം ചെയ്യുക.

ബലിയെണ്ണ=പിതൃകർമ്മം ചെയ്യുന്നുള്ള എണ്ണ.

ബൌധായനന്മാർ='ആശ്വലായനന്മാർ' എന്ന പദം നോക്കുക.

ബ്രഹ്മചാരികൾ = ഉപനയനം കഴിഞ്ഞ ഉണ്ണികൾ (ഉപനിച്ചുണ്ണികൾ).

ബ്രഹ്മസ്വം മഠം=ഓത്തന്മാർ മഠം—വേദപാഠശാല.

ഭഗവതിപ്പാട്ട്=ഭഗവതിക്കു വഴിപാടായി കളമെഴുതി കഴിക്കുന്ന ഒരടിയന്തരം.

ഭഗവത്സേവ=പ്രത്യേകതരത്തിലുള്ള ദേവാരാധന.

മണ്ഡലം=മണ്ഡലകാലം—വൃശ്ചികം ഒന്നാം തിയ്യതി മുതൽ നാല്പത്തൊന്നു ദിവസം.

മന്ത്രകോടി=വിവാഹക്രിയ നടത്തുമ്പോൾ ഉടുക്കാനുള്ള കോടി വസ്ത്രം.

മാററ്=മണ്ണാനോ വെളുത്തേടനോ അലക്കിയ വസ്ത്രം.

മാററുടുത്തു കുളിയ്ക്കുക=മണ്ണാനലക്കിക്കൊണ്ടുവന്ന വസ്ത്രം ഉടുക്കുകയും പിന്നെ കുളിയ്ക്കുകയും ചെയ്യുക.

മാററുവെയ്ക്കുക=മണ്ണാൻ അലക്കിക്കൊണ്ടുവന്ന വസ്ത്രം വെയ്ക്കുക. വിളക്ക് പറനിറപ്പ് മുതലായത് വെച്ചിട്ടാണ് മാററുവെയ്ക്കുക പതിവ്.

മാസം=ദീക്ഷ അവസാനിയ്ക്കുന്ന ദിവസം.

മാസവിശേഷം=ഏകാദശി സംക്രമം മുതലായി ഓരോ മാസത്തിൽ വരുന്ന വിശേഷദിവസങ്ങൾ.

മുഹൂർത്തം=ശുഭസമയം.

മൂന്നു വ്രതങ്ങൾ=ഒരു കൊല്ലം നീണ്ടുനില്ക്കുന്ന ഒന്നും 12 ദിവസം വീതം നീണ്ടുനില്ക്കുന്ന രണ്ടും കൂടി ബ്രഹ്മചാരികൾക്ക അനുഷ്ഠിയ്ക്കേണ്ടതായ മൂന്നു വ്രതങ്ങൾ

മേലരി=ഹോമത്തിനുള്ള പ്ലാവ്, തെങ്ങ്, ആല് മുതലായ ഉത്തമവൃക്ഷങ്ങളുടെ ചെറുതായി കൊത്തിനുറുക്കിയ വിറക്.

മേശാന്തി=അമ്പലങ്ങളിലെ ദേവനെ പൂജിയ്ക്കുന്ന പൂജകൻ.

മൈതലൊററ=ബ്രഹ്മചാരികൾ വേദം ആദി മുതൽ അവസാനം വരെ ഒരു തവണ അദ്ധ്യയനം ചെയ്യണം; ആ അദ്ധ്യയനം ചെയ്യൽ.

യജ്ഞാദികൾ=യാഗം പൂജ മുതലായ ദേവപ്രീതികരങ്ങളായ വൈദികകർമ്മങ്ങൾ.

യാഗങ്ങൾ=ബ്രാഹ്മണർ ചെയ്യേണ്ടതായ പ്രത്യേകതരത്തിലുള്ള ഒരു ദേവാരാധന.

യാഗശാല=യാഗം ചെയ്യാനുള്ള സ്ഥലം.

യൂപം=യാഗത്തിന്നു ആടിനെ കെട്ടാനുള്ള കുററി.

വടക്കിനി=ഹോമസ്ഥലം.

വാതിൽപുറപ്പാട്=കുട്ടികളെ ജനിച്ച ശേഷം ആദ്യമായി വീട്ടിൽ നിന്നു പുറത്തേക്കു കടത്താനുള്ള വൈദികകർമ്മം.

വാലിയക്കാർ=നമ്പൂതിരിമാരെ പരിചരിക്കുന്ന നായന്മാരായ ഭൃത്യന്മാർ.

വാസ്തു=ഗൃഹങ്ങൾക്കു തച്ചുശാസ്ത്രവിധിപ്രകാരം നിശ്ചയിക്കാറുള്ള അതിര്.

വേട്ടേക്കരൻപാട്ട്=വേട്ടേക്കരനു വഴിപാടായി കളമെഴുതി കഴിക്കുന്ന ഒരടിയന്തരം.

വേളി=വിവാഹം.

വൈദികന്മാർ=വൈദികകാര്യങ്ങളിൽ എന്തെങ്കിലും സംശയങ്ങളുണ്ടായാൽ പരിഹാരം വിധിച്ചു കൊടുക്കുവാൻ അധികാരപ്പെട്ട നമ്പൂതിരിമാർ.

വൈശാഖം=പുണ്യകർമ്മങ്ങൾ ചെയ്യുന്നതിന്നു പ്രത്യേകം വിധിച്ചിട്ടുള്ള ഒരു കാലം.

വൈശ്വദേവം=വൈശ്യം—ഗൃഹസ്ഥന്മാരായ നമ്പൂതിരിമാർ നിത്യവും ചെയ്യേണ്ടതായ ഒരുതരം ഹോമം.

വ്രതമഴിയ്ക്കുക=ശുക്രിയവ്രതം മുതലായ മൂന്നു വ്രതങ്ങളും അവസാനിപ്പിക്കുക.

ശംഖുകാല്=പൂജയ്ക്കു ശംഖു വെയ്ക്കുവാൻ വേണ്ടി ഓടുകൊണ്ട് പ്രത്യേക തരത്തിൽ വാർത്തുവെയ്ക്കുന്ന ഒരു മുക്കാലി.

ശാന്തി=അമ്പലങ്ങളിലെ പൂജ—ദേവാരാധന.

ശാന്തിക്കാർ=അമ്പലങ്ങളിലെ പൂജ കഴിക്കുന്നവർ.

ശുദ്ധവെളിച്ചെണ്ണ=ദീക്ഷ—ബ്രഹ്മചാരികൾക്കു വേണ്ടതായ വെളിച്ചെണ്ണ.

ശുദ്ധി=ഒരു താന്ത്രികകൎമ്മം.

ശുദ്ധം=തീണ്ടൽ തൊടീൽ മുതലായ അശുദ്ധമില്ലായ്മ.

ഷോഡശസംസ്കാരങ്ങൾ=നമ്പൂതിരിമാർ ജാതകൎമ്മം നാമകരണം മുതലായി ചെയ്യേണ്ടതായ പതിനാറ് വൈദികസംസ്കാരങ്ങൾ.

സഞ്ചയനം=ശവസംസ്കാരം കഴിഞ്ഞ ശേഷം അവിടെയുള്ള അസ്ഥികൾ പെറുക്കി വിധിപ്രകാരം സ്ഥാപിക്കൽ (കുഴി[ച്ചിടൽ)

സംവത്സരദീക്ഷ=ദീക്ഷ എന്ന പദം നോക്കുക.

സന്ധ്യാവന്ദനം=രണ്ടു നേരവും സന്ധ്യാസമയത്ത് വൈദികവിധിയനുസരിച്ച് ബ്രാഹ്മണർ ചെയ്യുന്ന ഈശ്വരവന്ദനം.

സമാവൎത്തനം=ബ്രഹ്മചൎയ്യത്തിന്റെ സമാപനം—ഉണ്ണി എന്ന നില വിട്ട് നമ്പൂതിരിയാവുന്നത് ഈ കൎമ്മംകൊണ്ടാകുന്നു.

സീമന്തം=ഗൎഭിണികൾക്ക ചെയ്യേണ്ടതായ ഒരു വൈദികസംസ്കാരം.

സംസ്കാരം=നാഗരികത; വൈദികവിധിപ്രകാരമുള്ള ചില കൎമ്മങ്ങൾ; ശവസംസ്കാരം.

സ്ഥാലീപാകം=ഗൃഹസ്ഥന്മാർ ഔപാസനാഗ്നിയിൽ പ്രതിപക്ഷം തോറും ചെയ്യാനുള്ള ഒരു ഹോമം.

സ്നാതകന്മാർ=സമാവൎത്തനം കഴിഞ്ഞു വേളി കഴിയ്ക്കാതിരിയ്ക്കുന്ന നമ്പൂതിരിമാർ.

സ്മാൎത്തന്മാർ = അന്തൎജ്ജനങ്ങളിൽ ചാരിത്ര്യദോഷശങ്കയുണ്ടായാൽ വിചാരണ ചെയ്ത് വിധി കല്പിയ്ക്കാൻ അധികാരപ്പെട്ട നമ്പൂതിരിമാർ.

സ്രുവം=ഹോമങ്ങൾക്ക നെയ്യ് എടുത്ത് ഹോമിയ്ക്കാനുള്ള ഉപകരണം.

ഹവിൎയ്യജ്ഞങ്ങൾ=ഹോമം മുതലായ കൎമ്മങ്ങൾ. [ന്ന

ഹവിസ്സ്=ഹോമിയ്ക്കുന്ന ദ്രവ്യം (നിവേദ്യം).

ഹവിസ്സ്[illegible]ിടുക.

—●.—

